ശ്രീ

# രാമകൃഷ്ണകിരണം

## നിർമ്മലാനന്ദചരിതം




### ശതാബ്ദപൂർത്തിസ്മാരകം.

പ്രകാശകൻ:

ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം
പ്രസിഡണ്ട്.

ശ്രീരാമകൃഷ്ണനിരഞ്ജനാശ്രമം,
ശ്രീരാമകൃഷ്ണനഗരം.

വില ൩

# പ്രസ്താവന

ഭഗവാൻ ശ്രീരാമകൃഷ്ണൻ നാനായോഗങ്ങളും മാർഗ്ഗങ്ങളും മതങ്ങളും അനുഷ്ഠിച്ച് അനുഭവമുണ്ടാക്കി അവയെല്ലാക്കെ മാർഗ്ഗദർശിയായും ശക്തിസഞ്ചാരണം ചെയ്തും വിജയിച്ചതു് സ്വന്തമുക്തിക്കോ ശുദ്ധിക്കോ വേണ്ടിയായിരുന്നില്ലെന്നു് ആർക്കും മനസ്സിലാകുന്നതാണല്ലോ. ധർമ്മസംരക്ഷണം ഈശ്വരന്റെ കർത്തവ്യമാണു്. എപ്പോഴെല്ലാം ധർമ്മക്ഷയം സംഭവിക്കുന്നുവോ അപ്പോഴെല്ലാം ഭഗവാൻ ഈ ലോകത്തിൽ അവതരിച്ചു് ധർമ്മസംരക്ഷണം നടത്തുമെന്നു ഭഗവാൻ വിളംബരം ചെയ്തിട്ടുണ്ടു്. ലോകത്തിൽ അറിയപ്പെട്ടിട്ടുള്ള മതങ്ങളും മാർഗ്ഗങ്ങളും എല്ലാം അനുഷ്ഠിച്ച് പരിശോധിച്ചു്, അനുഭവങ്ങൾ സമ്പാദിച്ചു്, അവയിലൊക്കെ ശക്തിസഞ്ചാരണംചെയ്തു് കുറവുകളെല്ലാം പരിഹരിക്കുന്നതു് ഒരു ജീവന്റെ കർത്തവ്യമല്ല എന്നും അതു ജഗന്നിയന്താവിന്റെ കർത്തവ്യമാണെന്നും സുവ്യക്തമാണു്. ഇതിനു മുമ്പാരും ചെയ്തിട്ടില്ലാത്തവിധം സർവ്വധർമ്മങ്ങളേയും പരിശോധിച്ചു് അനുഷ്ഠിച്ചനുഭവത്തിലാക്കി ദക്ഷിണേശ്വര ക്ഷേത്രാളപ്പിൽ വർത്തിച്ചു് സർവ്വാതീതമായ ആദ്ധ്യാത്മിക ദിവ്യമണ്ഡലം കടഞ്ഞു കടഞ്ഞു് അതിദിവ്യമായ ഉജ്ജ്വലപ്രകാശം ആവിർഭവിപ്പിച്ചു് അതു ലോകത്തിലൊക്കെ പരത്തുവാൻ അദ്ദേഹത്താൽ ഏല്പിക്കപ്പെട്ട ഏതാനും യുവാക്കന്മാരിൽ ഒരാളായിരുന്നു തുളസീചരൺദത്ത്—ഭഗവാൻ ശ്രീമത് സ്വാമി നിർമ്മലാനന്ദജി മഹാരാജ്. അത്ഭുതാവതാരമായ ഭഗവാൻ ശ്രീരാമകൃഷ്ണൻ ആദ്ധ്യാത്മികപാഥോനിധി മഥനം ചെയ്തു സംഭരിച്ച അമൃതനിധി ജഗന്മംഗളാർത്ഥം ഏറ്റെടുക്കാനുള്ള കുട്ടികളെ കാത്തു് കാത്തു് അക്ഷമനായി വിളിച്ചുകരഞ്ഞുകൊണ്ടു് അനേക കൊല്ലങ്ങൾ കഴിച്ചതിനിടയിൽ ഓരോരുത്തരായി അവരെല്ലാം വന്നെത്തിയ കൂട്ട

ത്തിൽ ദക്ഷിണേശ്വരക്ഷേത്രത്തിൽ ഭഗവൽസന്നിധിയിൽ വ ന്നെത്തിയ ഭഗവദനുചരനാണ് നിർമ്മലാനന്ദസ്വാമികളും.

ദിവ്യാവതാരങ്ങൾ ഈ ലോകത്തിൽ ആവിർഭവിക്കുമ്പോൾ അവരോടൊപ്പം സ്വാർത്ഥചിന്തകളൊന്നും കൂടാതെ അവതാരോ ദ്ദേശനിർവ്വഹണത്തിനുമാത്രം ജീവിതം സമ്പൂർണ്ണമായി സമർപ്പി ക്കുന്നവർ ഈശ്വരന്റെ പാർഷദന്മാരും അവതാരലീലയിൽ സ ഹകരിക്കുന്നതിനു മാത്രം ഭൂമിയിൽ അവതരിക്കുന്നവരുമാണെന്നു ശ്രീമത് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുണ്ട്. ശ്രീ നിർമ്മ ലാനന്ദസ്വാമികൾ ഭാരതത്തിൽ മാത്രമല്ല, വിദേശങ്ങളിലും ഭഗ വൽ സന്ദേശങ്ങൾ പ്രചരിപ്പിക്കാൻ മാത്രമാണ് ജീവിച്ചത്. "ശ്രീ ഗുരുദേവന്റെ ആജ്ഞ നിറവേറ്റുകമാത്രമാണ് എന്റെ ജോലി. ചോദ്യങ്ങളോ സംശയങ്ങളോ ഇല്ല. ഞാൻ അദ്ദേഹ ത്തിന്റെ ഭടൻ മാത്രം. ശ്രീ ഗുരുദേവന്റെ ഇച്ഛ ജയിക്കട്ടെ!" എന്നായിരുന്നു ശ്രീ സ്വാമികൾ സദാ പറഞ്ഞിരുന്നത്. അങ്ങി നെ ഭഗവാന്റെ കിങ്കരനും പാർഷദനുമായ ശ്രീ സ്വാമിജി ഭഗവൽസന്ദേശങ്ങൾ ലോകത്തിന്റെ നാനാ ഭാഗങ്ങളിലും പര ത്തി. ദക്ഷിണേശ്വരത്തു ജ്വലിച്ച ആദ്ധ്യാത്മിക മഹാതേജസ്സി ന്റെ ഒരു വിശിഷ്ടജ്വാല അദ്ദേഹം കേരളത്തിലും എത്തിച്ചു എന്നെന്നേയ്ക്കുമായി ഇവിടെ പ്രതിഷ്ഠിക്കുകയും ചെയ്തിട്ടുണ്ട്. ഭഗവൽസന്ദേശം പരത്തുവാൻ മറെറല്ലാവരുടേതിലും വെച്ച് മീ തെയായിരുന്നു സ്വാമിജിയുടെ യത്നം എന്നു അദ്ദേഹത്തെ അ റിയുന്നവർക്കെല്ലാം വെളിവായ സംഗതിയാകുന്നു. ഒരു നിമിഷം വിശ്രമമില്ലാതെ, സ്വന്തശരീരസ്ഥിതിപോലും ഗണിക്കാതെ ഭഗവൽക്കാര്യത്തിനുവേണ്ടി നിരന്തരം പണിചെയ്തുകൊണ്ടിരുന്നു, നാടുകൾതോറും രാജ്യങ്ങൾതോറും ചുററിസഞ്ചരിച്ചുകൊണ്ടിരു ന്നു. കേരളത്തിലാണെങ്കിൽ ശ്രീ സ്വാമിജിയുടെ ശ്രമഫലമായി ഭഗവാൻ ശ്രീരാമകൃഷ്ണൻ അനേകായിരം ജനങ്ങളുടെ ജീവിത സർവ്വസ്വമായിത്തീർന്നിട്ടുണ്ട്, ശ്രീരാമകൃഷ്ണ വിവേകാനന്ദാദേശം

സർവ്വത്ര വ്യാപിക്കുകയും ചെയ്തിട്ടുണ്ട്. തന്റെ പ്രധാന പ്രവൃത്തിരംഗമായ കേരളത്തിൽ അദ്ദേഹത്തിന്റെ സമാധിയും സമാധിക്ഷേത്രവും ഉണ്ടായതുമൂലം എന്നെന്നും തന്റെ സാന്നിദ്ധ്യമരുളുകയും ചെയ്തിട്ടുണ്ട്. അനാചാരങ്ങൾ നിറഞ്ഞിരുന്ന കേരളത്തെ അദ്ദേഹം ശാന്തമായും നിശ്ശബ്ദവുമായി അതുകളിൽനിന്നു് തുലോം വിമുക്തമാക്കി പരിവത്തനം ചെയ്തത് ചരിത്രത്തിലെ ഒരു പ്രധാന സംഭവമാകുന്നു.

ഏഴുപത്തഞ്ചുകൊല്ലക്കാലം നീണ്ടുനിന്ന അദ്ദേഹത്തിന്റെ ഇങ്ങിനെയുള്ള ജീവിതത്തിലെ സംഭവങ്ങളെല്ലാം വിവരിക്കുന്ന ഒരു ചരിത്രം പ്രസിദ്ധീകരിക്കുക എന്നതു് വിഷമമേറിയ ഒരു കാര്യമാണ്. എങ്കിലും ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ആവിർഭാവവും അദ്ദേഹം അവതരിപ്പിച്ച ആദർശങ്ങളും അവ പ്രചരിപ്പിക്കാൻ ശ്രീ സ്വാമിജി ആയുധമായ കാര്യവും പ്രചരിപ്പിച്ച രീതിയും അല്പമായെങ്കിലും വിവരിക്കുന്ന ഒരു ജീവചരിത്രം ഏകദേശം ഇരുപതുകൊല്ലങ്ങൾക്കുമുമ്പ് ഇംഗ്ലീഷുഭാഷയിൽ ഈ ആശ്രമത്തിൽനിന്നു് പ്രസിദ്ധം ചെയ്തിരുന്നു. എന്നാൽ ശ്രീ സ്വാമിജിയുടെ അതിപ്രധാന പ്രവർത്തിരംഗമായ കേരളത്തിലെ മാതൃഭാഷയായ മലയാളത്തിൽ അദ്ദേഹത്തിന്റെ ജീവചരിത്രം ഇതുവരെ പ്രസിദ്ധംചെയ്യാൻ സാധിച്ചിട്ടില്ല. ശ്രീ വിവേകാനന്ദസ്വാമികളുടേയും ശ്രീ നിർമ്മലാനന്ദസ്വാമികളുടേയും ശതാബ്ദപൂർത്തി മഹോത്സവത്തിൽ ശ്രീരാമകൃഷ്ണ വിവേകാനന്ദ പ്രസ്ഥാനഫലംതന്നെയായ "ശ്രീ നിർമ്മലാനന്ദചരിതം" മലയാളത്തിൽ പ്രസിദ്ധം ചെയ്ത് ആ പൂജ്യപാദങ്ങളിൽ അർപ്പിക്കണമെന്നു് ഭാരവാഹികൾ തീരുമാനിച്ചു,

ഉജ്ജ്വലങ്ങളായ സംഭാഷണങ്ങൾ നടത്തുവാൻ ശ്രീ വിവേകാനന്ദസ്വാമികളെപ്പോലെതന്നെ സമർത്ഥനായിരുന്ന ശ്രീ സ്വാമിജിയുടെ സംഭാഷണങ്ങളെല്ലാം ഒരുപോലെ ഉത്തേജകങ്ങൾതന്നെയെങ്കിലും അവയെല്ലാം പ്രസിദ്ധംചെയ്യാൻ വളരെയധി

കം പ്രയത്നവും ധനവ്യയവും ആവശ്യമായ് വരുന്നതാണല്ലൊ. അതുകൊണ്ടു് ചുരുക്കം ചിലതു് തിരഞ്ഞെടുത്തു് ജീവചരിത്രത്തോടു് ചേർത്തു് പ്രസിദ്ധംചെയ്യണമെന്നാണ് തീരുമാനിച്ചിരുന്നതു്. എന്നാൽ പ്രസ്സിലെ ജോലിത്തിരക്കുകാരണം വിചാരിച്ചിരുന്നതുപോലെ കൃത്യനിർവ്വഹണം സാധിക്കാതെവന്നു. അതുകൊണ്ടു് ശതാബ്ദപൂർത്തി മഹോത്സവ സന്ദർഭത്തിൽ ശ്രീ സ്വാമിജിയുടെ ജീവചരിത്രംമാത്രം പ്രസിദ്ധംചെയ്യാൻ ഇടയായിരിക്കുന്നു. ശതാബ്ദപൂർത്തി വത്സരമായി കരുതപ്പെട്ടിട്ടുള്ള 1963ൽ തന്നെ സ്വാമിജിയുടെ സംഭാഷണങ്ങൾ തിരഞ്ഞെടുത്തു് ഒരു പ്രത്യേക പ്രസിദ്ധീകരണം നടത്താനും തീരുമാനിച്ചിരിക്കുന്നു. അങ്ങിനെ വളരെ കൊല്ലങ്ങളായി പ്രസിദ്ധംചെയ്യുവാൻ ആശിച്ചുകൊണ്ടിരിക്കുന്ന ശ്രീ നിർമ്മലാനന്ദചരിതം എന്ന ഈ ഗ്രന്ഥം ശ്രീരാമകൃഷ്ണവിവേകാനന്ദ പാദങ്ങളിൽ അർച്ചനയായി ഭക്തജനസമക്ഷം അവതരിപ്പിക്കുന്നു;

എന്നു്,
പ്രസിഡണ്ടു്,
ശ്രീരാമകൃഷ്ണ നിരഞ്ജനാശ്രമം.

# വിഷയാനുക്രമണിക.

# ശ്രീ രാമകൃഷ്ണകിരണം.

## (നിർമ്മലാനന്ദ ചരിതം.)

### തുളസി.

---

ശ്രീ വിഷ്ണുപാദ്യാമനുജസ്തുളസ്യാ:
ശ്വസൻ ശവോ യസ്യ ന വേദ ഗന്ധം (ഭാ.)

ശ്രീ വിഷ്ണുപാദി (ഗംഗ)യുടെയും തുളസിയുടെയും ഗന്ധം അറിയാത്തവൻ ആരോ അവൻ ശ്വസിച്ചുകൊണ്ടിരിക്കുന്ന ശവം തന്നെയാകുന്നു.

തുളസി ഒരു സാധാരണ ചെറുചെടി: കാഴ്ചയിൽ ഒരു വൈചിത്ര്യം ഇല്ല, വർണ്ണപ്പകിട്ടുള്ള പർണ്ണങ്ങളില്ല, അലങ്കരിപ്പാനോ ധരിപ്പാനോ കൊള്ളാവുന്ന കുസുമങ്ങളില്ല, ചെറിയ, ചെറിയ കുറെ ഇലകളും, കുറെ കതിരുകളും; അതുമാത്രം. എന്നാൽ മഹാവിഷ്ണുവിന്റെ പദതാരുകളിൽ അർച്ചിപ്പാൻ ജാതീചെമ്പകമല്ലികാദി സുഗന്ധസുമങ്ങളെയും കരവീരസരോരുഹാദി സുവർണ്ണപുഷ്പങ്ങളെയും എത്രയുണ്ടായിരുന്നാലും തുളസിയുടെ ഒരു ഇലയെങ്കിലും കൂടിയേ മതിയാവൂ. അതു ഒരു സംവത്സരം പഴകിയതായാലും വരണ്ടതായാലും വേണ്ടില്ല, അതൊന്നുവേണം. അതിനത്ര മാഹാത്മ്യമുണ്ട്. പത്മ, ബ്രഹ്മവൈവർത്താദി പുരാണങ്ങളിൽ അതു വിസ്തരിച്ചു കാണാം. അനേക രോഗങ്ങൾക്ക് അത് ഔഷധമായി വിധിച്ചിട്ടുള്ളത് പല വൈദ്യഗ്രന്ഥങ്ങളിലും കാണാം. അതിന്റെ ശുദ്ധസാത്വികമായ ഗന്ധവും വിഷഹരമായ വീര്യവും പ്രത്യക്ഷാനുഭവമാണല്ലോ. പല വിശേഷവും

അതിനുള്ളതുകൊണ്ടാകുന്നു. പുരാതനകാലം മുതൽ അതിനെ ഗൃഹാങ്കണങ്ങളിൽ നട്ടുവളർത്തി പൂജിച്ചുവരുന്നത്. നിത്യപൂജക്കു പുറമെ തുളസിക്ക് വിശേഷാൽ പൂജകളുമുണ്ട്. അതുകൾ പ്രത്യേക സങ്കല്പത്തോടും വരപ്രാർത്ഥനയോടും കൂടിയായിരിക്കാം. വിശേഷാൽ പ്രാർത്ഥനയോടുകൂടി പൂജിക്കുന്ന പതിവ് കേരളത്തിൽ പരക്കെ കാണുന്നില്ല. വംഗദേശത്ത് അത് നടപ്പുണ്ട്. ഒരു ശ്രീമാതാവ് അങ്ങിനെ പൂജിച്ചതായും അവർക്ക് അതിന്റെ ഫലം ലഭിച്ചതായും ചരിത്രം പറയുന്നുണ്ട്. അത് നടന്നിട്ട് അധികം കാലമായിട്ടില്ല. ഒരു ശതാബ്ദം, ക്രിസ്താബ്ദം 1863 എന്നു പറയാം. പൂജാഫലം അവർക്ക് ലഭിച്ചത് ഒരു പുത്രരൂപത്തിലാണ്. ആ പുത്രനാണ് കഥാപുരുഷൻ.

## വംശപാരമ്പര്യം

തുളസിയെ പൂജിച്ച ആ മാതാവിന്റെ പേർ ഥാക്കാമണിദേവി എന്നായിരുന്നു. ശ്രീകാശിയായിരുന്നു അവരുടെ ജന്മദേശം. അവരെ വിവാഹം ചെയ്തത് കൽക്കത്താനിവാസി ദേവനാഥദത്തൻ എന്ന ഒരു മാന്യനായിരുന്നു. അദ്ദേഹത്തെക്കുറിച്ചും ചില വിവരങ്ങൾ കിട്ടീട്ടുണ്ട്. വംശപാരമ്പര്യപ്പട്ടിക രേഖപ്പെടുത്തി വെക്കത്തക്ക പഴക്കവും പ്രാധാന്യവുമുള്ളതായിരുന്നു വംശം. ദേവനാഥദത്തൻ ആ വംശത്തിൽ 23-ാം തലമുറക്കാരനായിരുന്നു. ശ്രീരാധാകാന്തനായിരുന്നു വംശത്തിന്റെ കുലദേവത. രാധാകാന്തന്റെ ഒരു മനോഹര വിഗ്രഹം കൃഷ്ണശിലാനിർമ്മിതമായിട്ടുള്ളതും ശ്രീരാധാദേവിയുടെ വിഗ്രഹം അഷ്ടലോഹനിർമ്മിതമായിട്ടുള്ളതും ആ വംശത്തിൽ ഇപ്പോഴും ഇരിപ്പുണ്ട്. അതുകൾ നിർമ്മിക്കപ്പെട്ട സംവത്സരം കൃസ്താബ്ദം 1770ന് തുല്യമായ ബങ്കാളിവത്സരം ആണെന്നും അടിയിൽ കൊത്തി രേഖപ്പെടുത്തീട്ടുണ്ട്.

ദേവനാഥദത്തന്റെ പിതാവ് കഥാപുരുഷന്റെ പിതാമഹൻ ഭൈരവചന്ദ്രദത്തൻ ഒരു ശാക്തൻ കൂടിയായിരുന്നു. നവരാത്രി പൂജ വസന്തകാലത്തായിരുന്നു വളരെ പുരാതനകാലത്ത് നടത്തിയിരുന്നത്. അത് ശരത്കാലത്തായത് ശ്രീരാമൻ രാവണ നിഗ്രഹശക്തിക്കുവേണ്ടി ശക്തിയെ പൂജിച്ചത് ശരത്ക്കാല ത്തായിരുന്നതുകൊണ്ടും അതുമുതൽക്കുമാണ്.

രണ്ടുകാലത്തെ പൂജകളും ഭൈരവചന്ദ്രദത്തൻ നടത്തി യിരുന്നു. എങ്കിലും കുലദേവതയായ രാധാകാന്തനിൽ അദ്ദേഹ ത്തിനു ഭക്തിക്കു കുറവോ ആരാധനയിൽ ഉദാസീനതയോ ഉണ്ടായിരുന്നതുമില്ല. ദേവീപരമായ ലക്ഷ്മീപൂജ, കാളീപൂജ, ജഗദ്ധാത്രീപൂജ മുതലായ പൂജകളും ശ്രീകൃഷ്ണപരമായ ദോളയാത്ര മുതലായ പൂജകളും ഉത്സവങ്ങളായിത്തന്നെ നടത്തിയിരുന്നു. ആഘോഷങ്ങളിൽ നാടകാഭിനയം, കരിമരുന്നു പ്രയോഗം മുതലായ വിശേഷങ്ങളും പതിവായിരുന്നു. സംഗതിവശാൽ അദ്ദേഹം പൂർവ്വഗൃഹം വിട്ട് കൽക്കത്തയിൽ ബാഗ്ബസാർ എന്ന സ്ഥലത്തുവന്ന് ഒരു പറമ്പ് വിലയ്ക്കുവാങ്ങി ഗൃഹം നിർമ്മിച്ച് അവിടെ താമസമാക്കി. ചതുരംഗക്കളിയിൽ ഒരു കരു നീക്കുന്നതിന്റെ ഉദ്ദേശവും അതുകൊണ്ടുള്ള ഫലവും പിന്നെ പല കൈകളും കഴിഞ്ഞാണ് വെളിപ്പെടുന്നത്. ഭൈരവചന്ദ്രനെ നിയതി ബാഗ്ബസാറിലേക്ക് നീക്കിയതിന്റെ ഉദ്ദേശവും ഫലവും മൂന്നാം തലമുറയിൽ കഥാപുരുഷന്റെ ചരിതംകൊണ്ടാണ് വെളിപ്പെടുന്നത്.

ഭൈരവചന്ദ്രന്റെ ജ്യേഷ്ഠപുത്രൻ ഒരുദ്യോഗസ്ഥനായി. ദ്വിതീയൻ ഥാക്കാമണിയെ വിവാഹം ചെയ്ത ദേവനാഥദത്തൻ സേവാവൃത്തിയെ വെറുത്ത് സ്വതന്ത്രനായ് വ്യാപാരത്തി നൊരുങ്ങി. കല്ക്കത്തയിൽ മുമ്പില്ലാതിരുന്ന സൾഫ്യൂരിക്ക് ആസിഡ് (ടമഹുവൗൃശര മരശറ) ഫാക്ടറി സ്ഥാപിച്ചു. എണ്ണയാട്ടുന്നതിന്നും ധാന്യം പൊടിക്കുന്നതിനും മില്ലുകൾ ഏർപ്പെടുത്തി. ലാക്ഷാ വ്യാപാരവും നടത്തി. കാര്യകുശലനും ബുദ്ധിമാനുമായിരുന്ന

അദ്ദേഹത്തിന്നു് എല്ലാ വ്യാപാരങ്ങളിലും വിജയം കൈവന്നു; ധനവും ജനസമ്മതിയും വന്നുചേൎന്നു. ശാക്കാമണിദേവിയെ വിവാഹംചെയ്തതുമുതല്ക്കായിരുന്ന കുടുംബത്തിന്നു് ഐശ്വൎയ്യം വൎദ്ധിച്ചതു്. അതുനിമിത്തം അവർ ഭൎത്താവിന്നും കുടുംബാംഗങ്ങൾക്കും പ്രിയതരയായ്വന്നു. വ്യാപാരകുശലനായിരുന്ന ദേവനാഥത്തെൻ നാഡിപരിശോധനയിലും പ്രാവീണ്യം നേടി. രോഗിയുടെ നാഡി പരിശോധിച്ചു് മരണസമയം കൃത്യമായ് പറവാൻ അദ്ദേഹത്തിന്നു് കഴിവുണ്ടായി. മരണസമയത്തു് ഗംഗാസ്പൎശം സൽഗതിപ്രദമാണെന്ന വിശ്വാസത്താൽ ആ സമയം അറിവാൻ ജനങ്ങൾ ദേവനാഥത്തെനെ സമീപിക്കപതിവായി. തന്മൂലം അദ്ദേഹത്തിന്നു് ജനങ്ങൾ ഗംഗാദത്തെൻ എന്നൊരു ബിരുദം നൽകി. കല്ക്കത്തയിൽ സ്വഗൃഹം ഉണ്ടായിരുന്നതിന്നു പുറമെ ശാക്കാമണിദേവിയുടെ ജന്മഭൂവായിരുന്ന കാശിയിലും ഒരു ഗൃഹം ദേവനാഥത്തെൻ നിൎമ്മിച്ചു. കാലാവസ്ഥയും കാൎയ്യസൌകൎയ്യവും അനുസരിച്ചു് കൊല്ലംതോറും ഏതാനും മാസം കാശിയിലും ഏതാനും മാസം കല്ക്കത്തയിലും താമസിക്ക പതിവാക്കി. ഭൈരവചന്ദ്രത്തെനെപ്പോലെയൊ അതിലധികമായൊ ദേവീദേവന്മാരുടെ പൂജകളും ഉത്സവങ്ങളും നടത്തിവന്നു. അവരുടെ ഭവനത്തിൽ മിക്കദിവസങ്ങളിലും ഉത്സവമാണെന്നു ശ്രുതിപരന്നു. ആ ഭവനം ഭക്തന്മാരുടേയും സുഹൃത്തുക്കളുടേയും സമ്മേളനത്തിന്നു് ഒരു സങ്കേതമായും ഭവിച്ചു. പല സംവത്സരങ്ങൾക്കുശേഷം ഈ ഭവനവും ബാഗ്ബസാർ പ്രദേശവും ശ്രീരാമകൃഷ്ണദേവന്റേയും യുവശിഷ്യന്മാരുടേയും ലീലകൾക്കു് സാക്ഷ്യംവഹിക്കുന്ന രംഗങ്ങളായും പരിണമിച്ചു.

## തുളസീപൂജയും ഫലപ്രാപ്തിയും.

പ്രിയഭൎത്താവിന്റെ സഹധൎമ്മിണിയായി ലൌകികവും പാരത്രികവുമായ കൃത്യങ്ങളെ അവൎക്കു് അന്യോന്യം വിരോധം

കൂടാതെ നടത്തി ഗൃഹസ്ഥാശ്രമജീവിതം സഫലമാക്കിയിരുന്ന ഥാക്കാമണിദേവിക്ക് കാലക്രമത്തിൽ ചില സന്താനങ്ങളും ഉണ്ടായി. പിന്നീട് അവക്ക് ഒരാഗ്രഹം തോന്നി; ഗുണസമ്പന്നനും അതിവിശിഷ്ടനുമായ ഒരു പുത്രൻ ഉണ്ടാകണം എന്നു്. അതിനു പ്രാർത്ഥിച്ചു, കൃഷ്ണപ്രിയയായ തുളസിയെ ഭജിപ്പാൻ നിശ്ചയിച്ചു.

പ്രാർത്ഥനാഫലമായിട്ടല്ല സന്തതിയുണ്ടായി് കാണുന്നതു്. അതു് വേണ്ടിയോ വേണ്ടാതെയോ പ്രകൃതി കയ്യിൽവെച്ചു കൊടുക്കുന്നു. പ്രകൃതിദത്തമാകുന്ന സന്താനത്തിന്റെ ഗുണദോഷമൊ കേവലം ഭാഗധേയത്തിന്നധീനമായിരിക്കും. എന്നാൽ പ്രകൃതിശക്തിയോടുകൂടി തപോജന്യമായ ചൈതന്യം സമ്മേളിക്കുന്നതായാൽ സന്തതിയിൽ ഗുണാംശം മുന്തിനില്ക്കും. ഈ കാരണത്താലത്രെ സന്താനോല്പാദനത്തിനുമുമ്പു് അതിനു പൂർവ്വരംഗമായി തപസ്സോ ദേവാരാധനയൊ അനുഷ്ഠിക്കണം എന്ന ഒരു സമ്പ്രദായം പുരാതനകാലത്തു് നടപ്പുണ്ടായിരുന്നതു്. പ്രജാസൃഷ്ടിക്ക് തപസ്സുചെയ്യാനാണു് ബ്രഹ്മാവിനോടു് ഭഗവാൻ ആജ്ഞാപിച്ചതു്. ബ്രഹ്മപുത്രന്മാരും തപസ്സുചെയ്തിട്ടാണു് സൃഷ്ടിവർദ്ധിപ്പിച്ചതു്. പയോവ്രതം ആചരിച്ചിട്ടാണു് അദിതി വാമനനെ നേടിയതു്. പുത്രകാമേഷ്ടി നടത്തിട്ടാണു് ദശരഥനു് പുത്രന്മാരുണ്ടായതു്. ഇതു് പൌരാണികാചാരം മാത്രമല്ല. ആധുനികകാലത്തും ചിലർ ഈ നിയമം അനുസരിച്ചിട്ടുണ്ടു്. ശ്രീ ഭുവനേശ്വരീദേവി കാശിവിശ്വനാഥനെ ഭജിച്ചിട്ടാണു് അവക്ക് ശ്രീവിവേകാനന്ദൻ എന്നു വിഖ്യാതനായ സുതനുണ്ടായതു്. വിവേകാനന്ദഗുരുഭ്രാതാവായ ശ്രീ അഭേദാനന്ദജി മാതാവിന്റെ കാളീഭജനഫലമായി് ജനിച്ചു് കാളീപാദൻ എന്ന നാമവും പൂർവ്വാശ്രമത്തിൽ വഹിച്ചു. ഇതെല്ലാം ഒരു നൂററാണ്ടിനു മുമ്പുണ്ടായതാണു്. ആ കാലത്തു്, ആ ദേശത്തുവെച്ചുതന്നെയാണു് ഥാക്കാമണിദേവിയും പുത്രലാഭാർത്ഥം തുളസിയെ ഭജിച്ചതു്.

തുളസിക്ക് വരദാനത്തിനു ശക്തിയുണ്ടോ, ബുദ്ധിയുണ്ടോ, പ്രാർത്ഥന കേൾക്കുമോ എന്നും മറ്റുമുള്ള വിഷമപ്രശ്നങ്ങൾ അവരെ അലട്ടിയില്ല. ഭജനം നിഷ്ഫലമാവില്ല, വേണ്ടതു കിട്ടും എന്നു ശാസ്ത്രം പറയുന്നുണ്ട്. അത് അവർ വിശ്വസിച്ചു. ഇത് എന്തൊരു മൂഢവിശ്വാസം എന്നു പരിഹസിച്ചിട്ടുള്ളവരു ണ്ടാകാം. ജീവചൈതന്യം സർവ്വവ്യാപിയാണെന്നും സസ്യ ങ്ങൾക്കുപോലും സുഖദുഃഖാനുഭവങ്ങളുണ്ടെന്നും പ്രൊഫസർ ജെ. സി. ബോസ് പ്രത്യക്ഷമായി പ്രദർശിപ്പിച്ചു പ്രകൃതി ശാസ്ത്രജ്ഞന്മാരെ വിസ്മയിപ്പിച്ചത് പിൽക്കാലത്താണ്. എന്നാൽ കാര്യകാരണങ്ങൾ തമ്മിലുള്ള നിയതബന്ധം അന്നും ആരും അറിഞ്ഞിരിക്കുന്നതാണ്. കാരണത്തിൽ ഏതൊന്നു ണ്ടോ അതു കാര്യത്തിലും, കാര്യത്തിൽ എന്തൊന്നു കാണുന്ന ുണ്ടോ അതു കാരണത്തിലും ഘടിച്ചിരിക്കും. പ്രകൃതിയിൽ മനുഷ്യാദി ജീവികളിൽ കാണുന്ന ചിച്ഛക്തി (പ്രജ്ഞാനം) അതിന്റെ മൂലകാരണത്തിലും ഉണ്ടായിരിക്കണം. ആ ശക്തി പ്രകൃതിയിൽ സർവ്വത്ര വ്യാപിച്ചിരിക്കണം. വസ്തുവിന്റെ സംഘടനാരീതിയനുസരിച്ച് ആ ശക്തിയുടെ പ്രകാശത്തിന് ഏറ്റക്കുറവുണ്ടാകും. എങ്കിലും ആ ബോധശക്തി ലേശമെ ങ്കിലും ഇല്ലാത്ത പദാർത്ഥം ഒന്നുമില്ല. ഏതൊരു പദാർത്ഥ ത്തിൽ ഏതു ശക്തികൾ ഉൾക്കൊണ്ടിട്ടുണ്ടെന്നും ഏതൊന്നിൽ നിന്ന് ഏത് ഉദ്ഭൂതമാകുന്നുവെന്നും സാധാരണ മനുഷ്യബുദ്ധി ക്കു നിർണ്ണയിക്കാവുന്നതല്ല. പരാശക്തിക്കു ഇന്നതു സാദ്ധ്യം ഇന്നത് അസാദ്ധ്യം എന്നില്ല. കേവലം ജഡമെന്നു തോന്നി യിരുന്ന ഒരു സ്തംഭത്തിൽനിന്നു അഭൂതപൂർവ്വവും അത്യാശ്ചര്യ കരവുമായ നൃസിംഹരൂപം പൊട്ടിപ്പുറപ്പെട്ടു. അതുണ്ടായി എന്നു രേഖപ്പെടുത്തീട്ടുള്ളവർ ബാലിശബുദ്ധികളായിരുന്നില്ല. ഏതുവിധമായാലും ഥാക്കാമണീദേവി ശാസ്ത്രവാക്യത്തിൽ വിശ്വസിച്ചു.

**നമസ്തുളസി കല്യാണി ഗോവിന്ദചരണപ്രിയേ!**

**കന്മഷാപഹരേ ദേവി നിർമ്മലാനന്ദദായിനി!**

എന്നു നമസ്കാരപൂർവ്വം തുളസിയെ ഭജിച്ചു. അവർക്കു ഫലം സിദ്ധിക്കയും ചെയ്തു. മാർഗ്ഗശീർഷകചതുർദ്ദശി തിഥിയും രോഹിണി നക്ഷത്രവും ബുധവാരവും പശുക്കരണവും ശുഭയോഗവും കൂടിയ സന്മുഹൂർത്തത്തിൽ രോഹിണി ചതുർത്ഥപാദത്തിൽ കടക മദ്ധ്യ ദ്രേക്കാണത്തിൽ അവർക്ക് ഒരു സൽപുത്രൻ ജനിച്ചു.

| | | | |
|---|---|---|---|
| | | ച, ശി | |
| | 1863 ഡിസമ്പ്ര് 23-ാനു | | ല |
| | | | |
| ര, ബു | കു, സ മാ | ഗു, ഭൃ | മ |

## ശൈശവം

തുളസീപ്രസാദഫലം എന്ന വിശ്വാസത്താൽ ബാലനു തുളസീചരണൻ എന്നു നാമകരണം ചെയ്തു. ആകൃതിയിൽ ആകർഷകനായിരുന്ന ബാലന് അന്യാദൃശങ്ങളായ ചില വിശേഷങ്ങൾ ഉണ്ടായിരുന്നു. ദീർഘവിശാലനേത്രങ്ങൾ ഉജ്ജ്വലങ്ങളായിരുന്നു. ദൃഷ്ടിയിൽനിന്ന് നിർഗ്ഗമിച്ചിരുന്ന രശ്മികൾ ദൃശ്യ

ത്തിന്റെ ബഹിർഭാഗം കടന്നു് അന്തർഭാഗത്തേക്കു് പ്രവേശിക്കുന്നതുപോലെയിരുന്നു. ആ നേത്രങ്ങൾക്കു് പിൽക്കാലത്തു് ഗുരുദേവൻ Bulls'eyelantern — സ്വയം മറവിലിരുന്നു് ദൃശ്യത്തെ പ്രകാശിപ്പിക്കുന്ന റാന്തൽ എന്നു് പേർ പറഞ്ഞിരുന്നു. കണ്ഠസ്വരമായിരുന്നു മറെറാരു വിശേഷം. മേഘഗംഭീരസ്വനം എന്നു കവിവർണ്ണനകളിൽ കാണുന്നതല്ലാതെ ഒരു മനുഷ്യകണ്ഠത്തിൽനിന്നു് അതു് പുറപ്പെടുന്നതു് സാധാരണമല്ല. ഈ ബാലന്റെ ശബ്ദമാകട്ടെ മന്ദ്രസ്തനിതം തന്നെയായിരുന്നു. ശില്പകല്പിതമെന്നപോലെ ക്രമത്തിൽ ഉഴിഞ്ഞിറക്കിയതായിരുന്നു ശരീരവും കരചരണങ്ങളും. പത്മകോശത്തിന്റെ വടിവും ഒതുക്കവും അവയ്ക്കുണ്ടായിരുന്നു. ഈ വിവരണങ്ങളിൽ അതിശയോക്തി ലേശവും കലർന്നിട്ടില്ലെന്നു് ദൃക്സാക്ഷികൾ എവരും സമ്മതിക്കും. ഈ വിധമുണ്ടായിരുന്ന ചേതോഹരത്വത്തിനു പുറമെ ഇളയസീമന്തനെന്നും മാതാവിന്റെ കനിഷ്ഠപുത്രനെന്നും ഉള്ള വിശേഷങ്ങളാലും ഗ്രഹസ്ഥിതിവശാൽ ബാലനു് അതിരോഗനമായ ഭാവിയുണ്ടാകുമെന്ന ദൈവജ്ഞന്മാരുടെ വചനങ്ങളാലും ഇളയസീചരണൻ സർവ്വരുടേയും പ്രേമത്തിനും അതിയായ ലാളനക്കും പാത്രമായി. അതുനിമിത്തം അവയവങ്ങൾക്കു് ആവശ്യമായ ചലനവ്യാപാരങ്ങൾ കറഞ്ഞു് ശരീരത്തിനു ദാർഢ്യവും പുഷ്ടിയും കറവായി. എന്നാൽ മനശ്ശക്തിയും ആജ്ഞാശക്തിയും ക്രമപ്രവൃദ്ധമായും വന്നു.

## ബാല്യവിദ്യാരംഭങ്ങൾ.

ശരീരത്തിനു ബലം കറവായിരുന്നെങ്കിലും ഇളയസീചരണൻ ബാലസഹജമായ വിനോദങ്ങളിലും ക്രീഡകളിലും ഏർപ്പെടാതിരുന്നില്ല; സദാ പ്രസന്നവദനനും ഉത്സാഹശീലനുമായിരുന്നു. പലതരം കളികളിലും അതുകൾക്കാവശ്യമായ സാമഗ്രികൾ നിർമ്മിക്കുന്നതിലും സാമർത്ഥ്യം നേടി. സ്നേഹസമ്പൂർണ്ണ

മായ പരിചയ്യൂദയററ് വളൎന്ന ബാലന്ന് വിദ്യാഭ്യാസകാലമായി. ശരീരത്തിന്ന് ബലം കറവാണെന്ന തോന്നിയിരുന്നതിനാൽ ബാലനെ പുറമെ വിദ്യാലയങ്ങളിലേക്ക് അയപ്പാൻ മാതാപിതാക്കൾക്ക് മനസ്സുവന്നില്ല. അദ്ധ്യാപകനെ ഏൎപ്പെടുത്തി ഗൃഹത്തിൽവെച്ച് അദ്ധ്യാപനം നടത്തിവന്നു. അങ്ങിനെ ബാലന്ന് പത്തു വയസ്സ് പ്രായമായി. ആ കാലത്തു മാതാവു് കാശിയിൽ ചില മാസങ്ങൾ താമസിക്കുന്ന പതിവനുസരിച്ച് അങ്ങോട്ടുപോയി. അവിടെ വെച്ച അവർ കാലധൎമ്മം പ്രാപിച്ചു. മാതാവിന്റെ അഭാവവും പിതാവിന്റെ വ്യാപാരവ്യഗ്രതയും നിമിത്തം ബാലന്റെ മേൽനോട്ടം വഹിപ്പാൻ ത്രാണിയുള്ളവർ ഗൃഹത്തിലില്ലാതായി. ആ സ്ഥിതി തുടൎന്നുപോകുന്നത് ശരിയല്ലെന്നു കണ്ടു പിതാവ് ബാലനെ കാശിയിൽ പാൎത്തിരുന്ന ഒരു മാതുലന്റെ രക്ഷയിലാക്കി. അവിടെ വിദ്യാഭ്യാസത്തിന്ന് ഏൎപ്പാടുചെയ്ത് ഒരു ഹൈസ്കൂളിൽ ചേൎത്തു. ബാലൻ അദ്ധ്യയനവിഷയത്തിൽ അത്യുത്സാഹവും സാമൎത്ഥ്യവും പ്രദൎശിപ്പിച്ചു. പരീക്ഷകളിൽ സാമാന്യമായ് ജയിക്കുക മാത്രമല്ല രണ്ടു ക്ലാസ്സ് ഒന്നിച്ചു കയററം (Double promotion) വാങ്ങുകകൂടി ചെയ്തു. ഒരു വിശേഷ യോഗ്യതാപത്രവും സൎക്കാർ രാജാവിന്റെ വക ഒരു സുവൎണ്ണമെഡലും സമ്മാനമായി നേടി. ഇതിന്ന്പുറമെ സംസ്കൃതപണ്ഡിതനായിരുന്ന മാതുലന്റെ കീഴിൽ ഗൃഹത്തിൽ വെച്ച് സംസ്കൃതവും പഠിച്ചുതുടങ്ങി. മുഗ്ദ്ധബോധ വ്യാകരണം അവിടെവെച്ച് ഹൃദിസ്ഥമാക്കി. ഹിന്ദിഭാഷയിലും പരിചയം സമ്പാദിച്ചു. വിദ്യാസമ്പാദനത്തിന്നാവട്ടെ ജീവിതവിജയത്തിന്നാവട്ടെ ശരീരബലം അവശ്യം ഉണ്ടായിരിക്കണം എന്നു ബോദ്ധ്യപ്പെട്ടു് തുളസീചരണൻ ശരീരവ്യായാമം ക്രമമായ് അഭ്യസിച്ചുതുടങ്ങി. ദിനചൎയ്യയിലും വ്യവസ്ഥകൾ വെച്ചു. ശരീരത്തിന്നു ബലം കൂടിവന്നു.

സ്വന്തം നന്മക്ക്—ആത്മോന്നതിക്ക്—പരിശ്രമിക്കേണ്ടത് ആവശ്യംതന്നെ. എന്നാൽ മനുഷ്യൻ അതുമാത്രം ചെയ്താൽ

ഷോരം. പരോപകാരത്തിന്നുകൂടി പ്രയത്നിക്കണം. അതും ആത്മോന്നതിക്ക് സഹായകമായിത്തീരും. ഈ ബോധം തുളസിക്ക് അവ്യക്തമായിട്ടെങ്കിലും ചെറുപ്പത്തിലെ ഉണ്ടായിരുന്നിരിക്കണം. വിദ്യാർത്ഥികൾ മിക്കപേരും ആരോഗ്യരക്ഷാകാര്യത്തിൽ അജ്ഞരും അലസന്മാരുമായിരുന്നു. അവരിൽ പലരെയും തുളസി വ്യായാമോത്സുകരാക്കി. അവർക്ക് അതിൽ പരിശീലനം കൊടുത്തു, അനേകം വ്യായാമകേന്ദ്രങ്ങൾ സ്ഥാപിക്കയും ചെയ്തു. ബലം, ബലം, ശരീരബലം, മനോബലം എന്നായിരുന്നുവല്ലോ ശ്രീ വിവേകാനന്ദസ്വാമികളുടെ മുദ്രാവാക്യം. ഭാരതവർഷം അന്യാധീനപ്പെടുവാനുണ്ടായ കാരണങ്ങളിൽ പ്രധാനമായ ഒന്നു ഭാരതീയരുടെ ദൌർബ്ബല്യം—മാംസപേശികൾക്കും സിരകൾക്കും വന്നുചേർന്ന ദുർബ്ബലതയാണ്; മൃഗീയമായെങ്കിലും ഉണ്ടായിരുന്ന ശരീരബലാധിക്യവും പരാക്രമശീലവും കൂടിയവരായിരുന്നു ഭാരതവർഷം ആക്രമിച്ച് അധീനപ്പെടുത്തിയ വിദേശീയർ എല്ലാവരും. നിങ്ങൾക്കു ഗീതയുടെ താല്പര്യം ശരിയായറിയണമെങ്കിൽ നിങ്ങളുടെ കൈത്തണ്ടകളിലെ മാംസപേശികൾക്ക് കരുത്തുണ്ടാകണം, നിങ്ങൾ ബലവാന്മാരാകണം എന്നു ഭാരതീയ യുവജനങ്ങളോട് അദ്ദേഹം ആവേശത്തോടും അനുകമ്പയോടും കൂടി ഉപദേശിച്ചിരുന്നു. അതു കേട്ടിരുന്നില്ലെങ്കിലും അതിനനുസരിച്ചായിരുന്നു ചെറുപ്രായത്തിലെ തുളസിയുടെ ആചരണം. ജീവിതത്തിന്റെ അന്ത്യദശയിലും അദ്ദേഹം അത് ആചരിപ്പിച്ചിരുന്നു. ഒററപ്പാലം ആശ്രമത്തിൽ താമസിച്ചിരുന്ന കാലത്ത് അവിടെ ബാലികാബാലന്മാർക്ക് വ്യായാമപരിശീലനത്തിന്നുള്ള സാമഗ്രികൾ (Parallel Bar മുതലായവ) ആശ്രമവളപ്പിൽ സ്ഥാപിച്ച് കുട്ടികളെ അദ്ദേഹംതന്നെ പരിശീലിപ്പിച്ചിരുന്നു.

## ഗണേശസ്വാമി.

തുളസി വിദ്യാർത്ഥിയായി കാശിയിൽ പാർത്തിരുന്നകാലത്ത് അവിടെ ഒരു മഹാത്മാവുണ്ടായിരുന്നു. അദ്ദേഹത്തെ ത്രൈലിംഗസ്വാമി എന്നും ഗണേശസ്വാമി എന്നും പറഞ്ഞുവന്നിരുന്നു.

അദ്ദേഹം എപ്പോൾ അവിടെ വന്നു; എവിടെനിന്നു വന്നു; ജന്മദേശം ഏതു്; പ്രായം എത്ര? എന്നൊന്നും ആൎക്കും അറിവുണ്ടായിരുന്നില്ല. അവധൂതനെപ്പോലെ നഗ്നനായും മിക്കവാറും മൌനിയായും ധ്യാനനിമഗ്നനായും ഇരുന്നിരുന്നു. ചിലസമയം ചുട്ടുപഴുത്ത മണൽപ്പുറത്തും അദ്ദേഹം കിടന്നിരുന്നു. കേരളത്തിൽനിന്നു് കാശിയിൽപോയ പലരും അദ്ദേഹത്തെ ദൎശിച്ചതായ് പറഞ്ഞുകേട്ടിട്ടുണ്ടു്. ഭക്തന്മാർ ആഹാരം വല്ലതും വാരിക്കൊടുത്താൽ ചിലപ്പോൾ അല്പം ഭക്ഷിക്കും. മുമ്പിൽ കാഴ്ചവെക്കുന്ന ഫലങ്ങളോ നാണ്യങ്ങളോ അങ്ങനെയിരിക്കും. ചിലപ്പോൾ അതു് വാരിയെടുത്തു് കുട്ടികൾക്കു് കൊടുക്കും. നേരംപോക്കുകളും ഉണ്ടു്. തൈർക്കാരികളുടെ തൈർകലങ്ങൾ വാങ്ങി മുമ്പിൽ വെച്ചു് താൻതന്നെ വിററുതുടങ്ങും. മൌനിയായിരുന്നു എങ്കിലും ചില സമയത്തു് എഴുത്തുമൂലവും ആംഗ്യങ്ങൾ മൂലവും ചോദ്യങ്ങൾക്കു് മറുപടി കൊടുക്കും. ഒരിക്കൽ പണ്ഡിതന്മാൎക്കു് ഒരു വിഷയത്തിൽ വലിയ സംശയം നേരിട്ടു. അതു് തീൎക്കുന്നതിന്നു അവർ സ്വാമികളെ സമീപിച്ചു് വിവരം ധരിപ്പിച്ചു. അദ്ദേഹം ലേഖനസാമഗ്രി കൊണ്ടുവരുവാൻ ആവശ്യപ്പെട്ടു. അതു കൊണ്ടുവന്നപ്പോൾ അദ്ദേഹം മറുപടി എഴുതിക്കൊടുത്തു. പണ്ഡിതന്മാൎക്കു് സംശയനിവൃത്തിവന്നു.

ശ്രീരാമകൃഷ്ണദേവൻ മഥുരനാഥബാബു ഒന്നിച്ചു് തീൎത്ഥയാത്രയായ് കാശിയിൽ ചെന്നപ്പോൾ അദ്ദേഹത്തെ ദൎശിക്കയുണ്ടായി. അദ്ദേഹത്തെ കണ്ടതിൽ സ്വാമികൾ സന്തോഷം പ്രദൎശിപ്പിച്ചു. അടുത്തു ചെന്നിരിപ്പാൻ ആംഗികം കാണിച്ചു് വിളിച്ചിരുത്തി. തന്റെ കയ്യിൽ അപ്പോഴുണ്ടായിരുന്ന ഒരു ഡപ്പി ശ്രീരാമകൃഷ്ണനു സമ്മാനിച്ചുകൊടുത്തു. അദ്ദേഹത്തോടു് ശ്രീരാമകൃഷ്ണൻ സത്യവസ്തുവിനെപ്പററി അതു് ഏകമോ അനേകമോ, ദ്വൈതമോ അദ്വൈതമൊ, പരമസത്യം ഏതു് എന്നു ചോദിച്ചു. അപ്പോൾ അദ്ദേഹം അല്പനേരം ധ്യാനനിലയിൽ ഇരുന്നു് ആ അവസ്ഥ

യിൽ വസ്തു ഒന്നു് എന്നു് കാണിച്ചു. പിന്നെ കണ്ണു തുറന്നു് പ്രപഞ്ചനാനാത്വം ദൃഷ്ടിക്കാണിച്ചു് രണ്ടു് എന്നു കാണിച്ചു. അദ്ദേഹത്തെപ്പറ്റി ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുള്ളതു് "സാക്ഷാൽ ശിവന്റെ പ്രകാശം അദ്ദേഹത്തിൽ കണ്ടു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം കാശിയെ പവിത്രതരമാക്കീട്ടുണ്ടു്. ദേഹസ്മരണ ലവലേശമില്ലാത്ത തുംഗാവസ്ഥയിലാണു് അദ്ദേഹം വർത്തിക്കുന്നതു്. ഒരു യഥാർത്ഥ പരമഹംസന്റേതാണു് അദ്ദേഹത്തിന്റെ അവസ്ഥ" എന്നാണു്. ആ കാലത്തു അദ്ദേഹം മണികർണ്ണികക്കു സമീപം ഒരു സ്നാനഘട്ടം നിർമ്മിപ്പിക്കയായിരുന്നു. അതിലേക്കു് കുറെ മണ്ണു് ശ്രീരാമകൃഷ്ണൻ ഉപദേശിച്ച പ്രകാരം അദ്ദേഹത്തിന്റെ മരുമകനും ശുശ്രൂഷകനുമായിരുന്ന ഹൃദയമുഖൊപാദ്ധ്യായൻ കിളച്ചുകൊടുത്തു. സ്വാമിക്കു് സന്തോഷമായി. ഒരു ദിവസം അദ്ദേഹത്തെ മഥുരബാബുവിന്റെ വസതിയിലേക്കു് ക്ഷണിച്ചുകൊണ്ടുവന്നു് ഭക്തിയോടെ സൽക്കരിക്കയുമുണ്ടായി.

## ഉപനയനം.

അസാധാരണമായതു് ഏതൊന്നായാലും അതു് ചെന്നു കാണുന്നതു് ആൎക്കും—വിശേഷിച്ചു് ബാലന്മാൎക്കും—പ്രിയമാണല്ലൊ. ഗണേശസ്വാമികൾ അസാധാരണൻ, അന്യാദൃശൻ, തടിച്ചു് നീണ്ട ശരീരം, പരന്നു പൊന്തിനില്ക്കുന്ന കമ്പ. കേവലം ദിഗംബരൻ. അദ്ദേഹത്തെ നോക്കിനില്ക്കുന്നതു് കുട്ടികൾക്കു് ബഹുരസം. കുട്ടികൾ അടുത്തു കൂടിയാൽ ചിലപ്പോൾ അദ്ദേഹം ചിരിച്ചു് ഉദാസീനനായിരിക്കും. ചിലപ്പോൾ അവരെ ആട്ടിഓടിക്കും. അങ്ങനെ ഒരുദിവസം അവർ കൂടിനില്ക്കുമ്പോൾ സ്വാമികൾ തുളസീചരണനെ മാടിവിളിച്ചു. അരികത്തു വരുത്തി ഒന്നു് ഭക്ഷിപ്പാൻ കൊടുത്തു. തുളസി നിശ്ശങ്കം അതു ഭുജിച്ചു. അതു് ഭഗവൽപ്രസാദമൊ മററു വല്ലതുമൊ എന്നു് തുളസിക്കു് അറിവുണ്ടായിരുന്നില്ല. ഏതായിരുന്നാലും സാധനം നല്ല രുചിയുള്ളതായിരുന്നു എന്നു് അനുഭവപ്പെട്ടു

ഈ സംഭവത്തിൻെറ തത്വത്തെപ്പററി കഥാപുരുഷൻ പില്ക്കാലത്തു് വിവരിക്കയുണ്ടായി.

ഉപദേശം അഥവാ ഉപനയനം പല വിധത്തിലാവാം. ഗുരു ശിഷ്യൻെറ കണ്ണത്തിൽ മന്ത്രം ഉപദേശിക്കുന്ന വിധം ഒന്നു്; മന്ത്രശക്തി ശിഷ്യൻെറ മനസ്സിലേക്കു് അഥവാ പ്രാണനിലേക്കു് പകൎന്നുകൊടുക്കുന്ന വിധം മറെറാന്നു്. ഇവയ്ക്കു് രണ്ടിനും പുറമെ ഒന്നു് ക്ഷേത്രസാധനങ്ങളിൽക്കൂടെ, അതുകൾ വഴിയ്ക്കു് ശക്തിചെയ്യുന്നതു്. ഇതു് ബാലന്മാൎക്കു വേണ്ടിയുള്ളതാണു്. ഇതു് പിൽക്കാലത്തു് ഭാവവികാസത്തിനു് സഹായിക്കും.

ഈ വിധമായിരിക്കാം ഗണേശസ്വാമികൾ തുളസിയെ അനുഗ്രഹിച്ചതു്. ഏതായാലും തുളസിയിൽ ഒരു വൈശിഷ്യം സ്വാമികൾ കണ്ടിട്ടുണ്ടാവണം. തുളസിയുടെ നേത്രങ്ങളൊ ശരീരപ്രകൃതിയൊ ഗൂഢസംസ്കാരങ്ങളേയും ജീവഗതിയേയും സ്വാമികൾക്കു് അറിവാക്കിക്കൊടുത്തിരിക്കാം. ദൎശനമാത്രത്താൽ ജീവസ്വഭാവം അറിവാൻ മഹായോഗികൾക്കു കഴിവുണ്ടല്ലൊ.

തുളസി വിദ്യാൎത്ഥിയായു് കാശിയിലും പിതാവു് വ്യാപാരനിരതനായി കൽക്കത്തയിലും താമസിച്ചുകൊണ്ടിരിക്കെ തുളസിക്കു് 14 വയസ്സു് തികയുന്നതിനുമുമ്പു് 1877-ൽ പിതാവു് കൽക്കത്തയിൽവെച്ചു് നിൎയ്യാതനായി. അതു നിമിത്തവും ഹൈസ്ക്കൂൾ പഠിപ്പുകഴിഞ്ഞു് കൽക്കത്താ സൎവ്വകലാശാലയിൽ പ്രവേശനപരീക്ഷക്കു് ഹാജരാകേണ്ടതിനു വേണ്ടിയും തുളസി കൽക്കത്തയിലേക്കുവന്നു. പ്രവേശനപരീക്ഷയിൽ ജയിച്ചു; കോളേജിൽ ചേൎന്നു. സ്വഗൃഹത്തിൽ താമസവുമായി. വിശാലവും വിഖ്യാതവും ആയിരുന്ന തുളസീഭവനത്തിൻെറ ഒരു ഭാഗത്തു് ഗംഗാധരൻ എന്നും അതിനു സമീപം ഹരിനാഥൻ

എന്നും പേരായ രണ്ടു വിദ്യാർത്ഥികൾ താമസിച്ചിരുന്നു. തുള സിക്ക് കാശിയിൽവെച്ച് പരിചിതനായിരുന്ന ഹരിപ്രസന്നൻ എന്ന വിദ്യാർത്ഥിയും കൽക്കത്തയിലേക്കുവന്നു. ഇവർ മൂന്നു പേരും ആപ്തമിത്രങ്ങളായി. വഴിയെ മൂവ്വരും ശ്രീരാമകൃഷ്ണ ശിഷ്യന്മാരും സന്യാസികളുമായി.

## ശക്തിസഞ്ചരണം.

കോളേജ് വിദ്യാഭ്യാസവും സ്വഗൃഹവാസവും ആയി തുളസി ബാഗ്ബസാറിൽ പാർക്കുന്ന കാലത്ത് വിദ്യാഭ്യാസ ത്തെയും ഗൃഹവാസത്തെയും രണ്ടിനെയും—എന്നല്ല ജീവിതത്തെ ആകമാനം തന്നെ ബാധിച്ച ഒരു ചെറിയ സംഭവമുണ്ടായി. അന്ന് തുളസിക്ക് 18, 19 വയസ്സ് പ്രായമായിരുന്നു. ആ സംഭ വത്തെപ്പററി പിന്നീട് വളരെ കാലത്തിനുശേഷം 1920-ൽ കാശിയിലെ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽവെച്ച് ആശ്രമ വാസികളുടെ ചോദ്യത്തിന്നുത്തരമായി ചരിത്രപുരുഷൻ താഴെ വിവരിക്കുന്ന വിധം പറയുകയുണ്ടായി.

ചെറുപ്പക്കാരായ ഞങ്ങൾ ചിലർ ഗൃഹത്തിനു മുൻവശത്ത് അങ്കണത്തിൽ കൂട്ടുകൂടി പതിവായിരുന്നു. അങ്ങനെ കൂടിയിരുന്ന ഒരു ദിവസം അയൽപക്കത്ത് പുതിയ കായസ്ഥഭവനത്തിലേക്ക് പരമഹംസൻ വന്നിരിക്കുന്നു എന്ന് ആരൊ പ്രസ്താവിച്ചു. പരമ ഹംസദേവന്റെ ഒരു ശിഷ്യനും കായസ്ഥവംശക്കാരനുമായി രുന്ന ശ്രീ ബലറാംബോസ് അടുത്തകാലത്ത് വാങ്ങിയതായി രുന്നു ആ ഭവനം. അതുകൊണ്ട് അതിനെ പുതിയ കായസ്ഥ ഭവനം എന്നു പറഞ്ഞുവന്നിരുന്നു. പരമഹംസൻ വന്നിരിക്കുന്നു എന്നു കേട്ടവഴിയെ ചെറുപ്പക്കാർ ചിലർ അങ്ങോട്ട് ഓടി. എനിയ്ക്കും പരമഹംസനെ കാണ്മാൻ ഒരു കൌതുകം തോന്നി.

അദ്ദേഹത്തെക്കുറിച്ച് എനിയ്ക്ക് യാതൊരറിവും ഇല്ലായിരുന്നു. കായസ്ഥഭവനവും എനിക്കു പരിചിതമായിരുന്നില്ല. എങ്കിലും പല ചെറുപ്പക്കാരും പോയിട്ടുണ്ടല്ലൊ എന്നുവെച്ച് ഞാനും പോവാൻ നിശ്ചയിച്ചു. ഭവനത്തിൽനിന്നു ഒരംഗവസ്ത്രം എടുത്ത് ഞാൻ അങ്ങോട്ടു ചെന്നു. അവിടെ ഉമ്മറത്തും കോലായിലും സൽക്കാരശാലയിലും ജനങ്ങൾ തിങ്ങിയിരുന്നു. ഞാൻ ഒരുവിധം അകത്തു കടന്നു. വരാന്തയിൽ ഒരു ചുമരും ചാരി നിന്നു. പരമഹംസൻ അന്തഃപുരത്തിലേക്ക് പോയിരിക്കയാണ് എന്നു പറയുന്നതു കേട്ടു ഞാൻ അങ്ങനെ നിന്നു. അല്പ സമയം കഴിഞ്ഞപ്പോൾ വരാന്തയിൽക്കൂടെ മരാൾ മുമ്പിൽ വരുന്നതുകണ്ടു. ചിലർ അദ്ദേഹത്തെ അനുഗമിച്ചും വന്നിരുന്നു. കാഷായവർണ്ണത്തിൽ തോർത്ത്പോലെ ഒരു ചെറിയ വസ്ത്രംമാത്രം അദ്ദേഹം ധരിച്ചിരുന്നു. കാലിൽ സ്ലിപ്പറും ഉണ്ടായിരുന്നു. ഒന്നിലും പ്രത്യേകം ദൃഷ്ടിവെക്കുന്നില്ലെന്നപോലെ അദ്ദേഹത്തിന്റെ നേത്രങ്ങൾ അർദ്ധനിമീലിതങ്ങളായിരുന്നു. ഞാൻ നിന്നിരുന്നേടത്തേക്കാണ് അദ്ദേഹം നടന്നുവന്നിരുന്നത്. എന്റെ സമീപത്ത് എത്തി പെട്ടെന്നു കണ്ണുതുറന്നു എന്നെ ഒരു നോക്കു നോക്കി. ആ വഴിയെ അകത്തേക്കു പോകയുംചെയ്തു.

എന്നാൽ ആ ഒരു നോട്ടം; ശിവ! ശിവ! എന്തോ ഒന്നു ഹൃദയത്തിലേക്ക് തുളച്ചു കടന്ന് പരക്കുന്നതുപോലെയാണ് എനിക്ക് അപ്പോൾ തോന്നിയത്. ശരീരം ആപാദചൂഡം തരിച്ച് ദുർബ്ബലമാകുന്നു എന്നു തോന്നി. എനിക്കു കരച്ചിൽ വന്നു. ഒരു നിമിഷവും അവിടെ പിന്നെ നിൽക്കാതെ ഞാൻ ഗൃഹത്തിലേക്കു ഓടിപ്പോയി; കിടക്കയിൽ വീണുകിടന്നു. ഇതെന്തു പരമഹംസൻ! ഇനി ഞാൻ ആ വഴിക്ക് പോകയില്ല എന്നാണ് ആ കിടപ്പിൽ തോന്നിയത്.

## സ്വീകരണം.

ഏതാനും മാസങ്ങൾ അങ്ങിനെ കഴിഞ്ഞു. തുളസിയുടെ സമീപവാസി മുൻപറഞ്ഞ ഹരിനാഥൻ ആചാരനിഷ്ഠയുള്ള ഒരു ബ്രാഹ്മണനായിരുന്നു. ചെറുപ്പംമുതൽ ഏകാദശിദിവസം ജലപാനംപോലും ഇല്ലാതെ ഉപവസിക്കും. നിത്യവും പ്രാതഃകാലത്ത് ഭഗവദ്ഗീത പതിനെട്ടദ്ധ്യായവും പാരായണം ചെയ്യും. അദ്വൈതവേദാന്തഗ്രന്ഥങ്ങൾ നിഷ്കർഷയായി പഠിക്കും. ഇങ്ങനെ വ്രതനിയമങ്ങൾ പാലിച്ചിരുന്ന അദ്ദേഹം പരമഹംസനെ പലതവണ ദർശിച്ചിരുന്നു. ഒരു ദിവസം അദ്ദേഹം തുളസിയോട് നമുക്ക് ഇന്നു പോകാം, പരമഹംസനെ കാണാം എന്നു പറഞ്ഞു. താൻ കണ്ടിരുന്ന പരമഹംസൻ തന്നെയോ ഹരിനാഥന്റെ പരമഹംസൻ എന്നു തുളസിക്ക് അറിവുണ്ടായിരുന്നില്ല. ഏതായാലും ഹരിനാഥൻ ഒന്നിച്ചുണ്ടല്ലോ. രണ്ടുപേരുംകൂടി ദക്ഷിണേശ്വരത്തു ചെന്നു. നിർഭാഗ്യവശാൽ പരമഹംസൻ അന്നു അവിടെയുണ്ടായിരുന്നില്ല. ഭക്തന്മാരുടെ ക്ഷണം സ്വീകരിച്ച് അദ്ദേഹം കല്ക്കത്തയിൽ അവരുടെ ഗൃഹങ്ങളിൽ പോക പതിവായിരുന്നു. അവിടെ പരമഹംസൻ ഉപയോഗിച്ചിരുന്ന മുറിയിൽ പല ചിത്രങ്ങളും ചുമരിൽ തൂക്കിയിരുന്നു. അതിൽ ഒന്നു ചൂണ്ടിക്കാണിച്ചു തുളസി അതാരുടേതാണെന്നു അന്വേഷിച്ചു. അത് പരമഹംസന്റേത് എന്ന് ഹരിനാഥൻ പറഞ്ഞപ്പോൾ മുമ്പ് താൻ കണ്ടിരുന്നത് ആ പരമഹംസനെയാണ് എന്നു മനസ്സിലായി. എന്നാൽ അന്നു തോന്നിയിരുന്ന വിപരീതഭാവം അപ്പോൾ തോന്നിയില്ല. ഇനി മറ്റൊരു ദിവസം വരാമെന്നുവെച്ച് അവർ അന്നു മടങ്ങിവന്നു.

ഏതൊന്നിനെ വർജ്ജിപ്പാനോ ദൂരീകരിപ്പാനോ മനസ്സിന്റെ ബോധതലം നിശ്ചയിച്ചിരുന്നുവോ അതിനെത്തന്നെ തേടുവാൻ ഉപബോധമനസ്സ് അല്പകാലംകൊണ്ട് അഭിലഷിച്ചു തുടങ്ങി തുളസിക്ക് പരമഹംസനെ നേരിട്ട് കാണാൻ ആഗ്രഹ

മായി. ഹരിനാഥനെയോ മറേറാ കൂട്ടുകാരനാക്കണം എന്നു തോന്നിയില്ല. ഒരുദിവസം മദ്ധ്യാഹ്നഭക്ഷണം കഴിച്ച് തുളസി ഭക്ഷണശാലയ്ക്കു ചെന്നു. പരമഹംസന്റെ മുറിയിലേക്കു കടന്നു. അവിടെ അദ്ദേഹം ഭക്ഷണം കഴിച്ചുകൊണ്ടിരിക്കയായിരുന്നു. നേരെ മുമ്പിൽചെന്ന് തുളസി അദ്ദേഹത്തെ വന്ദിച്ചു തായിൽ ഇരുന്നു. ഒരാൾ ഭക്ഷണം കഴിയ്ക്കുന്ന സമയത്ത് ആ ആളെ വന്ദിക്കരുത് എന്നു തുളസിക്കു അറിവുണ്ടായിരുന്നില്ല. അങ്ങിനെ ചെയ്തതുകൊണ്ടാവട്ടെ ആ സമയത്തു കടന്നുചെന്നതുകൊണ്ടാവട്ടെ ഒരു നീരസവും പരമഹംസനുണ്ടായില്ല. ഒരു പരിചിതനെ കണ്ടതുപോലെ പുഞ്ചിരിതൂകി പ്രസന്നമുഖനായ തുളസിയോട് സംഭാഷണംചെയ്തു. വർത്തമാനങ്ങൾ അന്വേഷിച്ചു. ഭക്ഷണം കഴിഞ്ഞശേഷം ഒരു സ്ത്രീ (അത് ശ്രീ മാതൃദേവിയായിരുന്നുവെന്നു തുളസി അപ്പോൾ അറിഞ്ഞിരുന്നില്ല) പാത്രങ്ങളെടുത്ത് സ്ഥലം ശുചിയാക്കി. പരമഹംസൻ ചെറിയ കട്ടിലിന്മേൽ ചെന്നിരുന്നു പിന്നെ തുളസിയെ നോക്കി പെട്ടെന്നു "അന്നൊരുദിവസം നിന്നെപ്പോലെ ഒരു ബാലൻ ഇവിടെവന്ന് എന്നോട് അവന് ഞാൻ കൂട്ടിക്കൊടുക്കണം എന്നാവശ്യപ്പെട്ടു" എന്നു പറഞ്ഞു. തുളസി അമ്പരന്നു. കൂട്ടിക്കൊടുക്കുകയൊ? അതു സ്ത്രീപുരുഷന്മാരുടെ രഹസ്യസമ്മേളനം സാധിപ്പിക്കുന്നതാണല്ലൊ; ഇങ്ങനെ പറഞ്ഞതു എന്താണ്? എന്ന് ചിന്തിച്ച് പരിഭ്രമിച്ചു. ആ ഭാവം അറിഞ്ഞ പരമഹംസൻ "കൂട്ടിക്കൊടുക്കുക എന്നു പറഞ്ഞതിന് ജീവനെ ഈശ്വരനോടു യോജിപ്പിക്കുക എന്നർത്ഥമാണ്" എന്നു പറഞ്ഞു. തുടർന്ന്, "കൂട്ടിക്കൊടുക്കുന്നവൻ ഗുരുവാണ്. ഗുരുവും ഈശ്വരനും തമ്മിൽ ഭേദമില്ല. രണ്ടും വാസ്തവത്തിൽ ഒന്നാണ്" എന്നും പറഞ്ഞുകൊടുത്തു. തുളസിക്ക് മനസ്സു തെളിഞ്ഞു. പറഞ്ഞതിന്റെ സൂക്ഷ്മാർത്ഥം തനിക്ക് ഈശ്വരപ്രാപ്തിക്ക് ഇദ്ദേഹം ഗുരുവാകും എന്നാണ് എന്നു മനസ്സിലാക്കി. പിന്നീടു അല്പസമയവുംകൂടി സംഭാ

ഷണം തുടൻ ശേഷം അദ്ദേഹം എഴുന്നേററ് പുറത്തേക്ക പുറപ്പെട്ടു. തുളസിയും എഴുന്നേററ് ഒപ്പംചെന്നു. അദ്ദേഹം തന്റെ പല്ലവസമാനമായ ഹസ്തം തുളസിയുടെ തോളിൽ വെച്ചു കൊണ്ട് ഒരു സ്നേഹിതനോട് എന്നപോലെ ചിരിച്ചും സംസാരിച്ചും നടന്നു. തന്റെ പഴയ സാധനാഭൂമിയായ പഞ്ചവടിയിൽ എത്തി. അവിടെ ഒരു വില്വവൃക്ഷത്തറയിൽ ഒരു പ്രത്യേകാസനത്തിൽ ഇരുന്നുകൊണ്ടായിരുന്നു അദ്ദേഹം പരമലക്ഷ്യം പ്രാപിച്ചത്. ആ ആസനത്തെ വന്ദിച്ച് ആ തറയിൽ അദ്ദേഹം ഇരുന്നു. അനന്തരം അദ്ദേഹം ബാഹ്യലോകസ്മൃതി വിട്ട നിലയിൽ ശ്രീ ജഗദംബയോടു സംഭാഷണംചെയ്തുതുടങ്ങി. അമ്മയെ മാ, മാ എന്നു വിളിച്ചു "എന്തെല്ലാമോ പറയുന്നു എന്നു മാത്രം തുളസിക്ക് മനസ്സിലായി. എന്നാൽ ദേവിയുടെ വാക്ക് ഒന്നു പോലും തുളസി കേട്ടിരുന്നില്ല. അല്പനേരം കഴിഞ്ഞ് അദ്ദേഹം എഴുന്നേററ് മുറിയിലേക്ക മടങ്ങി. തുളസിയും മുറിയിലേക്ക ഒന്നിച്ചുചെന്നു. യാത്രപറഞ്ഞു. അപ്പോൾ അദ്ദേഹം 'ഇനി കൂടക്കൂടെ വരണം' എന്നു മധുരമായി ക്ഷണിച്ചു. തുളസി വശീകൃതനായി, സ്വീകൃതനുമായി.

വിശേഷവിധിയായ ഒരു തെളിമയും വികാസവും ഹൃദയത്തിലും വദനത്തിലും കളിയാടിക്കൊണ്ട് തുളസി ഗൃഹത്തിൽ എത്തിച്ചേർന്നു. ക്ഷണിക്കാതെതന്നെ പോകാൻ ഉത്സുകൻ, കൂടെക്കൂടെ വരണം എന്നു സസ്നേഹം ക്ഷണം കിട്ടിയാൽ അവസരം കിട്ടുമ്പോഴെല്ലാം പോകാതിരിക്കുമോ! തുളസി വീണ്ടും വീണ്ടും ദക്ഷിണേശ്വരത്തേക്ക പോയിത്തുടങ്ങി. അവിടെവെച്ച് നരേന്ദ്രാദി ശിഷ്യന്മാരുടെ പരിചയവും സ്നേഹവും സമ്പാദിച്ച് ഗുരുദേവനിൽനിന്നു യഥാവസരം മന്ത്രവും ലഭിച്ചു. തുളസി കൃതാർത്ഥനായി. യഥോപദേശം സാധനകൾ അനുഷ്ഠിച്ചുവരികയും ചെയ്തു.

## അന്ത്യപാദനിപീഡനം.

അവതാരലീലയിൽ പരമാശ്ചര്യകരവും ചരമവും ആയ രംഗം അഭിവ്യക്തമായി. ഭഗവാന്റെ ശരീരം രോഗഗ്രസ്തമായി. ജഗന്മംഗളത്തിന്നു് ദിവ്യശക്തികൾ നിർഗ്ഗളിപ്പാൻ ഒരു നാള മെന്നപോലെയിരുന്ന പാവനകളേബരം വ്യാധിക്കു് വിധേയ മായി. ഗളരോഗം ക്രമത്തിൽ വദ്ധിച്ചു. ഭിഷഗ്വരചികിത്സയും അശ്രാന്തപരിചരണവും ആവശ്യമായി. അതിന്നു നഗരത്തിൽ നിന്നകന്ന ദക്ഷിണേശ്വരം സൌകര്യപ്രദമല്ലെന്നുകണ്ടു് വാസം കൽക്കത്തയിലേക്കു് മാറി. അവിടെ ആദ്യം ഏപ്പെടുത്തിയ സ്ഥാ നം ഒട്ടും സുഖകരമായു് തോന്നിയില്ല. പിന്നീടു് അവിടെ നിന്നു അല്പം അകന്നു് വിശാലവും ഏകാന്തവുമായ കാശീപുരോ ദ്യാനത്തിലേക്കു് പ്രവേശിച്ചു. ദിവാരാത്രം ഒരുപോലെ പരി ചരിപ്പാൻ ശിഷ്യന്മാർ ഊഴമിട്ടു് അവിടെ സ്ഥിരതാമസം തുട ങ്ങി. ഭഗവാനു് പഥ്യാഹാരവും പരിചാരകന്മാക്കും സന്ദർശക ന്മാക്കും യഥായോഗ്യം ഭക്ഷണവും തെയ്യാറാക്കുവാൻ ശ്രീ മാതൃ ദേവിയും അവിടെ എത്തി; സദാ കമ്മനിരതയും തപസ്വിനിയു മായും പരിചാരകന്മാരിൽ പലരുടെയും ദൃഷ്ടിക്കു് മാത്രം ദൃശ്യയായും അവിടെ ഒരു കോണിൽ ഇടുങ്ങിയ മുറിയിൽ കഴിച്ചുകൂട്ടി. എട്ടു മാസക്കാലമാണു് ഭഗവാൻ അവിടെ ശരീരം ധരിച്ചിരുന്നതു്. രോഗം ചില ദിവസങ്ങളിൽ ശമിച്ചു പോകുന്നുണ്ടെന്നു് ആശ ജനി പ്പിച്ചിരുന്നു എങ്കിലും ക്രമത്തിൽ അധികമായി വരികയാണുണ്ടായതു്. ഗളം വ്രണപ്പെട്ടു് തീവ്രവേദനയുണ്ടായി ആഹാരം ദ്രവം മാത്രമായി; അതും കഴിപ്പാൻ പ്രയാസമായി; സംസാരിക്കുവാൻ നിവ്വാഹമി ല്ലാതായി. ആംഗികങ്ങളെക്കൊണ്ടു് ആശയമറിയിക്കേണ്ടിവന്നു; എന്നിരുന്നാലും ഭഗവാൻ ദേഹത്തെ വ്യഥകളറിയാത്ത നിലയിൽ സദാ സുപ്രസന്നനായിരുന്നു. മനുഷ്യൻ ദേഹമല്ല, കേവലാത്മാ വാണു് എന്ന തത്വം സർവ്വജനസമക്ഷം പ്രത്യക്ഷമാക്കിയിരുന്നു. ആത്മഭാവത്തിൽ വത്തിച്ചുകൊണ്ടു് ഭഗവാൻ ശിഷ്യന്മാക്കു

ഭക്തന്മാൎക്കും തന്നെ സന്ദൎശിപ്പാൻ സംഘംസംഘമായി വന്നിരുന്ന നാനാജനങ്ങൾക്കും യഥായോഗ്യം ഉപദേശവും ആശ്വാസവും അഭയവും നൽകിക്കൊണ്ടിരുന്നു. യോഗീശ്വരനും നിത്യമുക്തനും സ്വച്ഛന്ദമൃത്യുവുമായിരുന്നിട്ടും ഭഗവാൻ എന്തിനുവേണ്ടി മഹാരോഗഗ്രസ്തനും അവശശരീരനും ശയ്യാവലംബിയുമായ് വൎത്തിച്ചു എന്നു് ഏവൎക്കും ചിന്താവിഷയമായിരുന്നു എങ്കിലും അതു് അന്തരംഗശിഷ്യന്മാൎക്കുപോലും വ്യക്തമായിരുന്നില്ല. ദേഹം വേറെ ദേഹി വേറെ എന്ന പരമാൎത്ഥം ഹൃദിസ്ഥമാക്കുകയാകുന്നു മനുഷ്യൻ ബഹുവിധ ക്ലേശങ്ങളിൽനിന്നും ഒഴിഞ്ഞു് മനസ്സമാധാനവും ശാന്തിയും പ്രാപിപ്പാൻ ആദ്യമായി ചെയ്യേണ്ടതു്. ആ പരമാൎത്ഥം ഇതിലധികം വ്യക്തമായും ശക്തിയായും ഉപദേശിപ്പാൻ വയ്യാത്തവിധം അതു പ്രത്യക്ഷമാക്കിക്കൊടുക്കയായിരുന്നു ഭഗവാൻ അന്ത്യ ലീലാരംഗത്തിൽ ചെയ്തിരുന്നതു്. പരമകാരുണികത്വം സൎവ്വഭൂത ഹിതപ്രിയത്വം, പാപിഷ്ഠന്മാരോടുപോലും വാത്സല്യം, അനന്ത ശക്തിമത്വം, ദിവ്യപ്രേമം, ഇതുകളെ മനുഷ്യദൃഷ്ടിക്കു് ഗോചരമാക്കുകയായിരുന്നു ഭഗവല്ലീലാ താല്പൎയ്യം. ഇതെല്ലാം മുമ്പും തന്റെ സാധനാദശയിലും ആചാൎയ്യഭാവാചരണത്തിലും ജീവിതചേഷ്ടകളിലും പ്രകാശിപ്പിച്ചിട്ടുണ്ടായിരുന്നു. എങ്കിലും അവസാനമായി അവയെ സമാഹരിച്ചു് പ്രസ്ഫുടമാക്കിയതു് അതുമാത്രം സാധിപ്പാനോ വൎത്തമാന ജനതക്കു മാത്രമോ ആയിരുന്നില്ല. അതു ഭാരതഭൂമിയുടേയും മററു് സൎവ്വരാജ്യങ്ങളുടേയും മംഗളത്തിനു വേണ്ടിയും ധൎമ്മപ്രചരണാൎത്ഥവും ഭാവിയിൽ ഉണ്ടാകേണ്ടിയിരുന്ന മഹൽപ്രസ്ഥാനത്തിനു് കളം ഒരുക്കുകയും ബീജാവാപം ചെയ്കയും കൂടിയായിരുന്നു. ആ പ്രസ്ഥാനനേതാക്കളായ് താൻ സങ്കല്പിച്ച ശിഷ്യരത്നങ്ങളെ, തൽഗുണങ്ങളുടേയും ഭാവങ്ങളുടേയും ദൃക്സാക്ഷികളാക്കി, ഭാഗഭാക്കുകളാക്കി, പാത്രങ്ങളുമാക്കി അവരെ ലോകാചാൎയ്യപദത്തിനു് അൎഹരും ശക്തരുമാക്കി. നരേന്ദ്രനെ നായകമണി

യാക്കി തുളസീചാരണൻ ഉൾപ്പെടെയുള്ള അന്തരംഗശിഷ്യന്മാരെ പ്രേമസൂത്രത്തിൽ കോൎത്തിണക്കി ഗ്രന്ഥമാല്യമാക്കി ലോകത്തിന്ന പ്രദാനംചെയ്തു.

ഇങ്ങനെ മേലിൽ അനേക ശതാബ്ദകാലത്തേക്ക് ആവശ്യമായ തത്വാമൃതം സംഭരിച്ച് അതിന്റെ വിതരണരീതിയും നിൎണ്ണയിച്ച് ധൎമ്മസ്ഥാപനം എന്ന അവതാരകാൎയ്യം നിൎവ്വഹിച്ച ശേഷം പ്രകൃത്യാ ജീൎണ്ണിച്ച ശരീരം ത്യജിപ്പാൻ ഭഗവാൻ നിശ്ചയിച്ചു. ദിവസവും നോക്കി നിശ്ചയിച്ചു. 1886 ആഗസ്റ്റ് മാസം 16-ാംനു- ചാന്ദ്രമാസം അന്ത്യദിവസം അൎദ്ധരാത്രി കഴിഞ്ഞ് ഭഗവാൻ മഹാസമാധി പ്രാപിച്ചു. വൎത്തമാനം നഗരത്തിൽ പരന്നു. സ്വഗൃഹത്തിൽവെച്ചായിരുന്നു തുളസി വൃത്താന്തം ഗ്രഹിച്ചതു്. ഉടനെ കാശീപുരത്തുചെന്നു് ഗുരുദേവകളേബരം ദൎശിച്ചു. തൽപാദസരോരുഹങ്ങളിൽ തന്റെ ശിരസ്സ് ഭാവാവേശത്തോടുകൂടി ചേൎത്തി പിടിച്ച് പാദാഭിപീഡനം ചെയ്തുവന്ദിച്ച് വീണ്ടും നമസ്കരിച്ച് പരിക്രമണവുംചെയ്തു. പിററന്നു് ഉച്ചതിരിഞ്ഞു് സംസ്കാരകൎമ്മം നിൎവ്വഹിച്ചു. ഉദ്യാനഭവനം വാടകക്കെടുത്ത കാലാവധി കഴിഞ്ഞിട്ടില്ലായിരുന്നതുകൊണ്ടും ഭഗവാൻ ഉപയോഗിച്ചിരുന്ന സാധനങ്ങൾ അവിടെയായിരുന്നതുകൊണ്ടും ശിഷ്യന്മാർ ചിലർ ഉദ്യാനത്തിലേക്ക മടങ്ങി. രാത്രി 10 മണിക്ക് തുളസി സ്വഗൃഹത്തിലേക്കും മടങ്ങി. അതിനുശേഷം സഞ്ചയനക്രിയ യഥാകാലം നടത്തി. ഭൗതികാവശിഷ്ടം ഒരു താമ്രപാത്രത്തിലാക്കിക്കൊണ്ടുവന്നു് ശ്രീ ഗുരുമഹാരാജ് അധിവസിച്ചിരുന്ന മുറിയിൽ സ്ഥാപിച്ചു. അവിടെ യഥാവിധി പൂജയും നടത്തിവന്നു. രണ്ടുമൂന്നു ശിഷ്യന്മാർ മാത്രമാണ് അവിടെ സ്ഥിരമായി താമസിച്ചുതുടങ്ങിയതു്. അവർ സ്വഗൃഹങ്ങളിലേക്ക് മടങ്ങിപ്പോകയില്ലെന്നു് നിശ്ചയിച്ചവരായിരുന്നു. മററു യുവശിഷ്യന്മാരിൽ ചിലർ കോളേജു വിദ്യാൎത്ഥികളും അടുത്ത് ജനുവരിമാസത്തിൽ പരീക്ഷയ്ക്കു ഹാജ

രാകേണ്ടവരും ആയിരുന്നു. എന്നാൽ അവൎക്കു ഗൃഹസ്ഥാശ്രമവാസം കേവലം ദുഃസ്സഹമായിരുന്നു. കാമകാഞ്ചനത്യാഗത്തിന്റെ സമുജ്ജ്വലമൂൎത്തിയായിരുന്ന ശ്രീ ഗുരുദേവന്റെ ജീവിതം പ്രത്യക്ഷമായി കണ്ടും ഉപദേശങ്ങൾ ഗ്രഹിച്ചും തന്മയരായും തൽകിരണങ്ങളായും ഉയൎന്നിരുന്നവരും തങ്ങളുടെ ജീവിതം ശ്രീ ഗുരുദേവൻ എന്ന കരുവിൽ വാൎത്തെടുക്കേണമെന്നു് അഭിലഷിച്ചിരുന്നവരും ആയ അവൎക്കു് അങ്ങിനെ തോന്നിയതു് സ്വാഭാവികമായിരുന്നു. പക്ഷെ ഗത്യന്തരമെന്തു്? അനന്തരകൎത്തവ്യമെന്തു്? ഇതു് അവൎക്കു് അവിദിതമായിരുന്നുവെങ്കിലും അതു് ഗുരുദേവൻ മുമ്പുതന്നെ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അവരിൽ ചിലരോടു് തെരുവിൽ ഇറങ്ങി ഭിക്ഷ എടുപ്പാൻ ഒരിക്കൽ ഗുരുദേവൻ ആജ്ഞാപിക്കയും അവർ അതു് നിസ്സങ്കോചം അനുസരിക്കയും കിട്ടിയ ഭിക്ഷ ഗുരുവിന്നു് സമൎപ്പിക്കയും ചെയ്തിട്ടുണ്ടായിരുന്നു. അതുമാത്രമല്ല, സന്യാസികൾക്കു് ദാനംചെയ്വാൻ ഒരു ഭക്തൻ കൊണ്ടുവന്നു് ഗുരുദേവന്റെ മുമ്പിൽ സമൎപ്പിച്ചിരുന്ന കാഷായവസ്ത്രങ്ങൾ അദ്ദേഹം യുവശിഷ്യന്മാരിൽ ചിലൎക്കു് കയ്യിൽകൊടുക്കുകയും അവർ അതു് സ്വീകരിക്കയും ചെയ്തിട്ടുണ്ടായിരുന്നു. ഇങ്ങനെ നടന്നിട്ടുണ്ടായിരുന്നു എങ്കിലും അവർ യഥാവിധി സന്യാസം സ്വീകരിച്ചിട്ടുണ്ടായിരുന്നില്ല. അവൎക്കു് മഠാശ്രമമോ വസതിക്കു് പ്രത്യേക സ്ഥാനമോ ഉണ്ടായിരുന്നില്ല. കാശീപുരോദ്യാനത്തിൽ ഗുരുദേവാവശേഷം വന്നപ്പോൾ അവർ പോയും വന്നും ഇരുന്നു. ഉദ്യാനം ഒഴിഞ്ഞുകൊടുക്കേണ്ട കാലമായി.

ഇനിയെന്തു്? അവശിഷ്ടമെവിടെ സ്ഥാപിക്കും? അവർ എവിടെ സമ്മേളിച്ചിരിക്കും? ഇങ്ങിനെ ചിന്താകുലന്മാരായിരുന്ന ഋഷിമണ്ഡലത്തിൽ യോഗക്ഷേമവഹനായ ഭഗവാൻതന്നെ അവൎക്കു് സഹായത്തിന്നെത്തി. ഗൃഹസ്ഥഭക്തന്മാരിൽ ഒരു പ്രധാനിയായിരുന്ന ശ്രീമാൻ സുരേന്ദ്രനാഥമിത്ര് ഒരു ദൎശന

മുണ്ടായി. ശ്രീ ഗുരുദേവൻ തന്നെ വിളിച്ച് "എന്റെ കുട്ടികളം അലഞ്ഞുതിരിയുന്നതു് കാണുന്നില്ലേ? അവർക്കു് വേണ്ടതു് ചെയ്തുകൊടുക്കണം'' എന്നു് ആജ്ഞാപിച്ചു. ഇതായിരുന്നു ദർശനം. ഉടനെ സുന്ദരേൻ നാരന്ദ്രാദി ശിഷ്യന്മാരെ സമീപിച്ചു് ദർശനവിവരം അവരെ അറിയിച്ചു് അവരോടു്: 'പ്രിയ ഭ്രാതാക്കളേ! ശ്രീ ഗുരുമഹാരാജിന്റെ ജീവിതകാലത്തു് അദ്ദേഹത്തിന്റെ ചിലവിലേക്കു് മാസംതോറും ഒരു സംഖ്യ ഞാൻ ചിലവാക്കിയിരുന്നു. അതു് ഇനി മേലിലും ഞാൻ ചിലവാക്കിക്കൊള്ളാം. നമുക്കു് ഒരു ചെറിയ ഭവനം വാടകയ്ക്കു് എടുക്കാം. അവശിഷ്ടവും മററു സാധനങ്ങളും അവിടെ വെച്ചുസൂക്ഷിക്കാം. അവിടെ പൂജ നടത്താം. ചിലർക്കു് അവിടെ സ്ഥിരമായി താമസിക്കയുംചെയ്യാം. ഗൃഹസ്ഥാശ്രമികളായ ഞങ്ങൾക്കു് അവിടെവന്നു് അല്പസമയമെങ്കിലും ശ്രീ ഗുരുദേവനെ സ്മരിച്ചും കീർത്തിച്ചും സംസാരചിന്തവിട്ടു് ശാന്തമായിരിക്കാമല്ലോ. ഇതിനു നിങ്ങൾ വഴിപ്പെടേണമെന്നു് ഞാൻ നിങ്ങളോടു് അപേക്ഷിക്കുന്നു' എന്നു പറഞ്ഞു. ദേവൽകൃപ എന്നു് അവർ അതിനെ കൃതജ്ഞതാപൂർവ്വം സ്വീകരിച്ചു.

## വരാഹനഗരാശ്രമം.

സുരേന്ദ്രന്റെ വാഗ്ദാനം പ്രമാണിച്ചു് വാടകയ്ക്കു് ഒരു ഭവനമന്വേഷിച്ചു. ഭൌതികാവശിഷ്ടം സ്ഥാപിച്ചു് ഒരു പൂജാസ്ഥാനമാക്കുവാനും, നാലഞ്ചുപേർക്കെങ്കിലും താമസിപ്പാനും യോഗ്യമായ കെട്ടിടങ്ങൾക്കു് ആവശ്യപ്പെട്ട വാടക ശിഷ്യന്മാരുടെ കഴിവിൽക്കവിഞ്ഞ സംഖ്യയായിരുന്നു. ചുരുങ്ങിയ വാടകയ്ക്കു് — പത്തുറപ്പികയ്ക്കു് — ഒരു ഭവനം കല്ക്കട്ടയ്ക്കടുത്തു് വരാഹനഗരത്തിൽ കണ്ടു. അതു് രണ്ടു നിലയുള്ള കെട്ടിടമായിരുന്നു;എന്നാൽ സാമാന്യക്കാർക്കു് ആവാസയോഗ്യമായിരുന്നില്ല. വളരെക്കാലം മുമ്പു മുതൽക്കു് അതിൽ ജനവാസമുണ്ടായിരുന്നില്ല. എന്താനും

മാഗം ജീൎണ്ണിച്ച് പൊളിഞ്ഞുവീഴുവാൻ ഒരുങ്ങിയതുപോലെ ഇരുന്നു. അവിടെവെച്ച് പല ഘോരകൃത്യങ്ങളും നടന്നിട്ടുണ്ടെന്നും അതു ഭൂതപ്രേതങ്ങൾക്ക ആവാസസ്ഥാനമാണെന്നും വിശ്വസിക്കപ്പെട്ടിരുന്നു. താഴത്തെ നിലയിൽ സൎപ്പങ്ങളും അനേകം ക്ഷുദ്രജന്തുക്കളും നിൎബ്ബാധം പാൎത്തിരുന്നു. രണ്ടാമത്തെ നിലയിൽ കഴിച്ചുകൂട്ടാവുന്ന രണ്ടു മുറികളും, സൂക്ഷിച്ചു പെരുമാറേണ്ടിയിരുന്ന ഒരു വരാന്തയും ഒരു മറപ്പുരയും ; ഇതായിരുന്നു കെട്ടിടത്തിൻെറ നില. വളപ്പ് പലതരം വൃക്ഷങ്ങളും ചെടികളും നിറഞ്ഞു് കാടുകെട്ടി കിടന്നിരുന്നു. ഒരു ജലാശയവും അതിൽ ഉണ്ടായിരുന്നു. അതു് ദക്ഷിണേശ്വരത്തിനും ഗുരുദേവനെ സംസ്കരിച്ച ഭൂമിക്കും ഗംഗാനദിക്കും അടുത്തായിരുന്നതുകൊണ്ടും അതു ചുരുങ്ങിയ വാടകയ്ക്കു് മറെറാരു സ്ഥാനം കിട്ടാനില്ലാതിരുന്നതുകൊണ്ടും അതു് കയ്യേററു. കാശീപുരോദ്യാനത്തിൽ ഉണ്ടായിരുന്ന ഭൌതികാവശിഷ്ടം, ശയ്യോപകരണങ്ങൾ, ഭഗവാൻ ഉപയോഗിച്ചിരുന്ന പാത്രങ്ങൾ ഇവയെല്ലാം കൊണ്ടുവന്നു. ഭൌതികാവശിഷ്ടം അവിടെ യഥാവിധി സ്ഥാപിച്ച് പൂജതുടങ്ങി. രണ്ടു മൂന്നു പേർ മാത്രം അവിടെ സ്ഥിരമായി താമസിപ്പാൻ നിശ്ചയിച്ചു. മററുള്ളവർ അവിടെ വന്നും പോയും ഇരുന്നു.

ഗൃഹം ത്യജിപ്പാൻ സങ്കല്പിച്ചിരുന്ന വിദ്യാൎത്ഥിശിഷ്യന്മാർ അടുത്ത പരീക്ഷ കഴിയുന്നതുവരെ സ്വഗൃഹങ്ങളിൽ ഇരിപ്പാൻ നിശ്ചയിച്ചു് അദ്ധ്യയനത്തിൽ വ്യാപൃതരായി. അവർ ഉയൎന്ന പരീക്ഷകൾ ജയിച്ച് ഉദ്യോഗങ്ങളിൽ ഏൎപ്പെട്ടു് കുടുംബരക്ഷകന്മാരും ഗൃഹസ്ഥാശ്രമികളുമാകണം എന്നായിരുന്നു അവരുടെ രക്ഷിതാക്കന്മാരുടെയും സ്വജനങ്ങളുടെയും ആഗ്രഹം. എന്നാൽ അവരെ ഗൃഹങ്ങളിൽനിന്നു വേർപെടുത്തി സംഘടിപ്പിച്ചു് അവരുടെ മേൽനോട്ടം വഹിച്ചു് അവരെ കൊണ്ടുനടത്തണം എന്നായിരുന്നു നരേന്ദ്രനു് ഗുരുദേവങ്കൽനിന്നു കിട്ടിയ നിർദ്ദേശം. നരേന്ദ്രൻതന്നെ പിതാവിൻെറ നിര്യാണാനന്തരം കുടുംബത്തിൽ

നേരിട്ട കഷ്ടാവസ്ഥയെ പരിഹരിപ്പാനും ഭവനത്തെ സംബന്ധിച്ച് ദായാദികളും ശത്രുസംബന്ധുക്കൾ പുറപ്പെടുവിച്ച ദുർവ്യവഹാരം നടത്തുവാനും മററുമായി ലൗകികങ്ങളായ പല കാര്യങ്ങളിലും ഏർപ്പെടേണ്ടിവന്നു. എന്നിരുന്നിട്ടും നരേന്ദ്രൻ മിക്ക ദിവസങ്ങളിലും രാത്രികാലത്തെങ്കിലും വരാഹനഗരാശ്രമത്തിൽ എത്തിച്ചേരുക പതിവായി. ലൌകികകാര്യങ്ങളിൽ ഏർപ്പെടേണ്ടിവന്നതുകൊണ്ട് വൈരാഗ്യത്തിന്നാവട്ടെ ത്യാഗനിശ്ചയത്തിന്നാവട്ടെ ഹാനിയുണ്ടായിരുന്നില്ല. ഗുരുദേവനിർദ്ദേശം സദാ സ്മരിച്ചുകൊണ്ടും അതിനെ പരിപാലിപ്പാൻ യത്നിച്ചുകൊണ്ടും നരേന്ദ്രൻ കൂടക്കൂടെ യുവ വിദ്യാർത്ഥികളുടെ സമീപത്തേക്കു ചെല്ലും. നിർബാധമായിരുന്ന് പഠിക്കണം എന്നാഗ്രഹിച്ചും നരേന്ദ്രന്റെ വരവുണ്ടാകും എന്ന് ഭയപ്പെട്ടും വിദ്യാർത്ഥികൾ മുറിക്കകത്തുകടന്ന് വാതിൽ ബന്ധിച്ചിരിക്കയായിരുന്നു പതിവ്. എന്നാൽ നേതാവായ നരേന്ദ്രൻ ചെന്ന് വാതില്ക്കൽ ഇടിച്ചിടിച്ച് അത് തുറപ്പിക്കും. ശ്രീ ഗുരുമഹാരാജിനെയും തൽസാധനകളേയും സാക്ഷാൽകാരങ്ങളെയും ജീവിതലക്ഷ്യത്തേയും അധികരിച്ച് അത്യന്തം ആത്മാർത്ഥതയോടും നൈസർഗ്ഗിക വാഗ്വിലാസത്തോടും ദീർഘമായി പ്രസംഗിച്ച് അവരുടെ വൈരാഗ്യാഗ്നിയെ ജ്വലിപ്പിക്കും. നരേന്ദ്രനെ സംബന്ധിച്ച് ഗുരുദേവൻ പറഞ്ഞിരുന്ന പല വിശേഷസംഗതികളും നരേന്ദ്രന് നിർവ്വികല്പസമാധി സിദ്ധിച്ചിരുന്നതും അറിവുണ്ടായിരുന്ന ആ ഗുരുഭ്രാതാക്കൾ തങ്ങൾക്കഭിമുഖനായി നിൽക്കുന്ന നരേന്ദ്രന്റെ ലോകോത്തരതേജസ്സിലും പ്രതിഭയിലും വാഗ്വിലാസത്തിലും മയങ്ങി നരേന്ദ്രന്റെ ഹിതമനുസരിച്ച് ഒന്നിച്ച് വരാഹനഗരത്തിലേയ്ക്ക് ചെല്ലും. എന്നാൽ അവർ പിന്നെയും ഗൃഹങ്ങളിലേയ്ക്ക് മടങ്ങും. നരേന്ദ്രൻ പിന്നെയും അവിടെ എത്തും. അവരെ വീണ്ടും വരാഹനഗരത്തിലേയ്ക്ക് കൊണ്ടുപോരികയും ചെയ്യും.

ഇങ്ങിനെ നരേന്ദ്രൻ തനിയേയോ, കൂട്ടുകാരോടുകൂടിയോ സന്ദർശിച്ചിരുന്ന ഭവനങ്ങളിൽവെച്ച് അവർക്കൊക്കെ അധികം

ഇഷ്ടപ്പെട്ടിരുന്നതു് തുളസീചരണന്റേതായിരുന്നു. പലപ്പോഴും ഗുരുശിഷ്യന്മാർ പലരും അവിടെ ഒത്തുകൂടി സ്തോത്രഗാനങ്ങളും നൃത്തങ്ങളും നടത്തും. നരേന്ദ്രനു് തുളസിയോടു് പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു. തുളസിക്കു് നരേന്ദ്രൻ ഗുരുദേവൻതന്നെയായും ഇരുന്നു. ഒരുദിവസം അവിടെവെച്ചു് നരേന്ദ്രൻ:

ആയാഹി വരദേ ദേവി ത്ര്യക്ഷരെ ബ്രഹ്മവാദിനി
ഗായത്രി ഛന്ദസാം മാതർ ബ്രഹ്മയോനി നമോസ്തുതേ!

എന്ന ഗായത്ര്യാവാഹനമന്ത്രം തന്റെ കിന്നരകണ്ഠത്തിൽ ഗാനം ചെയ്തുതുടങ്ങി. ഒരു മാറാത്തി സ്വരക്രമത്തിൽ ആ മന്ത്രം ഉച്ചരിക്കുന്നതായി നരേന്ദ്രൻ ഒരു സ്വപ്നത്തിൽ കേട്ടിരുന്നു. അതേ രീതിയിൽ നരേന്ദ്രൻ പാടിത്തുടങ്ങി. രാവിലെ പത്തുമണിക്കു് ആരംഭിച്ച ആ ഗാനം ഉച്ചതിരിഞ്ഞു് നാലു മണിവരെ നീണ്ടുനിന്നു. ബേലൂർ മഠത്തിൽവെച്ചും നരേന്ദ്രൻ ഈ മന്ത്രം ഗാനം ചെയ്തിട്ടുണ്ടു്. എന്നാൽ തുളസീഭവനത്തിൽവെച്ചുണ്ടായതുപോലെയുള്ള ആവേശമോ, ഗംഭീരമായ തന്മയീഭാവമോ ഉണ്ടായിട്ടില്ല എന്നു് ശ്രീ ശാരദാനന്ദസ്വാമികൾ രേഖപ്പെടുത്തിയിട്ടുണ്ടു്. കൂടിപ്പിരിയുന്ന അവസരങ്ങളിൽ അവക്കു് ലഘുഭക്ഷണം കൊടുക്കണമെന്നതു് തുളസിക്കു് നിർബ്ബന്ധമായിരുന്നു.

മറെറാരു ദിവസം ഗുരുഭ്രാതാക്കന്മാർ പലരും തുളസീഭവനത്തിൽ കൂടി. പല വിഷയങ്ങളെക്കുറിച്ചും സംസാരിച്ചശേഷം നരേന്ദ്രൻ ഗാനം ആരംഭിച്ചു. തുളസി പഖാവജു് എന്ന വാദ്യം എടുത്തു് കൊട്ടിത്തുടങ്ങി. ഗാനമേളങ്ങൾ മുറുകി; ഭക്തിഭാവവും ഉന്മേഷവും ഉയർന്നു. എല്ലാവരുംചേർന്നു് നൃത്തംതുടങ്ങി. ആനന്ദമത്തരായു് നൃത്തം ചവുട്ടിക്കൊണ്ടിരിക്കെ അവർ നിന്നിരുന്ന മരത്താ (Plat-form) പൊളിഞ്ഞുവീണു. ഈ നൃത്തകോലാഹലം കാണ്മാൻ ഔത്സുക്യത്തോടുകൂടി സ്ത്രീകൾ ഒരു മറവിൽ ജനലി

മേൽ കയറിനിന്നു് നോക്കിക്കൊണ്ടിരുന്നു. നൃത്തം അവസാനിച്ച ഉടനെ തുളസി ലഘുഭക്ഷണത്തിനു് ആവശ്യപ്പെടുമെന്നു് ബദ്ധപ്പെട്ട അവർ ജനലിൽനിന്നു് താഴത്തേക്കു ചാടി. അവിടെ കിടന്നിരുന്ന ഒരു കുപ്പിയുടെ കഷണം ഒരു മാതാവിന്റെ കാലിൽ തറച്ചു. രക്തം സ്രവിച്ചു് ബഹളമായി. ഉടനെ തുളസി മുതൽ പേർ അകത്തുചെന്നു് പ്രഥമശുശ്രൂഷ ചെയ്തു. പിന്നീടു് ലഘുഭക്ഷണവും പുകവലിയും കഴിഞ്ഞു് എല്ലാവരും പിരിഞ്ഞു.

## ഗൃഹത്യാഗം.

തുളസിക്കു് വരാഹനഗരത്തിൽചെന്നു് സ്ഥിരമായിരിക്കാൻ താല്പര്യമുണ്ടായിരുന്നു. എന്നാൽ ഒരു സംഗതിയാണു് അതിനു് തൽക്കാലം തടസ്ഥമായിരുന്നതു്. തുളസിക്കു് നിത്യഗോപാലൻ എന്ന പേരായ ഒരു മാതുലൻ ഉണ്ടായിരുന്നു. അദ്ദേഹവും ശ്രീരാമകൃഷ്ണഭക്തനും ആദ്ധ്യാത്മികമായി ചില നിലകളിൽ എത്തിയവനും ആയിരുന്നു. എന്നു മാത്രമല്ല സ്വയം ആചാര്യസ്ഥാനം വഹിച്ചു് ചില ശിഷ്യരോടു കൂടിയവനും ആയിരുന്നു. തുളസിക്കു് ആദ്ധ്യാത്മികോന്നതി ഉണ്ടാകുമെന്നു് അദ്ദേഹം കണ്ടിരുന്നു; തുളസിയെ അനുചരനായികിട്ടണം എന്നാഗ്രഹിച്ചും ഇരുന്നു. തുളസിക്കു് വന്ദ്യനായ മാതുലന്റെ ഹിതമവഗണിപ്പാൻ മനസ്സുകേടു് സ്വാഭാവികമായി ഉണ്ടാകുന്നതാണല്ലോ. എന്നാൽ ആ മനോരഥം സഫലമാകാതെ കഴികയുമില്ലല്ലോ. ഗുരുകടാക്ഷവും നരേന്ദ്രപ്രേരണയും തുളസിയുടെ ജീവിതനൗകയെ ക്രമത്തിൽ ആദ്ധ്യാത്മഗംഗയിലേക്കു് തിരിച്ചിറക്കി. ഒരുദിവസം തുളസി വരാഹനഗരത്തിൽചെന്നു് മടങ്ങിവരുവാൻ ഭാവിച്ചപ്പോൾ നരേന്ദ്രൻ "ഇനി എവിടേക്കു്? ഗൃഹബന്ധകൂപത്തിലേക്കോ?" എന്നു ചോദിച്ചു. തുളസിയുടെ ദൃഷ്ടിതെളിഞ്ഞു് നിലയുറച്ചു. തുളസിയും ആശ്രമത്തിലെ ഒരംഗമായി. അങ്ങനെ ഭഗവാന്റെ ശിഷ്യന്മാരിൽ അന്തരംഗഭക്തന്മാരായ [illegible] ശ്രേണിയിൽ

ധർമ്മപ്രചാരണത്തിന്നു് ഉപകരണങ്ങളായും ഇരുന്ന യുവാക്കളെ എല്ലാവരെയും ആയിരത്തി എണ്ണൂററി എൺപത്താറു് (1886) ഡിസമ്പർ അവസാനത്തോടുകൂടി നരേന്ദ്രൻ വരാഹനഗരത്തിൽ കൂട്ടിച്ചേർത്തു.

# ദ്വിതീയോല്ലാസം

## ആശ്രമവാസം

ആകാശചാരികളായ പക്ഷികൾക്കും മററു തിര്യക്കുകൾക്കും ആവാസത്തിനു് ഒരു കൂടോ സ്ഥാനമോ ഉണ്ടു്. ഈശപുത്രനു് തലചായ്ക്കാൻ ഒരു കല്ലുഷണംപോലും ഉണ്ടായിരുന്നില്ല. എന്നാൽ ആ മഹാപുരുഷന്റെ പ്രതിനിധി എന്നു മാനിക്കപ്പെടുന്ന പോപ്പു തിരുമേനിയുടെ ആവാസസ്ഥാനം അരമനതന്നെയാണു്. അദ്ദേഹത്തിനു് രാജ്യവാഴ്ചയും രാജസാഡംബരങ്ങളും യഥാർത്ഥമായുണ്ടു്. ഏകനായി പാദചാരേണ ഭാരതഭൂമി മുഴുവൻ സഞ്ചരിച്ചു് ദിഗന്തങ്ങളിൽ ആശ്രമങ്ങൾ സ്ഥാപിച്ച വേദാന്ത പഞ്ചാസ്യന്റെ പിൻഗാമികൾക്കു് സഞ്ചരിപ്പാൻ സുവർണ്ണപല്ലക്കുകൾ ഉണ്ടു്. ഗജരഥതുരഗാദി സാമഗ്രികളു ഉണ്ടു്. സുവർണ്ണരജത നാണയങ്ങളെക്കൊണ്ടാണു് അവരുടെ പാദപൂജ നിർവ്വഹിക്കപ്പെടുന്നതു്. ഇന്നു് ലോകത്തിന്റെ നാനാഭാഗങ്ങളിലും സ്ഥാപിതങ്ങളായി പരിഷ്കൃത സുഖസമൃദ്ധിയിൽ നടത്തപ്പെടുന്ന ശ്രീരാമകൃഷ്ണാശ്രമങ്ങളുടെ സ്ഥാപകന്മാരായിരുന്ന പുണ്യശ്ലോകന്മാർ എങ്ങിനെ വർത്തിച്ചിരുന്നു എന്നു് അറിയുന്നതു് നിഷ്പ്രയോജനമാകയില്ലല്ലോ.

സുരേന്ദ്രന്റെ സംഭാവനകൊണ്ടു് പ്രേതാവാസമായിരുന്ന ഒരു ജീർണ്ണിച്ച ഭവനം വസതിക്കു് ഉപകരിച്ചതും യുവശിഷ്യന്മാർ

അവിടെ എത്തിച്ചേൎന്നാലും പുസ്തകത്തിൽ വിചാരിച്ചവല്ലോ. യുവാക്കളിൽ മിക്കപേരും ശ്രീലാളിതങ്ങളായ ഗൃഹങ്ങളിൽ സാദര പരിചാൎയ്യയും സപ്രേമസംരക്ഷണവും ഏറ്റു് ജീവിതത്തിൽ ക്ലേശമെന്തെന്നറിയാതെ വളൎന്നവരായിരുന്നു. അവർ ആ സുഖവാസം വെറുത്തു് അതിനെ കാൽകൊണ്ടു് തട്ടിനീക്കിക്കളഞ്ഞു് കഠിനതപോവൃത്തിയെ വരിച്ചു. ലൗകികദൃഷ്ടിയിൽ അത്യന്തം ദുഃഖപ്രദംതന്നെയായിരുന്നു ആശ്രമത്തിലെ ജീവിതരീതി. ആഹാരാൎത്ഥം അവർ തെരുവിലിറങ്ങി ഭിക്ഷ എടുക്കും. എന്നാൽ പലപ്പോഴും ഭിക്ഷക്കുപകരം ശിക്ഷയും ശകാരവുമാണു് അവൎക്കു് സുലഭമായി കിട്ടിയിരുന്നതു്. ചില ദിവസങ്ങളിൽ അല്പം അരി മാത്രമുണ്ടായിരിക്കും. ഉപ്പു് ഉണ്ടായിരിക്കയില്ല. അരി പോലും ഇല്ലാത്ത ദിവസങ്ങളും ഉണ്ടായിരുന്നു. അന്നവർ ഇലകറി വല്ലതും വേവിച്ചു് ഭക്ഷിച്ചു് തൃപ്തരായിരിക്കും. വാസ്തവത്തിൽ അവൎക്കു് ഈശ്വരചിന്ത എന്നല്ലാതെ ഭക്ഷണചിന്തയോ ശരീരചിന്തയോ ഇല്ലായിരുന്നു. നിലത്തുവിരിച്ച പാശ്ശൂലായിരുന്നു അവർ ശയിച്ചിരുന്നതു്. പുറമേ പോകുമ്പോൾ ധരിപ്പാൻ അംഗവസ്ത്രം എന്നതു് എല്ലാവൎക്കും പൊതുവിൽ ഒന്നുമാത്രം ഉണ്ടായിരുന്നു. എന്തുണ്ടു്? എന്തില്ല? എന്ന ചിന്തയില്ലാതെ അവർ ദിവാനിശം കീൎത്തനജപാദ്ധ്യാനാദി സാധനകളിൽ നിമഗ്നരായിരുന്നു.

"മച്ചിത്താ മൽഗതപ്രാണാ ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച."

എന്ന ഗീതാവചനത്തിനു് അവർ പ്രത്യക്ഷ സാക്ഷികളായിരുന്നു. ലൗകികബന്ധങ്ങളെ വെട്ടിയറുത്തു് സുഖചിന്ത വെടിഞ്ഞു് സകല സംഗങ്ങളെയും കഴുകിക്കളഞ്ഞു് ഈശ്വരോന്മുഖമായ ഹൃദയത്തിനുണ്ടാകുന്ന തെളിമയും ധൈൎയ്യവും സ്വാതന്ത്ര്യബോധവും എത്ര നിൎവൃതിപ്രദമായിരിക്കും എന്നു് അനുഭവി

ച്ചവൎക്കുമാത്രം അറിയാം. അവൎക്കു് ആനന്ദമയമായ ആ അവസ്ഥ ബഹിർദൃഷ്ടികൾക്കു് അത്യന്തം ദുഃഖപ്രദമായിത്തോന്നും. യുവാക്കളുടെ ഗൃഹത്യാഗംകൊണ്ടു് സന്തപിച്ചിരുന്ന സ്വജനങ്ങൾക്കു് അവരുടെ ജീവിതരീതി കണ്ടു് ദുഃഖം ദുസ്സഹമായി. അവർ ആശ്രമത്തിൽവന്നു് യുവാക്കളെ ഗൃഹങ്ങളിലേക്കു തിരിച്ചുകൊണ്ടുപോവാൻ പ്രാർത്ഥനയും നിർബ്ബന്ധവും പല തവണയും നടത്തി. “ഗൃഹം ഒരു വ്യാഘ്രത്തിന്റെ ഗുഹപോലെയാണു് എനിക്കു് തോന്നുന്നതു്” എന്നായിരുന്നു ശശി (രാമകൃഷ്ണാനന്ദസ്വാമികൾ) തന്റെ അച്ഛനോടു പറഞ്ഞതു്. “അച്ഛൻ എന്നെ വിസ്മരിക്കണം” എന്നായിരുന്നു ‘രാഖാൽ’ (ബ്രഹ്മാനന്ദസ്വാമികൾ) സ്വപിതാവിനോടു് അപേക്ഷിച്ചതു്. തുളസിയുടെ സ്വജനങ്ങൾ അവരാൽ ആവുന്നതും യത്നിച്ചു. ഫലമില്ലെന്നു കണ്ടു. എന്നാൽ കൂടക്കൂടെ ഞങ്ങൾക്കു് ദർശനം തരുവാൻവേണ്ടി ഗൃഹത്തിൽ വരികയെങ്കിലും വേണം എന്നപേക്ഷിച്ചു. അതും തുളസി നിരസിച്ചു. ഗുരുദേവൻ രാവേതു്, പകലേതു്? ദേഹമെന്താഹാരമെന്തു്? എന്നൊന്നുമറിയാതെ, ബാഹ്യലോകസ്മരണയില്ലാതെ ദ്വാദശസംവത്സരം അദ്ധ്യാത്മലോകത്തിൽ വർത്തിച്ചിരുന്ന ചരിത്രം നന്നായറിഞ്ഞിരുന്ന ശിഷ്യന്മാൎക്കു് അവർ അനുഷ്ഠിച്ചിരുന്ന കഠിനസാധനകളും തപസ്സും നിസ്സാരമെന്നുപോലുംതോന്നി. അവൎക്കു് സത്യസാക്ഷാത്കാരത്തിനുണ്ടായിരുന്ന വ്യാകുലത ദിനംപ്രതി കൂടിക്കൂടിക്കൊണ്ടിരുന്നു. അനന്യസാധാരണവും അതികൃച്ഛ്രവുമായിരുന്ന തപശ്ചര്യക്കു പര്യാപ്തമായിരുന്നു അവരുടെ ദേഹബലവും മനോബലവും. ശ്രീരാമകൃഷ്ണദേവൻ ശിഷ്യന്മാരെ—പ്രത്യേകിച്ചു് ത്യാഗികളാകും എന്നു കണ്ടിരുന്നവരെ—സൂക്ഷ്മമായി പരിശോധിച്ചു് തൃപ്തിപ്പെട്ടതിനുശേഷമേ സ്വീകരിച്ചിരുന്നുള്ളൂ. അവരുടെ മനോഗതങ്ങളായ സംസ്കാരങ്ങളെ മാത്രമല്ല, സ്ഥൂലശരീര സ്വഭാവങ്ങളേയും അതിലെ പല ലക്ഷണങ്ങളേയും അദ്ദേഹം പരിശോധിച്ചിരുന്നു. ഒരാളുടെ കൈ പിടിച്ചു് കനം എത്രയുണ്ടെന്നു നോക്കാം, മറ്റൊരാൾ ഉറങ്ങു

ബോധ ശ്വാസഗതി എങ്ങിനെ എന്നു നോക്കും. ഇങ്ങിനെ സാമുദ്രികശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള ലക്ഷണങ്ങളേയും കവിഞ്ഞ പല ലക്ഷണങ്ങളെക്കൊണ്ടും അദ്ദേഹം ശിഷ്യയോഗ്യത പരീക്ഷിച്ചിരുന്നു. അന്തരംഗഭൃതന്മാരായ ശിഷ്യന്മാർ മിക്കപേരും കാഴ്ചയിൽ സർവ്വാംഗങ്ങളിലും ലക്ഷണമൊത്ത ശരീരത്തോടും തലയെടുപ്പോടും കൂടിയ ഗംഭീരന്മാരായിരുന്നു. അവരെ നേരിട്ടു കാണ്മാൻ ഭാഗ്യമുണ്ടായിട്ടുള്ളവർക്കു ഈ വാസ്തവം അറിയാവുന്നതാണു. അല്ലാത്തവർക്കു അവരുടെ ഛായയിൽ (ഫോട്ടോവിൽ) നിന്നു അനുമാനിക്കാവുന്നതും ആണു. തുളസിയുടെ കരചരണങ്ങളും ശരീരവും വിശേഷവടിവൊത്തു മനോരഞ്ജകങ്ങളും ദൃഢങ്ങളും ആയിരുന്നുവെന്നു ഇതിനുമുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ.

ഗുരുഭ്രാതാക്കൾ ആഹാരകാര്യത്തിൽ അല്പവും ശ്രദ്ധിക്കുന്നില്ലെന്നും അവർക്കു ആഹാരം മതിയാകുന്നില്ലെന്നും അറിഞ്ഞു സുരേന്ദ്രൻ പിന്നെയും അവരെ സഹായിപ്പാൻ നിശ്ചയിച്ചു. ആശ്രമത്തിലെ സ്ഥിതികൾ സൂക്ഷ്മമായി അറിവാനും, അന്നന്നു അവിടെ വേണ്ടതായി കാണുന്നതു എന്തെന്നു തന്നെ അറിയിച്ചു അതുകൾ വാങ്ങി ആശ്രമത്തിൽ എത്തിച്ചുകൊടുപ്പാനും ഗോപാലൻ എന്നു പേരായ ഒരാളെ സുരേന്ദ്രൻ ഏർപ്പാടുചെയ്തു. സാധനങ്ങൾ എവിടെനിന്നു വരുന്നുവെന്നു അവരെ അറിയിക്കരുതെന്നും ഏല്പിച്ചു. തുളസിയുടെ ഭവനത്തിൽ നിന്നും ആശ്രമത്തിൽ വേണ്ടുന്നതു പലതും അപ്പപ്പോൾ അയച്ചുകൊണ്ടിരുന്നു.

## ഭൗതികാവശിഷ്ടം.

അങ്ങിനെ കഴിഞ്ഞുവരുമ്പോൾ ഭഗവാന്റെ ഭൗതികാവശിഷ്ടത്തെപ്പറ്റി ചെറിയൊരു വാദം ഉത്ഭവിച്ചു. സഞ്ചയനം കഴിഞ്ഞു അതു കാശീപുരോദ്യാനത്തിൽ ഭഗവാൻ ഇരുന്നിരുന്ന മുറിയിൽ കൊണ്ടുപോയിവെച്ചു എന്നും, ഉദ്യാനഭവനം വിട്ടുകൊടു

ത്തൃപ്പാദം അതു് വരാഹനഗരത്തിൽ വാടകയ്ക്കെടുത്ത ഭവനത്തിലേയ്ക്കു് കൊണ്ടുവന്നു എന്നും, മുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. “അതു് അന്നന്നു് വാടകയ്ക്കു കിട്ടുന്ന ഏതെങ്കിലും തരത്തിലുള്ള ഭവനങ്ങളിൽ വെയ്ക്കേണ്ടതല്ല, അതു് അതിനു് പ്രത്യേകമായി നിർമ്മിക്കുന്ന ഒരു മന്ദിരത്തിൽ സ്ഥിരമായി പ്രതിഷ്ഠിച്ചു പൂജിക്കേണ്ടതാണു്; അതു് കൈവശം വച്ചിരിക്കുന്നതു് പൂജാദ്രവ്യങ്ങൾക്കു് വേണ്ടുന്ന ധനം കയ്യിലില്ലാത്തവരും ഭിക്ഷകൊണ്ടുപജീവനം കഴിക്കുന്നവരുമായ ചില ചെറുപ്പക്കാരാണു്; നിത്യപൂജാകർമ്മം ഗൃഹസ്ഥന്മാർ കയ്യേററു നടത്തേണ്ടതാണു്. അതുകൊണ്ടു് അവശിഷ്ടം നാം വാങ്ങിക്കൊണ്ടുവരണം” എന്നു് ഗൃഹസ്ഥശിഷ്യന്മാർ കൂടിയാലോചിച്ചു് നിശ്ചയിച്ചു. അതിന്റെ സ്ഥിരപ്രതിഷ്ഠയ്ക്കു് ശ്രീ രാമചന്ദ്രദത്തൻ എന്ന ഗൃഹസ്ഥഭക്തൻ ഒരു മന്ദിരവും നിർമ്മിച്ചു. അതിനുശേഷം ഗൃഹസ്ഥശിഷ്യന്മാർ വരാഹനഗരത്തിൽചെന്നു് യുവശിഷ്യന്മാരോടു് അവശിഷ്ടം വിട്ടുതരണം എന്നാവശ്യപ്പെട്ടു. “നിങ്ങൾക്കുതന്നെ സ്ഥിരവാസസ്ഥാനമോ അഹോവൃത്തിക്കു് നിവൃത്തിയോ ഇല്ലാതിരിക്കെ അവശിഷ്ടം നിങ്ങൾ കൈവശം വച്ചിരിക്കുന്നതു് അതിന്റെ സ്ഥിരപ്രതിഷ്ഠയ്ക്കോ, നിത്യപൂജയ്ക്കോ യോജിച്ചതല്ല. അതിങ്ങു തരണം. അതിന്റെ പ്രതിഷ്ഠയ്ക്കുവേണ്ടി ശ്രീ രാമദാദാ ‘കാക്കുർ ഗാചി’ എന്ന സ്ഥലത്തു് യോഗോദ്യാനം നിർമ്മിച്ചിരിക്കുന്നു. അവശിഷ്ടം അവിടെ പ്രതിഷ്ഠിക്കണം” എന്നു പറഞ്ഞു. എന്നുമാത്രമല്ല, അവർ യുവാക്കളെ സ്നേഹിക്കുന്ന നിലയിൽ അവരോടു് ഉപദേശവും തുടങ്ങി. “നിങ്ങൾ യുവാക്കൾ; വിശിഷ്ടകുലജാതന്മാർ, വിദ്യാസമ്പന്നന്മാർ. നിങ്ങൾ ഇങ്ങനെ ‘ഭിക്ഷാംദേഹി’കളായി നടക്കുന്നതു് നിങ്ങൾക്കും നിങ്ങളുടെ കുടുംബങ്ങൾക്കും യോജിച്ചതല്ല. നിങ്ങൾ പരീക്ഷകൾ ജയിച്ചു് സ്വന്തമായി ധനം സമ്പാദിച്ചു് സമുദായത്തിൽ ഉത്തമജീവിതത്തിനു് മാതൃക പുലർത്തിക്കൊണ്ടുവരേണ്ടവരാണു്. ഗൃഹസ്ഥജീവിതം തെററല്ലെന്നും അതു് നയിച്ചുകൊണ്ടു് ഭഗവൽപ്രാപ്തി വരുത്താമെന്നും ശ്രീ ഗുരു

മഹാരാജ്‌തന്നെ നമ്മോടുപദേശിച്ചിട്ടുണ്ടല്ലോ. നമുക്ക്‌ ഗൃഹസ്ഥാശ്രമധർമ്മം വഴിപോലെ പാലിച്ചുകൊണ്ട്‌ ഭഗവൽഭജനം നടത്താം;ഭഗവാനെ പ്രാപിക്കാം, വരുവിൻ" എന്ന്‌ ഉപദേശം ചെയ്തു. യുവാക്കളുടെ സ്വജനങ്ങൾക്കും ഈ പ്രാർത്ഥനയും ഉപദേശവും വലിയ സഹായമായിത്തോന്നി. എല്ലാവരും ചേർന്ന്‌ യുവാക്കളെ നിർബ്ബന്ധിച്ചുതുടങ്ങി.

ശ്രീരാമൻ ദുന്ദുഭിയുടെ കായാസ്ഥികൂടത്തെ കാൽപെരുവിരൽകൊണ്ട്‌ ദശയോജനദൂരം തട്ടിക്കളഞ്ഞതുപോലെ സർവ്വലൗകിക വിഷയക്കൂടത്തെയും കാൽപെരുവിരൽകൊണ്ട്‌ തട്ടിനീക്കിക്കളഞ്ഞ്‌ ദിവ്യതയിൽ മാത്രം വർത്തിച്ചിരുന്ന ഗുരുദേവന്റെ ജീവിതത്തിൽ ഭാഗഭാക്കുകളായി, ആകണ്ഠം നിമഗ്നരായി വൈരാഗ്യ വീര്യധാമങ്ങളായി തീർന്നിരുന്ന യുവശിഷ്യന്മാർക്ക്‌ ഗൃഹസ്ഥവചനങ്ങൾ അർത്ഥഹീനങ്ങളും അനർത്ഥാവഹങ്ങളും ആയിത്തോന്നി. അവർ പറഞ്ഞു: "ഞങ്ങൾ നിങ്ങളെപ്പോലെ ധനികന്മാരല്ല. എന്നാൽ ഞങ്ങൾക്ക്‌ അക്ഷയമായ പൈതൃകസ്വത്തുണ്ട്‌. ഞങ്ങൾ ഭഗവൽസന്താനങ്ങളാണ്‌. ഭിക്ഷാടനം നിന്ദ്യമാണെന്ന്‌ നിങ്ങൾ കരുതുന്നതുപോലെ ഞങ്ങൾക്ക്‌ തോന്നുന്നില്ല. അത്‌ സന്യാസധർമ്മമാണ്‌. ശ്രീഗുരുദേവൻ ഞങ്ങളെക്കൊണ്ട്‌ ഭിക്ഷ എടുപ്പിച്ചിട്ടുണ്ട്‌. ഞങ്ങൾ ഇനിയും ഭിക്ഷ എടുക്കും. ഞങ്ങൾ ത്യാഗികളാണ്‌. ഗൃഹവും സമ്പത്തും ത്യജിച്ചു. ഇനി വല്ലതും ബാക്കിയുണ്ടെങ്കിൽ അതും ത്യജിക്കാം. എന്നാൽ ഭഗവാന്റെ ദിവ്യാവശിഷ്ടം മനസാ ത്യജിപ്പാൻ ഞങ്ങൾ ശക്തരല്ല. അത്‌ നിങ്ങൾക്ക്‌ — കാമിനീകാഞ്ചനങ്ങളിൽ വിഹരിക്കുന്ന ഗൃഹസ്ഥന്മാർക്ക്‌ — വിട്ടുതരുവാൻ ഞങ്ങൾക്കു മനസ്സു വരുന്നില്ല — ഞങ്ങൾ അതിനു ഒരുക്കമില്ല". അങ്ങിനെ ചേരി രണ്ടായിപ്പിരിഞ്ഞു.

യുവശിഷ്യന്മാരിൽ രണ്ടുപേരായിരുന്നു അവശിഷ്ടം രക്ഷിക്കേണ്ടതിന്ന്‌ പ്രാണത്യാഗംചെയ്യാൻപോലും സന്നദ്ധരായിരുന്നത്‌.

ഒന്നു് ശശിഭൂഷണൻ. സന്യാസ സമയത്തു് ശ്രീ രാമകൃഷ്ണാനന്ദൻ എന്ന നാമം തനിക്ക വേണം എന്നു് വിവേകാനന്ദസ്വാമികൾ ആഗ്രഹിച്ചിരുന്നു. എന്നാൽ അതിന്നു് അധികമായ അർഹത ശശിക്കാണ് എന്നുവെച്ചു് വിവേകാനന്ദസ്വാമികൾ ആ സന്യാസനാമം അദ്ദേഹത്തിന്നു കൊടുത്തു. ശ്രീരാമന്നു മാരുതി എന്ന പോലെയായിരുന്നു ശ്രീരാമകൃഷ്ണന്നു് ശശിഭൂഷണൻ. ഗുരുസേവ, ഗുരുശുശ്രൂഷ ഇതുമാത്രമായിരുന്നു അദ്ദേഹത്തിന്റെ സാധനയും ജീവിതലക്ഷ്യവും. ആ വ്രതത്തിൽ കടൽ ചാടിക്കടപ്പാനും, മലപൊക്കി എടുപ്പാനും അദ്ദേഹം ശക്തനായിരുന്നു. രണ്ടാമൻ നിരഞ്ജനൻ (സ്വാമി നിരഞ്ജനാനന്ദൻ). അദ്ദേഹം ഈശ്വരകോടിയിൽപ്പെട്ട ഒരാളാണെന്നു് ഭഗവാൻ പറഞ്ഞിരുന്നു. അത്യന്തം സാത്വികനായിരുന്നുവെങ്കിലും ആകൃതിയിൽ ക്ഷത്രവീര്യം ഉടലെടുത്തപോലെയായിരുന്നു. ആവശ്യം നേരിടുന്ന പക്ഷം അതിഭയങ്കരയുദ്ധത്തിൽ ഏർപ്പെടുവാനും അദ്ദേഹം സന്നദ്ധനായിരുന്നു. ഇങ്ങിനെ രണ്ടുപേർ ഇടത്തും വലത്തും നിന്നു് അമൃതകുംഭത്തെയെന്നപോലെ രക്ഷിച്ചിരുന്ന അവശിഷ്ടപാത്രം ബലാൽക്കാരമായിക്കൊണ്ടുപോവാൻ അതിന്നൊരുങ്ങിവന്ന ഗൃഹസ്ഥന്മാൎക്കു് ധൈൎയ്യമുണ്ടായില്ല. അവർ നിരാശരായി വലിയ മനോവേദന അനുഭവിച്ചുകൊണ്ടു് നില്പായി.

ഇരുകക്ഷികളും തമ്മിൽ സന്ധിക്കുന്ന വഴിയില്ല. ഇതെല്ലാം നോക്കിക്കണ്ടു് ആലോചിച്ചു് വിശാലഹൃദയനും യതീന്ദ്രനുമായ നരേന്ദ്രൻ തന്റെ യുവഭ്രാതാക്കളെ വിളിച്ചു് പറഞ്ഞുതുടങ്ങി: "ഭ്രാതാക്കളെ, ത്യാഗീശ്വരനായിരുന്നു ശ്രീ ഗുരുമഹാരാജു്. അദ്ദേഹത്തിന്റെ ശിഷ്യന്മാർ അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടത്തെ നിമിത്തമാക്കി കക്ഷിപിരിഞ്ഞു് മത്സരിക്കുകയാണിപ്പോൾ ചെയ്യുന്നതു്. ഇതു് ശ്രീ ഗുരുമഹാരാജിന്റെ ജീവിതത്തിന്നും, ഉപദേശങ്ങൾക്കും യോജിക്കുന്നതാണോ എന്നു് നാം ആലോചിക്കണം. ഇതു് ഗുരുവിന്നു് സമ്മതമാകുന്ന നടപടിയാണോ?

ഇതു് നമ്മുടെ തപഃപാവൃത്തിക്കു് യോഗ്യമാണോ? ബ്രഹ്മപദം പോലും തുച്ഛമായിക്കരുതുന്ന നാം ഭൗതികാവശിഷ്ടത്തിൽ ആസക്തന്മാരായി മത്സരബുദ്ധി കൈക്കൊള്ളുന്നതു് നമുക്കു് യോജിച്ചതാണോ, അതു നമുക്കു് ശ്രേയസ്കരമാണോ? ഇതു് നാം ഗാഢമായി ആലോചിയ്ക്കണം. അവശിഷ്ടം നമുക്കു് വിലമതിപ്പാൻ കഴിയാത്ത നിധിതന്നെ. എങ്കിലും അതു ഭൗതികമാണു്, നശ്വരമാണു്. അഭൗതികവും അനശ്വരവും ആയ ചിലതു് നമുക്കു് ശ്രീ ഗുരുമഹാരാജു് തന്നിട്ടുണ്ടു്. നാം അതു് സൂക്ഷിച്ചു രക്ഷിക്കണം. ഭൗതികാവശിഷ്ടം—അതു് കൂടിയേ കഴിയൂ എന്നുള്ളവർ കൈവശംവെയ്ക്കട്ടെ. അവരും നമ്മുടെ ഗുരുഭ്രാതാക്കളല്ലേ? യഥാർഹം പ്രതിഷ്ഠിച്ചു് പൂജിക്കാനല്ലേ അവർ ആവശ്യപ്പെടുന്നതു്? അതു് വിട്ടുകൊടുക്കുന്നതല്ലേ ഉചിതമായിരിക്കുക?'' ഇങ്ങിനെ അനുനയമായിപ്പറഞ്ഞതുപ്രകാരം ശശിയും നിരഞ്ജനനും അതിനു വഴിപ്പെട്ടു. അവശിഷ്ടം കൈമാറുവാൻ ഒരു ദിവസവും മുഹൂർത്തവും നിശ്ചയിച്ചു. ഗൃഹസ്ഥന്മാർ അവശിഷ്ടമേററുവാങ്ങുവാൻ വന്നു. ശശിഭൂഷണൻ താമ്രപാത്രമെടുത്തു് ശിരസ്സിൽ വച്ചു. ശിഷ്യന്മാർ ഒരുമിച്ചു് പുറപ്പെട്ടു. യോഗോദ്യാനമന്ദിരത്തിൽചെന്നു. അവശിഷ്ടം അവിടെ പ്രതിഷ്ഠിച്ചു. പൂജയും നടത്തി. വരാഹനഗരത്തിൽ മടങ്ങിവന്നു. അതിനുശേഷം ശശിയും നിരഞ്ജനനും നരേന്ദ്രന്റെ സമീപംചെന്നു്: "ഞങ്ങൾ ഒരു കാര്യം ചെയ്തിട്ടുണ്ടു്'' എന്നു പറഞ്ഞു. ''അതെന്താണു്?'' എന്നു് നരേന്ദ്രൻ അന്വേഷിച്ചു. ''അതു് മററൊന്നുമല്ല. അവശിഷ്ടം കൊടുത്തതു് ശരിതന്നെ. പക്ഷേ മുഴുവൻ കൊടുത്തില്ല. അങ്ങിനെ കൊടുക്കുന്നതു് ജീവനെ പിഴുതുകൊടുക്കുന്നതിനേക്കാൾ കഷ്ടമായിത്തോന്നി. ഏതാനും മാത്രം പകുത്തുകൊടുത്തു. ഒരു ഭാഗം ഇവിടെ സൂക്ഷിച്ചുവച്ചിട്ടുണ്ടു്'' എന്നറിയിച്ചു. നരേന്ദ്രൻ അവരെ നോക്കി ''സമർത്ഥന്മാരേ'' എന്നു് അഭിനന്ദിക്കുന്നവിധം ചിരിച്ചു. "ശരി, അതു് ശ്രീ ഗുരുമഹാരാജിന്റെ നിശ്ചയമാണു്. ഭഗവാൻ നമ്മെ വിട്ടുപോകയില്ല. എപ്പോഴും

ഒന്നിച്ചുണ്ടു്" എന്നു പറഞ്ഞു. നഷ്ടമായിപ്പോയെന്നു് കരുതിയിരുന്ന നിധി വീണ്ടുകിട്ടിയാൽ ഉണ്ടാകുന്ന സന്തോഷാധിക്യത്തോടുകൂടി അവശിഷ്ടപൂജ വരാഹനഗരത്തിൽ തുടൎന്നുവരികയും ചെയ്തു.

## ആഹുതി.

തങ്ങളുടെ പ്രേമത്തിനു് പാത്രങ്ങളും ആശകൾക്കു് അവലംബങ്ങളും ആയിരുന്ന വിശിഷ്ടപുത്രന്മാർ അവരുടെ യൌവ്വനദശയിൽ തങ്ങളേയും ലൌകികജീവിതത്തെത്തന്നെയും ത്യജിച്ചു് തപോവൃത്തി കൈക്കൊണ്ടതിൽ അവരുടെ രക്ഷിതാക്കന്മാർ വത്സരെ വേറിട്ട ഗോക്കളെക്കാളധികം സന്തപ്തരായിരുന്നു. എന്നാൽ അങ്ങിനെയുള്ളവരിൽനിന്നു് തീരെ വ്യത്യസ്തമായി ആ ത്യാഗത്തിൽ സന്തോഷിക്കയും അഭിമാനിക്കയുംചെയ്ത ഒരു ശ്രീമാതാവുണ്ടായിരുന്നു. അവരുടെ ജ്യേഷ്ഠപുത്രൻ ബാബുറാം ശ്രീരാമകൃഷ്ണദേവനുമായി സമ്പൎക്കം പുലൎത്തിക്കൊണ്ടിരുന്നു. മാതാവും ശ്രീരാമകൃഷ്ണഭക്തയായിരുന്നു. ഒരുദിവസം അവർ ദക്ഷിണേശ്വരത്തു ചെന്നിരുന്നപ്പോൾ ഭഗവാൻ അവരോടു് "പുത്രനെ ഇവിടേയ്ക്കു തരാമോ?'' (ബാബുറാമനെ) എന്നു ചോദിച്ചു. അത്യന്തം കോമളനും പരിശുദ്ധനും യൌവ്വനദശയിൽ പ്രവേശിക്കുന്നവനും ആയ തന്റെ ജ്യേഷ്ഠപുത്രനെ അങ്ങോട്ടു് വിട്ടുകൊടുക്കാമോ? എന്നാണു് ചോദ്യം! ആ ചോദിക്കുന്നതോ! കേവലം അലൌകികനായ ഒരു സന്യാസി! അതിനു് ഒരു സാധാരണ സ്ത്രീ എന്തുത്തരം പറയും?

അവർ പറഞ്ഞ മറുപടി "ഞാൻ വിട്ടുതരണമോ! അവൻ അങ്ങയുടേതല്ലെ. ആവശ്യപ്പെട്ടതു് അനുഗ്രഹമാണു്; തരണം എന്നുണ്ടെങ്കിൽ ഇതാ പൂൎണ്ണമനസ്സാലെ തന്നിരിക്കുന്നു" എന്നായിരുന്നു. ഭഗവാനു് സന്തോഷമായി. ബാബുറാം (പ്രേമാനന്ദ

സ്വാമി) ഈശ്വരകോടിയിൽപ്പെട്ട ദേഹമായിരുന്നു. ഭഗവാൻ അദ്ദേഹത്തെ ആവശ്യപ്പെട്ടതു് തന്റെ അന്തരംഗശിഷ്യന്മാരിൽ ഒരാൾ എന്ന നിലക്ക മാത്രമല്ല. ആവശ്യം വേറെയുണ്ടായിരുന്നു. തനിക്ക് അപ്പപ്പോൾ പെട്ടെന്നുണ്ടായ്ക്കൊണ്ടിരുന്ന സമാധി എന്ന അവസ്ഥയിൽ എന്തെങ്കിലും കന്മഷമലശമുള്ളവർ തന്റെ ദേഹം സ്പർശിച്ചാൽ ഉടനെ സമാധിഭംഗവും കഠിനവേദനയും അനുഭവമായിരുന്നു. എന്നാൽ ബാബുറാമിന്റെ സ്പർശത്തിൽ അങ്ങനെ സംഭവിച്ചിരുന്നില്ല. അദ്ദേഹം അത്രയും പരിശുദ്ധനായിരുന്നു.

വരാഹനഗരത്തിൽ ഗുരുഭ്രാതാക്കൾ ചിലർ ഒത്തുകൂടിയിട്ടുണ്ടെന്ന വിവരം ബാബുറാമിന്റെ മാതാവു് അറിഞ്ഞു. അവർ എല്ലാപേരും ഒന്നിച്ചു് ഏതാനും ദിവസം തന്റെ സ്വദേശമായ ആന്തപുരത്തു് ചെന്നു് താമസിച്ചാൽ കൊള്ളാം എന്നു് അവർ ആഗ്രഹിച്ചു. വിവരം യുവാക്കളെ അറിയിച്ചു. കൽക്കട്ടയിൽ നിന്നു് ദൂരപ്പെട്ട സ്ഥലമായിരുന്നു ആന്തപുരം. എങ്കിലും മാതാവിന്റെ താല്പര്യം അനുസരിച്ചു് ഭ്രാതാക്കൾ മിക്കപേരും അങ്ങോട്ടു പുറപ്പെട്ടു. റെയിൽവഴിയായും മററും അവിടെ എത്തി. അവരുടെ താമസത്തിന്നു് ഒരു പ്രത്യേക ഭവനവും സാമഗ്രികളും ആ മാതാവും അയൽവാസികളുംകൂടി തയാറാക്കിയിരുന്നു. നഗരത്തിൽനിന്നു് അകന്നു് മിക്കവാറും ഒരു തപോവനം പോലെയിരുന്ന ഉദ്യാനഭവനത്തിൽ അവക്കു് നിർബ്ബാധം സാധനകളിൽ മുഴുകിയിരിപ്പാൻ നല്ല സൌകര്യമായിരുന്നു. അങ്ങിനെ ചേന്നതിൽ ആ മാതാവും ഭ്രാതാക്കളും അത്യന്തം സന്തോഷിച്ചു.

അവിടെ പ്രശാന്തമായ ഒരു നിശാകാലത്തു് അവർ ഒന്നിച്ചു ഒരു ഉദ്യാനത്തിൽ കൂടിയിരുന്നു് കുറെ വിറകു് പെറുക്കിയെടുത്തു് തീകത്തിച്ചു് അതിനു ചുററുമിരുന്നു് ആദ്ധ്യാത്മവിഷയ

ങ്ങൾ സംസാരിച്ചുതുടങ്ങി. ചരിത്രജ്ഞനായിരുന്ന നരേന്ദ്രൻ അന്നു് ഈശപുത്രനായ കൃസ്തുദേവനെപ്പറ്റിയാണു് സംസാരിച്ചതു്. ആ ദിവ്യചരിതം തന്മയതയാ വിവരിച്ചു. ശ്രീ ഗുരുമഹാരാജ് ക്രിസ്തുദേവനെ സാക്ഷാൽക്കരിച്ച സംഗതിയും വിവരിച്ചു പറഞ്ഞു. ആ പരിപാവനമായ ചരിതം തങ്ങൾക്കു മുമ്പിൽ നടക്കുന്നതുപോലെ നരേന്ദ്രൻ അതിനെ വാക്കുകളെക്കൊണ്ടു് ചിത്രീകരിച്ചു. ലോകാതിഗമായ ഒരു ദിവ്യഭാവം അവരിൽ ഉദിച്ചു വിജൃംഭിച്ചു. ഹൃൽഗതമായ വിശുദ്ധ ത്യാഗഭാവം കായികവ്യാപാരത്താൽ സ്ഥിരീകരിക്കണം എന്ന ഒരു അന്തഃപ്രചോദനം നരേന്ദ്രനുണ്ടായി. അദ്ദേഹം ഭ്രാതാക്കളോടു് പറഞ്ഞു: "മനുഷ്യശരീരത്തിൽ ഒരു പാപപുരുഷൻ ഉണ്ടെന്നു് ശാസ്ത്രം പറയുന്നു. ആ പുരുഷനെ ദഹിപ്പിക്കുന്ന കൃത്യം നിത്യാനുഷ്ഠാനങ്ങളിൽ ഒന്നായും പറയുന്നുണ്ടു്. ശ്രീ ഗുരുമഹാരാജിന്റെ ശരീരത്തിൽനിന്നു് പാപപുരുഷൻ പുറത്തുവന്നതായും ആ പുരുഷനെ നിഹനിച്ചതായും കേട്ടിട്ടുണ്ടല്ലോ. ആദിമനുഷ്യൻ മുതൽ മനുഷ്യർക്കു പാപം വന്നുചേൎന്നിട്ടുണ്ടെന്നും അതിന്റെ നിൎമ്മാൎജ്ജനത്തിന്നു് ബലിയായിട്ടാണു് കൃസ്തുഭഗവാൻ തന്റെ ദേഹം അൎപ്പിച്ചതെന്നും കൃസ്ത്യന്മാർ വിശ്വസിക്കുന്നതായും അറിയുന്നുണ്ടു്. ഏതായാലും നമുക്കുണ്ടായിരിക്കാവുന്ന സകല പാപങ്ങളേയും ലൌകികവാസനകളേയും ഭസ്മീകരിപ്പാൻ ഉദ്ദേശിച്ചു് സങ്കല്പിച്ചു് അതുകളെ നമ്മുടെ മുമ്പിൽ ജ്വലിക്കുന്ന ഈ വഹ്നിയിൽഹോമിക്കുക." ഏറ്റവും ഉള്ളിൽതട്ടുന്നവിധം പുറപ്പെട്ട നരേന്ദ്രവാക്യങ്ങൾ കേട്ടു് ഭ്രാതാക്കളെല്ലാവരും അതിന്നൊരുങ്ങി. ആത്മപരിശോധനചെയ്തു് താന്താങ്ങളുടെ വിഷയവാസനകളേയും അനീശ്വരഭാവങ്ങളേയും മനസാ നിൎമ്മൂലനംചെയ്തു് പുരോഹിതാഗ്നിയിൽ ആഹുതിചെയ്തു് പ്രശാന്തിയനുഭവിച്ചു. പിന്നെ ചില ദിവസങ്ങൾകൂടി അവിടെ പാൎത്തു് ബാബുരാമിന്റെ മാതാവിനോടും ഗ്രാമവാസികളോടും യാത്രപറഞ്ഞു് മടങ്ങി. വഴിയ്ക്കു് മനോഹരിയും ത്യാഗീശ്വരനുമായ താരകേശ്വരന്റെ ക്ഷേത്രത്തിൽചെന്നു് ദൎശനവന്ദനങ്ങൾ കഴിച്ചു് വരാഹനഗരത്തിലേക്കു മടങ്ങി.

## സന്യാസം.

ആശ്രമത്തിലെത്തിയതിനുശേഷം അവർ വിചാരിച്ചു: അങ്ങിനെ ആഹുതിചെയ്തതുമാത്രം പോരാ. നമുക്ക ശാസ്ത്രവിധിപ്രകാരം സന്യസിക്കണം എന്ന് നരേന്ദ്രനും ഭ്രാതാക്കളും നിശ്ചയിച്ചു. അതിനുവേണ്ടി ഉപനിഷത്തുകളും മഹാനിർവ്വാണതന്ത്രവും പ്രപഞ്ചസാരവും പരിശോധിച്ച് മന്ത്രങ്ങൾ തിരഞ്ഞെടുത്തു. ഒരു ശുഭദിവസത്തിൽ ബ്രാഹ്മമുഹൂർത്തത്തിൽ അഗ്നിചയനം ചെയ്തു. ശ്രീ ഗുരുമഹാരാജിന്റെ ഭൗതികാവശിഷ്ടവും ഛായാപടവും പാദുകങ്ങളും പുരസ്കരിച്ച് തൽസാന്നിദ്ധ്യം വിഭാവനംചെയ്ത് വിരജാ ഹോമമാരംഭിച്ചു. അഗ്നിയെയും മററു സർവ്വദേവതകളേയും വേദവേദാന്താദി ശാസ്ത്രങ്ങളെയും വന്ദിച്ചു പൂജിച്ച്

"വിരജോഹംവിപാപ്മാഹം ഭൂയാസം"

(ഞാൻ രജസ്സററവനും, പാപമററവനും ആയി ഭവിക്കട്ടെ!)

ഇത്യാദി പ്രാർത്ഥനകളോടുകൂടി ഹവനംകഴിച്ച് പ്രൈഷമന്ത്രം ഉച്ചരിച്ച് മൃതതുല്യശരീരന്മാരും കേവലാത്മാക്കളുമായ് ദണ്ഡധാരണചെയ്ത് ഉത്ഥാനംചെയ്തു. ലോകയാത്രാർത്ഥം സന്യാസനാമവും കാഷായവസ്ത്രവും സ്വീകരിച്ചു.

എല്ലാവരും ഒരേദിവസത്തിൽത്തന്നെ സന്യാസം വരിച്ചുവോ, ഏതു ക്രമത്തിലായിരുന്നു, എന്നും മററുമുള്ള സംഗതികളിൽ പലരുടെയും പ്രസ്താവന വ്യത്യാസപ്പെട്ടു കാണുന്നുണ്ട്. അതിനെപ്പററി കഥാപുരുഷൻ ശ്രീകാശിയിൽവെച്ച് ഒരവസരത്തിൽ പറഞ്ഞതു് "സ്വാമിജി (വിവേകാനന്ദൻ) സന്യാസമന്ത്രങ്ങൾ ശേഖരിച്ച് സ്വയം സന്യാസം സ്വീകരിച്ചു. പിന്നെ ശരത്, ശശി, കാളി, ലാട്ടു, ജ്യേഷ്ഠഗോപാൽ, മഹാരാജ്, ബാബുറാം ഇവൎക്കും (എനിക്കും) സ്വാമിജിതന്നെ സന്യാസം തന്നു. പിന്നീട് മഹാപുരുഷജി, നിരഞ്ജൻ, ത്രിഗുണാതീതൻ മുതലായവർ

ഭഗവാന്റെ ശ്രീകോവിലിൽവെച്ചും സന്യാസം സ്വീകരിച്ചു. എല്ലാവർക്കും സന്യാസനാമം തന്നതു് സ്വാമിജിയാണു്. നരൻ (സ്വാമിജി) വിവിദിഷാനന്ദൻ എന്ന നാമമാണു് സ്വീകരിച്ചതു്.

ഓരോരുത്തർക്കും അവരുടെ പ്രത്യേകതയനുസരിച്ചാണു് നാമം കൊടുത്തതു്. തുളസീചരണനു് സ്വഭാവത്തിലുള്ള വിശേഷനൈർമ്മല്യം നിമിത്തം "നിർമ്മലാനന്ദൻ" എന്ന പേരാണു് സ്വാമിജി കൊടുത്തതു് എന്നു് ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ ശ്രീ സുബ്രായയ്യർക്കെഴുതിയ ഒരെഴുത്തിൽ പറഞ്ഞിരുന്നു. സന്യാസനാമം സ്വീകരിച്ചതിനുശേഷം അവർ പതിവായി സന്യാസനാമമല്ല പൂർവ്വാശ്രമനാമങ്ങൾതന്നെയാണു് ഉപയോഗിച്ചുവന്നിരുന്നതു്. തമ്മിൽത്തമ്മിലും എഴുത്തുകളിലും ആ പൂർവ്വാശ്രമനാമം ചിലപ്പോൾ അതോടുകൂടി മഹാരാജ് എന്നു കൂട്ടിച്ചേർത്തും അങ്ങിനെ ഉപയോഗിച്ചുവന്നിരുന്നതുകൊണ്ടോ, എല്ലാവരുടെ സന്യാസവും ഏക കാലത്തല്ലാതിരുന്നതുകൊണ്ടോ, ചിലർക്കു് മററു ചിലരുടെ സന്യാസനാമങ്ങൾ അറിയാതെയോ, ഓർമ്മയില്ലാതെയോ വന്നു. അതുകളെ അന്വേഷിച്ചു് ഗംഗാധരൻ (അഖണ്ഡാനന്ദസ്വാമികൾ) ശിവാനന്ദസ്വാമികൾക്കു് എഴുതിയിരുന്നു. അതിനു് ശിവാനന്ദസ്വാമി 1890 ജനുവരി 8-ാംനു- വരാഹനഗരത്തിൽനിന്നു് താഴെ കാണിക്കുംപ്രകാരം മറുപടി അയച്ചു. അതു് ഉദ്ബോധൻ എന്ന മിഷൻവക ബംഗാളി മാസികയിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു.

"താങ്കൾ ഞങ്ങളുടെ സന്യാസനാമങ്ങൾ അറിവാൻ ആഗ്രഹിക്കുന്നു അതുകൾ താഴെ ചേർക്കുന്നു. എന്നാൽ എഴുത്തുകൾ അയക്കുമ്പോൾ മേൽവിലാസത്തിൽ അവയെ ഉപയോഗിക്കേണ്ട.

| പൂർവ്വാശ്രമനാമം | സന്യാസനാമം |
|---|---|
| നിരഞ്ജൻ | നിരഞ്ജനാനന്ദസ്വാമി |
| യോഗിൻ | യോഗാനന്ദ ,, |
| ബാബുറാം | പ്രേമാനന്ദ ,, |
| ലാട്ടു | അത്ഭുതാനന്ദ ,, |
| ശശി | രാമകൃഷ്ണാനന്ദ ,, |
| ഹരിബാബു | തുരീയാനന്ദ ,, |
| തുളസി | നിർമ്മലാനന്ദ ,, |
| ദക്ഷ | ജ്ഞാനാനന്ദ ,, |
| കാളി | അഭേദാനന്ദ ,, |
| ഗോപാൽദാദ | അദ്വൈതാനന്ദ ,, |

സ്വന്തം പേർ ശിവാനന്ദ (താരക) എന്നു് ഒപ്പിട്ടിട്ടുണ്ടു്. മേൽ കാണിച്ച പതിനൊന്നുപേർക്കുപുറമെ ആറാളുകളുടെ പേർ എഴുത്തിൽ ചേർത്തുകാണുന്നില്ല.

| | |
|---|---|
| നരൻ | വിവിദിഷാനന്ദ (വിവേകാനന്ദ) സ്വാമി |
| രാഖാൽ | ബ്രഹ്മാനന്ദ ,, |
| ഖോകാ | സുബോധാനന്ദ ,, |
| ശാരദ | ത്രിഗുണാതീതാനന്ദ ,, |
| ശരത് | ശാരദാനന്ദ ,, |
| ഗംഗാധരൻ | അഖണ്ഡാനന്ദ ,, |

ഇങ്ങനെ പതിനേഴു പേരായിരുന്നു വരാഹനഗരാശ്രമത്തിൽ ഒന്നിച്ചുകൂടിയ സന്യാസിശിഷ്യന്മാർ.

ഗൃഹസ്ഥശിഷ്യന്മാർ, പൂർവ്വാശ്രമത്തിലെ സ്വജനങ്ങളും, സന്ദർശകന്മാർ, പണ്ഡിതന്മാർ ഇങ്ങനെ പലരും ആശ്രമത്തിൽ

വന്നും പോയും ഇരുന്നു. അതിനുപുറമെ ഇവർ നമ്മുടെ കൂട്ടുകാർ ആണ് എന്നുള്ള നിലയിൽ ചില ഭ്രാന്തന്മാരും അവിടെ വന്നുകൊണ്ടിരുന്നു എന്നു് കഥാപുരുഷൻ നേരുസ്സാക്കായി പറഞ്ഞിട്ടുണ്ടു്.

വരാഹനഗരാശ്രമം ദക്ഷിണേശ്വരത്തിന്റെ പകർപ്പോ, പ്രതിഫലനമോ ആയിരുന്നു. ശ്രീ ഗുരുമഹാരാജിന്റെ ശരീരസാന്നിദ്ധ്യം ഒന്നുമാത്രം അവിടെ ഇല്ലായിരുന്നു. എന്നാൽ ആ സ്ഥാനത്തു് തൽപ്രതിനിധി എന്നപോലെ ആയിരുന്നു നരേന്ദ്രൻ. ഭ്രാതാക്കന്മാർ മിക്കവരും സമവയസ്കരായിരുന്നു. ചിലർ നരേന്ദ്രനേക്കാൾ പ്രായംകൂടിയവരും ആയിരുന്നു. ദശരഥപുത്രന്മാർ നാലുപേൎക്കു് മണിക്കൂറുകൾകൊണ്ടുള്ള പ്രായവ്യത്യാസമേ ഉണ്ടായിരുന്നുള്ളവെങ്കിലും അഗ്രജാതനായ ശ്രീരാമചന്ദ്രനോടു് അനുജന്മാൎക്കു് തങ്ങളുടെ പിതാവിനോടൊ ഗുരുവിനോടോ എന്നപോലെയായിരുന്നു ഭക്ത്യാദരങ്ങൾ ഉണ്ടായിരുന്നതു്. അതുപോലെയായിരുന്നു നരേന്ദ്രനോടു് മററു ശിഷ്യന്മാൎക്കുണ്ടായിരുന്ന ഭാവം. അവൎക്കു് തമ്മിൽത്തമ്മിൽ ഉണ്ടായിരുന്ന സ്നേഹാദരങ്ങൾ, ദാശരഥികൾക്കോ, പാണ്ഡവന്മാൎക്കോ പരസ്പരം ഉണ്ടായിരുന്നതുപോലെ ദൃഢവും അഭേദ്യവും ആയിരുന്നു. അവരുടെ സ്വഭാവവും അവസ്ഥയും ദക്ഷിണേശ്വരത്തു് ഉജ്ജ്വലിച്ചിരുന്ന ചിദഗ്നികുണ്ഡത്തിലെ ജ്വാലകൾപോലെ ആയിരുന്നു. നിശിതവ്രതാനുഷ്ഠാനങ്ങളാലും തീവ്രതപസ്സാധനകളാലും അവർ അഗ്നികല്പന്മാരായിത്തന്നെ ശോഭിച്ചു.

എന്നാൽ രണ്ടു സംഗതിയിൽ വരാഹനഗരാശ്രമജീവിതം ദക്ഷിണേശ്വരജീവിതത്തിൽനിന്നു് വ്യത്യാസപ്പെട്ടിരുന്നു. ശിഷ്യന്മാരുടെ തത്വസാക്ഷാൽക്കാരത്തിന്നും ആത്മോന്നതിക്കുംഉതകുന്ന വാക്കുകൾ മാത്രമായിരുന്നു ഭഗവൽമുഖത്തുനിന്നു് മുഖ്യമായും നിർഗ്ഗമിച്ചിരുന്നതു്. ഈ യുവസന്യാസികളുടെ ഭാവിയിൽ

ലോകാചാൎയ്യന്മാരായി വരേണ്ടിയിരുന്നതുകൊണ്ടു് അതിനുപകരിക്കുന്ന നാനാ ശാസ്ത്രങ്ങളുടേയും ചരിത്രങ്ങളുടേയും പരിജ്ഞാനം കൂടി നരേന്ദ്രൻ അവൎക്കു് ദാനംചെയ്തുകൊണ്ടിരുന്നു. നാനാ പ്രകൃതിശാസ്ത്രങ്ങളും നാനാരാജ്യങ്ങളുടേയും പൂൎവ്വകാലം മുതല്ക്കുള്ള ചരിത്രങ്ങളും നരേന്ദ്രൻ വിശദമായി മനസ്സിലാക്കിയിരുന്നു. അതുകൾ തത്വസ്വഭാവത്തിനും സംഭവസ്ഥിതിക്കും അനുസരിച്ചു് തന്മയമായും പൂൎണ്ണമായും വൎണ്ണിച്ചുകൊടുപ്പാൻവേണ്ട വാഗ് വൈഭവവും നരേന്ദ്രനുണ്ടായിരുന്നു. രണ്ടാമത്തെ സംഗതി: സംഘടിതമായ ജീവിതത്തിന്നും ഗുരുസേവയ്ക്കും ആവശ്യമായ വിധം അവർ ആശ്രമകാൎയ്യങ്ങളിൽ ദൃഷ്ടിവെയ്ക്കേണ്ടിവന്നു. എന്നാൽ ആശ്രമനടത്തിപ്പിന്റെ ഭാരം അധികവും സ്വയം വഹിച്ചതു് രാമകൃഷ്ണാനന്ദസ്വാമികളായിരുന്നു. ഭ്രാതാക്കൾ ജപധ്യാനനിമഗ്നരായി ഭക്ഷണകാൎയ്യം വിസ്മരിച്ചു് സമയത്തിന്നു് ചെല്ലാതിരിക്കും. എന്നാൽ അപ്പോഴും ഭക്ഷണദ്രവ്യങ്ങൾ സൂക്ഷിച്ചുവെച്ചു് രാമകൃഷ്ണാനന്ദസ്വാമികൾ അവരെ കാത്തിരിക്കും. പിന്നേയും സമയം അതിക്രമിക്കുന്നതായാൽ അദ്ദേഹം ബലംപ്രയോഗിച്ചു് അവരെ കൊണ്ടുവന്നു പിടിച്ചിരുത്തി ഭുജിപ്പിക്കും. ഈ സ്വഭാവംനിമിത്തം അദ്ദേഹത്തിന്നു് ആശ്രമമാതാവു് എന്ന പേരാണു് നരേന്ദ്രൻ കൊടുത്തതു്. കാൎയ്യനടത്തിപ്പിൽ അദ്ദേഹത്തിന്റെ വലതുകയ്യായിരുന്നു തുളസീചരണൻ. അദ്ദേഹത്തെപ്പറ്റി വിവേകാനന്ദസ്വാമികളുടെ വന്ദ്യഭ്രാതാവായ മഹേന്ദ്രനാഥദത്തൻ തന്റെ "ശിവാനന്ദസ്മരണകൾ" എന്ന പുസ്തകത്തിൽ (123-126 ഭാഗങ്ങളിൽ) പറഞ്ഞിട്ടുള്ളതാവിതു്:—

"ആ യുവാവു് (നിൎമ്മലാനന്ദസ്വാമികൾ) കൃശനായിരുന്നുവെങ്കിലും നല്ല ബലവാനായിരുന്നു. സദാ പ്രസന്നവദനൻ; മധുരഭാഷി; എന്നാൽ വലിയ കൎമ്മിയും ആയിരുന്നു. രാമകൃഷ്ണാനന്ദസ്വാമികളുടെ വലംകൈ എന്നുതന്നെ പറയാം. അദ്ദേഹം ആശ്രമം മുഴുവനും അടിച്ചുവാരി വൃത്തിയാക്കും, പാത്രങ്ങൾ

കഴുകി വെടുപ്പാക്കും, അങ്ങാടിയിൽ പോയി സാമാനങ്ങൾ വിലക്കുവാങ്ങി കൊട്ടയിലാക്കി തോളിൽ തൂക്കിയിട്ടുകൊണ്ടുവരും, ആശ്രമത്തിന്റെ പിൻഭാഗത്തുണ്ടായിരുന്ന കുളത്തിൽനിന്നു വെള്ളം കോരി ഒരു കുടം ഇടത്തെ ചുമലിലും ഒരു കുടം വലംകയ്യിലും തൂക്കിച്ചുമന്നു കൊണ്ടുവരും. അതുകൾ മുകളിൽ മട്ടുപ്പാവിൽ കയററി അവിടെയായിരുന്ന മറപ്പുര വൃത്തിയാക്കും. ഉമ്മറത്തു വെച്ചിരുന്ന പാത്രങ്ങളിൽ വെള്ളംനിറക്കും. ഒരു ജോലിചെയ്യുന്നതിലും അദ്ദേഹത്തിന്നു വെറുപ്പോ മടുപ്പോ ഉണ്ടായിരുന്നില്ല. രാത്രി ഭക്ഷണത്തിന്നു റൊട്ടിയുണ്ടാക്കുന്നതു രസകരമായ കാഴ്ചയായിരുന്നു. രണ്ടുപേർ ഇരുന്നു മാവുകുഴച്ചു റൊട്ടിപരത്തി സ്വാമികളുടെ കയ്യിൽ എത്തിക്കും. അദ്ദേഹം അടുപ്പിന്നു മുമ്പിൽ ഒരു ടിന്നിൻ മുകളിൽ ഇരുന്നു റൊട്ടിചുട്ടെടുത്തു ഓരോരുത്തർക്കും ചൂടോടെ എറിഞ്ഞുകൊടുക്കും. അടുക്കളയും ആശ്രമത്തിന്നകവും പുറവും എല്ലാ ഭാഗവും വളരെ വൃത്തിയാക്കിവെക്കും. അദ്ദേഹം എപ്പോഴും കർമ്മനിരതനായിരുന്നു. ഈ കർമ്മങ്ങൾക്കിടയിൽ ജപധ്യാനങ്ങളും നടത്തും. ഒഴിവു കിട്ടുമ്പോൾ ശാസ്ത്രാദ്ധ്യയനവും നടത്തും".

ആശ്രമം വരാഹനഗരത്തിൽനിന്നും ആലംബജാറിലേക്കു നീക്കംചെയ്തതിന്നുശേഷം ഉള്ള വിവരങ്ങൾ മേൽപറഞ്ഞ പുസ്തകത്തിന്റെ രണ്ടാംഭാഗത്തിലും പറഞ്ഞിട്ടുണ്ടു് "വരാഹനഗരത്തിൽ ചെയ്തിരുന്നതുപോലെ ഉള്ള ജോലികളെല്ലാം ആലംബജാർ മഠത്തിലും അദ്ദേഹം (നിർമ്മലാനന്ദസ്വാമികൾ) ചെയ്തിരുന്നു. അവിടെയും രാമകൃഷ്ണാനന്ദസ്വാമികളും അദ്ദേഹവും തന്നെയായിരുന്നു ആശ്രമഭാരവാഹികൾ. ആശ്രമജോലികൾക്കു പുറമെ അദ്ദേഹം സംസ്കൃതവ്യാകരണവും വേദാന്തശാസ്ത്രവും മററും അഭ്യസിച്ചുവന്നു. സ്വന്തം ബംഗാളിഭാഷയിൽ എന്നപോലെ സംസ്കൃതഭാഷയിലും അദ്ദേഹം തടവുകൂടാതെ സംസാരിച്ചിരുന്നു. അതുപോലെ ഹിന്ദിഭാഷയിലും, ഇംഗ്ലീഷിലും. അദ്ദേ

ഹത്തിൻെറ ഒരു വിശേഷം താൻ ഉപയോഗിക്കുന്ന സാധനങ്ങളും സ്ഥലങ്ങളും വളരെ വൃത്തിയായും ക്രമപ്പെടുത്തിയും വെക്കുക എന്നതായിരുന്നു. സമദർശിത്വവും സർവ്വരോടും സ്നേഹവും സഹതാപവും അദ്ദേഹത്തിന്റെ നൈസർഗ്ഗികമായിരുന്നു. പാചകപ്രവൃത്തിയിൽ കുശലനായിരുന്നതുപോലെ രോഗികളെ ശുശ്രൂഷിക്കുന്നതിലും അദ്ദേഹം നിപുണനായിരുന്നു. അന്യന്നു ഹിതം ചെയ്യുന്നതിൽ തനിക്കുണ്ടാകാവുന്ന ദുഃഖമോ ക്ലേശമോ അദ്ദേഹം ഒരിക്കലും വകവെച്ചിരുന്നില്ല. സ്വന്തം അനുഭവം ഒന്നു് ഉദാഹരണമായി പറയാം.

"മേയ്, ജൂൺ മാസങ്ങളിൽ ഉഗ്രമായ വെയിലുണ്ടായിരുന്ന ഒരു ദിവസം ഞങ്ങൾ നദിയിൽ ഒരു ഘട്ടത്തിൽ സ്നാനത്തിനു പോയി. അവിടെ സംഭാഷണരസത്തിൽമുഴുകി നേരംപോയതറിഞ്ഞില്ല. സമയം ഉച്ചയായി. വഴിനീളെ മണൽ ചുട്ടുപഴുത്തിരുന്നു. ആർക്കും പാദരക്ഷയുണ്ടായിരുന്നില്ല. ഈ ലേഖകൻെറ (മഹേന്ദ്രനാഥൻെറ) കാൽരണ്ടും ചുട്ടുപൊള്ളി വീർത്തുപോയി. അതുകണ്ടു് നിർമ്മലാനന്ദസ്വാമികൾ പെട്ടെന്നുവന്നു് ലേഖകനെ എടുത്തു് തൻെറ ചുമലിൽ കയററിവെച്ചു് ആശ്രമത്തിൽ എത്തിച്ചു. അദ്ദേഹത്തിൻെറകാലും പൊള്ളിയിരുന്നതു് അദ്ദേഹം കൂട്ടാക്കിയില്ല". ഇങ്ങനെയുള്ള സംഭവങ്ങൾ പലതും ഉണ്ടായിട്ടുണ്ടു്.

ഭയങ്കര പകർച്ചവ്യാധിയെപ്പോലും അദ്ദേഹം തൃണവൽഗണിച്ചിരുന്നു. ഒരിക്കൽ ബലറാംബാബുവിൻെറ ഭവനത്തിൽ ഒരാൾക്കു് ക്ഷയരോഗം ബാധിച്ചു. അടുത്താൽ പകരുന്നവിധം അത്യുഗ്രമായിരുന്നു രോഗം. നിർമ്മലാനന്ദസ്വാമികൾ ഒരു കൂസലും കൂടാതെ രോഗിയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. രോഗി മരിച്ചു. രോഗം സ്വാമികൾക്കു് പകന്നു. അദ്ദേഹം രക്തം വമിച്ചുതുടങ്ങി. ഇതു് മറെറാരാൾക്കു പകരുകയോ ആരെങ്കിലും

തന്നെ ശുശ്രൂഷിപ്പാൻ ഇടയാകകയൊ അതുതന്നെ ഓർച്ചു് അദ്ദേഹം പെട്ടെന്നു് അവിടംവിട്ടു് ഹിമാലയത്തിലേക്കു നടന്നു. ആ കാലത്തു് അവിടെ ചമ്പാരാജാവുമായി അദ്ദേഹം പരിചയപ്പെട്ടു. രോഗം ക്രമത്തിൽ സുഖപ്പെട്ടു. അദ്ദേഹം നാട്ടിലേക്കു മടങ്ങിവന്നു. ഇങ്ങനെ സർവ്വതോമുഖമായ മനുഷ്യത്വവികാസം പ്രാപിച്ച തുളസീചരണനെ ചൂണ്ടിക്കാണിച്ചു് വിവേകാനന്ദസ്വാമികൾ പറയുകയുണ്ടായി:

"തുളസിയെ നോക്കു! ശരിയായ സാധു, ദൃഢഗാത്രൻ, നിശിതബുദ്ധി, കർമ്മകൌശലം, ശാസ്ത്രപരിചയം, സംഭാഷണചാതുര്യം, ഗംഭീരധ്യാനം ഇതുകളോടൊപ്പം പാചകവൈശേഷ്യം, മധുരഗാനം, വാദ്യനൈപുണ്യം ഇതെല്ലാം തികഞ്ഞു് മാതൃകാസാധുവായി അനുകരണീയനായിരിക്കുന്നു."

സൽഗുണസമ്പന്നനായ പുത്രൻ ഉണ്ടാകണമെന്നു് പ്രാർത്ഥിച്ചു് ധാക്കാമണിചെയ്ത തുളസിപൂജ തികച്ചും ഫലവത്തായി.

## പ്രവ്രജനം.

യം പ്രവ്രജന്ത മനുപേത മപേത കൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഭിനേദു:
തം സർവ്വഭൂത ഹൃദയം മുനിമാനതോസ്മി (ശ്രീ. ഭാഗ:)

"വേദോ നിത്യമധീയതാം" (വേദം നിത്യം പഠിക്കണം) ഇതാണു് ആദ്യത്തെ വിധി. അതിന്നു് അർഹത ഉണ്ടാവാൻ ആദ്യമായി ഉപനയനം കഴിക്കണം. അതു കഴിയാതെ അനുപേതനായിരുന്നു; "തദുദിതം കർമ്മ സ്വനുഷ്ഠീയതാം" (അതിൽ വിധിച്ചിട്ടുള്ള കർമ്മങ്ങൾ നന്നായിട്ടു് അനുഷ്ഠിക്കണം) ഇതാകുന്നു രണ്ടാമത്തെ വിധി. ആ വിധി അനുസരിച്ചു് ഒരു കൃത്യവും നട

ത്താതെ അചേതകൃത്യനം ആയിരുന്നു; അങ്ങിനെയിരുന്ന മകൻ സാദരം മാതാവായ തന്നെ തിരിഞ്ഞുനോക്കകപോലും ചെയ്യാതെ പ്രവ്രജനായി നടന്നു തുടങ്ങി. ജാതക്ഷണത്തിലെ നിസ്ത്രൈഗുണ്യനായി ആത്മാരാമനായ പുത്രനെക്കണ്ടു് ഉണ്ടായ സന്തോഷാതിരേകത്താലും തന്നെപ്പിരിഞ്ഞുപോകുന്ന വിരഹത്താലുണ്ടായ മനോവ്യഥയാലും പിതാവായ വേദവ്യാസൻ "മകനേ!" എന്നു വിളിച്ചുപോയി. ആ വിളി കേൾക്കാതേയും അതിനെ ആദരിക്കാതേയും ഇരുന്നുകൂടാ. എന്നാൽ പിതാവാരു്? പുത്രനാരു്? വ്യക്തിവിശേഷം ഉണ്ടോ? സർവ്വം ഖല്വിദം ബ്രഹ്മ: ഈ തത്വം വെളിപ്പെടുത്തുകയും വേണം. ഇങ്ങിനെ കാര്യദ്വയം ഏകപദത്തിൽ സാധിപ്പാനെന്നപോലെ പ്രത്യക്ഷത്തിൽ അചേതനങ്ങളും വാസ്തവത്തിൽ സചേതനങ്ങളും മകനോടു് ആത്മൈക്യം പ്രാപിച്ചിരുന്നവരും ആയ ആ കാനനവൃക്ഷങ്ങൾ ''ഏ'' എന്നു് പ്രതിധ്വനിരൂപത്തിൽ വിളികേട്ടു. ആ വിധം സർവ്വഭൂതഹൃദയനായ് തീർന്നിരുന്ന ശ്രീ ശുകമുനിയെ— പരിവ്രാജകാചാര്യനെ സർവ്വാത്മനാ നമസ്കരിക്കുന്നു.

സർവ്വഭൂത ഹൃദയനാകുന്നതുതന്നെ പരമലാഭം. സർവ്വഭൂതങ്ങളുടെയും ഹൃദയത്തിൽ തന്നേയും തൻെറ ഹൃദയത്തിൽ സർവ്വഭൂതങ്ങളേയും യോഗയുക്തനായ്ക്കണ്ടു് സർവ്വത്ര സമദർശനനായിതീരുന്നതുതന്നെ മനുഷ്യപ്രാപ്യമായ പരമലക്ഷ്യം.

സർവഭൂതസ്ഥ മാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ (ഗീത)

ഇതത്രേ ഭാരതീയർക്കു് പുരാതനകാലം മുതലുള്ള ജീവിതപരമാദർശം.

വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി.

(സർവ്വ കാമങ്ങളേയും ഒരു കണികപോലും ഹൃദയത്തിൽ പററിനില്ക്കാത്തവിധം ഹൃദയത്തിൽനിന്നു് നീക്കിക്കളഞ്ഞു് ഞാൻ എന്നും, എൻേറതെന്നും ഉള്ള ഭാവന തെല്ലുമില്ലാതെ സങ്കല്പരഹിതനായി വർത്തിക്കുന്നവനാരോ ആയാൾ ശാന്തിയടയുന്നു).

ആ ശാന്തി ഘനീഭവിച്ചു് മൂർത്തിധരിച്ചതുപോലെയായിരുന്നു നമ്മുടെ ഗുരുദേവൻ. സനാതനധർമ്മത്തിൻെറ നവാവതാരമായിരുന്ന അദ്ദേഹവും സന്യസിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ ജീവിതം കേവലം പുരാതന രീതിയിലായിരുന്നില്ല. അതു് പുരാതനവും അധുനാതനവും ആയ ഭാവങ്ങളെ സംയോജിപ്പിച്ചു് ഒരു നൂതനരീതിയിലായിരുന്നു. ഭാരതഭൂമിയിൽമാത്രം അനുഷ്ഠിക്കാവുന്നതും ആ കാലത്തിനും ജനതക്കും ഒത്തതും ആയിരുന്നു പുരാതനസമ്പ്രദായം. എന്നാൽ ഇന്നു് മാറി മറിഞ്ഞിരിക്കുന്ന ലോകസ്ഥിതിക്കു് യോജിച്ച ഒരു സമ്പ്രദായം ആവശ്യമായിരുന്നതുകൊണ്ടു് ഭഗവാൻ ഒരു പുതിയ സമ്പ്രദായം ആണു് സൃഷ്ടിച്ചതു്. എന്നാൽ അദ്ദേഹവും സന്യാസമൂലതത്വങ്ങളേയും ആചാരങ്ങളേയും അത്യാദരവോടെ സ്വീകരിച്ചിരുന്നു.

ഭാരതഭൂമിയിൽ അദ്ധ്യാത്മതയുടെ സ്ഥിരോന്നതമൂർത്തിയായി ഗൌരീഗുരുവായ ഹിമവാനും തത്പ്രവാഹമൂർത്തിയായി പൊങ്ങിക്കൊണ്ടിരിക്കുന്ന വിഷ്ണുപദീ ഗംഗയും; ഈ മൂർത്തികൾ രണ്ടും ആദ്ധ്യാത്മികപഥികരെ ആഹ്വാനംചെയ്തുകൊണ്ടേ ഇരുന്നിട്ടുണ്ടെന്നുള്ളതു് പുരാണങ്ങളിലും പ്രസിദ്ധമാകുന്നു. ശ്രീകാശി, വൃന്ദാവനം മുതലായ അനേക പുണ്യധാമങ്ങളും സാധുക്കളെ ആകർഷിച്ചുകൊണ്ടുതന്നെയിരുന്നിട്ടുണ്ടു്. ശ്രീരാമകൃഷ്ണദേവൻ കാശി, വൃന്ദാവനം മുതലായ തീർത്ഥസ്ഥലങ്ങളെ സന്ദർശിച്ചിരുന്നു. വിരക്തരായി ഗൃഹം ത്യജിച്ച സന്യാസികളോ യതികളോ തപസ്വികളോ ആയിരുന്നാലും ആദ്ധ്യാത്മികശ്രേയസ്സു് കാംക്ഷിക്കുന്ന ലൌകികന്മാരായിരുന്നാലും ഭാരതഭൂമിയിൽ ജനിച്ചു് ഈശ്വര

ചിന്തയിൽ അല്പമെങ്കിലും മനസ്സ് വെച്ചിട്ടുള്ളവർക്ക് ഈ ഭൂമിയിലെ പുണ്യധാമങ്ങൾ ജീവിതദശയിൽ ഒരിക്കലെങ്കിലും ദർശിക്കേണമെന്നും സാധിക്കുമെങ്കിൽ ആസേതുഹിമാചലം സഞ്ചരിച്ച് ഭാരതാംബയെ പ്രദക്ഷിണംവെക്കണമെന്നും ആഗ്രഹമുണ്ടാകാതിരിക്കയില്ല. പ്രപഞ്ചത്തിൽ ആകർഷണം എന്നൊരു ശക്തിയുണ്ട്. അണുക്കൾ ഓരോന്നും മറ്റോരോന്നിനേയും ആകർഷിക്കുന്നുണ്ട്. എന്നാൽ ആകർഷണശക്തിക്കും അതു പ്രത്യക്ഷപ്പെടുന്നതിനും വസ്തുക്കളുടേയും ദേശകാലങ്ങളുടേയും ഭേദം നിമിത്തം വ്യത്യാസമുണ്ട്. കാന്തത്തിന് ആകർഷണശക്തിയുണ്ട്. എന്നാൽ അതു് അയസ്സിനെ എന്നപോലെ മറ്റൊന്നിനേയും പ്രത്യക്ഷമായി ആകർഷിക്കുന്നില്ല. അദ്ധ്യാത്മകേന്ദ്രങ്ങൾ ഈശ്വരാഭിമുഖമായി പ്രയാണംചെയ്യുന്നവരെ ബലമായി ആകർഷിച്ചുകൊണ്ടിരിക്കും.

"യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്" എന്ന പ്രാചീന ശ്രൌതവിധിയും തദനുസാരമായ പൂർവ്വാചാര്യന്മാരും യുവസന്യാസികൾക്ക് പ്രവ്രജനത്തിന് പ്രചോദനം നൽകിക്കൊണ്ടിരുന്നു. സ്വഗൃഹങ്ങളേയും സ്വജനങ്ങളേയും ത്യജിച്ചിരുന്നാലും സ്ഥിരനികേതമായി ഒരാശ്രമത്തേയും ഉപജീവനമാർഗ്ഗമായി ഉദാരസംഭാവനകളേയും അവലംബിച്ചിരിക്കുന്നതു് കേവല നിസ്സംഗത്വത്തിന്നും അനന്യാശ്രയത്വത്തിന്നും ഹാനികരമായി വരാവുന്നതിനാൽ അതുകളെയും ത്യജിക്കണം. ഭഗവദേകശരണന്മാരായി ഭിക്ഷാന്നഭോജികളായി 'യത്ര സായംഗൃഹ'ന്മാരായി സഞ്ചരിക്കണം. 'മഹാജനോ യേന ഗതഃ സ പന്ഥാ' മഹത്തുക്കൾ പോയതുതന്നെ മാർഗ്ഗം ; അതു് മാഞ്ഞിട്ടില്ല, മുടങ്ങിയിട്ടില്ല. നാനാപർവ്വത നദീനദങ്ങളാലും ക്ഷേത്രതീർത്ഥങ്ങളാലും അലംകൃതയായും അസംഖ്യേയ ഭാഗവതന്മാരുടെ പാദരേണുക്കളാൽ പവിത്രീകൃതയായും പരിലസിക്കുന്ന ഭാരതമാതാവിന്റെയും ഭഗവാന്റെയും യഥാർത്ഥ സന്താനങ്ങളായി ചരിക്കണം. ഗുരു

ഡാൻ ആകാശത്തിലുയർന്നുയർന്നുചെന്നു പക്ഷങ്ങൾ വിരുത്തി പ്രയത്നലേശംകൂടാതെ പാറിപ്പാറി വിഹരിക്കുന്നതുപോലെ ഭൌതിക സ്ഥൂലരാജ്യങ്ങൾ വിട്ടുയർന്നു് ഭാവരാജ്യത്തിലും ആത്മാനുഭൂതിയിലും സ്വച്ഛന്ദം വിഹരിക്കണം; ആത്മതൃപ്തന്മാരാകണം.

സത്യാം ക്ഷിതൌ കിം കശിപോഃ പ്രയാസാദ്
ബാഹൌ സ്വസിദ്ധേ ഹ്യുപബർഹണൈഃ കിം

(പരന്ന ധരാതലമിരിക്കെ ശയിക്കാൻ മറെറന്തു കിടക്ക അന്വേഷിക്കുന്നു, സ്വന്തം കൈത്തണ്ട സ്വാധീനത്തിലിരിക്കെ മറെറന്തു തലയിണ വേണം) ഇത്യാദി പരിവ്രാജക സാർവ്വഭൌമനായ ശുകദേവന്റെ വചനങ്ങളും "യോഗക്ഷേമം വഹാമ്യഹം" ഇത്യാദി ഭഗവദ്വാക്യങ്ങളും തങ്ങളുടെ സന്യാസപരമ്പരക്കു് ഉപജ്ഞാതാവും ആദിഗുരുവും ആയ ശ്രീ ശങ്കരാചാര്യപാദങ്ങളുടേയും മററനേകം ധീരാത്മാക്കളുടേയും ചരിത്രങ്ങളും ഉക്തികളും അവരെ സുസ്പഷ്ടമായ് ആഹ്വാനംചെയ്തു. അതിനെ ചെവിക്കൊണ്ടു് ശ്രീ ഗുരുദേവപാദാരവിന്ദങ്ങളെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചു് അവർ ബഹിർഗമനമാരംഭിച്ചു. ഒരു ദൃഢവ്രതൻ ശശി മാത്രം ഗുരുദേവാവശിഷ്ടങ്ങളിൽ വിശ്വരൂപനായ ശ്രീ ഗുരുമഹരാജിനെ ദർശിച്ചും പൂജിച്ചും അചഞ്ചലനായി ആശ്രമത്തിൽ തന്നെ ഇരുന്നു. മററുള്ളവരിൽ ചിലർ ഏകന്മാരായും മററു ചിലർ കൂട്ടുചേർന്നും യാത്രയാരംഭിച്ചു.

വിധിപ്രകാരം സന്യസിച്ചു് നിർമ്മലാനന്ദസ്വാമിയായ കഥാപുരുഷനും പരിവ്രജനത്തിനൊരുങ്ങി. "ഞങ്ങൾക്കു കൂടെ കൂടെ ദർശനം തരികയെങ്കിലും വേണം" എന്നു് പൂർവ്വാശ്രമത്തിലെ സ്വജനങ്ങൾ അപേക്ഷിച്ചിരുന്നതു് അദ്ദേഹം ഓർത്തു. അപ്പോൾ യാത്ര നിശ്ചയിച്ചിരുന്നതു് ഏതെങ്കിലും ഒരു ലക്ഷ്യം വെച്ചു് അവിടെച്ചെന്നു് മടങ്ങിവരാം എന്ന നിലയിലല്ല; എവിടെപ്പോകും, എപ്പോൾ മടങ്ങിവരും എന്നു് നിശ്ചയമുണ്ടായി

രുന്നില്ല; പക്ഷെ മേലിലൊരിക്കലും കാണ്മാൻ തരമാവുന്നതല്ലെന്നും വരുന്നതാം; അതുകൊണ്ടു് പുറപ്പെടുന്നതിന്നുമുമ്പു് അവരെയെല്ലാം കണ്ടു് വിവരം ധരിപ്പിച്ചു് സമാധാനിപ്പിച്ചു് പോരാം എന്നു കരുതി പൂർവ്വഗൃഹത്തിൽചെന്നു് അവരോടു് യാത്ര പറഞ്ഞു. സഞ്ചാരത്തിൽ ഉപകാരമായിരിക്കും എന്നു കരുതി അവർ ചില വസ്ത്രങ്ങളും ഒരു പുതപ്പും സ്വാമികൾക്കു് കാഴ്ചവെച്ചു കൊടുത്തു. അതു തീരെ നിരസിക്കുന്നതു് അവരെ വേദനപ്പെടുത്തുന്നതായിരിക്കും എന്നു തോന്നി സ്വാമികൾ പുതപ്പുമാത്രം സ്വീകരിച്ചു.

1888-ൽ യാത്രയാരംഭിച്ചു. സഞ്ചാര വിവരങ്ങളെക്കുറിച്ചു് യാതൊന്നും ശ്രീ സ്വാമിജി രേഖപ്പെടുത്തിയിട്ടില്ല. ആരോടും വിസ്തരിച്ചു് പറഞ്ഞിട്ടുമില്ല. ഗുരുഭ്രാതാക്കളുടെ ജീവചരിത്രങ്ങളിലും ലേഖനങ്ങളിലും നിന്നും ശ്രീ സ്വാമിജി പ്രസംഗവശാൽ അപ്പപ്പോൾ വെളിപ്പെടുത്തിയിട്ടുള്ള കഥകളിൽ നിന്നും ചില വിവരങ്ങൾ ഗ്രഹിപ്പാൻ കഴിഞ്ഞിട്ടുണ്ടു്.

പ്രഥമയാത്രയിൽ അദ്ദേഹത്തിന്നു് അഖണ്ഡാനന്ദസ്വാമിജി കൂട്ടുകാരനായിരുന്നു. തങ്ങളുപയോഗിക്കുന്ന സാധനങ്ങളും സ്ഥലങ്ങളും വളരെ വൃത്തിയായും ക്രമരീതിയിലും സൂക്ഷിക്കണമെന്നു് നിർബ്ബന്ധമുള്ളവരായിരുന്നു രണ്ടുപേരും. ആലംബജാർ ആശ്രമത്തിൽ ഇവർക്കു രണ്ടുപേർക്കും പ്രത്യേകം ഓരോ മുറികൾ ഉണ്ടായിരുന്നു. അതിൽവെച്ചു് അവർ ശാസ്ത്രഗ്രന്ഥങ്ങൾ അദ്ധ്യയനം ചെയ്തിരുന്നു. പിൽക്കാലത്തു് ഇവർ രണ്ടുപേരും ഒന്നിച്ചു് അമേരിക്കയിൽ ധർമ്മപ്രചരണം നടത്തുകയും ഉണ്ടായിട്ടുണ്ടു്. യാത്രയിൽ അവർ ആദ്യമായി ശ്രീ മാതൃദേവിയെ (ശാരദാദേവിയെ) അനുഗമിച്ചു് കാമാർപുക്കുറിലും ജയറാംവാടിയിലും ചെന്നു. ചില ദിവസങ്ങൾ അവിടങ്ങളിൽ താമസിച്ചു് ശ്രീ മാതൃദേവിയുടെ സമ്മതവും അനുഗ്രഹവും വാങ്ങി പുറപ്പെട്ടു. പാദരക്ഷയോ

കടയോ ഇല്ലാതെ കാൽനടയായി ചരിക്കുക, ധരിച്ചിരുന്ന വസ്ത്രങ്ങളും കമണ്ഡലുവും ഒഴികെ മററൊരു സാധനവും കൈവശം വെക്കാതിരിക്കുക, മാധുകരീ ഭിക്ഷയെടുത്തു കിട്ടുന്നതുകൊണ്ടു് ഒരു നേരം മാത്രം ആഹാരം കഴിക്കുക, രാത്രികാലത്തു് ഒരു ഗൃഹത്തിൽ തങ്ങാതിരിക്കുക, നാണ്യം തൊടാതിരിക്കുക ഇങ്ങിനെയായിരുന്നു അവരുടെ വ്രതവും ചര്യയും.

## പവനാഹാരി ബാബാ.

ഹരിദ്വാരത്തെ ലക്ഷ്യമാക്കിയാണു് യാത്രയാരംഭിച്ചതു്. അവിടേക്കു് മുപ്പതു നാഴികദൂരം നടന്നു് ഘാസീപുരം എന്ന സ്ഥലത്തെത്തി. അവിടെയായിരുന്നു പവനാഹാരി ബാബാ എന്ന മഹാപുരുഷൻ നിവസിച്ചിരുന്നതു്. വിനയം, വൈരാഗ്യം, യോഗസിദ്ധി, ജ്ഞാനം, ശബ്ദമാധുര്യം മുതലായ ഗുണശ്രേണിയിന്നങ്ങി ശ്രീരാമകൃഷ്ണനെ ഒഴിച്ചു് മററാരെയും ആ നിലയിൽ എത്തിയതായി കണ്ടിട്ടില്ല എന്നാണു് അദ്ദേഹത്തെ പലതവണയും സന്ദർശിച്ചിരുന്ന ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു്. അദ്ദേഹം ഒരു ദുഷ്ടനെ പെട്ടെന്നു് ശിഷ്യനാക്കിയ കഥ സുപ്രസിദ്ധമാണെങ്കിലും ഇവിടെ പ്രസ്താവയോഗ്യമാണെന്നു് തോന്നുന്നു.

അദ്ദേഹത്തിന്റെ വസതി മററാർക്കും സ്വാതന്ത്ര്യമായി പ്രവേശിപ്പാനാവാത്തവിധം സുരക്ഷിതമായിരുന്നു. എന്നിട്ടും ഒരു തസ്കരൻ അതിന്നുള്ളിൽ കടന്നു. ബാബക്കു് രസവിദ്യ വശമാണു്, സ്വർണ്ണമുണ്ടാക്കുന്നുണ്ടു് എന്നൊരു പ്രസ്താവം നാട്ടിൽ പരന്നിരുന്നതാണു് തസ്കരനെ അതിൽ കടപ്പാൻ പ്രേരിപ്പിച്ചതു്. എന്നാൽ കടന്നു തിരഞ്ഞുനോക്കിയപ്പോഠ അതിൽ സ്വർണ്ണമില്ല, പണമില്ല, വിലപിടിച്ച മററു വസ്തുക്കളുമില്ല. വെറും കയ്യായി മടങ്ങിപ്പോകരുതെന്നുവെച്ചു് അയാഠ അവിടെനിന്നു് ഒരു കെട്ടു

വിറകെടുത്തു് ചുമന്നുനടന്നു. നിർഭാഗ്യവശാൽ അഥവാ ഭാഗ്യവശാൽ ചെന്നുപെട്ടതു് ബാബയുടെ മുമ്പിലായിരുന്നു. വിറകു് താഴത്തിട്ടു് അയാൾ ഓടി. അതെടുത്തു് അയാളുടെ പുറകെ ബാബയും ഓടി അയാളുടെ മുമ്പിലെത്തി. വിറകു് അയാളുടെ മുമ്പിൽ വെച്ചുകൊടുത്തു് "ഇതു് നിങ്ങൾക്കാവശ്യമുള്ളതാണു്, നിങ്ങൾ കൊണ്ടുപോകണം" എന്നപേക്ഷിച്ചു് നിർബ്ബന്ധിക്കുന്നതുപോലെ നിന്നു. തസ്കരൻ അമ്പരന്നു. കളവുമുതലോടെ പിടികിട്ടിയ കള്ളനെ രണ്ടു പൊട്ടിച്ചുവിടുകയല്ലാതെ ഇങ്ങിനെ സൽക്കരിക്കുകയോ? ഇതെന്താശ്ചര്യം എന്നു് ചിന്താകുലനായി ക്ഷണനേരം നിലകൊണ്ടു. ഉടനെ അയാൾക്കു് ഹൃദയത്തിനു് ഒരു പരിവർത്തനം സംഭവിച്ചു. അപരാധം പൊറുത്തു് അടിയനെ അനുഗ്രഹിക്കണം എന്നപേക്ഷിച്ചു് ബാബാജിയുടെ പാദങ്ങളിൽ വീണു് സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹം അയാളെ അനുഗ്രഹിച്ചു. അയാൾ പുനർജ്ജാതനു് സദ്വൃത്തനായി, ത്യാഗിയായി, സന്യാസിയായി. "ആ തസ്കരനാണു് അങ്ങയുടെ മുമ്പിൽ നില്ക്കുന്ന ഞാൻ" എന്നു് അദ്ദേഹം ശ്രീ വിവേകാനന്ദസ്വാമികളോടു് അദ്ദേഹത്തെ യദൃച്ഛയാ കണ്ട ഒരവസരത്തിൽ നേരിട്ടു് പറഞ്ഞിരുന്നതായി ശ്രീ സ്വാമികളുടെ ചരിത്രത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. നമ്മുടെ പരിവ്രാട്ടുകൾ ആ മഹാത്മാവിനെ സന്ദർശിച്ചു് സംഭാഷണം നടത്തി.

## ശ്രീ കാശി.

അവിടെനിന്നും നടന്നു് അവർ ശ്രീ കാശിയിലെത്തി. ശ്രീ കാശി! ശ്രീ വിശ്വനാഥക്ഷേത്രം! അതിനേക്കാൾ പവിത്രതരമായ ധാമം പക്ഷെ വൃന്ദാവനമൊഴിച്ചു് ഭാരതഭൂമിയിൽ എന്നല്ല ലോകത്തിൽത്തന്നെ വേറെയുണ്ടോ! സന്താനങ്ങൾ പാതകികളായിരുന്നാലും അവരെ വാത്സല്യപൂർവ്വം തഴുകുന്ന മാതാവിനെപ്പോലെ സ്പർശമാത്രത്താൽ സകല കന്മഷങ്ങളേയും അകററി

നിർവൃതി ചേക്കുന്ന ലോകപാവനിയായ ഗംഗാദേവി സദാ പാദാവനേജനം ചെയ്യുന്ന മഹാക്ഷേത്രം! സ്ഥൂലദൃഷ്ടിക്കു് ഇടുങ്ങിയ തെരുവീഥികളിൽ നിരന്ന മനുഷ്യാലയങ്ങളും അനേക ദേവാലയങ്ങളും ഇടതിങ്ങി നാനാവിധ ജനസങ്കുലമായും മാലിന്യനിലയനമായും ലക്ഷീഭവിക്കുന്നതാണെങ്കിലും അനേക സഹസ്രാബ്ദങ്ങളായി കോടാനുകോടി ജനങ്ങളും ജ്ഞാനികളും ഭക്തന്മാരും തപസ്വികളും സന്ദർശിച്ചു് അവരുടെ പരമോൽകൃഷ്ടചിന്തകളും ഉദാരഭാവങ്ങളും അനവരതം പ്രവഹിച്ചു് പുഞ്ജീഭൂതമായി സ്വർണ്ണമയമായിരിക്കുന്നതായി ശ്രീരാമകൃഷ്ണദേവന്റെ ദിവ്യദൃഷ്ടിക്കു് വിഷയീഭവിച്ച ഭവ്യാഗാരം! അവിടെവെച്ചു് മൃതിയടയുന്ന ജീവന്മാരെ ശ്രീജഗന്മാതാവെട്ടത്തു് അവരുടെ മായാവരണങ്ങളെ ഒന്നൊന്നായി നീക്കിക്കളയുന്നതും ശ്രീമഹാദേവൻ താരകോപദേശംചെയ്തു് അവരെ പരമപദത്തിലേക്കു് എത്തിക്കുന്നതുമായി ശ്രീരാമകൃഷ്ണദേവൻ പ്രത്യക്ഷീകരിച്ച മോക്ഷദ്വാരം! വർണ്ണാശ്രമനിരപേക്ഷം നാനാജാതി ഭക്തന്മാർക്കും സ്വയം അർച്ചനചെയ്തു് കൃതാർത്ഥത നേടുവാൻ അനുമതി നൽകിക്കൊണ്ടും 'സമോഽഹം സർവ്വഭൂതേഷു' (ഞാൻ സർവ്വഭൂതങ്ങളിലും സമനാകുന്നു) എന്നു് വിളംബരം ചെയ്യുന്നതുപോലെ ഇരുന്നരുളുന്ന പരമേശ്വരന്റെ സാർവ്വജനീനമന്ദിരം! ഭക്തിപൂരിത ഹൃദയന്മാരായി യുവസന്യാസികൾ അവിടെ ഗംഗാസ്നാനവും ദേവദർശനവും ക്ഷേത്രോപവാസവും നിർവ്വഹിച്ചു് തപശ്ചര്യയിലും ഭക്തജന സഹവാസത്തിലും ചില നാളുകൾ കഴിച്ചു. സനാതനധർമ്മത്തിന്റെ നാനാവശങ്ങളും ഭാവങ്ങളും അവയ്ക്കു് അതാതു കാലത്തുണ്ടായിട്ടുള്ള പരിവർത്തനങ്ങളും അവിടെ പ്രതിഫലിച്ചിരിക്കുന്നതു് അവർ ദർശിക്കയും ചെയ്തു.

## അയോദ്ധ്യ

അനന്തരം അവർ ബദരീനാഥത്തേക്കു് നടപ്പാൻ തീർച്ചയാക്കി. മദ്ധ്യേമാർഗ്ഗം ആദ്യമായി അയോദ്ധ്യയിലെത്തി.

ആ പുണ്യഭൂമിയെ സന്ദർശിക്കുന്ന ഭാരതീയൻ ഏതൊരുവനാണ് രഘുവീരചരിതം സ്മരിക്കാതിരിക്കുക! സർവ്വഭക്ഷകനായ കാലത്തിന്റെ ഫാലത്തിലാണ് ആ ചരിതം നിലകൊള്ളുന്നതു്. സ്വാമിമാർക്കാവട്ടെ ശ്രീരാമചന്ദ്രനോട് പ്രത്യേക പ്രേമത്തിനും സ്വാധീനതാഭാവത്തിനും അവകാശമുണ്ടായിരുന്നു. അതു് അവർ ശ്രീരാമകൃഷ്ണസന്താനങ്ങൾ ആയിരുന്നു എന്നുള്ളതുകൊണ്ടു തന്നെ. ശ്രീരാമകൃഷ്ണൻ എത്രയോനാൾ ശ്രീ രാമലാലനെ കൈവ സല്യഭാവത്തിൽ ലാളിച്ചു് കളിപ്പിച്ചും ഭജിപ്പിച്ചും ഒന്നിച്ചു കൊണ്ടുനടന്നു് പരിചരിച്ചിരുന്നതു് അവർ ഓർക്കാതിരിക്കുന്ന തെങ്ങിനെ? ശ്രീരാമചന്ദ്രൻ പ്രത്യക്ഷത്തിലധിവസിച്ചിരുന്നതും ഭക്തനായ ജടാധാരി തന്റെ സർവ്വസ്വമാക്കി പൂജിച്ചിരുന്നതും എന്നാൽ ഭഗവദിച്ഛയനുസരിച്ചു് ശ്രീരാമകൃഷ്ണനു് ഏല്പിച്ചുകൊടുത്തതുമായ രാമലാലവിഗ്രഹം അവർ എങ്ങിനെ സ്മരിക്കാതിരിക്കും? ശ്രീരാമകൃഷ്ണനു് ജാഗ്രദവസ്ഥയിൽ കണ്ണുതുറന്നുകൊണ്ടിരിക്കെ സീതാദേവി പ്രത്യക്ഷയായു് അദ്ദേഹത്തിൽ പ്രവേശിച്ച വൃത്താന്തം അവർക്കോർമ്മ വരാതിരിക്കുമോ? ശ്രീരാമകൃഷ്ണൻ ഹനുമൽ ഭാവത്തിൽ തന്മയനായി ശ്രീ രഘുവീരനെ ഭജിച്ചു് പ്രത്യക്ഷമായിക്കണ്ടതും അവർ അറിഞ്ഞിരുന്ന വസ്തുതയല്ലേ? മനുഷ്യരുടെ സങ്കല്പങ്ങളും നിശ്ചയങ്ങളും എത്ര ദൃഢങ്ങളും ഉന്നതങ്ങളും ആയിരുന്നാലും അവ ദൈവഗതിക്കടിയിൽപ്പെട്ടു് ഞെരുങ്ങി തവിടുപൊടിയായിപ്പോകുന്ന വസ്തുത ലോകാന്തത്തോളം പ്രഖ്യാപനംചെയ്യുന്ന രാമചരിതം അവർ എങ്ങിനെ മറന്നുകളയാതിരിക്കും? സ്വരാജ്യത്തിൽ എന്തുകാര്യ്യം നടത്തുവാനും ശക്തിയുണ്ടായിരുന്ന മഹാരാജാവു് പ്രാണപ്രിയനായിരുന്ന ജ്യേഷ്ഠപുത്രനെ പിറേറന്നു് യൌവ്വരാജ്യത്തിൽ അഭിഷിക്തനാക്കും എന്നു നിശ്ചയിച്ചു. അതു് വിളംബരംചെയ്തു. അഭിഷേകസംഭാരങ്ങളെല്ലാമൊരുക്കി. എന്നാൽ ആ ഒരു രാത്രികൊണ്ടു്, ഒരു നൊടിയിട കൊണ്ടു്, ആ നിശ്ചയം തകിടംമറിഞ്ഞു. "നന്ന ദൈവസ്യ കർമ്മതതു്" (അതു ദൈവത്തിന്റെ പണിതന്നെ) എന്നല്ലാതെ

മറെറാന്നു്: ആ വിധമൊരാശാഭംഗം, പ്രതീക്ഷാധ്വംസനം, ലോകത്തിൽ അതിനു മുമ്പും പിമ്പും ഉണ്ടായിട്ടില്ല. സുഖവും ദുഃഖവും രണ്ടും മിഥ്യയായിരിക്കാം. എന്നാൽ വ്യവഹാര ദശയിൽ അവയ്ക്കു രണ്ടിനുമുണ്ടു് സത്യത്വം. പക്ഷെ ഒരു വ്യത്യാസം ഉണ്ടു്. ദുഃഖത്തിനു് സുഖത്തിനേക്കാളധികം സത്യത്വവും ഗുരുത്വവും കൂടും. അയോദ്ധ്യയിൽ ദശരഥനുൾപ്പെടെ സർവ്വ ജനങ്ങളും സുഖം അനുഭവിച്ചിട്ടുണ്ടായിരുന്നു. ദുഃഖവും അനുഭവിച്ചിരുന്നു. എന്നാൽ ഇതിൽ ഗുരുത്വം കൂടിയിരുന്നതു് ഏതിനു്? അവരെപ്പററി വിചാരിക്കുമ്പോഴും, അവരുടെ ചരിതം പര്യാലോചിക്കുമ്പോഴും അവരുടെ സുഖാനുഭവങ്ങളൊ ദുഃഖാനുഭവങ്ങളൊ ഏതാകുന്നു പ്രബലതരമായി മനസ്സിൽ തട്ടുന്നതു്? ദുഃഖാനുഭവം മനസ്സിനെ ശുദ്ധീകരിക്കും, മൃദുവാക്കും. അതു ശുഭസംസ്കാരങ്ങളെ ജനിപ്പിക്കും. ദുഃഖം മനുഷ്യനെ സത്യത്തോടധികമടുപ്പിക്കും. സുഖമാകട്ടെ സത്യത്തിൽനിന്നു് അകററുകയും ചെയ്യും.

## ഹരിദ്വാരം ഹൃഷീകേശം.

ശ്രീരാമസ്മരണയും പല തത്വചിന്തകളും മനസ്സിൽ ഇടകലർന്നുകൊണ്ടു് അയോദ്ധ്യാപരിക്രമണവും കഴിഞ്ഞു് കഥാപുരുഷൻ അഭേദാനന്ദസ്വാമികളോടുകൂടി ലക്നോ നഗരത്തിലെത്തി. പാദരക്ഷ കൂടാതെയും അധികദൂരം ഒന്നായി നടന്നു ശീലിച്ചിട്ടില്ലാതിരുന്ന യുവസന്യാസികൾക്കു് സഞ്ചാരം നിമിത്തം കാലിൽ നീർകെട്ടുകയും വ്രണപ്പെടുകയും അടി നിലത്തുവെപ്പാൻവയ്യാതെ ശീലകൊണ്ടു് മൂടിക്കെട്ടി നടക്കേണ്ടിവരികയും ഉണ്ടായിട്ടുണ്ടു്. ഇതു് ശ്രീ സ്വാമിജിതന്നെ ഒരവസരത്തിൽ പറഞ്ഞുകേട്ടിട്ടുള്ളതാണു്. ലക്നോവിൽ അല്പം താമസിച്ചു് അവർ ഹരിദ്വാരത്തേക്കു് പുറപ്പെട്ടു. അവരുടെ പാദങ്ങളിൽ വ്രണവും അവക്കു് ക്ഷീണവും വ്യക്തമായ്കണ്ടും ഹരിദ്വാരത്തേക്കാണു് പോകുന്നതു് എന്നറിഞ്ഞും ഒരു സാധുഭക്തൻ അവക്കു് ഹരിദ്വാരം

വരെ തീവണ്ടിവഴിക്ക് പോവാൻ വണ്ടിക്കൂലിവെച്ചുകൊടുത്തു. എന്നാൽ നാണയം തൊടുകയില്ലെന്നു് ഉണ്ടായിരുന്ന വ്രതം നിമിത്തം അവർ അതു് സ്വീകരിച്ചില്ല. അപ്പോൾ ആ ഭക്തൻ ഹരിദ്വാരത്തേക്ക് ശീട്ടു് വാങ്ങി അവരെക്കൊണ്ടു് സ്വീകരിപ്പിച്ചു. ഹരിദ്വാരത്തു് ചെന്നു് അവിടെനിന്നു് ഹൃഷീകേശത്തേക്ക് കാൽനടയായി പോയി. ആ തപോഭൂമിയിൽ ഗംഗാതീരത്തു് തപോവൃത്തിയിൽ ചില ദിവസങ്ങൾ കഴിച്ചു.

## സോഹംഭാവം.

ഹൃഷീകേശത്തുവെച്ചു് അവർ അസാധാരണവും ആശ്ചര്യകരവുമായ ഒരു സംഭവം ദർശിച്ചു. ഗംഗയുടെ മറുകരയിൽ വനത്തിനു സമീപം ഒരു മഹാത്മാവു് 'സോഹം' 'സോഹം' എന്നു ആനന്ദമൂർച്ഛയിൽ ഉച്ചരിച്ചുകൊണ്ടിരുന്നു. അങ്ങിനെയിരിക്കെ വനത്തിൽനിന്നു് ഒരു വ്യാഘ്രം പതുങ്ങി ഇറങ്ങിവന്നു് പെട്ടെന്നു അദ്ദേഹത്തെ കടിച്ചു് തൂക്കിയെടുത്തു് നടന്നു. വ്യാഘ്രരൂപത്തിലെത്തിയ മൃത്യുവിന്റെ വക്ത്രത്തിൽപെട്ടു് മുറിപ്പെട്ടു് രക്തം സ്രവിച്ചുകൊണ്ടിരുന്ന ആ ദുഃസ്ഥിതിയിലും ആ മഹാത്മാവു് ദേഹചിന്താരഹിതനായി 'സോഹം' 'സോഹം' എന്നു് ഉച്ചരിച്ചുകൊണ്ടുതന്നെയിരുന്നു. അദ്ധ്യാത്മപാന്ഥന്മാർക്ക് അതു് പാഥേയമായി. ഈ സംഭവം അവർ പിന്നീടു് വിവേകാനന്ദസ്വാമികളെ അറിയിച്ചിരുന്നു. അദ്ദേഹം അതു് പാശ്ചാത്യദേശത്തുചെയ്ത ഒരു വേദാന്തപ്രസംഗത്തിൽ സോഹംഭാവനിഷ്ഠക്കു് ഉദാഹരണമാക്കി വിവരിച്ചിട്ടുണ്ടു്.

"യസ്മിംസ്ഥിതോ ന ദുഃഖേന,
ഗുരുണാപി വിചാല്യതേ"

(യാതൊരവസ്ഥയിൽ സ്ഥിതിചെയ്യുന്നതായാൽ അതികഠിനമായ ദുഃഖംപോലും മനസ്സിനെ അതിൽനിന്നു് ചലിപ്പിക്ക

യില്ല) എന്ന ഗീതാവചനം അതിശയോക്തിസ്പൎശമില്ലാത്ത സത്യകഥനം മാത്രമാകുന്നു എന്നു് ഈ സംഭവം വെളിവാക്കുന്നില്ലേ?

## ബദരികാശ്രമം.

ഹൃഷീകേശത്തു് വനത്തിലും ഗംഗാതീരത്തിലും വെച്ചു് പല സാധനകളും അനുഷ്ഠിച്ചശേഷം അവർ അവിടെനിന്നു് ലക്ഷ്മണജ്ഝലയിലെ തൂക്കുപാലം കടന്നു് ഉത്തരകാശിയിലും ദേവപ്രയാഗയിലും മററു ധാമങ്ങളിലും തങ്ങിക്കൊണ്ടുനടന്നു് ബദരികാശ്രമത്തിൽ എത്തി. നരനാരായണന്മാർ തപസ്സുചെയ്തുകൊണ്ടു് അധിവസിക്കുന്നു എന്നു് വിശ്വസിക്കപ്പെടുന്ന സ്ഥാനം! ശ്രീകൃഷ്ണനിദ്ദേശം ശിരസാ വഹിച്ചു് ആത്മാനുസന്ധാനത്തിനു് ഉദ്ധവർ ചെന്നുചേൎന്ന പാവനനികേതനം! ആദിശങ്കരാചാൎയ്യർ ദേവപ്രതിഷ്ഠചെയ്തു്, അവിടെ പൂജചെയ്യാൻ ഒരു കേരളബ്രാഹ്മണൻ മാത്രമാകുന്നു അധികാരി എന്നു് അദ്ദേഹം നിശ്ചയിച്ചു് അതിന്നനുസരിച്ചു് ആ കാലംമുതൽ ഇന്നുവരെ ഒരു കേരളബ്രാഹ്മണൻ പൂജചെയ്തു വന്നിട്ടുള്ളതായ ഭാരതസാരസംഗ്രഹഭൂമി! അത്യന്തം ദുൎഗ്ഗമങ്ങളായ ഹിമശൈലമാൎഗ്ഗങ്ങളിൽക്കൂടി നിരവധി ക്ലേശംസഹിച്ചു് സനാതനധൎമ്മത്തിലെ നാനാ ശാഖകളിലേയും ഭക്തന്മാർ സംഖ്യയററു് പ്രവാഹരൂപത്തിൽ പൊയ്ക്കൊണ്ടിരിക്കുന്ന പുണ്യക്ഷേത്രം! പ്രകൃതിരമണീയവും പരിശുദ്ധവും ഉന്നതവും ആയി സ്ഥിതിചെയ്യുന്ന ആ മനോഹര ദിവ്യഭൂമിയിൽ എന്തെല്ലാം വിശിഷ്ടഭാവങ്ങൾ ഹൃദയത്തിലുദിക്കയില്ല! ഭാരതാചാൎയ്യവൎയ്യനായ ശ്രീ വേദവ്യാസനേയും മഹിതതത്വഗ്രന്ഥങ്ങളേയും ആചാൎയ്യപരമ്പരയേയും ഏതൊരു സംസ്കൃതാശയൻ അവിടെ സ്മരിക്കാതിരിക്കും!

ആചാരങ്ങൾ കാലദേശങ്ങൾക്കനുസരണമായി ഭേദിച്ചുകൊണ്ടിരിക്കും. ആചാരങ്ങളും തത്വങ്ങളും ദേഹവും ദേഹിയും

എന്നപോലെ ബന്ധപ്പെട്ടവയാകുന്നു. ദേഹിക്കു് കർമ്മാനുസാരം സുഖദുഃഖാനുഭവങ്ങൾക്കും ജ്ഞാനസമ്പാദനത്തിന്നും ഉപകരണമാകുന്നു ദേഹം. അതു് കാലംപോലെ മാറി പഴയതു കളഞ്ഞു് പുതിയതെടുക്കേണ്ടതും ആകുന്നു. അതുപോലെ അമൃതങ്ങളായ തത്വങ്ങളെ അനുഷ്ഠാനത്തിൽ കൊണ്ടുവരേണ്ടതിന്നു് മൂർത്തങ്ങളായ ഉപകരണങ്ങൾ മാത്രമാകുന്നു ആചാരങ്ങൾ. അവ കാലാനുസരണം മാറുന്നവയും മാറേണ്ടവയും ആകുന്നു. ദേഹത്തെ ദേഹിയെന്നു ധരിക്കുന്നതുപോലെ ആചാരത്തെ അതുതന്നെ സനാതനധർമ്മം എന്നു കരുതുന്നതു് അന്ധത്വവും അനർത്ഥാവഹവുമാകുന്നു. ഈ സൂക്ഷ്മം ജനങ്ങളെ ബോധിപ്പിപ്പാൻ കഥാപുരുഷൻ ബദരിനാഥാചാരത്തെ ഉദാഹരിക്കാറുണ്ടായിരുന്നു. കേരളത്തിൽ ദേവദർശനത്തിന്നു് ചെല്ലുന്നവർ നാലമ്പലത്തിന്നുള്ളിൽ ഷർട്ടുപോലും കുപ്പായം ധരിച്ചു് കടന്നുകൂടാ. ബദരീനാഥത്തു് ശ്രീകോവിലിൽ പൂജചെയ്യുന്ന കേരളബ്രാഹ്മണൻ അടിമുതൽ മുടിവരെ രോമകമ്പിളം ധരിച്ചിരിക്കും. അവിടെ ശൈത്യം അത്ര ദുസ്സഹമാകുന്നു. ദേശഭേദം മൂലവും ജീവിതരീതിയിലുള്ള ഭേദം മൂലവും ഒരേ സനാതനതത്വം വിഭിന്നവിധങ്ങളിൽ ആചരിക്കപ്പെടുന്നതായിക്കാണാം. ഒരു ദേശത്തു് മത്സ്യമാംസാദി ഭക്ഷണം വർജ്ജ്യമല്ലെന്നു് മാത്രമല്ല അത്യാവശ്യമായുമിരിക്കാം. ഹിമാലയത്തിൽ ചില പ്രദേശങ്ങളിൽ ചില കാലത്തു് യാതൊരു വിധം സസ്യവും മുളച്ചുണ്ടാകുന്നതല്ല. അവിടെ ആ കാലത്തു് മൃഗങ്ങൾക്കു് ഭക്ഷണത്തിന്നുള്ള തൃണാദികൾപോലും ഉണ്ടാകുന്നതല്ല. അവിടെ വസിക്കുന്നവർ ആ കാലത്തു് അവരുടെ ഭക്ഷണത്തിന്നു് ഏതൊന്നുപയോഗിക്കുന്നുവോ അതു് അവരുടെ ദേവതക്കു് നിവേദിക്കുന്നു. അവർ കാലേക്കൂട്ടി മാംസം സൂക്ഷിച്ചു് വെച്ചിരിക്കുന്നതു് ഭക്ഷിക്കും. അതു നിവേദിക്കും.

യദന്നഃ പുരുഷോ ലോകേ തദന്നാ സ്തസ്യ ദേവതാഃ

മനുഷ്യന്റെ ഭക്ഷണസാധനം ഏതോ അതുതന്നെ അയാളുടെ ദേവതകൾക്കും ഭക്ഷണസാധനം.

അങ്ങിനെയിരിക്കെ ആചാരം സർവ്വപ്രധാനമെന്നു കരുതി ഭിന്നാചാരങ്ങളെ അധർമ്മ്യങ്ങളെന്നു് വിശ്വസിച്ചു് വെറുത്തു് വിവിധ മതശാഖകൾ തമ്മിൽ കലഹിക്കുന്നതുകൊണ്ടുള്ള ഫലം യഥാർത്ഥധർമ്മത്തിന്റെ തിരസ്കാരവും മത്സരാദ്യധർമ്മഭാവങ്ങൾക്കു് പരിപോഷവും!

നമ്മുടെ പരിവ്രാജകന്മാർ രണ്ടുപേരും ബദരിയിൽ തപോവൃത്തിയായി ഏതാനും ദിവസങ്ങൾ പാർത്തശേഷം മഞ്ഞും മലയും ദുഷ്ടമൃഗങ്ങളും തിങ്ങിയ വനപ്രദേശങ്ങളിൽക്കൂടിയും ചെങ്കുത്തുകൾക്കു മദ്ധ്യേയുള്ള ഒററടി വഴികളിൽക്കൂടിയും നടന്നു് ഗംഗോത്രിയും ഗോമുഖവും ദർശിച്ചു് അവിടെ ഒരു ഗുഹയിലിരുന്നു് കുറെനാൾ തപസ്സനുഷ്ഠിച്ചു് പിന്നെ ഉത്തരകാശിയിൽക്കൂടെ ഡെറാഡൂൺ വഴിക്കു് ഹൃഷീകേശത്തു് മടങ്ങിയെത്തി.

## ഭ്രാതൃസമാഗമം.

ഗുരുഭ്രാതാക്കൾ ഓരോരുത്തർ ഓരോവഴി സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ചിലർ ചിലേടത്തുവെച്ചു് കൂടിക്കണ്ടിരുന്നു. ആ അവസരങ്ങളിൽ അവരവർ കണ്ടതും അറിഞ്ഞതും അനുഭവിച്ചതുമായ സംഗതികൾ അന്യോന്യം ധരിപ്പിക്കുക പതിവായിരുന്നു. അതുവഴിക്കു് ഓരോരുത്തരുടേയും അനുഭവങ്ങളും ലോകപരിചയവും പുഷ്കലങ്ങളായി; ഭാരതഭൂമിയെ സംബന്ധിച്ച ബഹുമുഖമായ ജ്ഞാനം അഭിവൃദ്ധിപ്പെട്ടു. ഭക്തിജ്ഞാനവൈരാഗ്യാദി സമുത്കൃഷ്ടഭാവങ്ങൾ പരിപുഷ്ടങ്ങളാവുകയും ചെയ്തു. പലക്കും ആശ്ചര്യകരങ്ങളും ആത്മസമർപ്പണത്തിനു് ഉത്തേജകങ്ങളും ആയ പല സംഭവങ്ങളും അനുഭവപ്പെട്ടിരുന്നു. കഥാപുരു

ഷനും അഖണ്ഡാനന്ദസ്വാമികളും ഹൃഷീകേശത്തു് മടങ്ങി എത്തി യപ്പോഴേക്കും നരേന്ദ്രനും മററു ചില ഭ്രാതാക്കളും അവിടെ വന്നു ചേൎന്നിരുന്നു. സമാഗമസന്തുഷ്ടന്മാരായ അവർ അവരവരുടെ യാത്രാവിവരങ്ങളും അനുഭവങ്ങളും പരസ്പരം അറിയിച്ചു. ഒത്തൊരുമിച്ചു് കുറച്ചുദിവസം അവിടെ താമസിപ്പാൻ നിശ്ചയിച്ചു. വസതിക്കു് സ്വന്തമായി കുടീരങ്ങൾ നിൎമ്മിച്ചു. മാധുകരീഭിക്ഷ കൊണ്ടു് ഭക്ഷണവും നിൎവ്വഹിച്ചു. പാൎപ്പിടങ്ങൾ കുറേക്കൂടെ വിസ്തൃതങ്ങൾ ആക്കേണ്ടതിന്നു് ഒരുദിവസം കാട്ടിൽചെന്നു് മുളകൾ മുറിച്ചുകൊണ്ടുവന്നു. ഉടനെ നരേന്ദ്രനു് കഠിനജ്വരം പിടിപെട്ടു. കണ്ഠശോഫവും കണ്ടു. രോഗം തെരുതെരെ വൎദ്ധിക്കുന്നതുപോലെയായി. അടുത്തൊരിടത്തും ഒരു ഔഷധശാലയോ വൈദ്യനോ ഇല്ലായിരുന്നു. നരേന്ദ്രനു് ക്ഷീണം വൎദ്ധിച്ചു; നാഡി തളൎന്നു; ഒരു ദിവസം ശരീരം മുഴുവൻ വിയൎപ്പിൽ മുങ്ങി; ദേഹം തണുത്തു; ഹൃദയസ്പന്ദനം മന്ദിച്ചു. നിലത്തു് വിരിച്ചിരുന്ന ഒരു വസ്ത്രത്തിൽ കിടന്നിരുന്ന നരേന്ദ്രൻ ബോധരഹിതനായി. അന്ത്യം ആസന്നമായോ എന്നു് ഭ്രാതാക്കൾ സംഭ്രാന്തരായി. ഇതികൎത്തവ്യതാമൂഢരായി ഒരു പോംവഴിയും കാണാതെ അവർ പ്രാൎത്ഥിച്ചുതുടങ്ങി.

## ദേവവൈദ്യൻ.

അപ്പോൾ പുറത്തു് ഒരു കാൽപെരുമാററവും പത്രങ്ങളുടെ മൎമ്മരശബ്ദവും കേട്ടു. അവർ അങ്ങോട്ടു നോക്കി. ഒരു സാധു കടന്നു ചെല്ലുന്നതുകണ്ടു. അവർ അദ്ദേഹത്തോടു് വിവരങ്ങൾ പറഞ്ഞു. അദ്ദേഹം തന്റെ കക്ഷത്തിൽ ഉണ്ടായിരുന്ന ഒരു സഞ്ചിയിൽ നിന്നു് ഒരു ഭസ്മം (പരിച്ചൂൎണ്ണം) എടുത്തു് തേനിൽ ചാലിച്ചു് നരേന്ദ്രന്റെ വായപൊളിപ്പിച്ചു് മരുന്നു അകത്തേക്കാക്കി, പെട്ടെന്നു് സാധു പിന്മാറിപ്പോകയുംചെയ്തു. അല്പസമയം കഴിഞ്ഞു് നരേന്ദ്രൻ മിഴിതുറന്നു. ചുണ്ടനക്കുന്നതു കണ്ടു. ശബ്ദം കേൾക്കാമായിരുന്നില്ല. നരേന്ദ്രനു് അത്യന്തം പ്രിയനായിരുന്ന കഥാ

പുരുഷൻ അടുത്തുകൂടി വായിന്നരികെ ചെവിവെച്ചുകൊടുത്തു. വാക്കുകൾ ഒരുവിധം മനസ്സിലാക്കി. "ഭയപ്പെടേണ്ട! മരിക്കാറായിട്ടില്ല" എന്നായിരുന്നു ആശ്വാസവചനം. ക്രമത്തിൽ രോഗം സുഖപ്പെട്ടു. പിന്നീടു് അദ്ദേഹം പറഞ്ഞു: "ബാഹ്യജ്ഞാനം വിട്ടുകിടന്ന സമയത്തു് എനിക്കൊരു ദർശനമുണ്ടായി. ലോകത്തിൽ ഒരു കാര്യം നിർവ്വഹിക്കേണ്ടതുണ്ടു്. അതു കഴിഞ്ഞതിനു ശേഷമേ ദേഹവിയോഗം സംഭവിക്കയുള്ളു" എന്നാണു് കണ്ടതു്. ഈ വിധം ഭ്രാതാക്കളെ വീണ്ടും സമാധാനിപ്പിച്ചു. ശരീരം സ്വസ്ഥമായപ്പോൾ അദ്ദേഹം ഹരിദ്വാരത്തേക്കും മറ്റുള്ളവർ മറ്റോരോ വഴിക്കും യാത്രതിരിച്ചു. കഥാപുരുഷൻ പിന്നെയും ഋഷീകേശത്തുതന്നെ തപോനിഷ്ഠനായി താമസിച്ചു. അനന്തരം നാട്ടിലേക്കിറങ്ങി. ശ്രീ മാതൃദേവിയെ അനുഗമിച്ചു് ശ്രീ ശാരദാനന്ദ, യോഗാനന്ദ മുതലായവർ ഒന്നിച്ചു് ശോണാനദീതീരത്തു് കോയിൽവാർ എന്ന ദേശത്തു് ചിലനാൾ പാർത്തു. വീണ്ടും വരാഹനഗരാശ്രമത്തിലേക്കു് മടങ്ങിവന്നു.

1888-ൽ ആണു് പര്യടനം ആരംഭിച്ചതും ഋഷീകേശത്തു് ഒന്നാമതായി ചെന്നതും എന്നു് ഇതിനുമുമ്പു് പ്രസ്താവിച്ചുവല്ലോ. 1890-ൽ വീണ്ടും കഥാപുരുഷൻ ഋഷീകേശത്തു് ചെന്നിട്ടുണ്ടായിരുന്നു എന്നു് മഹാപുരുഷമഹാരാജിന്റെ മുൻപ്രസ്താവിച്ച കത്തിൽ പറഞ്ഞിട്ടുണ്ടു്.

"ഇപ്പോൾ പ്രായേണ പലരും പശ്ചിമദേശത്തു് പോയിരിക്കുന്നു. നരൻ, രാഖാൽ, ഖോക ഇവർ ശ്രീ കാശിയിൽ, യോഗിൻ, നിരഞ്ജൻ ഇവർ അലഹബാദിൽ, ശരത്, കാളി, ഹരിബാബു, തുളസി ഇവർ ഋഷീകേശത്തു്; ദക്ഷൻ, റാവൽപിണ്ടിയിൽ ഇവിടെ (വരാഹനഗരത്തിൽ) ബാബുറാം, സാരദാ, ലാടു, ഗോപാൽദാദാ, ശശി, ഞാൻ ഇത്രയും പേർ ഉണ്ടു്." ഇങ്ങിനെയാണു് എഴുതിയിരിക്കുന്നതു്.

## വാനരാതിഥ്യം.

കഥാപുരുഷൻ ഋഷീകേശത്തുനിന്നു് വീണ്ടും വനത്തിനുള്ളിലേക്കു് പ്രവേശിച്ചു. മനുഷ്യസഹായം ഉണ്ടാകുമെന്നാശിപ്പാനോ, അതുണ്ടാകുവാനോ ഒരുവിധത്തിലും അവകാശമില്ലാതിരുന്ന പല വിഷമഘട്ടങ്ങളിലും, കാന്താരമദ്ധ്യത്തിലും ഒരു പരാശക്തി സന്നിഹിതമായിരുന്നു് അഭയപ്രദാനംചെയ്തു് രക്ഷിക്കുന്നുണ്ടെന്നു് ഭ്രാതാക്കൾക്കു് പലർക്കും പലപ്പോഴും അനുഭവമായിരുന്നു. നരേന്ദ്രൻെറ ജ്വരബാധ ശമിപ്പിക്കപ്പെട്ടതു് ഇതിനു മുമ്പു് പ്രസ്താവിച്ചുവല്ലോ. കഥാപുരുഷനു് അനുഭവമായ സംഗതികളിൽ ഒന്നു് അദ്ദേഹം പറഞ്ഞുകേട്ടിട്ടുള്ളതു് താഴെ വിവരിക്കാം:—

ജനവാസം വിരളമായ ഹിമാലയപ്രദേശത്തു് വനവാസികൾ ചില മലംചരിവുകളിൽ കുടിലുകൾകെട്ടി പാർക്കുക പതിവായിരുന്നു. ആ വക സങ്കേതങ്ങൾ ഒന്നിനൊന്നു് വളരെ ദൂരപ്പെട്ടും ഇരിക്കാം. കഥാപുരുഷൻെറ ഹിമാലയപര്യടനത്തിൽ ഒരിക്കൽ ഒരുദിവസം ഉച്ചതിരിഞ്ഞു് അദ്ദേഹം ഒരു സങ്കേതം വിട്ടു് മറെറാന്നിലേക്കു് പുറപ്പെട്ടു. നേരം സന്ധ്യയായി; ഇരുട്ടായി, മാർഗ്ഗം അവ്യക്തമായി, ദുർഗ്ഗമവും ആയി. കാൽ മുമ്പോട്ടുവെയ്ക്കാൻ നിവൃത്തിയില്ലെന്നുള്ള നിലയായി. ഒ ത്തൊരിടത്തും മനുഷ്യവാസമില്ലാത്ത വനമദ്ധ്യം! എന്തുചെയ്യാം! 'തരുതലവാസം' എന്നു കല്പിച്ചു് അദ്ദേഹം ഒരു മരച്ചുവട്ടിൽ ഇരുന്നു.

അല്പസമയത്തിനുള്ളിൽ ഒരു വാനരത്താൻ എവിടെനിന്നോ ചാടിവന്നു് ആ മരത്തിൻെറ ഒരു കൊമ്പത്തു് ഇരിപ്പായി. അവൻെറ കയ്യിൽ ഒരു വടിയുണ്ടെന്നു് കാണാമായിരുന്നു. ആക്രമിച്ചേക്കുമോ എന്നു് ശങ്കിപ്പാൻ അവകാശമായി. എന്നാൽ ഉണ്ടായതു് അങ്ങിനെയല്ല. അവൻ അവിടെനിന്നും മാറ

പ്പോയി. കുറഞ്ഞ സമയത്തിന്നുള്ളിൽ അനേക വാനരന്മാരുടെ ചലചലശബ്ദം കേൾക്കാറായി. ആ മഹാരണ്യത്തിൻെറ ഗംഭീര നിശ്ശബ്ദതക്കും ഏകാന്തതക്കും ഭംഗം വന്നു. വാനരത്താൻ വീണ്ടും പ്രത്യക്ഷനായി. എന്നാൽ ഏകനായിട്ടല്ല; അനുചരന്മാരുമുണ്ടായിരുന്നു. അവരുടെ വശം തീക്കൊള്ളിയും ഉണ്ടായിരുന്നു. അനുചരന്മാർ കുറെ വിറക് പൊട്ടിച്ചുകൂട്ടി, തീക്കൊള്ളിയോടുകൂടി കഥാപുരുഷൻെറ മുമ്പിൽ വെച്ചുകൊടുത്തു. അംഗരക്ഷകന്മാർ എന്നപോലെ അവർ അദ്ദേഹത്തിന്നുചുറ്റം സ്ഥാനം ഉറപ്പിച്ചിരുന്നു. വിറകും തീക്കൊള്ളിയും വെച്ചിട്ടുള്ളത് അഗ്നി ജ്വലിപ്പിക്കാൻതന്നെ എന്നു നിശ്ചയമാണല്ലൊ. വാനരന്മാരുടെ ബുദ്ധിയും ഔദാൎയ്യവും രക്ഷയും കഥാപുരുഷനെ വിസ്മയിപ്പിച്ചു. എന്നാൽ അഗ്നി ജ്വലിപ്പിച്ചുകൊണ്ടിരിക്കെ ഉണ്ടായ സംഭവം അദ്ദേഹത്തിന് വിസ്മയവും കൃതജ്ഞതയും വൎദ്ധിപ്പിച്ചു. വാനരനായകൻെറ ചില സംജ്ഞകളും, ശബ്ദങ്ങളും അനുസരിച്ച് അനുചരന്മാർ ചിലർ അവിടെനിന്നു പോയി. കുറെ ഫലങ്ങളും വഹിച്ചുകൊണ്ടാണ് മടങ്ങിവന്നത്. അതുകളെയും കഥാപുരുഷൻെറ മുമ്പിൽ വെച്ചുകൊടുത്തു. എന്നാൽ അദ്ദേഹം അതെടുക്കുവാൻ കൈ നീട്ടാതെ സ്വസ്ഥനായിരുന്നതേ ഉള്ളു. വന്യഫലങ്ങൾ ഭക്ഷിക്കാമോ എന്നു സ്വാമികൾ സംശയിക്കയാണ് എന്നു മനസ്സിലാക്കിയതുപോലെ നായകൻ ഇറങ്ങിവന്നു ചില ഫലങ്ങൾ എടുത്ത് സ്വയം ഭക്ഷിച്ചു കാണിച്ചുകൊടുത്തു. സ്വാമികൾക്ക് സന്ദേഹം തീൎന്നു. ഭഗവൽപ്രസാദം എന്നോൎത്ത് യഥേഷ്ടം ഭക്ഷിച്ച് തൃപ്തനായി. സ്നേഹിതന്മാർ പിന്നെയും സ്വാമികളെ വിട്ടുപോയില്ല. പ്രഭാതമാകുന്നതുവരെ അവർ സ്വാമികളെ വന്യമൃഗങ്ങളിൽനിന്നു കാത്തുരക്ഷിച്ചുംകൊണ്ടിരുന്നു.

നേരം പ്രകാശമായപ്പോൾ അവർ പിരിഞ്ഞുപോകയുംചെയ്തു. കഥാപുരുഷനും പൂർവ്വ കുടുംബാംഗങ്ങളും അതിഥി സല്ക്കാരത്തിൽ സദാ ബദ്ധശ്രദ്ധന്മാരായിരുന്നു എന്നു് കുടുംബത്തെപ്പററി ചെയ്തിട്ടുള്ള പ്രസ്താവനകളിൽനിന്നു് വെളിവായിട്ടുണ്ടല്ലോ. ആ സ്വഭാവം കഥാപുരുഷനു് ആജീവനാന്തം നിലനിന്നിരുന്നു എന്നു് അദ്ദേഹത്തിൻെറ അതിഥികളാകുവാൻഭാഗ്യമുണ്ടായിട്ടുള്ള പലരും ഓരോ സന്ദർഭങ്ങളിലും വ്യക്തമാക്കിയിട്ടുണ്ടു്. അതു് വഴിയെ കാണാം. ഇങ്ങനെ മഹാരണ്യമദ്ധ്യത്തിൽ മാത്രമല്ല ജനനിബിഡങ്ങളായ നഗരങ്ങളിലും, തീവണ്ടിയിലും, കപ്പലിലും എവിടെ സഹായവും രക്ഷയും ആവശ്യമായിരുന്നുവോ, അവിടെയെല്ലാം ആ പരാശക്തി യഥാവസരം, യഥായോഗ്യം സഹായിക്കയും രക്ഷിക്കയും ചെയ്തിട്ടുണ്ടു് എന്നു് ഭ്രാതാക്കൾ പലരും പലപ്പോഴും അനുഭവിച്ചറിഞ്ഞിരുന്നു.

## ജിതേന്ദ്രിയത്വം.

കഥാപുരുഷൻ ഏകനായി അനേകമാസങ്ങൾ ഹിമാലയ പ്രദേശത്തു് പാർത്തിട്ടുണ്ടു്. ഒരിടത്തു് ആറുമാസക്കാലം വെറും റാഗി റൊട്ടി മാത്രം ആഹാരമായിക്കഴിച്ചിട്ടുണ്ടു്. തിബത്തു് പീഠഭൂമിയിൽ സഞ്ചരിച്ചിരുന്നപ്പോൾ ഒരിക്കൽ മൂന്നു ദിവസം വഴിനടന്നിട്ടും മനുഷ്യരെ കാണാതിരുന്നിട്ടുണ്ടു്. ഒരു ശൈത്യ പ്രദേശത്തു് ഒരുരാത്രി ക്ഷേത്രോപവാസമായി കഴിച്ചുകൂട്ടി. നേരം പുലർന്നപ്പോൾ കാലുകൾ വിറങ്ങലിച്ചും മുട്ടിനു കീഴ്പ്പോട്ടു് നീല നിറമായും കണ്ടു. ദീർഘകാല പര്യടനത്തിൻെറ ഫലങ്ങളിലൊന്നായി ഒരിക്കൽ കഴുത്തിലെ ഗ്രന്ഥി (Thyroid gland) വീങ്ങി വലുതായി. എന്നാൽ അതു് കണ്ടറിഞ്ഞതു് നാട്ടിൽവന്നു് വെള്ളത്തിൽ സ്വപ്രതിബിംബം കണ്ടപ്പോൾമാത്രമാണു്. അതിനു പ്രത്യേക ചികിത്സയൊന്നും ചെയ്യാതെ ഒരു സംവത്സരംകൊണ്ടു് അതു ഭേദപ്പെട്ടു. മററൊരിക്കൽ ശിരസ്സിൽ ഒരു പിടകം പൊന്തി.

അതിനു ശസ്ത്രക്രിയ ചെയ്യേണ്ടതായ്വന്നു. ശസ്ത്രക്രിയക്കുമുമ്പ് ബോധംകെടുത്തുകയാണല്ലോ പതിവ്. എന്നാൽ കഥാപുരുഷൻ അതിന്നനുവദിച്ചില്ല. എന്നാൽ അതില്ലെങ്കിലും കൈകാലുകൾ അനക്കാതിരിപ്പാൻ അവയെ ബന്ധിക്കയെങ്കിലും വേണം എന്നു് ഡോക്ടർ ശഠിച്ചു. "എന്നെ ഒരു വിധത്തിലും ബന്ധിപ്പാൻ ഞാൻ അനുവദിക്കയില്ല. ശസ്ത്രം വെയ്ക്കണമെങ്കിൽ വേണ്ടയിടത്തുവെച്ചുകൊള്ളുക. നിങ്ങൾ ഭയപ്പെടേണ്ട. ഞാൻ അനങ്ങുകയില്ല. എത്രസമയം അനങ്ങാതിരിക്കണം എന്നു് അറിവു തന്നാൽ മതി" എന്നു് കഥാപുരുഷൻ ഡോക്ടർക്കുറപ്പുകൊടുത്തു. ഡോക്ടർ ശസ്ത്രക്രിയ നിർബ്ബാധം നടത്തുകയുംചെയ്തു. മനസ്സംയോഗമാണല്ലോ സുഖദുഃഖാനുഭവത്തിനു കാരണം. മനസ്സിനെ ശരീരത്തിന്റെ ഏതെങ്കിലും ഭാഗത്തുനിന്നോ, മുഴുവൻ ശരീരത്തിൽനിന്നോ യഥേഷ്ടം പിൻവലിച്ചു് നിർത്തുവാൻ കഴിവുള്ള ജിതേന്ദ്രിയന്നു് ഇന്ദ്രിയജന്യങ്ങളായ സുഖദുഃഖാനുഭവങ്ങൾ എങ്ങിനെ ബാധകമാകും?

യദാ സംഹരതേ ചായം കൂർമ്മോഽംഗാനീവ സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യഃ തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ (ഗീത)

ആമ തന്നംഗങ്ങളെ തന്നുള്ളിലേക്കു് വലിക്കുന്നതുപോലെ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു് പിൻവലിച്ചു് വശത്തു നിർത്തുവാൻ കഴിയുമ്പോഴെ ബുദ്ധി സ്ഥിരപ്രതിഷ്ഠിതമാകയുള്ളു. ആ കഴിവു് ഇന്നുള്ളവർക്കുമുണ്ടാകും.

## വൃന്ദാവനം.

ഹിമാലയത്തിൽനിന്നിറങ്ങി നടന്നു് സ്വാമികൾ വൃന്ദാവനത്തിലെത്തി. വൃന്ദാവനം എന്നു് നാമം വഹിച്ചുനില്ക്കുന്ന ആ സ്ഥാനം സൂക്ഷ്മത്തിലും വാസ്തവത്തിലും ചിദാനന്ദസമുദ്രമാണു്.

അതു് പ്രേമാമൃത തരംഗങ്ങളാൽ തരളിതമാണു്. ഭൂലോകത്തിലെ ഗോലോകമാണു്, മൂർത്തമായ ബ്രഹ്മത്തിന്റെ നിത്യ ലീലാരംഗമാണു്. അന്നത്തെപ്പോലെ ഇന്നും എന്നും അവിടെ രാസലീല നടക്കുന്നുണ്ടെന്നാണു് ഭക്തന്മാരുടെ വിശ്വാസം. ആ ഭൂമിയിലെ രജ:കണങ്ങൾ ഇന്നും സച്ചിദാനന്ദരസത്തിൽ കുതിർന്നിട്ടാണു് കിടക്കുന്നതു്. അതുകളിലെ നനവും രസവും മാദകത്വവും ഇന്നും അവധിവന്നിട്ടില്ല. അക്രൂരൻ അതുകളിൽ കിടന്നുരുണ്ടു. ഉദ്ധവർ അതുകളിൽ ഒരു തൃണമൊ വല്ലിയൊ ആയി പിറവിയെടുക്കാൻ ആഗ്രഹിച്ചു. ശ്രീ ചൈതന്യദേവൻ അതുകളെ ആശ്ലേഷിച്ചു. ശ്രീമതി മീരാബായി അതുകളെ താലോലിച്ചു. ശ്രീ രാമകൃഷ്ണദേവൻ അതുകളിൽനിന്നു് ഒരംശം എടുത്തുകൊണ്ടുവന്നു് ദക്ഷിണേശ്വര പാവനഭൂമിയിൽ നിക്ഷേപിച്ചു് അതിനെ നവീന വൃന്ദാവനമാക്കി. ദിവ്യ മുരളീഗാനവും മധുരകൃഷ്ണനാമവും അതുകളിൽ – അതുകളിൽമാത്രമല്ല "വൃന്ദാവനവിപിനത്തിൽ, പരിഗത പരിസര യമുനാപുളിനത്തിൽ" യാതൊന്നു് നിലനിന്നു വന്നിട്ടുണ്ടോ അതിലെല്ലാം — ആ ഗാനവും ആ നാമവും ഒരു സ്വനഗ്രാഹിയന്ത്രത്തിൽ (ഗ്രാമഫോൺതട്ടിൽ) എന്നപോലെ നിഗൂഢമായിരിക്കുന്നുണ്ടു്. അതിനു തക്ക സൂചിവെച്ചു ചലിപ്പിച്ചാൽ ആ ശബ്ദങ്ങൾ ഇന്നും കേൾക്കാം. ശ്രീ രാമകൃഷ്ണദേവൻ അവിടെ ചെന്നിരുന്നപ്പോൾ അവിടംവിട്ടു് ദക്ഷിണേശ്വരത്തിലേക്കു് പോകുന്നില്ല, അവിടെത്തന്നെ സ്ഥിരമായി വസിക്കാമെന്നു് നിശ്ചയിക്കയുണ്ടായില്ലേ! ആ സ്ഥലമാഹാത്മ്യത്തിനു് മാനദണ്ഡം ആ ഒരു നിശ്ചയമുണ്ടായതു പോരെ?

സ്വാമികൾ അവിടെവെച്ചു് അഖണ്ഡാനന്ദസ്വാമികളെ കണ്ടു. രണ്ടുപേരും ഒന്നിച്ചു് ചില ദിവസങ്ങൾ അവിടെ താമസിച്ചു. അവിടവും വിട്ടു് കഥാപുരുഷനും അഖണ്ഡാനന്ദസ്വാമികളും ഒരുമിച്ചു് അത്രോവ എന്ന സ്ഥലത്തെത്തി. അവിടെ വെച്ചു് അഖണ്ഡാനന്ദസ്വാമികൾ രോഗഗ്രസ്തനായി. കഥാപുരു

ഷൻ അദ്ദേഹത്തെ ശുശ്രൂഷിച്ചു. രോഗം സുഖപ്പെടുന്നതിന്നു മുമ്പ് ത്രിഗുണാതീതസ്വാമികൾ അവിടെ എത്തി. രോഗം സുഖപ്പെട്ട ശേഷം അദ്ദേഹവും അഖണ്ഡാനന്ദസ്വാമികളും ഒരുമിച്ച് ആഗ്രയിലേയ്ക്കുപോയി. കഥാപുരുഷൻ ഏകനായി സൈ്വരസഞ്ചാരംചെയ്തു് ജയപുരിയിലെത്തി. അവിടെവെച്ചു് അഭേദാനന്ദസ്വാമികളുമായി കണ്ടുമുട്ടി. ആഗ്രക്കു പോയിരുന്നവരും ജയപുരിയിൽ വന്നെത്തി. പിന്നെയും അവർ കൂട്ടപിരിഞ്ഞു് ഓരോ വഴിക്ക് നടന്നു. പിന്നെയും എല്ലാവരും ആശ്രമത്തിൽ സമ്മേളിച്ചു.

## സമ്മേളനസൂത്രം.

ഭ്രാതാക്കൾ ആശ്രമം വിട്ടു് എവിടെയോ എത്ര ദൂരമോ പോയിരുന്നാലും അവരെ വീണ്ടും വീണ്ടും ആശ്രമത്തിലേക്ക് വലിച്ചുകൊണ്ടുവന്നിരുന്ന ഒരു ശക്തിവിശേഷം അവിടെ ഉണ്ടായിരുന്നു. പട്ടം എത്ര ദൂരം ഏതു വഴിയ്ക്കു് പാറ്റപ്പാൻ അനുവദിച്ചു വിട്ടിരുന്നാലും സൂത്രധാരൻ അതിനെ തങ്കലേയ്ക്കു് വലിച്ചുകൊണ്ടുവരുന്നതുപോലെ യുവസന്യാസികളെ സ്വൈരസഞ്ചാരത്തിന്നു് വിട്ടയച്ചു് വീണ്ടും അവരെ പ്രതിനിവർത്തിപ്പിക്കുന്ന ഒരു അദൃശ്യ സൂത്രധാരൻ അവിടെ ഉണ്ടായിരുന്നു. സന്യാസികളുടെ നിലയിൽ അവർ ഓരോരുത്തരും പൂർണ്ണസ്വാതന്ത്ര്യന്മാരായിരുന്നു. എന്നാൽ അവർ ഓരോരുത്തരായും കൂട്ടായും ഒരു ശക്തിവിശേഷത്തിന്നു് അധീനന്മാരും പരസ്പരം ബന്ധപ്പെട്ടവരുമായിരുന്നു. അനാദികാലം മുതൽ ആചാര്യന്മാരും പരമഹംസന്മാരും ഇവിടെ ഉണ്ടായിരുന്നിട്ടുണ്ടു്. അവരിൽ ചിലർ സംഘങ്ങളായിരുന്നിട്ടുമുണ്ടു്. എന്നാൽ ഗുരുഭ്രാതാക്കൾ പരസ്പരം ഏകോദര സഹോദര ഭാവത്തിലും, സ്നേഹബന്ധത്തിലും വർത്തിക്കുക എന്നതു് ശ്രീരാമകൃഷ്ണദേവന്റെ സന്യാസി ശിഷ്യന്മാരുടെ കാര്യത്തിലാകുന്നു പ്രകടമായി, ഇദംപ്രഥമമായി പ്രസിദ്ധമായിട്ടുള്ളതു്.

## പ്രവ്രജ്യാസാദ്ധ്യം.

സാംഖ്യന്മാരാ ദിഗംബരന്മാരാ ആയി പല പരമ്പരകളിലും പെട്ട സന്യാസിമാരും, വൈരാഗികളും, യോഗികളും, ഭക്തരും ക്ഷേത്രതീർത്ഥങ്ങളേയും പുരാതനകാലംമുതൽ ഭാരതഭൂമിയിലെ പുണ്യനദീനദങ്ങളേയും സന്ദർശിച്ചും സേവിച്ചും അദ്ധ്യാത്മഭാവം വളർത്തിയും സഞ്ചരിച്ചു വന്നിട്ടുണ്ട്. അവരിൽ അധികം പേരുടെയും ഉദ്ദേശ്യം ആത്മാന്വേഷണം അഥവാ പുണ്യസമ്പാദനം എന്നായിരുന്നു. ഈ യുവസന്യാസികളായ പരിവ്രാട്ടുകളുടെയും ഉദ്ദേശം അതുതന്നെയായിരുന്നുവോ? അവരിൽ ചിലർ ജന്മനാ സിദ്ധന്മാരായിരുന്നു. ചിലർ ഈശ്വരകോടികളായിരുന്നു. എല്ലാവരും അവതാരലീലാസഹായികളും ആയിരുന്നു. അവരുടെ പര്യടനം നിതാന്തക്ലേശപൂർണ്ണവും, നിശിതവ്രതനിബദ്ധവും ആയിരുന്നു. താദൃശ പര്യടനം അവർക്ക് ആത്മോന്നതിക്ക് ആവശ്യമായിരുന്നുവോ? അതുകൊണ്ടുള്ള സാദ്ധ്യമെന്തായിരുന്നു? പൂർവ്വാചാര്യന്മാരെ അനുകരിച്ച് നിസ്സംഗന്മാരായി സുഖദുഃഖാദിദ്വന്ദ്വങ്ങളെ അതിക്രമിച്ച് സർവ്വത്ര സർവ്വഭൂതങ്ങളിലും ഏകഭാവം സമീക്ഷിച്ച് ആത്മരതികളായ് ചരിക്കുക മാത്രമാകുന്നു സാദ്ധ്യമെന്ന് അവർ കരുതിയിരുന്നതോ, അവരെ നയിച്ചിരുന്ന ശക്തി സങ്കല്പിച്ചിരുന്നതോ എന്തായിരുന്നാലും, ഫലമായ സിദ്ധി എന്തായിരുന്നുവെന്ന് ഏകദേശവും സ്ഥൂലവുമായ ദൃഷ്ടികൊണ്ട് അല്പം നോക്കിക്കാണാവുന്നതാണ്.

പ്രവ്രജനംമൂലം ഭാവ്യവതാരകാര്യമായ ധർമ്മപ്രചാരണത്തിന്ന് ആവശ്യമായ ഗുണഗണങ്ങൾ സമ്പാദിച്ച് അവർ അതിന്ന് വിശിഷ്ടസാധനങ്ങളായി. സനാതന ധർമ്മാചരണത്തിൽ ഉത്തമാംഗമെന്ന് അംഗീകരിക്കപ്പെട്ടതും, ആദരിക്കപ്പെടുന്നതുമായ പ്രവ്രജ്യാ സമ്പ്രദായം കളങ്കരഹിതമായ് നിലനിർത്തുവാൻ ഈ ചര്യ സമർത്ഥമായി. ഭോഗൈശ്വര്യമണിമാളികയിൽ കയറി

വിഹരിപ്പാൻ അവകാശവും കഴിവും ഉള്ളവരായിരുന്നിട്ടും അതു് ഹേയവും, ശ്രേയഃപ്രതിബന്ധവുമാകുന്നു എന്നു കണ്ടു് അതിനെ ദൂരതഃ പരിത്യജിക്കുന്ന പുരുഷധൌരേയരികൾ ഇന്നുമുണ്ടു് എന്നു് വിഷയപരിഷ്ഠാരദ്ഭ്രമം പൂണ്ടിരിക്കുന്ന ലോകത്തിന്നു് കാണിച്ചു കൊടുപ്പാനും അനുചകരിച്ചു.

ആത്മഹത്യചെയ്യാൻ ചെറിയൊരു ആയുധമോ കയറോ ഉണ്ടായിരുന്നാൽമതി. അന്യനെ ഹിംസിപ്പാൻ ആയുധങ്ങൾ ബലവത്തരങ്ങളാവണം. സ്വന്തം ആത്മസമുദ്ധരണത്തിന്നു് സൽ ഗുരുവിൽനിന്നു് ലബ്ധമാകുന്ന മന്ത്രം ഒന്നുമതി. എന്നിരുന്നാലും വിവിധ ദേശങ്ങളിൽ വിവിധ സ്വഭാവക്കാരായ ബഹുജനങ്ങളെ ഉദ്ധരിപ്പാൻ അർഹനാകുന്ന ഗുരുവിന്നു് നാനാ വിഷയജ്ഞാനവും ലോകപരിചയവും സാമർത്ഥ്യവും ഉണ്ടായിരിക്കണം. അങ്ങിനെ ലോകാചാര്യന്മാരായി വരേണ്ടിയിരുന്ന ഈ പരിവ്രാജകന്മാക്കു് നാനാ ദേശങ്ങളേയും, നാനാ ജനങ്ങളേയും സംബന്ധിച്ച പരി ജ്ഞാനം ആവശ്യമായിരുന്നു. കഥാപുരുഷനായ സ്വാമികളുടെ താദൃശ ജ്ഞാനം വിപുലമായിരുന്നു. സ്വാമികൾ കേരളത്തിൽ വന്നശേഷം ഇവിടെയുള്ള വിവിധജാതി ജനങ്ങ ളേയും, അവരുടെ പ്രത്യേകാചാരങ്ങളേയും എത്രയും സൂക്ഷ്മ മായി മനസ്സിലാക്കിയിരുന്നു. ഒരു ജാതിയിലോ വർഗ്ഗത്തിലോ പെട്ടവരോടു് അവരുടെ സമ്പ്രദായങ്ങളേയും ആചാരങ്ങളേയും പററി സ്വാമികൾ അന്വേഷിക്കയും, അവക്കറിവില്ലാതിരുന്ന ചില സംഗതികൾ അവക്കു് സ്വാമികൾ അറിവാക്കി കൊടുക്കു കയും ചെയ്തിട്ടുണ്ടു്. അതുപോലെ സ്വാമികൾ ഭാരതഭൂമി യിലോ, വിദേശങ്ങളിലോ എവിടെ പോയിരുന്നാലും ആ പ്രദേ ശത്തെ ജനങ്ങളുടെ പ്രത്യേക സ്വഭാവങ്ങളും, ആചാരമര്യാദകളും സ്വന്തം നിരീക്ഷണത്താലും അന്വേഷണത്താലും മനസ്സിലാക്കി യിരുന്നു. ഓരോ ദേശങ്ങളിലെയും ജനങ്ങളുടേയും വിഭിന്നാ ചാര മര്യാദകളും, സ്വഭാവങ്ങളും സന്ദർഭവശാൽ സ്വാമികൾ

സരസമായി വിവരിച്ചിരുന്നു. ഈ സംഗതിയിലും സംഭാഷണ ചാതുര്യം, പ്രത്യക്തിപാടവം എന്നിങ്ങനെ മററു പല സംഗതികളിലും സ്വാമികൾ വിവേകാനന്ദസ്വാമികളെ അനുസ്മരിപ്പിച്ചിരുന്നു എന്നു് അറിവുള്ളവർ പറഞ്ഞിട്ടുണ്ടു്. അവർ പര്യടനംചെയ്ത ദേശങ്ങളിൽ അങ്ങിങ്ങായി സന്തപ്തമായി കിടന്നിരുന്ന ജീവക്ഷേത്രങ്ങളെ ധർമ്മബീജാവാപത്തിനു് യോഗ്യമാക്കുവാനും അവർ ചെയ്തിരുന്ന പര്യടനം സഹായമായിരുന്നിട്ടുണ്ടു്. ഭാരതഭൂമിയിൽ ഭാഷാവേഷാചാരാദി ജീവിതസംഗതികളിൽ അത്യന്തം വ്യത്യാസപ്പെട്ടു കാണുന്ന ജനങ്ങൾ വാസ്തവത്തിൽ ഒരേ ധർമ്മത്തെ ആസ്പദിച്ചും അനുസരിച്ചും ഒരേ ലക്ഷ്യത്തിലേക്കു പ്രയാണംചെയ്യുന്ന സഹോദരന്മാരാകുന്നു എന്നു കണ്ടറിയുവാനും ഏകത്വത്തിൽ ബഹുത്വം എന്നനുഭവപ്പെടുവാനും പര്യടനം സഹായിച്ചു.

---

# ദ്വിതീയഭാഗം

---

## നായകാനുകരണം — പ്രഥമോല്ലാസം.

### ആലംബജാർ

1886-ൽ വരാഹനഗരത്തിൽ ആശ്രമവാസം ആരംഭിച്ചു. രണ്ടു കൊല്ലം കഴിഞ്ഞു് പ്രവ്രജനവുമാരംഭിച്ചു. ആശ്രമഭവനം പുതുക്കി പണിയേണ്ടതിനു് അതൊഴിഞ്ഞുകൊടുക്കണമെന്നു് ഉടമസ്ഥൻ ആവശ്യപ്പെട്ടു. സ്ഥലം ഒഴിയേണ്ടിവന്നു. ദൈവഗത്യാ അടുത്തു് ആലംബജാർ പ്രദേശത്തു് ഒരു കെട്ടിടം വാടകക്കു കിട്ടി. ആശ്രമം അങ്ങോട്ടു മാററി. അവിടേയും ശ്രീരാമകൃഷ്ണാനന്ദസ്വാമികളും, കഥാപുരുഷനുമായിരുന്ന ആശ്രമസ്തംഭങ്ങളെന്നപോലെ കാര്യഭാരം വഹിച്ചിരുന്നതു് എന്നു മഹേന്ദ്രനാഥൻ രേഖപ്പെടുത്തിയിട്ടുള്ളതായി ഇതിനുമുമ്പു് പ്രസ്താവി

ച്ചവല്ലോ. ആത്മാത്മശുചീകരണം മുതൽ ശാസ്ത്രാദ്ധ്യാപനം വരെയുള്ള കൃത്യങ്ങളിൽ കഥാപുരുഷൻ ജാഗരൂകനായിരുന്നു. അദ്ദേഹവും അഭേദാനന്ദസ്വാമികളും അവരവർക്ക് പ്രത്യേകമുണ്ടായിരുന്ന മുറികളിലിരുന്ന് അദ്ധ്യയനം നടത്തിയിട്ടുണ്ടെന്നും മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. വരാഹനഗരാശ്രമത്തിലെന്നപോലെ ഇവിടെയും ജപധ്യാനാദിസാധനകളും, തപസ്സും നിഷ്ഠയായി അനുഷ്ഠിച്ചുവന്നു.

## നായക പ്രത്യാഗമനം.

ആശ്രമം ആലംബജാറിലേയ്ക്ക് മാററുന്നതിനു മുമ്പ് 1891-ൽ സംഘനായകൻ അന്ന് 'വിവിദിഷാനന്ദൻ' എന്നു നാമം ധരിച്ചിരുന്ന സ്വാമികൾ — വരാഹനഗരാശ്രമത്തിൽനിന്നു സഞ്ചാരാർത്ഥം സാധാരണ പോയിരുന്നതുപോലെ പുറപ്പെട്ടുപോയിരുന്നു. അതിനുശേഷം ഗുരുഭ്രാതാക്കളിൽ ചിലർ അദ്ദേഹത്തെ ചിലേടങ്ങളിൽവെച്ച് യദൃച്ഛയാ കണ്ടിരുന്നു എങ്കിലും അദ്ദേഹം അവരിൽ ആരെയും സഹയാത്രികരായി കൂട്ടിയിരുന്നില്ല; എന്നു മാത്രമല്ല, ആരും തന്റെ ഒന്നിച്ച് കൂടരുതെന്നു കഠിനമായി ശാസിക്കുകയുംചെയ്തിരുന്നു. പിന്നീടദ്ദേഹം ആശ്രമത്തിലേയ്ക്കും ഗുരുഭ്രാതൃസമീപത്തിലേക്കും പ്രത്യാഗമിച്ചത് ആറു വഷത്തിനുശേഷം 1897-ൽ ആയിരുന്നു.

അപ്പോഴേയ്ക്കു് വിവിദിഷാനന്ദൻ വിവേകാനന്ദനായി; അമേരിക്കയിൽ മതമഹാസമ്മേളനത്തിൽ സന്നിഹിതനായി. ആഷജ്യോതിസ്സായും ധമ്മശംഖമായും ഉയൎന്നു; തത്വവിചാരവിഹായസ്സിൽ ജ്ഞാനവർഷം പൊഴിച്ചു; വിശ്വവിഖ്യാതനായി; പാശ്ചാത്യക്കു ഗുരുപാദരായി; പാശ്ചാത്യരായ ശിഷ്യന്മാരോടുകൂടി മടങ്ങിവന്നു് ലങ്കാദ്വീപു മുതൽ ഹിമാലയംവരെ ജൈത്രയാത്രയും കഴിച്ചു; പരിവാരസമേതം ആശ്രമത്തിലും ഗുരുഭ്രാതൃമദ്ധ്യത്തിലും മടങ്ങിയെത്തി. ആ പ്രത്യാഗമനസന്ദർഭം — പരസ്പര സമാഗമ സന്ദൎശനാവസരം— വിവരിപ്പാൻ ഇവിടെ ഒരുങ്ങുന്നതു് ബാലിശത്വമോ, ലഘുത്വമോ ആയിരിക്കാം.

തങ്ങളുടെ ഭ്രാതാവും, സഖാവും, നായകനും, ഗുരുഭ്രാതാവും ആയ നരൻ; തങ്ങളോടൊപ്പം കൽക്കത്താ നഗരവീഥിയിൽ ഇറങ്ങി, ഭിക്ഷാടനം നടത്തി തിരസ്കാരവും ശകാരവും ഏററ നരൻ; വിദ്യാർത്ഥിയായിരുന്നപ്പോൾ അന്നു ലോകവിഖ്യാതനായിരുന്ന കേശബ്ചന്ദ്രസേനനേക്കാൾ പതിനെട്ടു മടങ്ങു് അധികം തേജസ്സോടുകൂടിയവൻ എന്നു ഗുരുദേവൻ പ്രവചിച്ചിരുന്ന നരൻ; ഇന്നു് സർവ്വജന സമാരാധ്യനും ലോകാചാര്യനുമായിരിക്കുന്ന നരൻ; സകല കലാസമ്പന്നനായ സുധാകരനെന്നപോലെ തങ്ങളുടെ ഭാവങ്ങളെ തിരതല്ലിക്കുന്ന നരൻ; ഇതാ സുദീർഘകാലാനന്തരം തങ്ങളുടെമുമ്പിൽ പ്രത്യക്ഷനായിരിക്കുന്നു. ആ മംഗളമൂർത്തിയെ ഭ്രാതാക്കൾ ആനന്ദപരിപ്ലുതരായി നിന്നിമേഷം നിരീക്ഷിക്കുന്നു. ശ്രീ ഗുരുദേവനേയും ദക്ഷിണേശ്വരത്തേയും അനന്തരകാലവിചിത്രസംഭവങ്ങളേയും ആ ഭ്രാതാവിൽ അവർ കാണുന്നു. ഭാവാവേശത്തിൽനിന്നു് മന്ദമന്ദം വിമുക്തരായി അവർ യഥാപൂർവ്വം സമ്മേളിക്കുന്നു.

മേൽപറഞ്ഞ വിധം ഭാവാവേശം അവർക്കെങ്ങിനെ ഉണ്ടാവും? ജിതേന്ദ്രിയന്മാരും സ്ഥിതപ്രജ്ഞന്മാരുമായിരുന്ന അവർ ഏതു ദർശനത്തിലും ഏതവസ്ഥയിലും സമചിത്തന്മാരല്ലയല്ലേ ഇരിക്കുക? ഈ പറഞ്ഞതെല്ലാം നിയന്ത്രണമില്ലാത്ത ഭാവനയും ജല്പനവുമല്ലെ? എന്നു് ചിലർ വിചാരിച്ചേക്കാം. അങ്ങിനെ അല്ല. അവരുടെ ദൃഷ്ടിയും ഭാവനയും സ്ഥൂലത്തെ ആശ്രയിച്ചായിരുന്നില്ല. നരനെ ദർശിക്കുന്ന മാത്രയിൽ ശ്രീ ഗുരുമഹാരാജിന്നു് ഭാവാവേശം ഉണ്ടാക പതിവായിരുന്നു എന്നു് പറഞ്ഞിട്ടില്ലെ? നരനെ കാണാതിരുന്നാൽ അദ്ദേഹത്തിന്നു് വ്യാകുലത ഉണ്ടായിരുന്നു എന്നും പറഞ്ഞിട്ടില്ലേ? ഗുരുഭ്രാതാക്കൾക്കു് ആ സ്മരണയുണ്ടാകുന്നതു് സ്വാഭാവികമല്ലേ? അവർ നരേന്ദ്രനെ കാണുന്നതു് സുദീർഘകാലാനന്തരവും, പുതിയൊരു നിലയിലുമല്ലേ? അതിന്നു പുറമെ നരൻെറ ഭാവിയെപ്പററി

ശ്രീ ഗുരുദേവൻ പ്രവചിച്ചിരുന്നതു് അക്ഷരംപ്രതി സത്യമായ് വരുന്നതും, ശ്രീ ജഗദംബയുടെ കൃത്യനിർവ്വഹണത്തിൽ നരൻ ആയുധമായിരിക്കുന്നതും, തങ്ങൾ നരനോടു് എത്രയും അടുത്തു് ബന്ധപ്പെട്ടിരിക്കുന്നതും മററനേകം ആശയങ്ങളും അവരുടെ ഹൃദയത്തിൽ ആ സമയത്തു് തള്ളിക്കയറി ഇരിക്കയില്ലെ. അതിൽ ആശ്ചര്യമോ അസംഭാവ്യതയോ ഇല്ല.

## നരേന്ദ്രനും തുളസിയും.

നരൻ വിവിദിഷാനന്ദനായി വരാഹനഗരം വിട്ടതിനു ശേഷം ചിരകാലം ഭ്രാതാക്കൾക്കു് അശ്രുതനും, അജ്ഞാതചരിതനുമായിരുന്നു. അമേരിക്കയിൽ മതമഹാസഭ കഴിഞ്ഞു് പിന്നെയും കുറെ മാസങ്ങൾക്കു ശേഷമാണു് നരൻ ആശ്രമത്തിലേക്കു എഴുതിത്തുടങ്ങിയതു്. മടങ്ങിവന്നു് പാശ്ചാത്യദേശത്തേക്കു് രണ്ടാമതു് പോയിരുന്ന കാലത്തും അദ്ദേഹം ഇന്ത്യയിലേക്കു് ഗുരുഭ്രാതാക്കൾക്കു് എഴുതിക്കൊണ്ടിരുന്നു. എഴുത്തുകളിൽ പലതിലും തുളസിയെപ്പററി ചിലപ്പോൾ ഗൌരവമായും ചിലപ്പോൾ നേരംപോക്കായും പ്രസ്താവിച്ചുകൊണ്ടിരുന്നു. ഉദാഹരണങ്ങൾ ചിലതു് താഴെ ചേർക്കാം.

ബ്രഹ്മാനന്ദസ്വാമികൾക്കു് എഴുതിയതിൽനിന്നു്:—

1. തുളസി, ഗുപ്തൻ, ബാബുറാം, ശരത്തു് മുതലായവരിൽ ഒരു മഹാശക്തി കിടപ്പുണ്ടു്. അദ്ദേഹം (ശ്രീരാമകൃഷ്ണദേവൻ) വിശിഷ്ടരത്നങ്ങളെ തിരഞ്ഞെടുത്തു് ശേഖരിച്ചിരുന്നു എന്നുള്ളതിൽ സംശയമുണ്ടോ?

2. തുളസിയെക്കൊണ്ടു് രാജയോഗം ഹിന്ദിഭാഷയിൽ തർജ്ജമചെയ്യിക്കുക.

3. തുളസി, ലാട്ടു ഇവരെ യഥേഷ്ടം ഉറങ്ങുവാനനുവദിക്കുക. യഥേഷ്ടം ആഹാരവും കൊടുക്കുക. ഒരു വിധത്തിലും അവരെ ശല്യപ്പെടുത്തരുതു്.

4. തുളസിയും, ഖൊക്കായും ഇപ്പോറം എങ്ങിനെയിരിക്കുന്നു?

വേറെ എഴുതിയതിൽ:—

5. ഞാൻ അഭിപ്രായപ്പെടുന്നു:— ഈ വർഷത്തിൽ രാഖാൽ മഹാന്തും (പ്രസിഡണ്ടും) തുളസി സെക്രട്ടറിയും, ഖജാൻജിയും ആയിരിക്കട്ടെ.

ശ്രീരാമകൃഷ്ണാനന്ദസ്വാമികറക്കെഴുതിയതിൽ:—

6. തുളസിയെ ജോലിയുടെ ഭാരമേല്പിച്ച് ഒന്നു ഇങ്ങോട്ടു (കല്ക്കത്തക്കു) വരരുതോ?

ഇങ്ങനെ പലപ്പോഴും ഓരോന്നെഴുതിയിട്ടുള്ളതിൽനിന്നും തുളസിയെപ്പററി പറഞ്ഞിട്ടുള്ളതിൽനിന്നും ശ്രീ വിവേകാനന്ദ സ്വാമികറക്കു തുളസിയെക്കുറിച്ചുണ്ടായിരുന്ന മതിപ്പും സ്നേഹവും എത്രയായിരുന്നു എന്നു വ്യക്തമാവുന്നുണ്ടല്ലോ. അവർ തമ്മിൽ പല സംഗതികളിലും സാദൃശ്യവുമുണ്ടായിരുന്നു. സന്യാസി ശിഷ്യന്മാരിൽ അവർ രണ്ടാറം മത്തൊവർഗ്ഗത്തിൽ പെട്ടവരായിരുന്നു. ഇരുവരിലും കായസ്ഥ ക്ഷാത്രവീര്യം പ്രകടമായിരുന്നു. രണ്ടുപേരുടേയും ബുദ്ധി തീക്ഷ്ണവും, സമുജ്ജ്വലവുമായിരുന്നു. സംഭാഷണചാതുര്യത്തിലും, ഏതു വിഷയത്തെപ്പററിയ ചോദ്യത്തിന്നും തക്ക മറുപടി പെട്ടെന്നു പറയുന്നതിലും ഇവർ രണ്ടുപേരായിരുന്നു മികച്ചു നിന്നിരുന്നതു എന്നു സർവ്വസമ്മതമായിരുന്നു. ആശ്രമപ്രവേശനത്തിന്നു മുമ്പു നരേന്ദ്രനും, ഭ്രാതാക്കളും തുളസിയുടെ ഭവനത്തിൽ സമ്മേളിക്കുക പതിവായിരുന്നു എന്നും, നരേന്ദ്രനായിരുന്നു തുളസിയെ വരാഹനഗരാശ്രമത്തിൽ സ്ഥിരപ്പെടുത്തിയതു എന്നും ഇതിന്നുമുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ?

## "ശ്രീ സ്വാമിജിയുടെ" ദാസൻ.

ഇങ്ങനെ പൂർവ്വാശ്രമത്തിൽ പ്രിയ സഖിത്വവും, ഗുരുഭ്രാതാവെന്ന നിലയിൽ സമത്വവും, പല ഗുണങ്ങൾകൊണ്ടും സദൃശ്യവും ഉണ്ടായിരുന്നിട്ടും തുളസിക്ക് തന്നെക്കുറിച്ച് താൻ ശ്രീ സ്വാമിജിയുടെ (വിവേകാനന്ദസ്വാമികളുടെ) ശിഷ്യനും കിങ്കരനും മാത്രമാകുന്നു എന്നായിരുന്നു കരുതലും പ്രസ്താവനയും. ഒരിക്കൽ ഒററപ്പാലത്തുവെച്ച് ആദ്യമായി കാണ്മാൻ വന്ന ഒരു മാന്യൻ അദ്ദേഹത്തോട് "ശ്രീ വിവേകാനന്ദസ്വാമികളുടെ ഗുരുഭ്രാതാവാണ് സ്വാമികൾ എന്ന് ഞാൻ കേട്ടിട്ടുണ്ട്" എന്നു പറഞ്ഞു. ഉടനെ സ്വാമികൾ "ഞാൻ ഗുരുഭ്രാതാവോ! ഞാൻ ശ്രീ സ്വാമിജിയുടെ ദാസന്മാരുടേയും ദാസൻ!" എന്നാണ് മറുപടി പറഞ്ഞതു്. ഈ ദാസഭാവം വാക്കിൽ മാത്രമല്ല ആചരണത്തിലും സ്വാമികൾ യഥാർത്ഥവും, വ്യക്തവുമാക്കിയിരുന്നു.

## ശ്രീ സ്വാമിജിയുടെ "ബട്ലർ".

ശ്രീ വിവേകാനന്ദസ്വാമികൾ പാശ്ചാത്യദേശത്തുനിന്ന് മടങ്ങി ആലംബജാർ ആശ്രമത്തിൽ എത്തിയതിന്നുശേഷം അദ്ദേഹത്തെ പരിചരിക്കുക എന്നതുകൂടി സ്വാമികളുടെ ഒരു കൃത്യമായി; അതു് ഒരു പ്രധാന ജോലിയും സാധനയുമായി. 'ശ്രീ സ്വാമിജി'യുടെ ബട്ലർ (വെപ്പുകാരൻ) എന്ന് സരസമായി തനിക്ക് താൻതന്നെ പേരിട്ടിരുന്നു. വരാഹനഗരത്തിലും ആലംബജാറിലും സ്വാമികൾ ആശ്രമങ്ങളിലെ പാചകവൃത്തി നടത്തിയിരുന്നുവല്ലൊ. അതിൽ അദ്ദേഹം വിദഗ്ദ്ധനുമായിരുന്നു. വിവേകാനന്ദസ്വാമികൾക്ക് ദേഹസ്ഥിതി അനുസരിച്ച് അപ്പപ്പോൾ പത്ഥ്യവും, ഇഷ്ടവുമായിരുന്ന ഭക്ഷണസാധനങ്ങൾ സ്വാമികളായിരുന്നു തെയ്യാറാക്കിയിരുന്നതു്. ഒരിക്കൽ ചികിത്സയിലായിരുന്ന ശ്രീ വിവേകാനന്ദസ്വാമി ഡോക്ടർ വിധിച്ച തോതിൽ

മാത്രം ഭക്ഷണം കഴിച്ചിരുന്നു. ബട്ളർ പാകംചെയ്തു് കണക്ക പോലെ വിളമ്പിക്കൊടുത്തു. അതിന്റെ രുചി നിമിത്തമായിരിക്കാം "ഒരു കഷ്ണംകൂടി തരൂ തുളസീ" എന്നു് ശ്രീ സ്വാമിജി ആവശ്യപ്പെട്ടു. ഒട്ടും മടിക്കാതെ ബട്ളർ അതു് കൊടുക്കുകയും ചെയ്തു. ഉടനെ ശ്രീ സ്വാമിജി തിരിഞ്ഞു. "ഡോക്ടർ വിധിച്ചതോതിൽ കവിഞ്ഞു് എന്തിനു് എനിക്ക ഭക്ഷണംതന്നു?" എന്നു് ഒരു നടനെപ്പോലെ ദേഷ്യഭാവത്തിൽ ചോദിച്ചു. ബട്ളർക്കു് ലേശവും പരിഭ്രമമുണ്ടായില്ല. ലോകം മുഴുവനും കൈപ്പിടിയിലടക്കുന്ന ഒരാൾ ഒരു ചെറിയ കഷ്ണത്തിനു കെഞ്ചിയാൽ ആർ അതു കൊടുക്കാതിരിക്കും" എന്നങ്ങോട്ടു ചോദിച്ചു. നായകൻ പൊട്ടിച്ചിരിച്ചു. അതൊരു കൂട്ടച്ചിരിക്ക വകയായി.

## ഒരു പരീക്ഷ.

മറ്റൊരിക്കൽ ശ്രീ വിവേകാനന്ദസ്വാമികൾ ഡാർജിലിങ്ങിലേക്ക പോകുവാൻ നിശ്ചയിച്ചു. അനുചരന്മാർ എട്ടുപത്തു പേർ ഉണ്ടാകും, രാവിലെ പത്തു മണിക്കു് യാത്ര പുറപ്പെടണം. ഈ വിവരം രാവിലെ എട്ടുമണി കഴിഞ്ഞു് ബട്ളരെ അറിയിച്ചു. അപ്പോൾ ഒരു മണിക്കൂർ സമയംകൊണ്ടു് പത്തുപേൎക്ക ഭക്ഷണം പാകംചെയ്യണം! ഇതൊരു പരീക്ഷയായിരിക്കുമോ? ശരി, തോൽമ പാററുതല്ലോ. ഉടനെ ഗ്യാസടുപ്പുകൾ (Stoves) നിരത്തലെ വെച്ചു കത്തിച്ചു. സാധനങ്ങൾ പലതും സരസമായി പാകംചെയ്തു് വിളമ്പിക്കൊടുത്തു.

## സ്വാധീനത.

ബട്ളരും പരിചാരകന്മായിരുന്നാലും സ്വാമികൾ മററാൎക്കമില്ലാതിരുന്ന വിധം സ്വാതന്ത്ര്യത്തോടുകൂടി നായകനോടു് പെരുമാറിയിരുന്നു. ഏതു കാൎയ്യവും സങ്കോചംകൂടാതെ ചോദിപ്പാനോ ആവശ്യപ്പെടുവാനോ സ്വാമികൾക്കു് സ്വാതന്ത്ര്യമുണ്ടാ

യിരുന്നു. മന്ത്രദീക്ഷയ്ക്കു് സാധാരണമായി മുന്നറിയിപ്പും, അനുവാദവും, ഒരുക്കങ്ങളും ആവശ്യമാണല്ലോ. അതൊന്നും കൂടാതെ ഒരാൾക്കു് ഉപദേശം കൊടുക്കണം എന്നു് സ്വാമികൾ ആവശ്യപ്പെട്ടു; കൊടുപ്പിച്ചു. അതിനെപ്പററി ഉപദിഷ്ടൻ (ശുദ്ധാനന്ദസ്വാമികൾ) ഇങ്ങനെ പറഞ്ഞിട്ടുണ്ടു്:—

"ശ്രീ സ്വാമിജി ഡാർജീലിങ്ങിൽനിന്നു് ബ്രഹ്മാനന്ദജി യോഗാനന്ദജി മുതലായവരോടുകൂടി മടങ്ങിവന്ന ശേഷം ഒരു ദിവസം രാവിലെ ഞാൻ മുറിയിൽ ഇരിക്കുകയായിരുന്നു. അപ്പോൾ നിർമ്മലാനന്ദസ്വാമികൾ വന്നു് എന്നോടു് ശ്രീ സ്വാമിജിയുടെ അടുക്കൽനിന്നു് ഉപദേശം വാങ്ങണമോ എന്നു് ചോദിച്ചു. ഉപദേശസമ്പ്രദായത്തെപ്പററി എനിക്കൊന്നും അറിവുണ്ടായിരുന്നില്ല. വേണം എന്നുതന്നെ ഞാൻ മറുപടി പറഞ്ഞു. അന്നു് ശ്രീസ്വാമിജി ശരത്ചന്ദ്രചക്രവർത്തിക്കു മന്ത്രം ഉപദേശിക്കുന്നുണ്ടായിരുന്നു. അതു കഴിഞ്ഞ വഴിയെ നിർമ്മലാനന്ദസ്വാമികൾ എന്നെ കൂട്ടിക്കൊണ്ടു് ശ്രീകോവിലിൽ ശ്രീ സ്വാമിജിയുടെ അരികത്തുചെന്നു. ഈ ആൾക്കും ഉപദേശം കൊടുക്കണം എന്നു പറഞ്ഞു. ഒരു തടസ്ഥവും പറയാതെ ശ്രീ സ്വാമിജി എന്നോടു് ഇരിക്കുവാൻ പറഞ്ഞു. വിധിപ്രകാരം ഉപദേശം തന്നനുഗ്രഹിക്കുകയുംചെയ്തു. അനന്തരം സ്വാമിജി പുറത്തുവന്നു് സന്തോഷത്തോടുകൂടി 'ഇപ്പൊസി ഇന്നു് രണ്ടു് ആഹുതിയാണു് നടത്തിയതു്" എന്നു പറഞ്ഞു'.

സ്വാമികൾക്കു് നേരംപോക്കും സഹജമായിരുന്നു. എന്നാൽ അതും കാര്യത്തിൽ തട്ടുന്നതായിരുന്നു. ഇതിന്നു മുമ്പു് പറഞ്ഞ ശ്രീ ശരത്ചന്ദ്രചക്രവർത്തി അദ്വൈത പക്ഷക്കാരനായിരുന്നു. ഒരിക്കൽ സ്വാമികൾ അദ്ദേഹത്തോടു് അദ്വൈതത്തെപ്പററി സംസാരിക്കുന്നതിന്നിടയിൽ ശ്രീ വിവേകാനന്ദസ്വാമികൾ അവിടെഎത്തി. വിവേകാനന്ദസ്വാമികൾ ശിഷ്യനോടു് "എന്താ ഇപ്പൊസിയുമായുള്ള വാദപ്രതിവാദം!"

ശിഷ്യൻ: — വേദാന്തത്തിലെ ബ്രഹ്മം എന്താണെന്നു് തനിക്കും തൻെറ സ്വാമിജിക്കും മാത്രമേ അറിഞ്ഞുകൂടു. ഞങ്ങൾക്കു് കൃഷ്ണസ്സഭഗവാൻ സ്വയം എന്നു അറിയാവു.

ശ്രീ സ്വാ: — അതിന്നു് താൻ എന്തു് മറുപടി പറഞ്ഞു?

ശിഷ്യൻ:— ബ്രഹ്മം മാത്രമാണു് സത്യവസ്തു. അതു് സാക്ഷാൽക്കരിച്ച ഒരു വ്യക്തിയായിരുന്നു ശ്രീകൃഷ്ണൻ എന്നു ഞാൻ പറഞ്ഞു. നിർമ്മലാനന്ദസ്വാമികൾ വാസ്തവത്തിൽ അദ്വൈതത്തിൽ വിശ്വസിക്കുന്നുണ്ടു്. വാദത്തിന്നുവേണ്ടി ദ്വൈതപക്ഷമെടുത്തു് സിദ്ധാന്തിക്കുകയാണു്. അദ്ദേഹം ആദ്യമായി സഗുണഭാവത്തെ സ്ഥാപിച്ചു് ക്രമത്തിൽ തക്കയുക്തികളെക്കൊണ്ടു് അദ്വൈതനിർഗ്ഗുണഭാവം ഉറപ്പിക്കുകയാണു്. ഇങ്ങനെയാണു് എനിക്കു് തോന്നിയതു്.

ശ്രീ സ്വാ: — തനിക്കു് അങ്ങോട്ടു് പറയാമായിരുന്നില്ലേ? മഹാശയാ, താങ്കൾ ഒരു നാസ്തികനാണു്, ഒന്നിലും വിശ്വാസമില്ലാത്തവനാണു് എന്നു്. (ഇതുകേട്ടു് എല്ലാവരും ചിരിച്ചു.) ശ്രീ സ്വാമിജി തുടൻ പറഞ്ഞു: 'അദ്ദേഹത്തിന്നു് (നിർമ്മലാനന്ദസ്വാമികൾക്കു്) തന്നോടു് വളരെ താല്പര്യമുണ്ടു്. അതുകൊണ്ടാണു് തന്നെ അലട്ടുന്നതു്''.

സ്വാമികൾക്കു് ആ ശിഷ്യനോടു് വളരെ താല്പര്യമായിരുന്നു. അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'സ്വാമിശിഷ്യസംവാദം' എന്ന ഗ്രന്ഥത്തിൽ ഗ്രന്ഥരചനക്കു് സ്വാമികൾ ആ ശിഷ്യനെ വളരെ പ്രോത്സാഹിപ്പിച്ചിരുന്നു എന്നും അദ്ദേഹത്തോടു് താൻ വളരെ കൃതജ്ഞനാണെന്നും പറഞ്ഞിട്ടുണ്ടു്.

## പ്രാസംഗികൻ.

സ്വാമികളിൽ മറഞ്ഞായ ശക്തി കിടപ്പുണ്ടു് എന്നു് ബ്രഹ്മാനന്ദസ്വാമികൾക്കു് അയച്ച കത്തിൽ ശ്രീ സ്വാമിജി അറിയി

ച്ചിരുന്നുവല്ലോ. ആ ശക്തി പ്രകാശിപ്പിപ്പാൻ അദ്ദേഹം ശ്രമി ക്കയും ചെയ്തിരുന്നു. ഒരിക്കൽ ഒരു പൊതുയോഗത്തിൽ പ്രസം ഗിപ്പാൻ ശ്രീ വിവേകാനന്ദസ്വാമിജിയെ ക്ഷണിക്കുകയും അദ്ദേഹം അതു് സ്വീകരിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. എന്നാൽ നിശ്ചിത ദിവസം അദ്ദേഹം തുളസിയെ വിളിച്ചു് തനിക്കു് ശരീരസുഖമില്ലെന്നും തനിക്കു പകരം തുളസി ചെന്നു് പ്രസംഗിക്കണമെന്നും പറഞ്ഞു. പ്രസംഗിപ്പാൻ എനിക്കു് കഴിവില്ല. ഞാൻ ഒരിക്കലും പ്രസംഗിച്ചിട്ടില്ല. ഇന്നു് പ്രസം ഗിക്കാൻ ഞാൻ പോകുന്നതുമില്ല എന്നായിരുന്നു സ്വാമികളുടെ മറുപടി. അതുകേട്ടു് ശ്രീ സ്വാമിജി "അതാണു് തുളസിയുടെ നിലയെങ്കിൽ ഇന്നു് ഞാൻ ആഹാരം കഴിക്കുന്നില്ല. ജലപാനം പോലുമെനിക്കാവശ്യമില്ല" എന്നു പറഞ്ഞു. തുളസി പിന്നെയും പതിവുപോലെ പ്രാത:കാല ഭക്ഷണം തയ്യാറാക്കി സ്വാമിജിയുടെ മുമ്പിൽ കൊണ്ടുപോയിവെച്ചു. എന്നാൽ ശ്രീ സ്വാമിജി അ തിൽ ദൃഷ്ടി പതിപ്പിച്ചില്ല, അതിനെ സ്പർശിച്ചില്ല, സ്വസ്ഥ നായി ഇരുന്നതേയുള്ളു. ഈ സംഭവം വിവരിക്കുമ്പോൾ സ്വാ മിജി ഇങ്ങിനെ പറഞ്ഞു. "അനുസരണക്കേടിന്നു് ശിക്ഷയാ യിട്ടു് ആശ്രമത്തിൽനിന്നു് പുറത്തു പോകാനാണു് എന്നോടു് കല്പിച്ചിരുന്നതു് എങ്കിൽ ഞാൻ പോകുമായിരുന്നു. എൻെറ കുററത്തിന്നു് എന്നെ ശിക്ഷിക്കാതെ താൻ നിരാഹാരനായിരി ക്കുക എന്നു നിശ്ചയിച്ചതു് എനിക്കു് ഒരു വിധത്തിലും സഹി ക്കവയ്യായിരുന്നു. അദ്ദേഹത്തെക്കൊണ്ടു് ഭക്ഷണം കഴിപ്പിക്കാൻ എന്തു വേണമെങ്കിലും ചെയ്യാം എന്നു നിശ്ചയിച്ചു് ഞാൻ അടുത്തുചെന്നു് 'ഞാൻ പോയി പ്രസംഗിച്ചുകൊള്ളാം' എന്നു് സമ്മതിച്ചു. അദ്ദേഹത്തിന്നതു് വളരെ സന്തോഷമായി",

നിശ്ചയിച്ചപ്രകാരം സ്വാമികൾ യോഗത്തിൽ ചെന്നു. "ശ്രീ സ്വാമിജിക്ക ശരീരസൌഖ്യമില്ലാത്തതിനാൽ ഇന്നിവിടെ വരുവാൻ സാധിക്കാത്തതിൽ അദ്ദേഹം വ്യസനിക്കുന്നു. ഈ വിവരം ഇവിടെ അറിയിപ്പാൻ അദ്ദേഹം എന്നെ ഏല്പിച്ചയച്ചിരിക്കയാണ്. ഞാൻ ഒരു പ്രാസംഗികനല്ല എന്നു നിങ്ങൾക്കറിവുള്ളതാണല്ലോ. എന്നാൽ ശ്രീ സ്വാമിജിയുടെ ആജ്ഞയനുസരിച്ച് രണ്ടു വാക്ക പറയാം എന്നുമാത്രം ഉദ്ദേശിക്കുന്നു". ഇങ്ങനെ മുഖവുരയോടുകൂടി സ്വാമികൾ സംസാരിച്ചുതുടങ്ങി. ക്രമത്തിൽ സംസാരത്തിന്റെ രീതി മാറി, ഭാഷ പ്രസംഗരീതിയിലേക്ക കടന്നുതുടങ്ങി. ആശയങ്ങളും, പദങ്ങളും വളൎന്നു, തെളിഞ്ഞുതുടങ്ങി. സംസാരമായി ആരംഭിച്ചതു് സാരസപ്രസംഗമായി അവസാനിച്ചു. അതു കഴിഞ്ഞു് സ്വാമികൾ ആശ്രമത്തിലെത്തുന്നതിന്നുമുമ്പു് യോഗഭാരവാഹികൾ ശ്രീ സ്വാമിജിയെ ചെന്നുകണ്ടു് പ്രസംഗത്തെ പ്രശംസിച്ചു നന്ദി പ്രദൎശിപ്പിച്ചുകഴിഞ്ഞിരുന്നു. ശ്രീ സ്വാമിജി സന്തുഷ്ടനായി തുളസിയെ വിളിച്ചു പുറത്തു തട്ടിക്കൊണ്ടു് 'വളരെ നന്നായി തുളസി. അതിന്നു കഴിവുണ്ടെന്നു എനിക്ക നിശ്ചയമുണ്ടായിരുന്നതുകൊണ്ടല്ലേ പ്രസംഗിപ്പാൻ ഞാനാവശ്യപ്പെട്ടതു്? പ്രസംഗം വളരെ നന്നായി എന്നു് അവർ ഇവിടെ വന്നു് അറിയിച്ചു' എന്നു പറഞ്ഞു് സ്വാമികളെ അഭിനന്ദിച്ചു.

## ആശ്രമസ്ഥാനാന്തരം.

---

ആലംബസാർ ആശ്രമഭവനവും ഒഴിഞ്ഞുകൊടുക്കേണ്ടിവന്നു. 1898-ൽ അതു് നീലാംബര മുഖൎജിയുടെ ഉദ്യാനഭവനത്തിലേക്ക മാററി. അവിടെയും ജീവിതരീതി യഥാപൂൎവ്വം തുടൎന്നു. ജപം, ധ്യാനം, ഗാനം, സംകീൎത്തനം; അദ്ധ്യയനം, അദ്ധ്യാപനം,

എന്നിവയും തത്വജ്ഞാനചർച്ചകളും, പ്രശ്നോത്തരങ്ങളും ഇടകലൎന്നു നടന്നു. നായകന്റെ (ശ്രീ വിവേകാനന്ദസ്വാമികളുടെ) സാന്നിദ്ധ്യമുണ്ടായിരുന്നതുകൊണ്ടു് പരിപാടികൾക്കെല്ലാം ബലവും, തെളിമയും പ്രത്യേകം അനുഭവപ്പെട്ടിരുന്നു. പ്രശ്നങ്ങൾ ഉന്നയിപ്പാൻ ശ്രീ സ്വാമിജി സന്യാസിമാരേയും, ബ്രഹ്മചാരികളേയും ക്ഷണിക്കും. വിഷയങ്ങളിൽ പ്രകാശം വീശിപ്പരത്തുന്ന വിധം ഉത്തരങ്ങൾ ചിലപ്പോൾ താൻതന്നെ കൊടുക്കും. മററു ചിലപ്പോൾ അതിന്നു് ഗുരുഭ്രാതാക്കളോടാവശ്യപ്പെടും. ആ അവസരങ്ങളിൽ സ്വാമികൾ (കഥാപുരുഷൻ) സവിശേഷം ശോഭിച്ചു. പ്രത്യക്ഷതിവിഷയത്തിൽ നായകനെ ഒഴിച്ചാൽ സ്വാമികൾതന്നെ മുന്തിനിന്നിരുന്നു. ആ കാലത്തെയും, സ്വാമികളേയും സംബന്ധിച്ചു് നായകന്റെ ഒരു ശിഷ്യൻ വന്ദ്യനായ ജ്ഞാനമഹാരാജ് പറഞ്ഞിട്ടുള്ളതാവിതു്:—

ആ പഴയകാലത്തു് ഞാൻ നിൎമ്മലാനന്ദസ്വാമികളുമായി അടുത്തു പരിചയിച്ചിരുന്നു. അദ്ദേഹം വ്യായാമപരിശീലനത്താൽ ആരോഗ്യവും, ബലവും സ്വയം സമ്പാദിച്ചതിനെ തുടൎന്നു മററുപലരേയും വ്യായാമം ശീലിപ്പിച്ചിരുന്നു. ഞങ്ങളോടൊപ്പം തോട്ടത്തിലും വയലിലും വേലചെയ്യുന്നതു് അദ്ദേഹത്തിന്നു് സന്തോഷമായിരുന്നു. ഫുട്ബാൾ, ബാററ്മിൻറൺ മുതലായ കളികളിലും അങ്ങിനെതന്നെ. ഒരു നല്ല ഗായകനായിരുന്ന അദ്ദേഹം ഞങ്ങളെ ഗാനത്തോടുകൂടി നൃത്തം വെപ്പാനും പ്രോത്സാഹിപ്പിച്ചിരുന്നു. ശ്രീ വിവേകാനന്ദസ്വാമിജിക്കു് അദ്ദേഹത്തോടു് ഒരു പ്രത്യേകസ്നേഹമുണ്ടെന്നു് തോന്നിയിരുന്നു. ഞങ്ങൾ വല്ല പിഴയുംചെയ്താൽ അദ്ദേഹത്തോടായിരുന്നു ശ്രീ സ്വാമിജി ആവലാതി പറഞ്ഞിരുന്നതു്. ഞങ്ങളോടെന്നപോലെ നേരമ്പോക്ക് അദ്ദേഹം ശ്രീസ്വാമിജിയോടു് പറഞ്ഞിരുന്നു. അവർ രണ്ടുപേരും ഒരേ ഹുക്കയിൽനിന്നു് പുകവലിച്ചു് വൎത്തമാനം പറഞ്ഞു് രസിച്ചിരിക്കും. ഏററവും

ആൎജ്ജവശീലനായിരുന്നു അദ്ദേഹം. വക്രതയും, കാപട്യവും അദ്ദേഹത്തിന്നു് ദുസ്സഹമായിരുന്നു. അതുണ്ടെന്നു കാണുന്നേടത്തു് അദ്ദേഹം മുഖം നോക്കാതെ തുറന്നു പറയും. അദ്ദേഹവും തുരീയാനന്ദസ്വാമികളുമായിരുന്നു സംസ്കൃതവും, പ്രാച്യ—പാശ്ചാത്യ തത്വശാസ്ത്രങ്ങളും പഠിപ്പിച്ചിരുന്നതു്. അവർതന്നെ ചോദ്യോത്തരക്ലാസ്സുകളും നടത്തിയിരുന്നു. ക്ലാസ്സുകളിൽ പലപ്പോഴും ഞാൻ ഹാജരായിരുന്നിട്ടുണ്ടു്. ചോദ്യങ്ങൾക്കു് അദ്ദേഹത്തിൻെറ മറുപടികൾ സരസങ്ങളും ഒരു പ്രത്യേകതയുള്ളവയുമായിരുന്നു. പ്രഷ്ടാവിൻെറ ഹൃദയമറിഞ്ഞു് അയാൾക്കു പററിയ വിധമായിരുന്നു അദ്ദേഹം സമാധാനം പറഞ്ഞിരുന്നതു്.

ശ്രീ ബലരാംമന്ദിരത്തിലെ നരേശചന്ദ്രഘോഷനും സ്വാമിമാരൊന്നിച്ചു് പരിചയിച്ചിട്ടുള്ള ആളായിരുന്നു. അദ്ദേഹം ഇങ്ങിനെ പറഞ്ഞിട്ടുണ്ടു്:— ശ്രീ സ്വാമിജിയും (വി. സ്വാമിയും) നിൎമ്മലാനന്ദസ്വാമികളും വളരെനേരം സംഭാഷണം ചെയ്തുകൊണ്ടിരിക്കും. അതിനിടക്കു് ചിലപ്പോൾ ശ്രീ സ്വാമിജി പാട്ടു പാടുവാൻ തുടങ്ങും. ഉടനെ നിൎമ്മലാനന്ദസ്വാമികൾ പഖാവജ് വാദ്യം കൊട്ടുകയും. ചില ദിവസങ്ങളിൽ ഒരു രാത്രി മുഴുവൻ അവർ അങ്ങനെ രസിച്ചിരിക്കും. അവൎക്കു തമ്മിലുള്ള അടുപ്പവും സ്നേഹവും ഞാൻ എത്രയോ നേരിട്ടു കണ്ടിട്ടുള്ളതാണു്.

ഈ കാലത്താണു് ഹിന്ദുജന സമുദായാചാരത്തിൽ സാരമായ ചില മാററങ്ങൾ ശ്രീ സ്വാമിജി (വിവേകാനന്ദസ്വാമി) നടപ്പിൽ വരുത്തിയതു്. വൈദിക ഹിന്ദുക്കളുടെ ദൃഷ്ടിയിൽ വെള്ളക്കാർ മ്ലേച്ഛരും തൊട്ടുകൂടാത്തവരുമായിരുന്നു. എന്നാൽ ശ്രീ സ്വാമിജിയുടെ ശിഷ്യരും ഭക്തരുമായിരുന്ന വെള്ളക്കാരെ ശ്രീ സ്വാമിജി ഹിന്ദുസമുദായത്തിലെ അംഗങ്ങളെപ്പോലെയാക്കി വൈദികാചാരനിഷ്ഠരെക്കൊണ്ടു് അവരെ സമുദായാംഗങ്ങളായി സ്വീകരിപ്പിച്ചു. സിസ്റ്റർ നിവേദിത (Miss Margarette Noble) എന്ന ഇംഗ്ലീഷുകാരിയായ സ്വാമിയുടെ ശിഷ്യക്കു്

ഭഗവാൻെറ ശ്രീകോവിലിൽവെച്ചു വൈദികവിധിപ്രകാരം മന്ത്ര ദീക്ഷ കൊടുത്തു. ഉത്തമ ബ്രാഹ്മണകുലത്തിൽ ജനിച്ചുവളൎന്നു് ബ്രാഹ്മണവൃത്തിയിലിരുന്ന ശ്രീ. ശ്രീമാതൃദേവി ശ്രീ സ്വാമിജിയുടെ വിദേശശിഷ്യരെ സ്വന്തം സന്താനങ്ങളെന്നപോലെ സ്വീകരിച്ചു. ബ്രാഹ്മണാചാരം നിഷ്കൎഷയായി പാലിച്ചുവന്ന വൃദ്ധയായ ശ്രീ അഘോരമണീദേവി — ഗോപാലമാതാവു് — വെള്ളക്കാരുമായി കുടുംബാംഗങ്ങളോടെന്നപോലെ പെരുമാറി. അവരോടെ പ്പമിരുന്നു് ഭക്ഷണം കഴിച്ചിരുന്നു. അവരുടെ അന്ത്യകാലത്തു് സിസ്റ്റർ നിവേദിത (Miss Margarette Noble) ആയിരുന്നു. അവരെ സ്വന്തം മാതാവിനെ എന്നപോലെ സ്നേഹിച്ചു് അടുത്തിരുന്നു് പലദിവസവും ശുശ്രൂഷിച്ചിരുന്നതു്. പൂൎവ്വാചാര നിഷ്ഠയോടുകൂടിയിരുന്ന ഉയൎന്നജാതി ഹിന്തുക്കൾ മ്ലേച്ഛരെന്നും അസ്പൃശ്യരെന്നും കരുതിയിരുന്ന വെള്ളക്കാരെ സ്വജനങ്ങൾ എന്നുതന്നെ വിചാരിച്ചു് ഒന്നിച്ചു് കൂടിക്കഴിയണം എന്നു ശ്രീ വിവേകാനന്ദസ്വാമികൾ ഒരിക്കലും ആവശ്യപ്പെട്ടിരുന്നില്ല. ജന്മംകൊണ്ടും വൎണ്ണംകൊണ്ടും അവർ വിദേശീയരും ഭിന്നവൎഗ്ഗക്കാരുമായിരുന്നാലും സ്വാമിജിയുടെ ശിഷ്യത്വവും സംസ്കാരവും ഇന്ത്യയോടും ഇന്ത്യക്കാരോടും അവൎക്കുണ്ടായിരുന്ന സ്നേഹാദരങ്ങളും നിമിത്തം അവർ ഇന്ത്യക്കാരും ഹിന്തുക്കളും ആയിരുന്നു. ശ്രീ മാതൃദേവിയുടെ ഭക്തജനങ്ങളും അനുയായികളും അവരെ ആ വിധത്തിൽ സ്നേഹിച്ചിരുന്നതുകൊണ്ടു് വിശേഷിച്ചും ഹിന്തുജന സമുദായത്തിൽ അവൎക്കു് അംഗത്വം സിദ്ധമായി. ബേലൂർമഠത്തിൽ ശ്രീകോവിലിനുള്ളിൽ വെച്ചായിരുന്നുവല്ലോ നിവേദിതയ്ക്കു് ബ്രഹ്മചൎയ്യദീക്ഷാകൎമ്മം നടത്തിയതു്.

ജന്മനാ ദ്വിജന്മാരല്ലാത്തവൎക്കും ഗായത്രി മന്ത്രോപദേശവും യജ്ഞോപവീതവും കൊടുപ്പാൻ സ്വാമികൾ നിശ്ചയിച്ചതും ആറേഴുംപേൎക്കു് കൊടുപ്പിച്ചതും ഈ കാലത്തു് ഇവിടെ വെച്ചായിരുന്നു. ഇതു് കേരളത്തിലും നടപ്പാക്കേണമെന്നു് കഥാപുരു

ഷൻ ഉപദേശിക്കയും ഒററപ്പാലത്തുവെച്ച് നടപ്പാക്കുകയും ചെയ്തു.

ഇവിടെനിന്നാണ് ഭഗവാന്റെ ഭൌതികാവശിഷ്ടം വിവേകാനന്ദസ്വാമികൾ തന്റെ തോളിൽ എടുത്തുവെച്ച് കഥാപുരുഷനും മററു പരിവാരങ്ങളും ഒന്നിച്ച് ബേലൂർമഠസ്ഥാനത്ത് കൊണ്ടുപോയി പ്രതിഷ്ഠിച്ചതു്. സ്വാമികളുടെ കർമ്മരീതിയും ആശയങ്ങളും കണ്ടും കേട്ടും ആലോചിച്ചും ശരിയായ് മനസ്സിലാക്കിയ സഹപ്രവർത്തകനും ഗുരുഭ്രാതാവുമായ കഥാപുരുഷൻ സ്വാമികളുടെ പകർപ്പെന്നപോലെയും തന്മയനായും ശോഭിച്ചു.

1899ൽ വിവേകാനന്ദസ്വാമികൾ ധർമ്മപ്രചാരണത്തിനു വേണ്ടി ശാരദാനന്ദസ്വാമികളെ ഗുജറാത്തിലേക്കും തുരീയാനന്ദസ്വാമികളെ കത്തിയവാറിലേക്കും നിയോഗിച്ചയച്ചു. അവർ രണ്ടുപേരും ആശ്രമത്തിൽ ഭാരപ്പെട്ട പലകൃത്യങ്ങളും നടത്തുന്നവരായിരുന്നു. രണ്ടുപേരും പണ്ഡിതന്മാരും പാശ്ചാത്യദേശത്ത് ധർമ്മപ്രചാരണം നടത്തിയവരുമായിരുന്നു.

ശാരദാനന്ദസ്വാമികൾ കാര്യദർശിയുടെ നിലയിൽ ആശ്രമകാര്യങ്ങളെല്ലാം അന്വേഷിച്ചുവന്നിരുന്നു. തുരീയാനന്ദസ്വാമികൾ ശാസ്ത്രാധ്യാപനാദി കാര്യങ്ങളിലും വ്യാപൃതനായിരുന്നു. ഇവരെ രണ്ടുപേരെയും കൃത്യാന്തരങ്ങളിൽ നിയോഗിച്ച് ദൂരദേശങ്ങളിലേക്ക് അയച്ചതു നിമിത്തം അവർ നടത്തിയിരുന്ന ആശ്രമജോലിമുഴുവൻ കഥാപുരുഷനെയാണ് ഏല്പിച്ചതു്. പിന്നീട് 1901 ഫെബ്രുവരിമാസത്തിൽ നായകന്റെ സന്നിധിയിൽവെച്ച് ബേലൂർമഠം ട്രസ്റ്റികളുടെ പ്രഥമയോഗം കൂടിയതിൽ കഥാപുരുഷനെ സംഘം ഉപകാര്യദർശിയായി സർവ്വസമ്മതമായി തെരഞ്ഞെടുത്തു. തൽസംബന്ധമായ കൃത്യങ്ങളും സ്വാമിജി സഹജപാടവത്തോടും ശുഷ്കാന്തിയോടും കൂടി നടത്തിവന്നു.

# തൃതീയോല്ലാസം

## വീണ്ടും ഹിമാലയത്തിൽ.

മേൽ വിവരിച്ചപ്രകാരം 1897-ൽ ശ്രീ വിവേകാനന്ദ സ്വാമികൾ പാശ്ചാത്യദേശത്തുനിന്നു മടങ്ങിവന്നതുമുതൽ 1902 വരെ ആറുകൊല്ലത്തോളംകാലം കഥാപുരുഷൻ ആശ്രമത്തിൽ നിരന്തരകൃത്യവ്യഗ്രനായി ഇരുന്നു. അദ്ദേഹത്തിന്നു ആ കാലത്തും താൻ ചിരകാലം തപോനിഷ്ഠനായി വർത്തിച്ചിരുന്ന ഹിമാലയത്തിന്റെ സ്മരണ ഉടനുടെകൊണ്ടിരുന്നു. പ്രകൃത്യാ പവിത്രനും ഉദാരഗംഭീരനും ആയിരുന്ന സ്വാമികൾക്കു ഹിമവാന്റെ പവിത്രതയും ഗാംഭീര്യവും സ്മരണയിൽ, സുസ്ഥിരമായിരുന്നു എന്നുതന്നെ പറയാം. 1902 ആദിയിൽ ശ്രീ വിവേകാനന്ദ സ്വാമികൾ ആശ്രമംവിട്ടു ദൂരെ—പക്ഷേ മായാവതിയിൽ-ആയിരുന്നപ്പോൾ സ്വാമികൾക്കു ആശ്രമകൃത്യങ്ങളിൽനിന്നു് അല്പം ഒഴിവുകിട്ടി. ആ സമയത്തു് ഹിമാലയം സ്വാമികളെ വീണ്ടും ആകർഷിച്ചു. അതിലെന്താശ്ചര്യം?

ആരെത്തന്നെ ഹിമാലയം ആകർഷിക്കയില്ല. ദർശനമാത്രത്തിൽ മനസ്സിനെ ക്ഷുദ്രവിഷയങ്ങളിൽനിന്നു് ഉദ്ധരിച്ചു ദിവ്യതയിലേക്കു ഉയർത്തിക്കൊണ്ടു പോകുന്ന വിശുദ്ധ പ്രോത്തുംഗ ഹിമധാമം! അതൊരു വെറും പർവ്വതമല്ല. ഭഗവാൻതന്നെ പ്രത്യക്ഷമായിനിലകൊള്ളുന്ന സ്ഥാവരമൂർത്തി. "സ്ഥാവരാണാം ഹിമാലയഃ" ശ്രുതികൾപോലും "യസ്യൈതേ ഹിമവന്തോ മഹിത്വാ". ആരുടെ മഹത്വത്തെ ഈ ഹിമാലയങ്ങൾ വിളംബരംചെയ്യുന്നു, എന്നു് സാദരം പുകഴ്ത്തിയിരിക്കുന്ന നാഗരാജൻ! "ന്യസ്തദണ്ഡപ്രഹർഷഃ" രമശാന്തന്മാരായ മഹർഷികളെ പുളകംകൊള്ളിക്കുന്നതു് എന്നു പുരാണങ്ങൾ വാഴ്ത്തുന്ന ശാന്തി നികേതം! ദേവതാത്മാവായ ഗൗരീഗുരു എന്നു കാളിദാസനും

പാപച്ഛേദകരങ്ങളായ മനോഭാവങ്ങളെ ഉദിപ്പിക്കുന്ന ("സംഭവന്തി മതയോ ഭാരത:") എന്നു് ഭാരതിയും വർണ്ണിച്ചിരിക്കുന്ന ദേവഭൂമേ! സച്ചിദാനന്ദാനുഭവത്തിന്നു് ഉറവിടമായും സനാതന ധർമ്മ ഉറക്കറയും ഭാരതത്തിന്നു് ശിരോലങ്കാരമായും നിലകൊള്ളുന്ന ആ ഹിമാചലത്തിലേക്ക സ്വാമികൾ വീണ്ടും തപശ്ചര്യക്കു ചെന്നു.

നായകൻ ആശ്രമത്തിൽ മടങ്ങിയെത്തി; തുളസിയെ അവിടെ കാണ്മാനില്ല. എപ്പോൾ തിരിച്ചുവരും എന്നു് നിശ്ചയമില്ല. ദീർഘകാലം ഹിമാലയത്തിലിരുന്നേക്കുമോ എന്നു് ശങ്കിച്ചും ധർമ്മപ്രചരണത്തിന്നും ആശ്രമകാര്യനിർവ്വഹണത്തിന്നും ഇവിടെ ഉണ്ടായിരിക്കുന്നതു് ആവശ്യമാണെന്നു കണ്ടും അദ്ദേഹത്തോടും മടങ്ങിവരുവാൻ നായകൻ ആവശ്യപ്പെട്ടു. ചിലദിവസങ്ങൾകൂടി തപശ്ചര്യയിൽ ഇരുപ്പാൻ ആഗ്രഹിക്കുന്നു, അതിന്നനുവദിക്കണം എന്നു സ്വാമികൾ മറുപടിയായി അറിയിച്ചു അപ്പോൾ ശ്രീ സ്വാമിജി "ഇവിടെ ഭാരതഭൂമിയിൽ അലഞ്ഞു നടക്കുന്ന സന്യാസികൾക്കു കുറവില്ല. തുളസി ഇനി ആ കൂട്ടത്തിൽ ഒരുവനാകുന്നതു് ഞാൻ ഇഷ്ടപ്പെടുന്നില്ല" എന്നു സ്വാമികളെ അറിയിച്ചു. സ്വാമികൾ തിരിച്ചുവരുവാൻ ഒരുങ്ങി. എന്നാൽ പുറപ്പെടുന്നതിന്നുമുമ്പു് അദ്ദേഹത്തിന്നു ഒരു കമ്പികിട്ടി. അടിയന്തിരമായി മടങ്ങിച്ചെല്ലണം എന്നു് ശ്രീ സ്വാമിജിയുടെ കമ്പിയായിരിക്കും, എന്നു വിചാരിച്ചു. അതു തുറന്നു വായിച്ചു. ഹാ! കോലം അചിന്തിതം—അവിശ്വാസ്യം ആയിരുന്നു കമ്പിവർത്തമാനം. തന്റെ ഭ്രാതാവു്, നായകൻ, ഗുരു,— തന്റെ സർവ്വസ്വമായ ശ്രീ സ്വാമിജി മഹാസമാധിയടഞ്ഞു, എന്നായിരുന്നു കമ്പിവാർത്ത. പെട്ടെന്നു ഇടിതട്ടിയതിന്നു തുല്യംതന്നെയായിരുന്നു അനുഭവം! സ്വാമിജി ക്ഷീണിച്ചു തീരെയവശനായി, വഴിയെ രോഗഗ്രസ്തനും ആയി.

## സ്വപ്നദർശനം

രോഗം വിഷമഘട്ടത്തിലായി. ജീവിതം സന്നിഗ്ദ്ധാവസ്ഥയിൽ എത്തിയ ഒരു രാത്രി തന്റെ നായകനായ ഗുരുഭ്രാതാവ്—. തന്റെ ശിവൻ അരികത്തുവന്നു് തന്റെ ശയ്യയിൽ ഇരുന്നു. പുഞ്ചിരിതൂകിക്കൊണ്ടു് സുപരിചിതമായിരുന്ന ആ മധുരസ്വരത്തിൽ തുളസി! എന്നുവിളിച്ചു. ഞാൻ വിട്ടുപോയി എന്നോ വിചാരിക്കുന്നതു്? ഇല്ല. ഇല്ല. ഞാൻ എപ്പോഴും ഒരുമിച്ചുണ്ടു്. വ്യസനിക്കേണ്ട, എന്നു് സമാധാനിപ്പിച്ചു. ഇതായിരുന്നു സ്വപ്നദർശനം. ക്രമത്തിൽ രോഗം സുഖപ്പെട്ടു. സഞ്ചരിക്കാം എന്നായി. എന്നാൽ ഭ്രാതാവിന്റെ സാന്നിദ്ധ്യം ഇല്ലാതെ ശൂന്യപ്രായമായ ആശ്രമത്തിൽ ഉടനെ മടങ്ങിച്ചെല്ലുവാൻ സ്വാമികൾക്കു മനസ്സുവന്നില്ല. അവിടെനിന്നും കാശ്മീരിലേക്കു തിരിച്ചു കാശ്മീരിൽ അപ്പോഴത്തെ കാലസ്ഥിതി കടുത്ത തണുപ്പുള്ളതായിരുന്നു. സ്വാമികളുടെ ശരീരം ദുർബ്ബലവും ആയിരുന്നു. അവിടെവെച്ചു് ഏറെത്താമസിയാതെ സ്വാമികൾക്കു് ജ്വരം (ന്യൂമോണിയ) ബാധിച്ചു. അന്നു് കാശ്മീരിൽ ദിവാനായിരുന്നതു് ആശ്രമഭവനത്തിന്റെ ഉടമസ്ഥൻ നീലാംബരമുഖർജിയായിരുന്നു. അദ്ദേഹം വിവരം അറിഞ്ഞു. സ്വാമികളുടെ ചികിത്സക്കുവേണ്ടുന്ന ഏർപ്പാടുകൾ അദ്ദേഹവും സഹധർമ്മിണിയും കൂടിചെയ്തു അവർ കൽക്കത്തയിൽ മഠത്തിലേക്കു് ശ്രീമഹാരാജിനു് വിവരം അറിയിച്ചു. മഹാരാജ് ഉടനെ സ്വാമികൾ കൽക്കത്തക്കു മടങ്ങിവരണം എന്നു് ആജ്ഞാപിക്കയും വഴിച്ചിലവിന്നു് 90ക കമ്പിമണിഓർഡർ അയക്കുകയും ചെയ്തു. സ്വാമികൾ അതനുസരിച്ചു് ആശ്രമത്തിലേക്കു് മടങ്ങിവന്നു.

പിന്നീടു് ശ്രീരാമകൃഷ്ണമഠത്തിന്റെയും മിഷന്റെയും ട്രസ്റ്റിമാരിൽ ഒരാളായി സ്വാമികളെ തിരഞ്ഞെടുത്തു. എന്നാൽ ആ സ്ഥാനം സ്വീകരിപ്പാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. ആശ്രമത്തിൽ ആവശ്യകർത്തവ്യങ്ങൾ എല്ലാം യഥാപൂർവ്വം നിറവേററിക്കൊണ്ടിരിക്കയും ചെയ്തു. അങ്ങനെയിരിക്കെ വമ്പിച്ച മറെറാരു കൃത്യം വന്നുചേർന്നു.

# ദ്വിതീയഭാഗം

ധർമ്മപ്രചാരണം

## പ്രഥമോല്ലാസം

---

### അമേരിക്കയിൽ

മതമഹാസമ്മേളനം

ഇന്ത്യക്കാർ—ഒരു കൂട്ടം കറുത്ത മനുഷ്യർ—അടിമത്വത്തിൽ, അജ്ഞതയിൽ, അന്ധവിശ്വാസത്തിൽ, അനർത്ഥാചാരങ്ങളിൽ കിടന്നുഴലുന്നവർ എന്നായിരുന്നു വെള്ളക്കാരായ പാശ്ചാത്യക്രിസ്ത്യന്മാരുടെ ധാരണ. അവരാവട്ടെ ലോകനായകന്മാരായി സർവ്വശാസ്ത്രവിദ്യകളുടെയും സമ്പൽപ്രൌഢിയുടെയും സംസ്കാരപരിഷ്കാരങ്ങളുടെയും ഉച്ചകോടിയിൽ നിലകൊള്ളുന്നവരെന്നും. ഐഹികവിഷയങ്ങളിൽ മാത്രമല്ല, പാരലൌകികവും ആദ്ധ്യാത്മികവുമായ മതവിഷയത്തിലും ശ്രേഷ്ഠത്വം അവർക്കുതന്നെ എന്നും അവർ വിശ്വസിച്ചിരുന്നു. മനുഷ്യൻ ജന്മനാ പാപി; പാപമോചനത്തിനു മാർഗ്ഗം ഒന്നേഉള്ളു. അത് സർവ്വമനുഷ്യരുടെയും പാപത്തിനു പരിഹാരമായ് തന്നെത്താൻ ബലികൊടുത്ത ദൈവപുത്രനായ ക്രിസ്തുവിൽ വിശ്വസിക്കുക, ക്രിസ്തുമതം അവലംബിക്കുക. മതമെന്ന പേരിൽ അനേകശതം വിശ്വാസങ്ങളും ആചാരങ്ങളും ഭൂമിയിൽ നിലനിന്നുവന്നിട്ടുണ്ട്. എന്നാൽ അതെല്ലാം അന്ധതമൂലമായുണ്ടായിട്ടുള്ളവയാണ്. സത്യപ്രകാശം മനുഷ്യനു ലഭിച്ചിരിക്കുന്നത് ക്രിസ്തുവിൽനിന്നുമാത്രം; ക്രിസ്തുമതം മാത്രം ശരി; ഇതു മററു സർവ്വ മതസ്ഥർക്കും ബോദ്ധ്യമാക്കണം; സർവ്വ മതങ്ങളേയും താരതമ്യപ്പെടുത്തികാണിച്ച് ക്രിസ്തുമതോൽക്കർഷം സ്ഥാപിക്കണം; അതിനുവേണ്ടി ഒരു സർവ്വമത

മഹാസമ്മേളനം വിളിച്ചുകൂട്ടണം. ഈ ആശയും ആശയവും വെച്ചുകൊണ്ടു് സമ്മേളനത്തിന്നു ഒരുക്കംതുടങ്ങി. ലോകത്തിൽ അറിയപ്പെട്ട സർവ്വ രാജ്യങ്ങളിലേക്കും മതസ്ഥാപനങ്ങൾക്കും അറിവിപ്പുകൾ അയച്ചുതുടങ്ങി. എഴുത്തുകളും ലഘുപത്രികകളുമായി അയ്മ്പതിനായിരം തപാൽസാധനങ്ങളാണു് അതിന്റെ പ്രവർത്തകർ പുറത്തേക്കയച്ചതു്, എല്ലാ തീവണ്ടികളും എല്ലാ കപ്പലുകളും അവരുടെ സന്ദേശങ്ങൾ വഹിച്ചുകൊണ്ടു് നടന്നു എന്നു അവർ പ്രസ്താവിച്ചിട്ടുണ്ടു്. മൂപ്പതു മാസങ്ങൾകൊണ്ടാണു് ഒരുക്കങ്ങൾ പൂർത്തിയായതു്. ഓരോ മതത്തിന്റെയും പ്രതിനിധികളെ തിരഞ്ഞെടുത്തു് അധികാരപത്രത്തോടുകൂടി സമ്മേളനത്തിന്നയപ്പാൻ മതാദ്ധ്യക്ഷന്മാരെ അവർ ക്ഷണിച്ചിരുന്നു. എന്നാൽ മററു മതങ്ങൾക്കുള്ളപോലെ ഒരു സംഘടനയൊ കേന്ദ്രസ്ഥാപനമൊ അദ്ധ്യക്ഷനൊ ഹിന്തുമതം എന്നു പറഞ്ഞുവരുന്ന സനാതനധർമ്മത്തിന്നില്ലാതിരുന്നതുകൊണ്ടു് ആ മതം മാത്രം അതിന്നു് ഒരു പ്രതിനിധിയെ തിരഞ്ഞെടുക്കുകയൊ അധികാരപത്രത്തോടുകൂടി സമ്മേളനത്തിന്നു് അയക്കുകയൊ ഉണ്ടായില്ല. ഹിന്തുമതത്തിൽനിന്നു പിരിഞ്ഞു് സ്വതന്ത്രമായി വേർപ്പെട്ടു നിന്ന പഴയ ബുദ്ധമതത്തിന്നും പുതിയ ബ്രഹ്മസമാജത്തിന്നുപോലും പ്രതിനിധികൾ ഉണ്ടായിരുന്നു.

ആവിധം ലോകത്തിലുള്ള മററു സർവ്വമതങ്ങളുടേയും പ്രതിനിധികൾ അവിടെ കൂടിച്ചേർന്നു. സർവ്വ രാജ്യങ്ങളിൽനിന്നും സർവ്വ മതങ്ങളുടേയും പ്രതിനിധികൾ ധർമ്മവിചാരത്തിന്നു ഒന്നിച്ചു ചേരുന്ന സന്ദർഭം, ഒരു മതമഹായോഗം അതിന്നുമുമ്പു് ഒരിക്കലും ഒരിടത്തും ഉണ്ടായിട്ടില്ല. അതു് ലോകത്തിൽ, തത്വവിചാര ചരിത്രത്തിൽ, അതി പ്രധാനവും തേഞ്ഞുമാഞ്ഞുപോകാതെ നിലനില്ക്കുന്നതുമായ ഒരു സംഭവമായിരുന്നു. അതിൽവെച്ചു ഓരോ മതപ്രതിനിധികൾക്കും എന്തായിരുന്നു പ്രഖ്യാപനംചെയ്യാനുണ്ടായിരുന്നതു്? അവരവരുടെ

മതംമാത്രം സത്യവും പൂൎണ്ണവും ആയിട്ടുള്ളതു്; ഇതരമതങ്ങൾ എല്ലാം അബദ്ധജടിലങ്ങൾ, അന്ധവിശ്വാസപ്രചുരങ്ങൾ, അപൂൎണ്ണങ്ങൾ, എന്നായിരുന്നു. അവർ പ്രഖ്യാപനം ചെയ്തതും അങ്ങനെയായിരുന്നു.

എന്നാൽ ആ സൎവ്വലോക സർവ്വമതമഹായോഗം ഉൽഘോഷിക്കേണ്ടിയിരുന്നതു് എന്തായിരുന്നു? സൎവ്വമത സത്യത്വം, മനുഷ്യത്വമാഹാത്മ്യം, മനുഷ്യ സാഹോദൎയ്യം, മതമൈത്രി, ശാന്തി ഇതായിരുന്നു.

ഒരേ മഹാത്മായ ഗർഭത്തിൽ നിന്നു സംജാതരാകുന്നവർ, ഒരേ ഈശ്വരാംശമായ ബീജത്തിന്റെ സന്തതികൾ, യഥാൎത്ഥത്തിൽ സഹോദരന്മാരാകുന്നു. അവരെല്ലാവരും ഉദ്യമിക്കുന്നതു് ഒരേ സത്യത്തിലേക്കു്, ഒരേ പരമാനന്ദധാമത്തിലേക്കു് എത്തിച്ചേരുവാനാകുന്നു. ഭാവിരാജ്യത്തിൽ, അദ്ധ്യാത്മപന്ഥാവിൽ അവർ സഹയാത്രികരാകുന്നു. അവൎക്ക തമ്മിൽ സൌഹാൎദ്ദവും, സഹകരണവും ഉള്ളവരാകേണ്ടതും നിലനിൽക്കേണ്ടതുമാകുന്നു.

ഇതായിരുന്നു ആ മഹാസമ്മേളനത്തിൽ വിളംബരംചെയ്യേണ്ടിയിരുന്നതു്. ലോകവും കാലവും അതിനാവശ്യപ്പെട്ടിരുന്നു; കേൾപ്പാനൊരുങ്ങിയിരുന്നു. വാസ്തവത്തിൽ അതിനുവേണ്ടിയായിരുന്നു, ആ ശാന്തിപാഠം സൎവ്വലോക ശ്രവണപുടങ്ങളിൽ പ്രവേശിപ്പിപ്പാൻ വേണ്ടിയായിരുന്നു ആ മഹാസമ്മേളനം ആവിർഭവിച്ചതു്. അതു് ദക്ഷിണേശ്വരത്തുവെച്ചുണ്ടായ സൎവ്വമത സൂക്ഷ്മസമ്മേളനത്തിന്റെ സ്ഥൂലപ്രതിഫലനമായി കാലപുരുഷൻ കല്പിച്ചതുമായിരുന്നു.

ആ കൃത്യനിൎവ്വഹണത്തിനു ആർ അർഹൻ, ആർ ശക്തൻ? അതും കാലപുരുഷൻ നിശ്ചയിച്ചിരുന്നു. തന്റെ പ്രതിനിധിയെ താൻ തിരഞ്ഞെടുത്തിരുന്നു. ലൌകികാവസ്ഥയിൽ ഒരു മത

സ്ഥാപനത്തിന്റെ പ്രതിനിധിയല്ലാതെ, ഒന്നിന്റെയും പിന്തുണ യില്ലാതെ നിസ്വനും നിസ്സഹായനും അജ്ഞാതനുമായിരുന്ന ഒരു സന്യാസി! അധികാരപത്രമില്ലാതെ പ്രതിനിധികളെ സ്വീകരി പ്പാൻ സമ്മേളനഭാരവാഹികൾക്ക് അനുവാദമില്ലായിരുന്നു. സ്വീകരണകാലം കഴിഞ്ഞുമിരുന്നു. അപ്പോഴും ആ കാലപുരുഷൻ സ്വ നിശ്ചയം ഫലിപ്പിച്ചു. ഭിക്ഷുവിനെ യദൃച്ഛയാ കണ്ടു പ രിചയപ്പെട്ട ഒരു മാന്യൻ—പ്രൊഫസ്സർ റൈററ്—സമ്മേ ളനപ്രവൎത്തകരെ അറിയിച്ചു, "ഇദ്ദേഹത്തോട് അധികാരപത്രം ആവശ്യപ്പെടുന്നത് സൂര്യനോടു പ്രകാശിപ്പാൻ അധികാരപത്രം ആവശ്യപ്പെടുന്നതിനു തുല്യമാണ്" എന്നു്. ആ സന്യാസി അങ്ങിനെ മതപ്രതിനിധിയായി.

1893 സപ്തെമ്പ്ര് മാസം 11 ാംനു അമേരിക്കയിൽ ചി ക്കാഗോ നഗരത്തിൽ വമ്പിച്ച കൊളമ്പിയാഹാൾ ആയിരുന്നു സമ്മേളനസ്ഥാനം. അന്നു രാവിലെ 10 മണിക്ക് ഹാൾ നിറ ഞ്ഞു വിവിധ വിചിത്രവേഷാലംകൃതന്മാരായ പ്രതിനിധികൾ, സർവ്വ ശാസ്ത്രങ്ങൾക്കും വിദ്യകൾക്കും പ്രമാണഭൂതന്മാരായിരുന്ന മാന്യ ശ്രോതാക്കളും സന്ദർശകന്മാരും സ്ത്രീപുരുഷന്മാരുമുൾപ്പെടെ നാലായിരത്തിൽപരം ജനങ്ങൾ അതിൽ കൂടിയിരുന്നു ഭീമ ഘണ്ടാനാദം, ഗീതം, പ്രാൎത്ഥനാ മുതലായ ചടങ്ങുകളോടുകൂടി സമ്മേളനം ആരംഭിച്ചു. അദ്ധ്യക്ഷമഹാശയൻ പ്രതിനധികളെ ഓരോരുത്തരെയായി സഭസ്സിന്നു പരിചയപ്പെടുത്തി. അവർ സ്വാഗതത്തിന്നു നന്ദിപറഞ്ഞു. ക്രമത്തിൽ സന്യാസിയുടെ ഊഴം വന്നു. മറുവടി പറവാൻ അദ്ദേഹം എഴുന്നേററുനിന്നു. കാഷായാംബരവും ശിരോവേഷ്ടനവും ധരിച്ച് അന്യാദൃശമായ തലയെടുപ്പോടുകൂടിയ ഒരു അസാമാന്യപുരുഷൻ! ദീർഘബദ്ധ കായൻ, വിശാലോജ്ജ്വലനേത്രൻ! അനേകായിരം വിസ്മയോൽ ഫുല്ലനയനങ്ങൾക്ക് പാനപാത്രം! അദ്ദേഹം കൈരണ്ടും വി ശാലവക്ഷഃപ്രദേശത്ത് കെട്ടിനിന്ന് നിമിഷനേരം ആ സദസ്സി

നെ വീക്ഷിച്ചു. വിജ്ഞാനദീപ്തങ്ങളും പ്രേമമസൃണങ്ങളുമായ പാവനദൃഷ്ടികൾ ആ മനുഷ്യരാശിയെ വലയംചെയ്തു. "സർവ്വഭൂതേഷു ചാത്മാനം സർവ്വഭൂതാനി ചാത്മനി" എന്ന സാക്ഷാൽകരിച്ച് ആത്മൈക്യം അനുഭവിച്ച് മറുപടി പറവാൻ ആരംഭിച്ച് "സഹോദരീ സഹോദരന്മാരെ!" എന്നു സദസ്യരെ സംബോധനചെയ്തു.

ആ ഒരു സംബോധന, ആ രണ്ടു വാക്കുകൾ, അമൃതനിഷ്യന്ദികളായ ആ ശബ്ദങ്ങൾ സദസ്യരെ ആകമാനം ആനന്ദമത്തരാക്കി. അവർ ഒന്നായെഴുന്നേറ്റ് ഹർഷാരവം—ഹസ്തതാഡനം മുഴക്കി, നാലഞ്ചു സെക്കൻഡ് നേരത്തേക്കല്ല അനേക നിമിഷങ്ങളോളംനേരം. അത് അവർ ഇച്ഛാപൂർവ്വം ചെയ്തതല്ല. ആത്മൈക്യം നിമിത്തം അന്തരാത്മാവ് അവരെക്കൊണ്ട് ചെയ്യിച്ചതാണ്. ഏകത്വവും സാഹോദര്യവും ആകുന്ന സത്യസ്ഥിതി, ഏതു കാരണങ്ങളാലും അവസ്ഥകളിലും അത് ശോഭിക്കും. ഹർഷഘോഷം അവസാനിച്ചശേഷം അദ്ദേഹം സ്വാഗതത്തിന്നു നന്ദിപ്രകടിപ്പിച്ച് അല്പം സംസാരിച്ചു. സമ്മേളനകാര്യം മുഴുവൻ അതിലടങ്ങിയിരുന്നു. അപ്പോഴും അതിനുശേഷം സമ്മേളനം നീണ്ടുനിന്ന ദിവസങ്ങളിലും അദ്ദേഹത്തിൻെറ വദനത്തിൽ നിന്ന് നിർഗ്ഗളിച്ച വചസ്സുകൾ മനുഷ്യസമുദായത്തിന്ന് ശാന്തിയും മംഗളവും വിളയിപ്പാൻ മതിയായവയായിരുന്നു. സമ്മേളന പ്രസംഗമഞ്ചത്തിൽ അദ്ദേഹം പ്രത്യക്ഷനായതുമുതൽ പാശ്ചാത്യതത്വചിന്താവിഷയത്തിൽ ഒരു പരിവർത്തനം ആരംഭിച്ചു; മതവിചാരലോകത്തിൽ ഒരു നവയുഗം അന്നുദയംചെയ്തു അന്നുമുതൽ അനാദിയും അനശ്വരവുമായ സനാതനധർമ്മതത്വം നാനാ ദിഗന്തങ്ങളിലും വ്യാപിക്കുമാറായി. വിദ്യാസമ്പന്നന്മാരും വിചാരശീലന്മാരും നാനാമുഖമായ നവീന ശാസ്ത്രജ്ഞാനത്തിലും വിചക്ഷണന്മാരായ പലരും വേദാന്ത തത്വങ്ങളിൽ ശ്രദ്ധാലുക്കളായി, ജിജ്ഞാസുക്കളും തല്പരന്മാരുമായി. എന്നാൽ

അവർ കൂട്ടത്തോടെ വേദാന്തികളായി എന്നല്ല. "മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ" അനേകായിരം ജനങ്ങളിൽ ഒരുവൻ എന്നേ ഉള്ളൂ. എങ്കിലും വിത്തു പാവുകയും അതു മുളയ്ക്കുകയും ചെയ്തു. അത് ഇന്നും വളർന്നുവരുന്നു. അന്നുമുതൽ അവരുടെ സംഖ്യയും ശ്രദ്ധയും താല്പര്യവും വർദ്ധിച്ചുവന്നു.

വേദാന്ത തത്വപ്രചരണത്തിന്നു അനേകം ആചാര്യന്മാർ വേണമെന്നായി. കറുത്ത മനുഷ്യർ, അന്ധവിശ്വാസികൾ എന്നും മററും ഉണ്ടായിരുന്ന നിന്ദാഭാവം മിക്കവാറും അസ്തമിച്ചു. ഇന്ത്യക്കാർ ചിലരെങ്കിലും വന്ദ്യന്മാരായി, ആചാര്യന്മാരായി. ഇന്ത്യയിൽനിന്നു ഇനിയും സ്വാമിമാർ വരണം എന്നു അനേകർ താല്പര്യപ്പെട്ടു. അപ്പോൾ ആദ്യമായി അങ്ങോട്ടു ഗുരുഭ്രാതാവായ ശ്രീ ശാരദാനന്ദസ്വാമികളെ വിളിച്ചുവരുത്തി. അനന്തരം ശ്രീ അഭേദാനന്ദസ്വാമികളെ ഒന്നാമതായി ഇംഗ്ലണ്ടിലേക്കും രണ്ടാമതായി അമേരിക്കയിലേക്കും നിയോഗിച്ചു പ്രചരണം സ്ഥിരപ്രതിഷ്ഠിതമായി. അമേരിക്കയിൽ ഒരു ആശ്രമം സ്ഥാപിക്കേണമെന്ന് സ്വാമിമാരുടെ ശിഷ്യന്മാരും വേദാന്ത തല്പരന്മാരും ആഗ്രഹമറിയിച്ചു. അതിന്നുവേണ്ടി ശ്രീ തുരീയാനന്ദസ്വാമികളെ അമേരിക്കയിലേക്ക കൊണ്ടുപോയി. അവിടെ കാലിഫോർണിയിൽ ശാന്തി ആശ്രമം എന്നപേരിൽ ഒരാശ്രമം സ്ഥാപിച്ചു. ഏതാനും കാലത്തെ പ്രവൃത്തനത്തിന്നുശേഷം ശാരദാനന്ദസ്വാമികളും തുരീയാനന്ദസ്വാമികളും ഇന്ത്യയിലേക്ക് മടങ്ങിവരേണ്ടതായി വന്നു. അഭേദാനന്ദസ്വാമികൾ സ്ഥിരമായവിടെ താമസിച്ചു. ഊർജ്ജിതമായി പ്രവൃത്തി നടത്തി. വാചാപ്രസംഗങ്ങളും അദ്ധ്യാപനവും പോരെന്നുകണ്ട് വേദാന്തപരമായ പല ഗ്രന്ഥങ്ങളും ലഘുപത്രികകളും പ്രസിദ്ധപ്പെടുത്തി. വിവേകാനന്ദസ്വാമികളുടെ യോഗഗ്രന്ഥങ്ങളിൽ 'രാജയോഗ'ത്തിന്നു വലിയ പ്രചാരംവന്നു. അതു മററ യൂറോപ്യൻ ഭാഷകളിലേക്ക് തർജ്ജമചെയ്തു.

## ദ്വിതീയോല്ലാസം.

---

### സഹപ്രവത്തനം.

അഭേദാനന്ദസ്വാമികൾ ഏകനായി ഏഴുകൊല്ലം അമേരിക്കയിൽ അവിശ്രാന്തം പ്രയത്നിച്ചു. വേദാന്ത സംഘാംഗങ്ങൾ വളരെ വദ്ധിച്ചു. രാജ്യത്തിന്റെ നാനാ ഭാഗത്തുനിന്നും യൂറോപ്പിൽനിന്നും ജിജ്ഞാസുക്കളുടെ ആവശ്യപ്രകാരം പ്രസംഗത്തിന്നും അദ്ധ്യാപനത്തിന്നും മറ്റുമായി അദ്ദേഹത്തിന്നു പലേടത്തും പോകേണ്ടിവന്നു. സഹായത്തിന്നു സമത്ഥനായ ഒരാളെങ്കിലും ആവശ്യമായിരിക്കുന്നുവെന്നു സംഘം പ്രസിഡണ്ടായിരുന്ന ബ്രഹ്മാനന്ദ മഹരാജിനെ അറിയിച്ചു. അദ്ദേഹം അതിന്നുതക്ക യോഗ്യത തികഞ്ഞുകണ്ടതു നിമ്മലാനന്ദസ്വാമികളെയാണ്. എന്നാൽ സ്വാമികൾ അപ്പോൾ കാശ്മീർദേശത്തായിരുന്നു. അവിടെ പരിചിതനായിരുന്ന കാശ്മീർ ദിവാൻ നീലാംബര മുഖർജി മുഖാന്തിരം എഴുതിഅയച്ചു സ്വാമികളെ വരുത്തി. അമേരിക്കക്കു പോകാൻ ആവശ്യപ്പെട്ടു. ആജ്ഞ ശിരസാവഹിച്ച സ്വാമികൾ 1903 ഒക്ടോബർ 13-ാംനു- ബേലൂർ മഠത്തിൽനിന്നും പുറപ്പെട്ടു. 15-ാംനു- ബോംബേയിൽനിന്നു കപ്പൽകയറി. നേപ്പിൾസ് വഴി നവമ്പർ 18-ാംനു- ബുധനാഴ്ച ന്യൂയോക്ക് പട്ടണത്തിൽ എത്തി, കപ്പൽതുറമുഖത്തു അഭേദാനന്ദസ്വാമികൾ ചെന്നു അദ്ദേഹത്തെ എതിരേററു സ്വീകരിച്ചു വസതിയിലേക്കു കൊണ്ടുപോയി. യാത്രാക്ലേശപരിഹാരത്തിന്നു അല്പദിവസം വിശ്രമിച്ചശേഷം അദ്ദേഹം ജോലികളിൽ ഏപ്പെട്ടു. "ധ്യാനം അഭ്യസിപ്പിപ്പാൻ നിങ്ങൾക്കു നിമ്മലാനന്ദസ്വാമികളെ കിട്ടിയതു വലിയ ഭാഗ്യമായി" എന്നാണ് അഭേദാനന്ദസ്വാമികൾ അദ്ദേഹത്തെ സംഘാംഗങ്ങൾക്കു പരിചയപ്പെടുത്തുമ്പോൾ പറഞ്ഞതു്.

കാഴ്ചയിൽത്തന്നെ അദ്ദേഹം ജനസമ്മതനായി. ചൈതന്യം തുളുമ്പുന്ന ദീർഘപ്രാംശു ശരീരം, ഉജ്ജ്വല നയനങ്ങൾ, ശാന്തഗംഭീരമെങ്കിലും സുപ്രസന്നമായ വദനം മന്ദ്രസ്വരത്തിലുള്ള മധുരവചനം, തികഞ്ഞ യൗവ്വനാകൃതി, ഇത്രയും പ്രത്യക്ഷവും ആകർഷകവും ആയിരുന്നു. ഇങ്ങനെ എല്ലാവർക്കും അഭിഗമ്യനും "well liked by all"[1] ആയിരുന്നുവെങ്കിലും അധൃഷ്യമായ ഒരു ഭാവവും അദ്ദേഹത്തിനുണ്ടായിരുന്നു.

അഭേദാനന്ദസ്വാമികളുടെ ഒരു ശിഷ്യൻ അദ്ദേഹത്തെക്കുറിച്ചു പറഞ്ഞിട്ടുള്ളതു് "I have met quite a few Swamies, in America, but never had I the experience I had with Swami Nirmalananda. In his presence I have become speechless.[2] (ഞാൻ അമേരിക്കയിൽ പല സ്വാമിമാരെയും കണ്ടിട്ടുണ്ടു്. എന്നാൽ നിർമ്മലാനന്ദസ്വാമികളെ കണ്ടിട്ടുണ്ടായ അനുഭവംപോലെ മറ്റാരെക്കണ്ടിട്ടും ഉണ്ടായിട്ടില്ല. അദ്ദേഹത്തിന്റെ മുമ്പിൽ എനിക്കു് സംസാരിക്കാൻ കഴിവില്ലാതിരുന്നു) എന്നാണു്. ദേശകാലാവസ്ഥകൾക്കനുസരിച്ചു് പല ഭാവങ്ങളും സ്വാമികൾക്കുണ്ടായിരുന്നു.

ന്യൂയോർക്കിൽ ഒരു വേദാന്തസംഘം സ്ഥാപിച്ചതു ശ്രീവിവേകാനന്ദസ്വാമികളുടെ പ്രയത്നഫലമായിരുന്നു. അതിൽവെച്ചു് വേദാന്തതത്വങ്ങൾ പഠിപ്പിക്കുന്നതിനും സാധനകൾ അഭ്യസിപ്പിക്കാനും സഹായിക്കേണ്ടതിന്നു ഒരാചാര്യൻ അവിടെ

---

1 അഭേദാനന്ദസ്വാമികളുടെ ഒരു ശിഷ്യ. Sister Shivani (Mrs Mary. L. Page). അഭേദാനന്ദസ്വാമികളെപ്പറ്റി എഴുതിയ An Apostle of Monism എന്ന പുസ്തകം 121-ാം ഭാഗം.

2 An Apostle of Monism. By Sister Shivani. 234-ാം ഭാഗം.

സഹിതമായുണ്ടായിരിക്കണം എന്നായിരുന്നു. അതിന്നുവേണ്ടിയായിരുന്നു ശ്രീ വിവേകാനന്ദസ്വാമികൾ ആദ്യമായ് അഭേദാനന്ദസ്വാമികളെ അങ്ങോട്ടു വിളിച്ചതു്. അദ്ദേഹം ഏഴുകൊല്ലം അവിടെ നിരന്തരമായി വേദാന്തപ്രചാരണം നടത്തി. പ്രചാരത്തിനു വ്യാപ്തി കൂടിവന്നു. മററു പല നഗരങ്ങളിൽനിന്നും കനഡയിൽനിന്നും യൂറോപ്പിൽ പലേടത്തുനിന്നും വേദാന്തവിഷയപ്രസംഗങ്ങൾക്കു അദ്ധ്യാപനത്തിന്നും അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തെ തുടർന്നു ന്യൂയോർക്കിൽ പ്രചാരണത്തിന്നായിരുന്നു മുഖ്യമായും നിർമ്മലാനന്ദസ്വാമികളെ ആവശ്യപ്പെട്ടതു്. ന്യൂയോർക്കിലെ കാര്യപരിപാടി പ്രധാനമായും വേദാന്ത ക്ലാസ്സുകൾ നടത്തുക, പ്രസംഗങ്ങൾ ചെയ്യുക, ഗീത, ഉപനിഷത്തുകൾ മുതലായ വേദാന്തഗ്രന്ഥങ്ങൾ പഠിപ്പിക്കുക, ചോദ്യോത്തരക്ലാസ്സുകൾ നടത്തുക, ധ്യാനം അഭ്യസിപ്പിക്കുക ഇവയായിരുന്നു. ശ്രീരാമകൃഷ്ണന്റെയും വിവേകാനന്ദസ്വാമികളുടെയും മാതൃദേവിയുടെയും ജന്മതിഥികൾ ആഘോഷിക്കുകയും പതിവായിരുന്നു. ഇതുകളിൽ എല്ലാററിലും നിർമ്മലാനന്ദസ്വാമികൾ ഭാഗഭാക്കായി പ്രവർത്തിച്ചു. അഭേദാനന്ദസ്വാമികൾ ന്യൂയോർക്കിലുള്ളപ്പോൾ പ്രവൃത്തി വിഭജിച്ചും, അദ്ദേഹം അന്യത്ര പോയിരുന്നപ്പോൾ നിർമ്മലാനന്ദസ്വാമികൾ ഏകനായും കൃത്യങ്ങൾ നിർവ്വഹിച്ചുപോന്നു. ഒരു പുതുമയും നിർമ്മലാനന്ദസ്വാമികൾ ഏർപ്പെടുത്തി. വേദാന്തവിഷയജ്ഞാനത്തിന്നും, വേദാന്തഗ്രന്ഥപഠനത്തിന്നും സംസ്കൃതഭാഷാജ്ഞാനം അത്യധികം ഉപകരിക്കുന്നതാകകൊണ്ടു് സംസ്കൃതഭാഷാഭ്യസനത്തിന്നു് വേണ്ടി അദ്ദേഹം ഒരു സംസ്കൃതക്ലാസ്സും ആരംഭിച്ചു. സ്വാമികളുടെ സാന്നിദ്ധ്യംമൂലം സംഘത്തിന്നുണ്ടായ മറെറാരു ഗുണം വേനൽക്കാല പരിപാടികൾ മുടക്കംകൂടാതെ നടത്തുവാൻ സാധിച്ചു എന്നുള്ളതാണു്. നാനാമുഖമായ കൃത്യങ്ങൾ ക്രമമായും നിരന്തരമായും നടന്നുവന്നതുകൊണ്ടു സംഘാംഗങ്ങൾക്കു് ഉത്സാഹവും പുരോഗതിയും സംഘത്തോടുള്ള താല്പര്യവും വർദ്ധിച്ചു.

സംഘത്തിന്നുതന്നെ ഒരു നവചൈതന്യം സിദ്ധിച്ചതുപോലെയായി.

1904 ജനുവരിയിൽ വിവേകാനന്ദസ്വാമികളുടെ ജന്മതിഥി ആഘോഷത്തിൽ നിർമ്മലാനന്ദസ്വാമികൾ ഉപനിഷത് പാരായണം നടത്തിയതിന്നും സ്വാമികളെപ്പററി ഒരുപന്യാസം വായിച്ചതിന്നും പുറമെ സ്വാമികളെസംബന്ധിച്ച പല ചരിത്രകഥകളും സദസ്യരെ കേൾപ്പിച്ചു. അടുത്തു് ശ്രീരാമകൃഷ്ണ ജന്മതിഥിക്കും സ്വാമികൾ ഗുരുവിനെപ്പററിയും, ഇന്ത്യയെപ്പററിയും പല സംഗതികൾ പ്രസ്താവിക്കുകയുണ്ടായി. അതിനെപ്പററി ശ്രോതാക്കളിൽ ഒരാൾ പ്രബുദ്ധഭാരതം മാസികയിൽ എഴുതിയിരുന്നതിൽ "He also spoke to them of the life of his Master, of his children, and of India in general. They listened to every word of his with intense interest, for Swami Nirmalananda seemed to transfer us to India; So clearly and so earnestly did he speak" (ഗുരുവിനെയും സന്താനങ്ങളെയും പൊതുവിൽ ഇന്ത്യയെയും സംബന്ധിച്ചു് അദ്ദേഹം സംസാരിച്ചു. അദ്ദേഹത്തിന്റെ ഓരോ വാക്കും അവർ അതിശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്നു. സ്വാമികൾ ഞങ്ങളെ ഇന്ത്യയിലേക്കുതന്നെ എത്തിച്ചതുപോലെ തോന്നി. അത്ര തെളിവായും ഭാവാവേശത്തോടുകൂടിയും ആണു് അദ്ദേഹം സംസാരിച്ചതു്) എന്നു പറഞ്ഞിട്ടുണ്ടു. സ്വാമികളുടെ ശിഷ്യന്മാൎക്കും ശ്രോതാക്കൾക്കും സ്വാമികളെക്കുറിച്ചു് ഉണ്ടായ മതിപ്പും പ്രതിപത്തിയും സുസ്ഥിരമായിരുന്നു. സ്വാമികൾ അമേരിക്കയിൽനിന്നു പോന്നു് മുപ്പതു കൊല്ലത്തിനു ശേഷവും ഒരാൾ മിസ്റ്റർ ചാറൽസ് എഫ് ഗ്രേ (Mr. Charles F. Grey) അദ്ധ്യാത്മോപദേശങ്ങൾക്കു് സ്വാമികൾക്കു എഴുതിയിരുന്നു.

പ്രകൃതിശാസ്ത്രജ്ഞന്മാർ പലരും വേദാന്തത്തിൽ അതിയായ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. അവരിൽ ഒരു പ്രധാനിയായ

മിസ്റ്റർ പാർക്കർ, കൊളമ്പിയാസൎവ്വകലാശാലാ പ്രൊഫസരായിരുന്നു. അദ്ദേഹം വേദാന്ത സംഘത്തിന്റെ പ്രസിഡണ്ടും ആയി. അദ്ദേഹവും അഭേദാനന്ദസ്വാമികളും ഒരുമിച്ചു പലേടത്തും സഞ്ചരിക്കയും മലകൾ കയറുകയും പതിവായിരുന്നു. അവരും നിൎമ്മലാനന്ദസ്വാമികളും ഒന്നിച്ചു വളരെനേരം ഇരുന്നു ചൎച്ചകൾ നടത്തുകയും ഭക്ഷണം കഴിക്കയും ചെയ്തിരുന്നു. മിസ്റ്റർ പാർക്കൎക്കു സാംഖ്യമതപ്രവൎത്തകനായ കപിലനോടുണ്ടായിരുന്ന ബഹുമാനം അളവററതായിരുന്നു. അദ്ദേഹം സ്വാമികളോടു "സ്വാമി! നിങ്ങളുടെ കപിലൻ എന്തൊരു മഹാൻ! അദ്ദേഹം തത്വശാസ്ത്രത്തിന്റെ മാത്രമല്ല, പ്രകൃതിശാസ്ത്രത്തിന്റേയും ആദികൎത്താവാണെന്നു പറയാം" എന്നും മററും സ്തുതിച്ചു പറഞ്ഞിരുന്നു.

കാലക്രമത്തിൽ 1905 ജനുവരി 30-ാംനു- ബ്രൂക്ക്ലിൻ നഗരത്തിൽ ഒരു വേദാന്തകേന്ദ്രം സ്ഥാപിക്കണം എന്നു ആവശ്യം നേരിട്ടു. നിൎമ്മലാനന്ദസ്വാമികൾ കേന്ദ്രം ഉൽഘാടനം ചെയ്തു. യോഗക്ലാസ്സുകൾ നടത്തുകയും വാരാന്ത സ്വീകരണങ്ങൾ ഏൎപ്പെടുത്തുകയും ചെയ്തു. ചൊവ്വാഴ്ചതോറും സായന്തനപ്രസംഗങ്ങളും അദ്ദേഹം നടത്തി. വേദാന്തമതത്തിന്റെ സാൎവ്വജനീനത്വം, ആത്മജ്ഞാനരഹസ്യം ഈശ്വരനെപ്പററിയ വൈദിക ഭാവനകൾ ഇവയായിരുന്നു സ്വാമികളുടെ പ്രസംഗവിഷയങ്ങൾ. ഞാൻ ഒരു പ്രാസംഗികനല്ല എന്നു സ്വാമികൾ പറഞ്ഞിരുന്നതു വിനയപ്രദൎശനം മാത്രമാണു; സ്വാമികൾ പ്രസംഗചതുരൻതന്നെയാണു എന്നു പ്രസംഗങ്ങൾ തെളിയിച്ചിരിക്കുന്നു, എന്നു ഒരു ലേഖകൻ പ്രബുദ്ധഭാരതത്തിൽ എഴുതിയിരുന്നു.

ജ്ഞാനോപദേഷ്ടാവും, യോഗാചാൎയ്യനും സദാ കൎമ്മനിരതന്മാരായ അമേരിക്കക്കാരെക്കാൾ മുന്തിയ കൎമ്മകുശലനും ആയിരുന്നു സ്വാമികൾ. അദ്ദേഹം വലിയ വിനോദപ്രിയനും പല നൂതനവിഷയങ്ങളിലും ജിജ്ഞാസുവും ആയിരുന്നു. മരണാനന്തരം

ജീവൻ നിലനില്ക്കുന്നുണ്ടോ എന്നു പരീക്ഷണങ്ങൾകൊണ്ടു അറിവാൻ പാശ്ചാത്യർ കുറെക്കാലമായി യത്നിച്ചുകൊണ്ടിരിക്കുന്നുണ്ടു്. അതിന്നുവേണ്ടി പല സംഘങ്ങളും (Psychic Research Societies) സ്ഥാപിച്ചു പരീക്ഷണങ്ങൾ പലേടത്തും നടത്തുന്നതും ഉണ്ടു്. പ്രേതങ്ങളെ വിളിച്ചുവരുത്തി പ്രേതശരീരങ്ങളെ പ്രത്യക്ഷമാക്കി അവരോടു് ചോദ്യങ്ങൾ ചോദിച്ചു് ഉത്തരങ്ങൾ വാങ്ങുക, ചില മനുഷ്യരിൽ പ്രേതങ്ങളെ പ്രവേശിപ്പിച്ചു് അവരെക്കൊണ്ടു ഉത്തരങ്ങൾ എഴുതിക്കുക, ഇങ്ങനെ പല വഴികളും അവർ നോക്കുന്നുണ്ടു്. പ്രമാണപ്പെട്ട ശാസ്ത്രജ്ഞന്മാർ വളരെ നിഷ്കർഷയായി ശാസ്ത്രരീതിയിൽ പരീക്ഷിച്ചു് പ്രേതങ്ങൾ ഉണ്ടെന്നു കണ്ടുപിടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടും ഉണ്ടു്. പ്രേതങ്ങൾ ഉണ്ടെന്നു പരക്കെ വിശ്വാസമായപ്പോൾ ജനങ്ങൾക്കു് അവരോടു് ബന്ധപ്പെട്ടവരുടേയോ അവരുടെ സ്നേഹിതന്മാരുടേയോ മറ്റോ പ്രേതങ്ങളോടു് പലതും ചോദിപ്പാനോ അവരെ കാണ്മാനോ കൗതുകം തോന്നിത്തുടങ്ങി. അതുവഴിക്കു് പ്രേതപ്രദർശനം ധനസമ്പാദനത്തിന്നുള്ള ഒരു മാർഗ്ഗമായി അതു തൊഴിലാക്കിയിട്ടുള്ളവരും വളരെയുണ്ടായി. കച്ചവടം എന്നു വന്നാൽ അതിൽ കപടം സുലഭമായിരിക്കുമല്ലോ. ന്യൂയോർക്കിൽ ഒരു സംഘത്തിൽ ആ വിധം നടത്തുന്ന പ്രദർശനം കാണ്മാൻ ചില സ്നേഹിതന്മാർ സ്വാമികളെ ക്ഷണിച്ചുകൂട്ടിക്കൊണ്ടുപോയി. പ്രദർശനസ്ഥലം നേരിയ നീലവെളിച്ചമുള്ള ഒരു മുറിയായിരുന്നു. സ്വാമികളെ അതിൽ ഇരുത്തി, പ്രേതത്തെ വിളിച്ചു. ഒരു രൂപം പ്രത്യക്ഷപ്പെട്ടു. കാപട്യം ഒറ്റനോട്ടത്തിൽ കണ്ടറിയുന്ന സ്വാമികൾ പെട്ടെന്നു് എഴുന്നേററു ചെന്നു് പ്രേതത്തിന്റെ കൈപിടിച്ചു് ബലമായി കുലുക്കി. പ്രേതത്തെ ആ മുറിക്കുചുററും മൂന്നുവട്ടം നടത്തി. അതു് നിർജ്ജീവമായ ഒരു കൃത്രിമരൂപമായിരുന്നു. കള്ളം അങ്ങിനെ തെളിഞ്ഞു. ഈവിധം അനുഭവങ്ങൾ പലതും ഉണ്ടായിട്ടുണ്ടു്.

പൂച്ചെടികളും സസ്യങ്ങളും വൃക്ഷങ്ങളും നട്ടുവളർത്തുന്നതിൽ സ്വാമികൾക്കു് വളരെ താല്പര്യവും അതിൽ അതിയായ നൈപു

ന്യൂം ഉണ്ടായിരുന്നു അമേരിക്കയിൽ ആധിയുള്ള തോട്ടങ്ങളും ഉദ്യാനങ്ങളും സന്ദർശിക്കുകയും അവിടെ നടപ്പുള്ള കൃഷിസമ്പ്രദായം മനസ്സിലാക്കുകയും ചെയ്യുന്നതു സ്വാമികൾക്കു ഒരു വിനോദമായിരുന്നു. അന്നും പരിഷ്കാരവും യന്ത്രസാമഗ്രികളും മൂർദ്ധന്യനിലയിൽ എത്തിയ ഒരു രാജ്യമായിരുന്നു അമേരിക്ക. തീക്ഷ്ണബുദ്ധിയായിരുന്ന സ്വാമികൾ ആവക വിശേഷങ്ങളെ കണ്ടും അന്വേഷിച്ചും മനസ്സിലാക്കിയിരുന്നു.

പരിവ്രാജകനായി നടന്ന കാലത്തു് ചമ്പാപ്രദേശത്തു് അവിടത്തെ രാജാവും മറ്റുമായി പരിചയപ്പെട്ടതും മുമ്പു് പറഞ്ഞിട്ടുണ്ടല്ലോ. ചമ്പയിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനായിരുന്ന കർമ്മസിംഗിനു സ്വാമികൾ അമേരിക്കയിൽനിന്നു് എഴുത്തയച്ചുകൊണ്ടിരുന്നു. 1905 ഒക്ടോബർ 20-ാംനു ന്യൂയോർക്കിൽനിന്നും എഴുതിയ ഒരു കത്തിൽ സ്വാമികൾ താഴെ കാണിക്കുന്നവിധം എഴുതിയിരുന്നു.

America is a wonderful country in every respect in this age. It is hardly possible in the short space of a letter to describe the characteristics of such a great nation. (ഈ യുഗത്തിൽ സർവ്വവിധേനയും വിസ്മയകരമായ രാജ്യമാണ് അമേരിക്ക. ഈ മഹാരാഷ്ട്രത്തിന്റെ സ്വഭാവവിശേഷങ്ങൾ ഒരു ചെറിയ കത്തിൽ വിവരിക്കുക സാദ്ധ്യമല്ല.) എന്നാൽ പിന്നെയും ആ സ്നേഹിതൻ അമേരിക്കാവൃത്താന്തം ആവശ്യപ്പെട്ടതിന്നു് സ്വാമികൾ ഹിന്ദി ഭാഷയിൽ അയച്ച മറുപടിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

ഇസ് ദേശ് കാ ശില്പവിദ്യാ, കലാ, രാജനീതി, നൈതികതാ, സ്വതന്ത്രതാ, സാഹസ്, സ്വാധീനതാ, ഇത്യാദി സംപൂർണ്ണ വിഷയോം മേ ഔർ ദേശോം കേ ശിരോമണി ഹൈ. പര പൂരാ ഉസക് വർണ്ണൻ അസംഭവ ഹൈ. (ഇവിടെ ശില്പ

വിദ്യാകലകൾ രാജനീതി ഭയരാഹിത്യം, സ്വാതന്ത്ര്യബുദ്ധി സമഭാവന സ്വാശ്രയശീലം മുതലായ നാനാവിഷയങ്ങൾ അഭിവൃദ്ധിപ്പെട്ടിരിക്കുന്നതു നോക്കുമ്പോൾ ഈ രാജ്യം മറ്റെല്ലാരാജ്യങ്ങൾക്കും ശിരോലങ്കാരമായിരിക്കുന്നു. അതൊന്നും കണ്ണുമൂലം വിവരിക്കാവുന്നതല്ല )

പല സംഗതികളിലും അമേരിക്കക്കാരേയും ഇന്ത്യക്കാരേയും താരതമ്യപ്പെടുത്തിപ്പറയാൻ സ്വാമികൾ അവസരം കണ്ടിരുന്നു. ഒരു കുറവോ, കുററമോ ചൂണ്ടിക്കാണിച്ചുകൊടുത്താൽ അമേരിക്കർ അതിൽ സന്തോഷിച്ചു നന്ദിപറയും. ഇന്ത്യക്കാരാകട്ടെ ക്ഷോഭിക്കും, പരിഭവിക്കുകയുംചെയ്യും. സ്വാശ്രയം, സ്വാതന്ത്ര്യം, സമത്വം, — എന്നാണ് അമേരിക്കന്റെ സ്വഭാവം. എത്രയും എളിയ ജോലിയും,— ഒരു കയ്യെട്ടി (suit case) തൂക്കിനടക്കുകയും—അമേരിക്കൻ പ്രസിഡന്റുപോലും താൻതന്നെ ചെയ്യും. നേരെ മറിച്ചാണ് ഇവിടത്തെ സ്വഭാവം. എജമാനൻ അനങ്ങരുതു്. ഒരുപാത്രം വെള്ളം എജമാനൻ സ്വന്തം കൈകൊണ്ടു് എടുക്കരുതു്. ഏതുതരം പ്രവൃത്തിയും ഭൃത്യൻ ചെയ്യണം. ഭൃത്യൻ വായ പൊത്തി നില്ക്കണം. സമഭാവന സ്വപ്നത്തിൽപോലുമില്ല. ഇങ്ങിനെ പല സംഗതികളിലും വ്യത്യാസം കണ്ടിട്ടുള്ളതു് സ്വാമികൾ സരസമായി പ്രസ്താവിച്ചിരുന്നു. എത്ര ലഘുവായ സംഗതിയും സൂക്ഷ്മനിരീക്ഷണംചെയ്തു് അതിൽനിന്നു ഒരു പാഠം പഠിക്കുകയും സാരം ഗ്രഹിക്കുകയും വേണം എന്നായിരുന്നു സ്വാമികളുടെ ശിക്ഷണരീതി. ഈ വിധം വിദേശീയ സ്വഭാവ വിശേഷങ്ങളെ ഗ്രഹിച്ചും സനാതന ധൎമ്മതത്വങ്ങളെ പ്രചരിപ്പിച്ചും സ്വാമികൾ ഉത്തരോത്തരം ശോഭിച്ചു. ഉപദേശങ്ങളെക്കൊണ്ടു മാത്രമല്ല, സ്വജീവിതരീതികൾകൊണ്ടും സ്വാമികൾ ശിഷ്യന്മാൎക്കും പ്രേക്ഷകന്മാൎക്കും ബോധോദയം ഉണ്ടാക്കിക്കൊണ്ടിരുന്നു. അമേരിക്കരുടെ ജീവിതം കൎമ്മപ്രധാനവും ഭോഗബഹുലവും ആണ്.

കർമ്മത്തെയും ഭോഗത്തെയും ത്യജിക്കണമെന്നല്ല അവയെ സാത്വികമാക്കി ശ്രേയോമാർഗ്ഗത്തിലേക്കു് തിരിക്കേണ്ടതു് എങ്ങിനെ എന്നു അവർക്കു് ബോധമുണ്ടാക്കിക്കൊടുക്കുകയായിരുന്നു സ്വാമിജിയുടെ ഒരു കൃത്യം. അതിന്നു് അവരെ അഭ്യസിപ്പിച്ചു.

മുക്തസംഗോഽനഹംവാദീ ധൃത്യുത്സാഹസമന്വിതഃ
സിദ്ധ്യസിദ്ധ്യോർന്നിർവ്വികാരഃ കർത്താ സാത്വിക ഉച്യതേ.
(ഗീ. 18-26)

(ആസക്തിയും അഹങ്കാരവും വിട്ടു് ഉറപ്പും ഉത്സാഹവും പൂണ്ടു് ജയാപജയങ്ങളിൽ സമചിത്തനായിരിക്കുന്ന കർമ്മി സാത്വികൻ)

നിയതം സംഗരഹിതം അരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യത്തത് സാത്വികമുച്യതേ.
(ഗീ. 18-23).

ചെയ്യേണ്ടതായ കാര്യം സംഗമോ, രാഗദ്വേഷമോ കൂടാതെയും ഫലത്തിൽ ആശയില്ലാതെയും ചെയ്യുന്ന കർമ്മം സാത്വികം.

യത്തദഗ്രേ വിഷമിവ പരിണാമേഽമൃതോപമം
തത്സുഖം സാത്വികം പ്രോക്തം ആത്മബുദ്ധിപ്രസാദജം
(ഗീ. 18-37)

ആരംഭത്തിൽ അസഹ്യമായി തോന്നുന്നതും എന്നാൽ കാലക്രമത്തിൽ അമൃതിന്റെ ഫലംചെയ്യുന്നതുമാകുന്നു സാത്വികസുഖം. എന്നിപ്രകാരം ഗീതാവാക്യങ്ങളെ വിവരിച്ചും സ്വന്തം ജീവിതംമൂലം ഈ തത്വങ്ങളെ കർമ്മമാർഗ്ഗത്തിൽ പ്രായോഗികങ്ങളാണെന്നു കാണിച്ചും സ്വാമികൾ ആചാര്യകൃത്യം യഥാവിധി നിർവ്വഹിച്ചു. വേദാന്തപ്രചാരണത്തിന്നു് വ്യാപ്തിയും സ്ഥിരതയും കൂട്ടിക്കൊണ്ടിരുന്നു.

സ്വാമികളുടെ പ്രസ്താവലും അന്യമതിക്കാരിൽ സങ്കുചിതമനഃസ്ഥിതിക്കാരായ പലർക്കും പരിഭ്രമം ഉണ്ടാക്കി. ഒരു വർ

മാന പത്രപ്രചാരം പ്രകാശിപ്പും തുടങ്ങി. 1904-ൽ ന്യൂയോൎക്കിലെ Mail & Express എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനം താഴെ കാണുന്നപ്രകാരമായിരുന്നു.

Many would be surprised, though not frightened to learn that Hindu Sanyasins are engaged in propagating their faith based on Sri Krishna's teachings and that many in this city are their followers, and their number is increasing. They have been able to form an association partaking of the nature of some churches and clubs. They have acquired a big home in East 58 street for the Society. There are temples and images in the society quarters. One of these sanyasins teaches regular meditation every day. He invites all those who wish to practice meditation. This is really the invasion of the heathen in this country of America. Individual instructions are given to those who seak it. The swamis are like expert doctors treating the diseases of the mind.

ഹിന്ദുസന്യാസികൾ ശ്രീകൃഷ്ണോപദേശം ആസ്പദിച്ച് അവരുടെ മതം ഈ നഗരത്തിൽ പ്രചരിപ്പിച്ചു വരുന്നു എന്നും ഇവിടെ അവൎക്ക് അനുയായികൾ ഉണ്ടെന്നും, അവരുടെ സംഖ്യ വൎദ്ധിച്ചുവരുന്നുവെന്നും, അറിയുമ്പോൾ പലൎക്കും ഭയം—അല്ലെങ്കിലും-ആശ്ചൎയ്യമെങ്കിലും തോന്നുന്നതാണ്. അവൎക്ക് ഏതാണ്ടു പള്ളികളുടേയോ, ക്ലബ്ബുകളുടെയോ തരത്തിൽ ഒരു സംഘം സ്ഥാപിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. സംഘത്തിനു ഒരു വലിയ ഭവനം ഈസ്റ്റ് 58 ാം തെരുവിൽ അവർ സമ്പാദിച്ചിരിക്കുന്നു. സംഘസ്ഥലത്ത് ക്ഷേത്രങ്ങളും വിഗ്രഹങ്ങളും ഉണ്ട്.

സന്യാസിമാരിൽ ഒരാൾ നിത്യവും ക്രമമായ് ധ്യാനം അഭ്യസിപ്പിച്ചുവരുന്നു. അദ്ദേഹം ധ്യാനം അഭ്യസിപ്പാൻ ആഗ്രഹമുള്ളവരെ ക്ഷണിക്കുകയും ചെയ്യുന്നു. ഇതു് വാസ്തവത്തിൽ ഈ രാജ്യത്തിലേക്ക് അവിശ്വാസികളുടെ കയ്യേറ്റമാണ്, പ്രത്യേകം ഉപദേശം ആവശ്യപ്പെടുന്നവർക്ക് അതും അവർ കൊടുക്കുന്നുണ്ട് ഈ സ്വാമിമാർ മാനസികരോഗം ചികിത്സിക്കുന്നതിനും വിദഗ്ദ്ധന്മാരാണ്.) ഇതിൽ ധ്യാനപരിശീലനകാര്യം നിർമ്മലാനന്ദസ്വാമികളെ ഉദ്ദേശിച്ചാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

അമേരിക്കർ, ഭയപ്പെട്ടാലും വേണ്ടതില്ല, വിസ്മയിച്ചാലും വേണ്ടതില്ല, സനാതനധർമ്മം, ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം, യോഗം ഇവയെല്ലാം ഉൾക്കൊള്ളുന്ന സനാതനവേദാന്തധർമ്മം അമേരിക്കയിലും അന്യരാജ്യങ്ങളിലും പ്രചരിക്കുതന്നെ ചെയ്യും. അതിന് അവിടങ്ങളിൽ പ്രചാരം കൂടുകയും സ്ഥിരപ്രതിഷ്ഠ ലഭിക്കയും ചെയ്യും. അതിനുകൂടി വേണ്ടിയായിരുന്നുവല്ലോ, ഏതോ ഒരു ശക്തി ബംഗാളിൽ കമ്മാരപുരം എന്ന ചെറുഗ്രാമത്തിൽ ഒരു ബാലരൂപം ധരിച്ചു് ആവിർഭവിച്ചതു്. ആ കൃത്യസാദ്ധ്യത്തിനു് കരണങ്ങളായവരായിരുന്നു ആ സന്യാസിമാർ. അവർ യോഗനിലയിൽ വർത്തിച്ചുകൊണ്ടു് ആ കാര്യം നിർവ്വഹിച്ചു.

സ്വാമികൾ അമേരിക്കയിൽ എത്രകാലം കഴിക്കേണ്ടിവരുമെന്നു് ആരും ഗണിക്കയോ അറിയുകയോ ഉണ്ടായില്ല. അതു് സ്വാമികൾക്കുതന്നെയും അജ്ഞാതമായിരുന്നു. 1905 ഫെബ്രുവരി 24-ാംനു അദ്ദേഹം ചമ്പായിലേക്ക് കരംസിംഗിനു് എഴുതിയ ഒരു കത്തിൽ: "I dont know how long I shall have to stay here. It may be five or six years or more". (എത്രകാലം ഇവിടെ താമസിക്കേണ്ടിവരും എന്നറിഞ്ഞുകൂടാ. എനിയും അഞ്ചോ ആറോ അതിലധികമോ കൊല്ലങ്ങളാകാം) എന്നു് എഴുതിയിരുന്നു. പിന്നീടു് എട്ടുമാസം

കഴിഞ്ഞു° 1905 ഒക്ടോബർ 20-ാംനു എഴുതിയതിൽ: "If I live to go out to India" ഇന്ത്യയിലേക്കു മടങ്ങുവാൻ ആയുസ്സുണ്ടാകുമെങ്കിൽ എന്നു° എഴുതിക്കാണുന്നു അത്രയും അനിശ്ചിതമായിരുന്നു ആ കാൎയ്യം. എന്നാൽ ദൈവഗത്യാ പിന്നെ മൂന്നുമാസമേ സ്വാമികൾക്കു അവിടെ താമസിക്കേണ്ടിവന്നുള്ളു.

1897ൽ ശ്രീ വിവേകാനന്ദസ്വാമികൾ സ്ഥാപിച്ച ശ്രീ രാമകൃഷ്ണസംഘം വളൎന്നു° അതിന്റെ പ്രവൎത്തനം ദിഗന്തങ്ങളിൽ വ്യാപിച്ചുകൊണ്ടിരിക്കയും സംഘത്തിന്റെ കേന്ദ്രസ്ഥാനത്തും ഭാരതത്തിന്റെ നാനാഭാഗത്തും പ്രവൎത്തനത്തിന്നു അധികംപേർ വേണ്ടതായ°വരികയും ചെയ്തപ്പോൾ ഇവിടെയുള്ള പ്രവൃത്തിയുടെ പ്രാധാന്യം കണക്കാക്കി സ്വാമികളെ അമേരിക്കയിൽനിന്നും മടക്കിവിളിക്കേണ്ടതു° ആവശ്യമാണെന്നു പ്രസിഡന്റ° മഹാരാജിന്നു° തോന്നി. അദ്ദേഹം സ്വാമികളെ മടക്കിവിളിച്ചു.

1906 ജനവരി 17-ാംനു ന്യൂയോൎക്കിൽ വെച്ചു° കൊണ്ടാടിയ വിവേകാനന്ദ ജന്മതിഥി ആഘോഷത്തിൽ സ്വാമികൾ പങ്കുകൊണ്ടു° വിവേകാനന്ദസ്വാമികളെപ്പറ്റി പല സംഗതികളും അവൎക്കു° അറിവാക്കികൊടുത്തു. പിന്നെ പത്തുദിവസം കഴിഞ്ഞു. ജനവരി 27-ാംനു സ്വാമികൾ പ്രസിഡന്റ° മഹാരാജിന്റെ ആഹ്വാനം അനുസരിച്ചു° അമേരിക്കയിൽ നിന്നും ഇൻഡ്യയിലേക്കു കപ്പൽകയറി. അദ്ദേഹം അമേരിക്ക വിട്ടുപോരുന്നതിൽ ശിഷ്യന്മാൎക്കും ഭക്തന്മാൎക്കും സ്നേഹിതന്മാൎക്കും നിൎവ്യാജമായ വ്യസനം ഉണ്ടായി. എങ്കിലും സ്വാമി ശ്രീ രാമകൃഷ്ണാനന്ദജി എഴുതിയതുപോലെ "But urgent calls from his native land made him come back for the regeneration of his own mother land". മാതൃഭൂമിയുടെ സമുദ്ധരണത്തിൽ ഉദ്യമിപ്പാൻ അടിയന്തിര ആവശ്യങ്ങൾ വന്നതനുസരിച്ചു° തിരികെ സ്വരാജ്യത്തിലേക്കു° മടങ്ങിവന്നു).

— ★ —

# തൃതീയഭാഗം

## തിരിച്ചെത്തി

### പ്രഥമോല്ലാസം

#### ബേലൂർ

ശ്രീ സ്വാമിജി ഭാരതഖണ്ഡത്തിൽ 1906 മാർച്ച് മാസത്തിൽ തിരിച്ചെത്തി. ചിരകാലത്തെ വിദേശവാസവും ധർമ്മപ്രചാരണകർമ്മവും അദ്ദേഹത്തിന്റെ ശരീരത്തിന് ബലക്ഷയം ഒട്ടും തട്ടിച്ചിരുന്നില്ല. എന്നുമാത്രമല്ല അത് പുഷ്ടിയും ഓജസ്സും കൂട്ടുകയാണ് ചെയ്തിരുന്നത്.

കപ്പലിറങ്ങി കൽക്കത്തയിൽ എത്തിയപ്പോൾ അദ്ദേഹത്തിന് പൌരന്മാർ സമുചിതമായ വിധത്തിൽ സ്വാഗതം അരുളി. 'അനാഥബന്ധു' എന്നുപേരായ ജനസംഘം അദ്ദേഹത്തിന് ഒരു സ്വാഗതപത്രം സമർപ്പിച്ചു. അതിനു നന്ദി പ്രദർശിപ്പിച്ചുകൊണ്ട് മറുപടി പറഞ്ഞതിൽ അദ്ദേഹം താൻ വിശേഷബഹുമതിക്കൊന്നും അർഹനല്ലെന്നും നായകനും ഗുരുഭൂതനുമായ ശ്രീ സ്വാമി വിവേകാനന്ദജിയുടെ നിർദ്ദേശങ്ങളെ യഥാശക്തി നിറവേറ്റുവാൻ ശ്രമിക്കമാത്രമേ ചെയ്തിട്ടുള്ളു എന്നും സവിനയം പ്രസ്താവിച്ചു. തുടർന്നുകൊണ്ട് ദേശം, ഭാഷ, വിശ്വാസം നടപടി എന്നിവയിൽ മനുഷ്യർ അന്യോന്യം അത്യന്തം വ്യത്യാസപ്പെട്ടു കാണുന്നുണ്ടെങ്കിലും മനുഷ്യസമുദായം ഒന്നായ് ഒരു ശരീരമാണെന്നും അതിൽ ഏതു വിഭാഗത്തെ സേവിക്കുന്നതും മനുഷ്യാത്മാവായ പരമേശ്വരനെ സേവിക്കുന്നതാകുന്നു എന്നും ഊന്നിപ്പറഞ്ഞു. എന്നുമാത്രമല്ല, ജ്ഞാനവും കർമ്മവും രണ്ടു വെവ്വേറെ മാർഗ്ഗങ്ങളായിരുന്നാലും അവ പരസ്പരം വിരോധിക

ളല്ല. സഹായികളാണ്; അന്യോന്യം ബലപ്പെടുത്തിക്കൊണ്ടു പോകാവുന്നവയാണ്; ജ്ഞാനി കർമ്മം ചെയ്യുന്നതു് സ്വാർത്ഥസമ്പാദനത്തിനല്ല, ലോകമംഗളത്തിനാണ്. കർമ്മംമൂലം ജ്ഞാനിയുടെ സർവ്വഭൂതാത്മഭാവത്തിനു ദാർഢ്യം കൂടും. കർമ്മിയുടെ ജ്ഞാനമാവട്ടെ കർമ്മത്തിൽ നിസ്സംഗത്വവും ശ്രദ്ധയും ശക്തിയും വർദ്ധിപ്പിക്കയും ചെയ്യും എന്നും പറഞ്ഞു.

ജ്ഞാനവും കർമ്മവും തമ്മിൽ യോജിക്കയില്ലെന്നു് ശ്രീ ശങ്കരാചാര്യർ സമർത്ഥിച്ചിട്ടുള്ളതു് ആ കാലത്തു് നടപ്പിലിരുന്ന പ്രത്യേക കർമ്മങ്ങളെ ഉദ്ദേശിച്ചായിരുന്നു. ആചാര്യർതന്നെ ആജീവനാന്തം കർമ്മം ചെയ്തുകൊണ്ടിരുന്നുവല്ലൊ. ലോകസംഗ്രഹത്തിനുവേണ്ടി ജ്ഞാനി കർമ്മം ചെയ്യണം എന്നുള്ളതു് ഒരു നവീനാശയമല്ല; ഭഗവാൻ ഗീതയിലും ഉപദേശിച്ചിട്ടുള്ളതാണ്.

> സക്താ: കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത!
> കുര്യാദ്വിദ്വാൻ തഥാഽസക്ത: ചികീർഷുർല്ലോകസംഗ്രഹം
> (ഭ. ഗീ.)

(അറിവില്ലാത്തവർ കർമ്മത്തിൽ ആസക്തിയോടുകൂടി പ്രവൃത്തിക്കുന്നതു് ഏതുവിധമൊ ആ വിധം അറിവുള്ളവൻ സക്തിവിട്ടു് ലോകസംഗ്രഹത്തിനു് വേണ്ടി പ്രവൃത്തിക്കണം) ഈ തത്വം അറിഞ്ഞു് അതിൻവണ്ണം ആചരിക്കുന്നതു ഈ കാലത്തു ഭാരതീയരുടെ കർത്തവ്യമായിരിക്കുന്നു. ഇതു വിദേശങ്ങളിൽ പ്രചരിപ്പിക്കുന്നതും ഭാരതീയരുടെ പ്രത്യേക ബാദ്ധ്യതയായിരിക്കുന്നു എന്നും ശ്രീ സ്വാമികൾ ഉദ്ബോധിപ്പിച്ചു.

ഈ ആശയമായിരുന്നു സ്വാമികൾ അതിനുമുമ്പും പിമ്പും നയിച്ച ജീവിതത്തിന്റെയും സാധിച്ച ധർമ്മപ്രചരണത്തിന്റെയും മർമ്മം.

ശ്രീ സ്വാമിജിയുടെ ജീവിതവും കർമ്മങ്ങളും കൂടി സംഗ്രഹിച്ചു പറയുന്നതായാൽ അത് ആചരണരൂപത്തിലുള്ള ഭഗവദ്ഗീതാവ്യാഖ്യാനമായിരുന്നു.

ബേലൂർമഠത്തിൽ എത്തിയശേഷം അദ്ദേഹം മഠത്തിൽ പ്രത്യേകമായും സംഘത്തിനു പൊതുവായും ചെയ്യേണ്ടിയിരുന്ന ബഹുവിധ കൃത്യങ്ങൾ നിർവ്വഹിച്ചുകൊണ്ടിരുന്നു. മൂന്നുമാസം കഴിഞ്ഞു 1906 ജൂലായി 29-ാം- അദ്ദേഹം മഠത്തിൽനിന്നു ചമ്പാപ്രദേശത്തെ ഒരു സ്നേഹിതന്നയച്ച കത്തിൽ:—
"Ever since I returned from America, I have not had a moment's rest. I am so busy now with so many affairs" (അമേരിക്കയിൽനിന്നു മടങ്ങിവന്നതിൽ പിന്നെ എനിക്ക ഒരു നേരം വിശ്രമമുണ്ടായിട്ടില്ല. അനേക കാര്യങ്ങൾ ധൃതിയായി നടത്തിക്കൊണ്ടിരിക്കുന്നു) എന്ന് എഴുതിയിരുന്നു.

മഠത്തിൽ ഇരുന്ന് ചെയ്യേണ്ടിയിരുന്ന കൃത്യങ്ങൾ ചെയ്തുതീർത്തതിൽപിന്നെ അദ്ദേഹം പ്രേമാനന്ദസ്വാമികളോടുകൂടി ധർമ്മപ്രചാരണാർത്ഥം കിഴക്കേ ബംഗാൾ, ആസ്സാം എന്നീ പ്രദേശങ്ങളിലേക്ക് പോയി. അവിടെ പല ഘട്ടങ്ങളിലുംവെച്ച് പലരേയും കണ്ടു് സംഭാഷണങ്ങളും പ്രസംഗങ്ങളും നടത്തി ഒരു ഉണർവുണ്ടാക്കി അവിടം വിട്ടു.

പിന്നീട് ആദ്യമായി കാശ്മീരത്തുചെന്നു. അവിടെ ദിവാന്റെ അതിഥിയായി ഇരുന്നപ്പോഴാണല്ലൊ അമേരിക്കക്ക് പോകേണം എന്നു അറിവുകിട്ടിയതു്.

## വീണ്ടും ഹിമഗിരിയിൽ.

കാശ്മീരത്തു് ഏതാനംനാൾ താമസിച്ചശേഷം സ്വാമികൾ തനിക്കു് അത്യന്തം ഇഷ്ടപ്പെട്ടും പരിചയപ്പെട്ടും ഇരുന്ന

ഹിമവൽ പ്രദേശങ്ങളിലേക്ക് വീണ്ടും പരിവ്രാജകവൃത്തിയായി പോയി. ഐശ്വര്യപരിപൂർണ്ണവും സുഖസാമഗ്രിസമ്പന്നവും ആയ അമേരിക്കയിൽ തദ്ദേശീയ വസ്ത്രധാരണവും ഭോജനവും ജീവിതരീതിയും സ്വീകരിച്ചും അനുസരിച്ചും ആധുനിക പരിഷ്കൃതൻെറ നിലയിൽ അധികകാലം വസിച്ചതുകൊണ്ടു് തൻെറ യഥാൎത്ഥ സന്യാസഭാവത്തിന്നോ സംയമശീലത്തിന്നോ ഹാനിലേശവും തട്ടിയിട്ടില്ലെന്നു് അനുഭവംകൊണ്ടു് തന്നത്താൻ കൃതാൎത്ഥപ്പെടുത്തണം എന്നായിരിക്കാം ഹിമാലയ പൎയ്യടനത്തിന്നുണ്ടായ ഉദ്ദേശങ്ങളിൽ ഒന്നു്. അതിന്നുപുറമെ കൎമ്മബഹുലമായ ജീവിതത്താൽ സംഭവിച്ചിരിക്കാവുന്ന അധ്യാത്മ ശക്തിക്ഷയം നികത്തുവാനുമായിരിക്കാം തപോവൃത്തി സ്വീകാരം. ആവിധം ശക്തിക്ഷയം ഉണ്ടാകുമോ എന്നു് ശങ്കിക്കേണ്ടതില്ല. ഉണ്ടാകും. എന്നു സാമാന്യേന യുക്തികൊണ്ടു് അനുമാനിക്കാവുന്നതിന്നുപുറമെ വിവേകാനന്ദസ്വാമികളുടെ ജീവിതചരിത്രത്തിൽ ഒരു സംഭവംകൊണ്ടും അനുമാനിക്കാം. ബേലൂർ മഠത്തിൽവെച്ച് വിദേശീയരായ ചില ജിജ്ഞാസുക്കൾ അദ്ദേഹത്തോട് ആദ്ധ്യാത്മിക സംഗതികളിൽ ചിലതുകളെപ്പററി ചോദിക്കയുണ്ടായി. അപ്പോൾ അദ്ദേഹം അവരെ ബ്രഹ്മാനന്ദസ്വാമികളുടെ അടുക്കലേക്ക് അയക്കയാണുണ്ടായതു്. "ഏറിയ കാലത്തെ തീവ്രകൎമ്മപ്രവൎത്തനംനിമിത്തം എൻെറ ശക്തി കുറഞ്ഞിരിക്കുന്നു. അതിനെ പെട്ടെന്നു ഉയൎത്തുവാൻ വിഷമം. എന്നാൽ നിറഞ്ഞുതുളുമ്പുന്ന ഒരു ശക്തി-ഒരു ബാററി—ബ്രഹ്മാനന്ദസ്വാമികൾ—അവിടെ ഇരുപ്പുണ്ടു. അദ്ദേഹത്തോടു ചോദിച്ചാൽ എല്ലാം വെളിവാക്കിത്തരും." എന്നു പറഞ്ഞാണു് അവരെ അങ്ങോട്ടയച്ചതു്. അദ്ദേഹത്തിൻെറ ഒരു ശിഷ്യൻ (ശുദ്ധാനന്ദസ്വാമികൾ) സമാധി അനുഭവപ്പെടുത്തിക്കൊടുക്കേണമെന്നപേക്ഷിച്ചപ്പോഴും അദ്ദേഹം ശിഷ്യനെ ബ്രഹ്മാനന്ദസ്വാമികളുടെ അടുക്കലേക്കയക്കയാണുണ്ടായതു്. അദ്ദേഹം അതു്

ആ ശിഷ്യനെ ചിരപരീക്ഷകൾക്കുശേഷം അനുഭവപ്പെടുത്തിക്കൊടുക്കയുംചെയ്തു. വേറെയും ഒരുതരം സ്വാമികൾക്കുണ്ടായിട്ടുണ്ടാവാം. ലോകഹിതത്തിന് സനാതനധർമ്മം പ്രചരിപ്പിക്കുന്നതു് അത്യാവശ്യമാണെന്നും അതിനുവേണ്ടിയാണ് ശ്രീ ഗുരുമഹാരാജും ശ്രീ വിവേകാനന്ദസ്വാമികളും അവതരിച്ചതും എന്നും അവരുടെ ജീവിതവും ആദർശങ്ങളും തെളിയിച്ചിട്ടുണ്ട്. അതിൽ താൻ ഒരു ഉപകരണമാണെന്നും, അതിനു് തനിക്കും ബാദ്ധ്യതയുണ്ടെന്നും സ്വാമികൾക്കു് അറിവായിരുന്നിട്ടുമുണ്ട്. ആ കൃത്യനിർവ്വഹണത്തിനുള്ള ശക്തി_ ആദ്ധ്യാത്മിക സൂക്ഷ്മശക്തി— കൂടുതൽ സമ്പാദിച്ചു തന്നിൽ കേന്ദ്രീകരിക്കണം എന്നും അദ്ദേഹം നിശ്ചയിച്ചിട്ടുണ്ടാവാം. എന്തായാലും സ്വാമികൾ വീണ്ടും ഗൗരീഗുരുപാദങ്ങളെ ആശ്രയിച്ചു. അവിടെവെച്ചു് സാധിക്കേണ്ടതു് സാധിച്ചു. പിന്നെയും കാശ്മീരത്തെ ഭക്തന്മാരുടെയും സ്നേഹിതന്മാരുടെയും ആവശ്യം അനുസരിച്ചും "തിരക്കു തീർന്നാൽ അങ്ങോട്ടുവരാം" എന്നു് സ്വാമികൾ അവർക്കു ബേലൂർ മഠത്തിൽനിന്നു് എഴുതിഅയച്ചിരുന്നതിനെ നിറവേററുവാൻ വേണ്ടിയും അവിടെചെന്നു് ചിലനാൾ അവിടെ താമസിച്ചു. ആയിടക്കു് അവിടെ ഒരു ലക്ഷണക്കാരനെ കണ്ടുമുട്ടി. അയാൾ സ്വാമികളെസംബന്ധിച്ചു് ചില ലക്ഷണങ്ങളെല്ലാം നോക്കി. സ്വാമികൾ ഉടനേ ആ പ്രദേശംവിട്ടു് ദക്ഷിണഭാരതത്തിലേക്കു പോകുമെന്നും, എത്തിച്ചേരുന്ന പ്രദേശം ഇന്നവിധം ഇരിക്കും എന്നും മററും വിസ്തരിച്ചുപറഞ്ഞു. ആയാൾക്കു ദക്ഷിണഭാരതത്തെക്കുറിച്ചു വിവരം ഒന്നും ഉണ്ടായിരുന്നില്ല. എന്നാൽ അയാളുടെ വിവരണങ്ങളാവട്ടെ സ്വാമികൾ എത്തിച്ചേർന്ന പ്രദേശത്തിനു് മുഴുവൻ ഒത്തവയായിരുന്നു. അങ്ങിനെ അവിടെ താമസിച്ചുകൊണ്ടിരിക്കുമ്പോൾ ഉടനേ തുളസി മടങ്ങിവരണം എന്നു പ്രസിഡൻറു് മഹാരാജിൻെറ അറിയിപ്പു് കിട്ടി. ആ വഴിയേ സ്വാമികൾ മടങ്ങി. മഹാരാജ് അപ്പോൾ മദിരാശിയിൽ

ആയിരുന്നു. സ്വാമികഠം കൽക്കട്ടയിൽചെന്നു് ശ്രീ മാതൃദേവിയെ കണ്ടു് വന്ദിച്ചു് മാതാവിൻെറ അനുഗ്രഹംവാങ്ങി, മദിരാശിക്കു് മഹാരാജിൻെറ അടുക്കലേക്കു വന്നു.

## മദിരാശി.

ഇവിടെ കഥാപുരുഷൻെറ പ്രവൃത്തിരംഗമല്ലാതിതന്ന മദിരാശിയെപ്പററിപ്പറയുന്നതു അപ്രകൃതം എന്നു് തോന്നുമായിരിക്കാം. എങ്കിലും അതിനെപ്പററി ഒരു വാക്കു പറയേണ്ടതായി തോന്നുന്നു.

ശ്രീ വിവേകാനന്ദസ്വാമികഠം പാശ്ചാത്യ ഭൌതിക പരിഷ്കാര ശൃംഗങ്ങളിൽ സനാതനധർമ്മധ്വജം പ്രതിഷ്ഠിച്ചു, വേദാന്തപതാക പറപ്പിച്ചു്, തൽഫലമായി തന്നെ ആശ്രയിച്ച ചെന്ന പാശ്ചാത്യ ശിഷ്യന്മാരോടുകൂടി ഭാരതഭൂമിയിൽ തിരിച്ചെത്തി. ഇവിടെയും ധർമ്മോദ്ധാരണവും അതിന്നു ചില കേന്ദ്രങ്ങളും അത്യാവശ്യമാണെന്നു് അദ്ദേഹം മുമ്പുതന്നെ കണ്ടറിഞ്ഞിരുന്നു. ഇപ്പോഠം അതു നടപ്പിൽ വരുത്തുവാനുള്ള കാലവും അവസരവും ആയിരിക്കുന്നു എന്നു കണ്ടു. അതിന്നു മദിരാശി ഒരു മുഖ്യകേന്ദ്രമാകണം എന്നും അദ്ദേഹം നിശ്ചയിച്ചു. ഭാരത പര്യടനത്തിൽ കന്യാകമാരിയിൽചെന്നു് അവിടെവെച്ചുണ്ടായ ധ്യാനത്താൽ നവശക്തിയുക്തനായു് പ്രതിപ്രയാണം ആരംഭിച്ചു് മദിരാശിയിൽ എത്തിയപ്പോഠം തന്നെ ദർശിപ്പാൻ വന്നതു് സാമാന്യക്കാരായ ഭക്തന്മാരോ ഒററപ്പെട്ട വിദ്വാന്മാരോ മാത്രമായിരുന്നില്ല. നവീന ഭാരതത്തിൻെറ വിശിഷ്ട സന്താനങ്ങളായ വിദ്വന്മണികഠം കൂടി പല സംഘങ്ങളായു് തൻെറ മാററുരച്ചുനോക്കുവാൻവേണ്ടി തൻെറ സമീപത്തു്വന്നു് തനിക്കു ചുററം കൂടിയിരുന്നു. അവരിൽനിന്നു തനിക്കു വിദേശയാത്രക്കു് പ്രോത്സാഹനവും ധനസഹായവും ലഭിച്ചു. അവിടെവെച്ചുതന്നെ സമുദ്രലംഘനത്തിന്നു അനുമതിയും ആദേശവും ലഭിച്ചു.

മദിരാശി നഗരം അന്നും സംസ്ഥാനത്തിന്റെ തലസ്ഥാനവും ബഹുവിധ സംസ്കാര പരിഷ്കാരങ്ങളുടെ സമ്മേളനരംഗവുമായിരുന്നു. കുശാഗ്രബുദ്ധികളും ഉന്നതമനസ്കരും അഭ്യസ്തവിദ്യരും ആയിരുന്ന നഗരവാസികളിൽ പലരും അവിടെ ഇംഗ്ലീഷുഭാഷയറിയുന്ന ഒരു യുവസന്യാസി വന്നിരിക്കുന്നു എന്നുകേട്ടു. സന്യാസത്തോടു് യുവത്വവും ഇംഗ്ലീഷുഭാഷയും ഇണങ്ങിച്ചേരുമെന്നു അവർ ധരിച്ചിട്ടുണ്ടായിരുന്നില്ല. അതു് അവൎക്കു് ഒരു പുതുമയായിരുന്നു. അപ്പോൾ ചിലർ വെറും കൌതുകത്താലും ചിലർ ജിജ്ഞാസയാലും ചിലർ സന്യാസിയെ തുക്കിനോക്കുവാനും ചിലർ നവീന പ്രകൃതിശാസ്ത്രയുക്തികളെക്കൊണ്ടു് സന്യാസിയെ പരാജയപ്പെടുത്തുവാനും അദ്ദേഹത്തിന്റെ സമീപത്തു് എത്തിക്കൂടി സംഭാഷണം ആരംഭിച്ചു. ഒരു ദിവസമല്ല, ഒരു മാസമല്ല, നാലുമാസക്കാലം തുടൎച്ചയായി അവർ സ്വാമികളുമായി സമ്പൎക്കം പുലർത്തി. ദൎശനമാത്രത്താൽ ആകൃഷ്ടരായ അവർ ക്രമത്തിൽ സ്വാമിയാൽ വശീകൃതരായി. ആദിയിൽ അവരുടെ പരീക്ഷകൾക്കു് പാത്രീഭൂതനായിരുന്ന സ്വാമികൾ ക്രമത്തിൽ അവരുടെ ബഹുമാനാദരങ്ങൾക്കും അന്ത്യത്തിൽ അവരിൽ പലരുടേയും ആത്മസമൎപ്പണത്തിനും പാത്രമായ്ഭവിച്ചു. ആ ചിരകാലസമ്മേളനം അവിടെ ഒരു ധൎമ്മസ്ഥാപനകേന്ദ്രത്തിനു് അടിത്തറ പടുത്തതുപോലെയായി.

ആ 'ചാതുൎമ്മാസ്യം' സ്വാമികൾക്കു് സ്വന്തമായും ഉപകരിച്ചിട്ടുണ്ടാവാം. 'കത്തിക്കൊണ്ടിരിക്കുന്ന വഹ്നി കുത്തിയിളക്കിയാൽ അത്യധികം ജ്വലിക്കും; കോപിച്ചാൽ പാമ്പു് പടം വിരുത്തും; മൃഗരാജൻ ഊൎജ്ജിതമായി ഗൎജ്ജിക്കും: മിന്നൽപിണർ മാറിലടിച്ചാൽ കാർമേഘം കനമഴ ചൊരിയും; അതുപോലെ ആ നാനാ ശാസ്ത്ര വിശാരദന്മാരുമായുണ്ടായ ധിഷണാസംഘട്ടനം സ്വാമികൾക്കു് അന്തഃശക്തിവിശേഷം പ്രസ്ഫുടമായ് പ്രകാശിപ്പിപ്പാൻ അവസരമുണ്ടാക്കി. ദാക്ഷിണാത്യ സനാതനികളുടേയും ഉൽപതിഷ്ണുക്കളുടേയും ചിന്താഗതി

കളേയും സ്വഭാവവിശേഷങ്ങളേയും സമഗ്രമായ് ഗ്രഹിപ്പാനും ആഷ്പനഥാവിൽനിന്ന് അകന്നുപോകയൊ പോവാൻ ഒരുങ്ങുകയൊ ചെയ്തിരുന്ന പലരേയും അതിലേക്ക് തിരിച്ച് ഉറപ്പിച്ചുനിൎത്തുവാനും സ്വാമികൾക്ക ഈ സന്ദൎഭം ഉപകരിച്ചു. അങ്ങിനെ ഒരവസരം സ്വാമികൾക്ക് അതിന്നുമുമ്പ് ലഭിച്ചിരുന്നില്ല. ആ പരിചയവും സംഘട്ടനവും സ്വാമികൾക്ക് പാശ്ചാത്യലോകത്തെ അഭിമുഖീകരിപ്പാനും പ്രബുദ്ധലോകരംഗത്തിൽ അവതരിപ്പാനും ഉപയുക്തമായ സജ്ജീകരണമൊ നാന്ദിയൊ ആയിരുന്നു.

പിന്നീട നാലുകൊല്ലം കഴിഞ്ഞ് വിശ്വവിഖ്യാതനായി മദിരാശിയിൽ എത്തിയപ്പോൾ ആ നഗരം അഭൂതപൂൎവ്വമായ ആഹ്ലാദത്തോടും ആഘോഷത്തോടുംകൂടിയായിരുന്നു അദ്ദേഹത്തെ സ്വീകരിച്ചത്. സ്വാമികൾ വിദേശങ്ങളിൽ ആയിരുന്നകാലത്തു മദിരാശിയിൽ അദ്ദേഹത്തിന്നുണ്ടായിരുന്ന ശിഷ്യന്മാരും ഭക്തന്മാരുമായി കത്തിടപാടുകൾ നടത്തിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ഉപദേശം അനുസരിച്ച് ശ്രീ അളസിംഗപ്പെരുമാൾ മദിരാശിയിൽ "ബ്രഹ്മവാദിൻ" എന്ന ഒരു ഇംഗ്ലീഷ് മാസിക പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. പ്രബുദ്ധഭാരതം എന്ന മാസികയും ജനിച്ചു. ഭാരതഭൂമിയിൽനിന്ന് സ്വാമികൾക്ക് ഒരു മംഗളപത്രം അമേരിക്കയിലേക്ക് ആദ്യമായി അയച്ചതും മദിരാശിക്കാരായിരുന്നു. ഇങ്ങനെ പലവിധത്തിലും മദിരാശിയും സ്വാമികളും ആയി പ്രത്യേകം ബന്ധപ്പെട്ടിരുന്നു.

മദിരാശിക്കാരെ സംബന്ധിച്ച് സ്വാമികൾക്കും ഒരു മതിപ്പുണ്ടായിരുന്നു. അവർ ബുദ്ധിശാലികളാണെന്നു മാത്രമല്ല വികാരാധിക്യം നിമിത്തം ബുദ്ധിക്കുണ്ടാകാവുന്ന പതൎച്ചയില്ലാത്തവരും ആണ്. (Level headed) എന്നായിരുന്നു അദ്ദേഹം അഭിപ്രായപ്പെട്ടതു്. ദേശഭേദം നിമിത്തം ഓരോ ദേശക്കാൎക്ക് ഓരോ പ്രത്യേകതയുണ്ടാവാം, ചിലർ ബുദ്ധിശാലികളായിരു

ന്നാലും വികാരവശംഗതന്മാരും ആയിരിക്കാം. ചിലർ സാഹസപ്രിയന്മാരുമാകാം. മററുചിലർ തനി സ്വാർത്ഥികളും ആവാം. എന്നാൽ മദിരാശിക്കാർ പ്രായേണ, താരതമ്യേന, സ്ഥിരബുദ്ധികളാണ് എന്നായിരുന്നു സ്വാമികൾ കണ്ടറിഞ്ഞതു്.

മദിരാശിയെപ്പററി ഒന്നുകൂടി പറയാം. തദ്ദേശീയർ, ബ്രാഹ്മണർ വിശേഷിച്ചും, ആചാരനിഷ്ഠന്മാരാണ്. ശ്രൌതസ്മാർത്ത വിധികളെ ബഹുമാനിക്കുന്നവരാണ്. ദക്ഷിണഭാരതത്തിനു് ഒരു പ്രത്യേക വൈശിഷ്ട്യം കൂടിയുണ്ട്. പുരാണപ്രസിദ്ധങ്ങളായ അവതാരങ്ങൾ ഉത്തരഭാരതത്തിൽ ഉണ്ടായതായിട്ടാണ് പറയുന്നതു്. എങ്കിലും ഭാരതഭൂമിയിൽ ഇപ്പോൾ പ്രചാരത്തിൽ ഇരിക്കുന്ന ഹിന്ദുധർമ്മസമ്പ്രദായത്തിന്നു് പ്രമാണഭൂതന്മാരായി നിൽക്കുന്നതു് ദാക്ഷിണാത്യരാണ്. സനാതനധർമ്മത്തിന്റെ ശാഖാത്രയമായ ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ സമ്പ്രദായങ്ങളുടെ പ്രണേതാക്കൾ എന്നു ഭാരതഖണ്ഡം മുഴുക്കെ സ്വീകരിച്ചുവരുന്ന മദ്ധ്വ, രാമാനുജ, ശങ്കരാചാര്യന്മാർ മൂവ്വരും ദാക്ഷിണാത്യരാണ്. ഹിന്ദുമതം എന്നു പറയപ്പെടുന്ന ധർമ്മം, അധികമായ കലർപ്പോ ലോപമോ കൂടാതെ നിലനിന്നു വന്നതും ഇവിടെയാണ്. അതിന്നു് ഒരു പ്രധാന കാരണം വിദേശീയരും ഭിന്നമതസ്ഥരും ആയവരുടെ ആക്രമണം ചുരുക്കമേ ദക്ഷിണഭൂമിയിൽ ഉണ്ടായിട്ടുള്ളു എന്നതാണ്. എന്നാൽ ഇവിടെ ദോഷങ്ങൾ അനേകം ഇല്ലെന്നില്ല. അതുകൾക്കു് നിമിത്തങ്ങൾ വേറെ കാണാം.

മദിരാശിനഗരത്തിൽ സമുദായ പരിഷ്കാരത്തിന്നു് കാപ്പു കെട്ടി പുരോഗമനവാദികളായിരുന്ന മാന്യന്മാർ ഒരുഭാഗത്തുണ്ടായിരുന്നു. മറുഭാഗത്തു ശാസ്ത്രങ്ങളെ പ്രമാണമാക്കി നിത്യകർമ്മാനുഷ്ഠാനവും പൂർവ്വാചാരവും മുറുകെ പിടിച്ചിരിക്കുന്ന യാഥാസ്ഥിതികരും പ്രബലന്മാരായുണ്ടായിരുന്നു. ഈ രണ്ടുകക്ഷികളും മദിരാശിയിൽ ധർമ്മപ്രചാരണം നടത്തണം എന്നു് താല്പര്യപ്പെടുന്നവരും ആയിരുന്നു.

# മദിരാശി ആശ്രമം.

## രാമകൃഷ്ണാനന്ദസ്വാമികൾ.

ഈ വിഭിന്നാദൎശങ്ങൾ രണ്ടും വാസ്തവത്തിൽ പരസ്പരവിരോധികളായിരിക്കേണ്ടതല്ല; കാലത്തിന്നനുസരിച്ചു അല്പാല്പം വിട്ടുവീഴ്ചകളോടുകൂടി രണ്ടും യോജിച്ചുപോകേണ്ടതും പോകുന്നതും ആണു്. അങ്ങിനെ യോജിപ്പിച്ചു് ധൎമ്മം പ്രചരിപ്പിക്കുന്നതാണു് കാലോചിതകൎത്തവ്യം എന്നുകണ്ടു്, സ്വാമികൾ മദിരാശിയിൽ പ്രവൎത്തനത്തിന്നു് തക്കതായ ഒരാളെ അയക്കാം എന്നു ഇരുകക്ഷികളേയും സമാധാനിപ്പിച്ചു, കൽക്കട്ടയിൽ മഠത്തിൽ എത്തി. ഗുരുഭ്രാതാക്കൾ മററുള്ളവരെല്ലാം സഞ്ചാരപരന്മാരായിരുന്നപ്പോഴും മഠം വിട്ടു് ഒരിടത്തും പോകാതെ അതിലിരുന്നു ഗുരുപൂജചെയ്തും മഠകാൎയ്യങ്ങൾ നിൎവ്വഹിച്ചും ഗുരുഭ്രാതാക്കളെ സേവിച്ചും അചഞ്ചലനായി ദൃഢവ്രതനായിരുന്ന ശശിയെ (രാമകൃഷ്ണാനന്ദസ്വാമികളെ) വിളിച്ചു് മദിരാശിക്കുപോകാൻ സ്വാമിജി ആവശ്യപ്പെട്ടു. “ആജ്ഞ” എന്നു് അദ്ദേഹം അതിനെ നിശ്ചിന്തനായി സ്വീകരിച്ചു് മദിരാശിയിൽ വന്നെത്തി.

ശ്രീ രാമകൃഷ്ണ ശിഷ്യന്മാർ എല്ലാവരും മഹായോഗികളും പരമാചാൎയ്യന്മാരും ആയിരുന്നു. എന്നാൽ എല്ലാവരും ബ്രാഹ്മണകുലജാതന്മാരായിരുന്നില്ല. ദാക്ഷിണാത്യ ബ്രാഹ്മണരാകട്ടെ മിക്കവാറും ജാത്യഭിമാനം വിടാതെ വെച്ചുകൊണ്ടിരുന്നവരായിരുന്നു. അവൎക്കു് നിസ്സംശയം പൂൎണ്ണമനസ്സായി സ്വീകരിക്കത്തക്ക ഒരാളായിരിക്കണം മദ്രാസിലെ പ്രവൎത്തനത്തിന്നു് എന്നു കരുതിയാണു് ഉത്തമ ബ്രാഹ്മണകുലജാതനും, ആചാരനിഷ്ഠനും ആയിരുന്ന രാമകൃഷ്ണാനന്ദസ്വാമികളെ മദിരാശിക്കു് നിശ്ചയിച്ചയച്ചതു്. മഹാബ്രാഹ്മണൎക്കും അദ്ദേഹം സൎവ്വഥാ സമ്മതനായി. അവിടെ ഒരാശ്രമം 1897ൽ സ്ഥാപിച്ചു.

# ബാംഗളൂർ ആശ്രമം.

ശ്രീ രാമകൃഷ്ണാനന്ദസ്വാമികളുടെ പ്രയത്നഫലം മദിരാശിയിൽ ഒതുങ്ങിനിന്നില്ല. അതു് ബംഗളൂർക്കു് വ്യാപിച്ചു, അവിടെ ചെല്ലണമെന്നു ബംഗളൂർകാർ അദ്ദേഹത്തെ ക്ഷണിച്ചുകൊണ്ടുപോയി. അവിടെ അദ്ദേഹത്തിന്റെ പ്രയത്നഫലമായിട്ടു് ആദ്യം ഒരു വേദാന്തസംഘവും പിന്നീടു് ഒരാശ്രമവും സ്ഥാപിപ്പാൻ ഇടയായി. ബ്രഹ്മാനന്ദസ്വാമികളുടെ സ്വന്തം പേരിലായിരുന്നു ആശ്രമത്തിനു് സ്ഥലം സമ്പാദിച്ചതു്. കെട്ടിടം പണിതീൎന്നു് അതിന്റെ പ്രതിഷ്ഠക്കു് ബ്രഹ്മാനന്ദസ്വാമികൾ തന്നെ എഴുന്നള്ളി. പ്രതിഷ്ഠകഴിച്ചു. അവിടെ നടത്തിപ്പിന്നു ഏതാനും ഏൎപ്പാടുചെയ്തു് സ്വാമികളും രാമകൃഷ്ണാനന്ദസ്വാമികളും മദിരാശിക്കു് മടങ്ങി. ബ്രഹ്മാനന്ദസ്വാമികൾ കുറച്ചുകാലം മദിരാശി മഠത്തിൽ വിശ്രമിച്ചു. ബാംഗളൂർ ആശ്രമത്തിൽ ഏൎപ്പാടു ചെയ്തിരുന്ന വിധം പ്രവൃത്തികൾ നടന്നില്ല. അവിടെ ധനസ്ഥിതി വളരെ പരുങ്ങലായിരുന്നു. ഭരണത്തിന്നു ഏല്പിച്ചിരുന്നവർ ആരും അവിടെ സ്ഥിരമായിരുന്നില്ല. എന്നിരുന്നാലും ആശ്രമത്തെ വികസിപ്പാൻ അവിടെ സാദ്ധ്യതയുണ്ടായിരുന്നു. പ്രസിഡന്റ് മഹാരാജ് പ്രതിഷ്ഠ ചെയ്തതുനിമിത്തം വിശേഷിച്ചും ആശ്രമം പ്രാമുഖ്യമാകേണ്ടതായിരുന്നു. ശക്തനായ ഒരദ്ധ്യക്ഷൻ അവിടെ ഉണ്ടായിരിക്കയേ വേണ്ടിയിരുന്നുള്ളു. രാമകൃഷ്ണാനന്ദസ്വാമികൾക്കു് മദിരാശി വിട്ടുപോകാൻ നിൎവ്വാഹമില്ലാതിരുന്നു. മററാരെയാണു് അവിടേക്കു നിശ്ചയിക്കേണ്ടതെന്നു മഹാരാജും രാമകൃഷ്ണാനന്ദസ്വാമികളുംകൂടി ആലോചിച്ചു്, തുളസിയെ വരുത്തണം എന്നു് നിശ്ചയിച്ചു. തുളസിയെ വിവരം അറിയിച്ചു. അദ്ദേഹം ചനായിൽനിന്നു് കൽക്കത്തയിൽ വന്നു് ശ്രീ മാതൃദേവിയുടെ അനുഗ്രഹം വാങ്ങി മഹാരാജിന്റെ

അടുക്കൽ മദിരാശിയിൽ എത്തി. ബാംഗ്ലൂർ ആശ്രമം ഏറ്റെടുപ്പാൻ മഹാരാജ് അദ്ദേഹത്തോട് ആവശ്യപ്പെട്ടു. മഹാരാജിൻെറ മതം അനുസരിച്ചും രാമകൃഷ്ണാനന്ദസ്വാമികൾ ഒരുമിച്ചും കഥാപുരുഷൻ ബാംഗ്ലൂരിൽ വന്നു. 1909 ഏപ്രിൽമാസത്തിൽ ആശ്രമം നടത്തിപ്പ് ഏറ്റെടുത്തു.

സ്വാമികൾ ഏറ്റെടുക്കുമ്പോൾ ആശ്രമം ബാലാരിഷ്ടദശയിലായിരുന്നു. കാടും മേടും മുൾച്ചെടികളും നിറഞ്ഞു നഗരത്തിൽനിന്നു ദൂരെയുള്ള ഒരു പറമ്പിൽ ഒരു ചെറിയ കെട്ടിടം; നടത്തിപ്പിനു മൂലധനം ഇല്ല; ഒരു പാചകൻ ഇല്ല; ഉപയോഗത്തിനു അത്യാവശ്യമായ സാധനസാമഗ്രിയും ഇല്ല. ഇതായിരുന്നു ആശ്രമത്തിൻെറ സ്ഥിതി. ഈ സ്ഥിതിയിൽ സ്വാമികൾ തൻെറ കൃത്യം ആരംഭിച്ചു. പൂജാസംഭാരങ്ങൾ ഒരുക്കി നിവേദ്യം തയ്യാറാക്കി സ്വാമികൾതന്നെ പൂജകഴിച്ചുവന്നു. ആശ്രമത്തിൽ വെച്ചു ധർമ്മപ്രവചനം ആരംഭിച്ചു. മതപാഠത്തിനു ക്ലാസ്സ് ഏർപ്പെടുത്തി. എല്ലാ ഞായറാഴ്ചതോറും രാജയോഗം പഠിപ്പിച്ചു തുടങ്ങി. അന്നു ഒഴിവുദിവസമായിരുന്നതിനാൽ ഉദ്യോഗസ്ഥന്മാർക്കും ഉപയോഗമാകുന്നതിനായിരുന്നു ആ ദിവസം നിശ്ചയിച്ചത്. വഴിയെ നഗരത്തിൽ ഓരോ സ്കൂളുകളിലും, കന്റോൺമെൻറിലും, ഉൾസൂറിലും, ഇങ്ങനെ പല ഭാഗങ്ങളിലും ക്ലാസ്സുകൾ തുടങ്ങി. ഒരു പാചകനെ കൂട്ടുവാൻ ആശ്രമത്തിലെ തൽക്കാല ധനസ്ഥിതി അനുവദിച്ചില്ല. ഭാഷാഭേദവും, ഭക്ഷ്യപദാർത്ഥവ്യത്യാസവും കൂടി അതിനു തടസ്സമായിരുന്നു. സ്വയം പാകംചെയ്തു പാത്രങ്ങൾ കഴുകിവെയ്ക്കുന്ന ജോലിയും സ്വാമികൾതന്നെ ചെയ്യേണ്ടിവന്നിരുന്നു. ആ കാലത്തെ സ്ഥിതിയെപ്പറ്റി സ്വാമികൾ ചിരകാലാനന്തരം ഒരിക്കൽ (1927ൽ) പൊന്നംപേട്ട വെച്ചു സന്ദർഭവശാൽ പറയുകയുണ്ടായി "When I first came to Bangalore, there was only that building, no funds, no cook, not even a servant to clean the utensils. Since Sasi Maharaj had to hold

classes here and there I also had to do so. I would return from the classes at 9 P M. And then cook my food; thus I lived, sometimes even starving" (ഞാൻ ആദ്യം ബംഗളൂക്ക് വന്നപ്പോൾ ആ ഒരു കെട്ടിടം മാത്രമുണ്ടായിരുന്നു. ഒരു ഫണ്ട് ഇല്ല, പാചകനില്ല, പാത്രങ്ങൾ കഴുകി വെടുപ്പാക്കാൻ ഒരു ഭൃത്യൻപോലും ഇല്ല ശശിമഹാരാജ് (രാ. സ്വാ.) പലേടത്തും ക്ലാസ്സുകൾ നടത്തിയിരുന്നതുകൊണ്ട് എനിക്കും അങ്ങിനെ ചെയ്യേണ്ടിവന്നു. രാത്രി 9 മണിക്ക് ക്ലാസ്സുകഴിഞ്ഞു മടങ്ങിവന്നു് ഭക്ഷണം പാകം ചെയ്യണം. ചിലപ്പോൾ പട്ടിണിയാവും. അങ്ങിനെയായിരുന്നു ഞാൻ അവിടെ കഴിച്ചുകൂട്ടിയത്).

ഈ വക കൃത്യങ്ങൾ ചിട്ടയായി നിർവ്വഹിച്ച് ആശ്രമത്തിൽ ഒരു പുഷ്പോദ്യാനം ഉണ്ടാക്കുവാനും സ്വാമികൾ ഉദ്യമിച്ചുവന്നു. മാസം ഒന്നു കഴിയുന്നതിന്മുമ്പ് സ്വാമികൾ വിശ്രുതനായി. മെയ്മാസത്തിൽ "കറക്കുറ" എന്ന സ്ഥലത്തുവെച്ചു നടത്താൻ ഉദ്ദേശിച്ചിരുന്ന സാധുസംഘമഹാസഭയിൽ അദ്ധ്യക്ഷനായിരിപ്പാൻ സ്വാമികളെ ക്ഷണിച്ചു. അദ്ദേഹം അതു സ്വീകരിച്ച് അവിടെച്ചെന്ന് "ഹിന്ദുമതസാമാന്യധർമ്മങ്ങൾ" എന്ന വിഷയത്തെപ്പററി പ്രസംഗിച്ചു. പിറേറന്നു രാവിലെ "സാധു എന്നാൽ ആര്?" എന്നായിരുന്നു പ്രസംഗവിഷയം. വൈകുന്നേരം ഉപാസനയേയും കർമ്മത്തെയും പററി ഉപന്യസിച്ചു. അതിന് പിറേറന്ന് രാവിലെ ഹിന്ദുക്കളുടെ ഇടയിൽ നടപ്പുള്ള തിലകാദി നാമങ്ങളെപ്പററി പൊതുവായും വൈഷ്ണവന്മാരുടെ ഇടയിൽ നടപ്പുള്ള തിരുനാമത്തെക്കുറിച്ചു പ്രത്യേകിച്ചും വിസ്തരിച്ചു പ്രതിപാദിച്ചു. അന്നു വൈകുന്നേരം ഒരു പ്രസംഗം "ജീവാത്മാവ്" എന്ന വിഷയം അധികരിച്ചുചെയ്തു. സ്വാമികൾ ബാംഗളൂരിൽവെച്ച് ഒന്നാമതായി പ്രസംഗിച്ചതു ഹിന്ദിഭാഷയിലും, പിന്നീടെല്ലാം ഇംഗ്ലീഷ്ഭാഷയിലും ആയിരുന്നു.

ഏതു ഭാഷയിലായാലും, പ്രസംഗവിഷയം ശ്രോതാക്കളുടെ ഹൃദയത്തിൽ പതിയത്തക്കവണ്ണം വ്യക്തമായും ശക്തിയായും പ്രസംഗിച്ച് അവരുടെ അഭിനന്ദനത്തിന്നു സ്വാമികൾ എപ്പോഴും പാത്രമായിരുന്നു. ചെന്നയിൽ 4-ാംദിവസം ജൂൺമാസം 2-ാംനു സ്വാമികൾ അവിടെനിന്നു മദിരാശിയിൽ ചെന്നു 6-ാംനു വീണ്ടും ബാംഗ്ളൂരിൽ തിരിച്ചെത്തി കൃത്യങ്ങൾ നിർവ്വഹിച്ചുതുടങ്ങി.

അല്പകാലംകൊണ്ടു ബാംഗ്ളൂരിൽ ഹൈക്കോടതി ജഡ്ജിമാർ ഉൾപ്പെടെ പല ഡിപ്പാർട്ടുമെൻറിലെയും ഉള്ള ഉയർന്ന ഉദ്യോഗസ്ഥന്മാരും, ഇടത്തരക്കാരും മററു നഗരവാസികളും സ്വാമികളുടെ ക്ലാസ്സിൽ ഹാജരായിത്തുടങ്ങി. ക്ലാസ്സുകളിൽ കർമ്മ, ജ്ഞാന, ഭക്തി, രാജയോഗങ്ങളും പാഠ്യവിഷയങ്ങൾ ആക്കി ധ്യാനം അഭ്യസിപ്പിച്ചു. ചോദ്യോത്തരങ്ങളും പ്രസംഗങ്ങളും നടത്തി. അദ്ധ്യേതാക്കൾക്ക് അദ്ധ്യയനവിഷയത്തിൽ താല്പര്യവും വർദ്ധിച്ചുവന്നു. എന്നാൽ അതിനെക്കാൾ അധികം താല്പര്യവും സ്നേഹവും അവർക്കുണ്ടായതു സ്വാമികളോടുതന്നെയായിരുന്നു. ഒഴിവുദിവസങ്ങളിലും സമയങ്ങളിലും അവർ അവരുടെ കുടുംബാംഗങ്ങളേയും സ്വാമികളെ ദർശിപ്പാൻ കൊണ്ടുവരിക പതിവായി. ആശ്രമത്തിൽ കൊണ്ടാടിവന്നിരുന്ന വിശേഷദിവസങ്ങളിൽ അവർ സന്നിഹിതരായിത്തുടങ്ങി. എന്നുമാത്രമല്ല കുടുംബങ്ങളിൽ അന്നപ്രാശനം, ജന്മർക്ഷം മുതലായുണ്ടാവുന്ന വിശേഷാവസരങ്ങൾ ആശ്രമത്തിൽവെച്ചു ആഘോഷിക്കുന്നതും പതിവായി കുടുംബകാര്യങ്ങൾ അവർ സ്വാമികളോടു തുറന്നുപറയുകയും, ആലോചിക്കയും ചെയ്യാനുള്ള സ്വാതന്ത്ര്യവും സന്നദ്ധതയും അവർക്കുണ്ടായി ചുരുക്കി പറയുന്നതായാൽ സ്വാമികൾ അവർക്കൊരു ഗുരുവും ഉപദേഷ്ടാവും എന്നുമാത്രമല്ല സ്നേഹിതനും ഉത്തമ ബന്ധുവും സഹായവും ആയി. സ്വാമികളോടുള്ള സമ്പർക്കത്താൽ ഈവിധം ബഹുമുഖമായ ഒരു ഭാവ

ബന്ധം ഉണ്ടാകുന്നതു് കേരളത്തിലും പലക്കും പല കട്ടംബ ങ്ങൾക്കും അനുഭവമായിട്ടുണ്ട്. ''യേ യഥാമാം പ്രപദ്യന്തേ താം സ്തഥൈവ ഭജാമ്യഹം'' (ഗീ ) (ആർ ഏതുവിധം എന്നെ കരുതു ന്നുവോ അവക്ക് ആ വിധം ഞാൻ അനുഭവം കൊടുക്കുന്നു. സ്വാമികളുടെ ശിഷ്യന്മാരും ഭക്തന്മാരും ആയി ബാംഗളൂരിൽ ഇപ്പോഴും ജീവിച്ചിരിപ്പുള്ള ചിലരോടു് സ്വാമികളെപ്പററി ചോദിച്ചപ്പോഴ അവർ ''ഞങ്ങൾക്ക് സ്വാമികളുടെ മാഹാത്മ്യ ത്തെപ്പററി ഒന്നും അറിഞ്ഞുകൂടാ. അദ്ദേഹം ഞങ്ങൾക്കു വേണ്ട തെല്ലാം തന്നു. അതിനു് ഒരു പ്രതിഫലവും അദ്ദേഹം വാങ്ങി യില്ല. നിമ്മലപ്രേമംകൊണ്ടു് അദ്ദേഹം ഞങ്ങളെ വശീകരിച്ചു ഞങ്ങൾ സ്വാമികളുടെ സ്വന്തം ആൾക്കാരായി. അത്രയേ അറി ഞ്ഞുകൂടു'' എന്നാണ് പറഞ്ഞതു്.

വിദ്യാഭ്യാസം ഐശ്വര്യം സംസ്കാരം എന്നിവനിമിത്തം സമുദായത്തിൽ ഉന്നതനിലയിൽ ഇരിക്കുന്നവക്കും ഇടത്തരക്കാക്കും സ്വാമികളുമായുള്ള സമ്പക്കത്തിനും അടുപ്പത്തിനും ധാരാളം സൗകയ്യവും അവസരവും ഉണ്ടായിരുന്നു എന്നുള്ളതു് വാസ്തവ മാകുന്നു. എന്നാൽ അവ ഒന്നും ഇല്ലാതെ സമുദായത്തിൽ ഏററവും താണപടിയിലുള്ളവർക്കും സ്വാമികളോടു് മററുള്ളവർക്ക് എ ന്നപോലെയുള്ള ഭാവമായിരുന്നു ഉണ്ടായിരുന്നതു്. അതിനു് കാരണം സ്വാമികളുടെ വാത്സല്യഭാവവും സ്വാമികൾ അവ രോടു് പെരുമാറിയിരുന്ന രീതിയുമായിരുന്നു. വിശേഷാവസ രങ്ങളിൽ അവരെ ആശ്രമത്തിലേക്കു് ക്ഷണിപ്പാൻ സ്വാമി താൻ തന്നെ അവരുടെ വസതികളിൽ പോയിരുന്നു. അവസരത്തിനു് വന്നെത്താൻ സാധിക്കാത്തവക്കു് പ്രസാദം കരുതിവെച്ചു് അ വക്കു് എത്തിച്ചുകൊടുത്തുമിരുന്നു. സാധുക്കൾക്കു് പലവിധ സഹായങ്ങളും സാമികൾ ചെയ്തുകൊടുത്തിരുന്നു. അവശരും അനാഥരും ആയവരോടു് സ്വാമികൾക്കു് പ്രത്യേകം സ്നേഹവും കാരുണ്യവും ഉണ്ടായിരുന്നതു് മനസ്സിൽ വെച്ചിരിക്കുകമാത്രമ

ല്ലാത്ത ഉചിത കൎമ്മങ്ങളെക്കൊണ്ടു് പ്രകാശിപ്പിക്കകൂടിയാണു് സ്വാമികൾ ചെയ്തിരുന്നതു്. ഉദാരമായ ഭാവവും മധുരമായ വാക്കും അവസരോചിതമായ ഉപകാരവും ആരെത്തന്നെ ആകൎഷിക്കയും വശീകരിക്കയും ചെയ്കയില്ല? അധഃകൃതൎക്ക പ്രത്യേകിച്ചും സ്വാമികൾ മാതാവും പിതാവും ഗുരുവും ആയി, അവൎക്കു് കൂടി ഉപകരിക്കത്തക്കവിധം ആഴ്ചതോറും ഭജനയും നടത്തിവന്നു. അതിനു് നഗരത്തിൽനിന്നു ഭക്തന്മാർ സംഘം സംഘമായി വന്നുകൊണ്ടിരുന്നു. ഭക്തന്മാരിൽ ജാതിഭേദം ഇല്ലെന്നു് തെളിയിച്ചുകൊണ്ടു് എല്ലാ ജാതിക്കാരും ഒരുമിച്ചു ഒരു പന്തിയിൽ ഇരുന്നു് ഭക്ഷണംകഴിക്കുക സാധാരണയായി. വിശേഷദിവസങ്ങളിൽ പ്രത്യേകം ആരാധനകൾക്കു പുറമെ ഘോഷയാത്രകളും നടത്തിയിരുന്നു. വിഗ്രഹം എഴുന്നള്ളിപ്പാൻ വിശേഷപ്പെട്ട ഒരു രഥം മുന്നൂറു ഉറുപ്പിക ചിലവുചെയ്തു് ഇടത്തരക്കാരായ ഭക്തന്മാർ ഉണ്ടാക്കി കാഴ്ചവെച്ചു. ഈ വിധത്തിൽ ഭക്തിജ്ഞാന സംവൎദ്ധകങ്ങളായ പരിപാടികൾ ക്രമേണ പരിപുഷ്ടങ്ങളായി.

## ആശ്രമാഭിവൃദ്ധി.

അദ്ധ്യാത്മവിഷയത്തിൽ സശ്രദ്ധം ജാഗരൂകനായി പ്രയത്നിച്ചു വിജയം നേടിയതുപോലെ അതിനു് സമാന്തരമായി ആശ്രമത്തിന്റെ ഭൗതികഭാഗത്തിലും സ്വാമികളുടെ കൎമ്മചാതുൎയ്യം പ്രശസ്തഫലം നേടി. യാചകവൃത്തിപോലും സ്വാമികൾ നടത്തേണ്ടിവന്നിരുന്നുവല്ലൊ. ക്രമത്തിൽ ഭക്തന്മാരുടെ സംഖ്യയും സംഭാവനകളും വൎദ്ധിച്ചതുകൊണ്ടു് ജോലിക്കാരെ ഏൎപ്പെടുത്തുവാൻ സാദ്ധ്യമായി എങ്കിലും നിത്യ ചിലവുകൾക്കു് പരാശ്രയം വേണ്ടിവന്നു. അതു കൂടാതെ കഴിപ്പാൻ ഒരു സംഖ്യ സംഭരിച്ചു് അതിന്റെ പലിശകൊണ്ടു് പൂജാകാൎയ്യങ്ങൾ നിൎവ്വഹിക്കാറാകണം എന്നു് നിശ്ചയിച്ചു് സ്വാമികൾ അതി

നൊരുങ്ങി. ഭിക്ഷാപാത്രം കയ്യിലെടുത്തു നടന്ന് 6000 ത്തോളം ഉറുപ്പിക സ്വന്തമായി പിരിച്ചുണ്ടാക്കി. ആശ്രമ ഭക്തന്മാരിൽ അഗ്രഗണ്യനായിരുന്ന ശ്രീമാൻ നാരായണ അയ്യങ്കാർ, ഡെപ്യൂട്ടി കമ്മീഷണർ 10,000 ക സംഭാവന ചെയ്തു. ശ്രീ വെങ്കിട്ടരമണയ്യ 3000-ക യും 25 ഏക്കർ നിലവും കൊടുത്തു. ഇങ്ങിനെ കിട്ടിയ സംഖ്യകഠം എല്ലാം ബാങ്കിൽ നിക്ഷേപിച്ചു. ഭക്തന്മാരുടെ വരിസംഖ്യകളും സംഭാവനകളും വന്നുകൊണ്ടും ഇരുന്നു.

പിന്നീട് ആശ്രമ വളപ്പിലേക്കും പരിസരങ്ങളിലേക്കും സ്വാമികളുടെ ശ്രദ്ധ തിരിഞ്ഞു. കാടും മേടുമായി കിടന്നിരുന്ന മൂന്നരഏക്കർ സ്ഥലം വെട്ടിത്തെളിയിച്ചു വെടിപ്പാക്കി. നിത്യവും രാവിലെ പണി ആയുധങ്ങഠം എടുത്തു ചെന്ന് ഒരു കൂലി വേലക്കാരനെപ്പോലെയായിരുന്നു സ്വാമികഠം പണിയെടുത്തു വന്നിരുന്നതു്. ഉദ്യാന പ്രിയനായിരുന്നതുകൊണ്ടും പൂജയ്ക്കു് പുഷ്പങ്ങഠം ആവശ്യമായിരുന്നതുകൊണ്ടും പലതരം പുഷ്പച്ചെടികഠം വെച്ചു പിടിപ്പിച്ചു് മനോഹരമായ ഒരുദ്യാനമുണ്ടാക്കി. അതു് കാണ്മാനും കണ്ടു പഠിക്കാനും നഗര വാസികഠം പലരും ഗവമെൻ്റു വൃക്ഷോദ്യാന മേലദ്ധ്യക്ഷൻ റാവു ബഹദൂർ ജവരയ്യയും, കൌൺസിൽ മെമ്പർമാരും പലപ്പോഴും വരിക പതിവായിരുന്നു. വളപ്പു വിസ്താരം പോരാതെ സ്വാമികഠം 20 ഏക്കർ സ്ഥലം വിലക്കുവാങ്ങി ആശ്രമത്തോടു ചേർത്തു. അമേരിക്കയിൽ ഉദ്യാനങ്ങഠം കണ്ടുണ്ടായ പരിചയം ഇവിടെ സഹായകമായി.

ആശ്രമക്കെട്ടിടം വളരെ ചെറുതായിരുന്നുവല്ലോ. അതിൽ കൂട്ടിച്ചേർത്തും പുതിയ കെട്ടിടങ്ങഠം നിർമ്മിച്ചും വേണ്ടുവോളം സ്ഥലവും അതിഥികഠംക്കു് താമസിക്കാൻ പ്രത്യേക സൗകര്യവും ഉണ്ടാക്കി. ആശ്രമാവശ്യത്തിന്നുണ്ടാക്കിയ കിണറിന്നു പുറമെ, അയൽപക്കത്തുള്ള സാധുക്കളുടെ ഉപയോഗത്തിന്നു് ഒരു കിണർ കൂടി കഴിപ്പിച്ചു. അതിനെ സംബന്ധിച്ചു് രസകരമായ ഒരു ചെറിയ ചരിത്രം;

ബാല്യം മുതൽ സ്വാമികളുടെ ഒരു പ്രിയപ്പെട്ട ഭക്തനായിരുന്ന ഒരു രാജഗോപാല നായിഡു അദ്ദേഹത്തിന് കുറച്ചു പണം ആവശ്യമായി വന്നു. അതിന്നു എളുപ്പമായ ഒരു വഴി അവിടെ (ബംഗളൂരിൽ) ഇഷ്ടികയുണ്ടാക്കി വില്ക്കുക എന്നതായിരുന്നു. ഇഷ്ടികക്ക് മണ്ണെവിടെ? വിറകെവിടെ? രണ്ടും ഞാൻ തരാം എന്നു സ്വാമികൾ വാഗ്ദാനം ചെയ്തു. എന്നാൽ മണ്ണെടുക്കുന്നതു് ഒരു കിണർ കുഴിക്കുന്നതു പോലെയാവട്ടെ എന്നു പറഞ്ഞു ആശ്രമ വളപ്പിൽ നിന്നു മണ്ണെടുക്കേണ്ടതിനു കിണർ കുഴിപ്പാൻ ദിവസവും മുഹൂൎത്തവും നിശ്ചയിച്ചു നായിഡു വന്നു കുഴിക്കേണ്ട സ്ഥലമറിവാൻ പൂജയ്ക്കു ഒരുങ്ങുമ്പോൾ സ്വാമികൾ യദൃച്ഛയാ അവിടെ ചെന്നു. കുഴിക്കാനുള്ള സ്ഥലം കണ്ടുപിടിക്കാനുള്ള പൂജയ്ക്കു ആരംഭിക്കയാണെന്നു സ്വാമികളെ അറിയിച്ചു. സ്ഥലം ഞാൻ കാണിച്ചു തരാം എന്നു പറഞ്ഞു ഒരു സ്ഥലം സ്വാമികൾ നിൎദ്ദേശിച്ചു കൊടുത്തു. അവിടെ കുഴിച്ചു 25 അടിക്കു വെള്ളം കണ്ടു. പിന്നെയും താഴ്ത്തി. ഏതു കാലത്തും ആ നിലക്കു വെള്ളം നില്ക്കുന്നതായി നിലപ്പെടുത്തി. വേറെയും പല സ്ഥലത്തും സ്വാമികൾ കാണിച്ചു കൊടുത്ത സ്ഥലത്തു് വെള്ളം കാണുക പതിവായിരുന്നു.

ആശ്രമം കെട്ടിടവും ഉദ്യാനവും പരിസരവും യഥായോഗ്യം വിസ്തൃതമാക്കി, ആകൎഷണീയവുമാക്കി. ആശ്രമത്തിൽ ഉപയോഗത്തിന്നു പലതരം പാത്രങ്ങളും പരിഷ്കൃത രീതിയിൽ കസേര, മേശ മുതലായ സാധനങ്ങളും സംഭരിച്ചു. നിലത്തു വിരിപ്പാനും മറവും ഉതകുന്ന ചൂടി കൊണ്ടുള്ള പായ മുതലായ സാധനങ്ങൾ 1500 ക വിലക്കുള്ളതു് സ്വാമികളുടെ ഒരു ഭക്തൻ, ആലപ്പുഴ കച്ചവടം ചെയ്തിരുന്ന ശ്രീ വട്ടാവൃഖിംജി അയച്ചു കൊടുത്തു,

ഇതിനെല്ലാം പുറമെ സംസ്കൃതം, ഇംഗ്ലീഷ്, ബംഗാളി, ദ്രാവിഡഭാഷകളിൽ നാലായിരത്തോളം പുസ്തകങ്ങൾ അടങ്ങിയ

ഒരു ഗ്രന്ഥാലയവും സ്വാമികൾ സ്ഥാപിച്ചു. അദ്ധ്യാത്മവിഷയങ്ങൾ ബഹുജനങ്ങൾക്കു് അറിവാകാൻ തക്കവണ്ണം കർണ്ണാടക ഭാഷയിൽ ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിക്കയും ചെയ്തു.

ഒരു കൊടുംകാട്ടിൽ ഒരു ചെറിയ കെട്ടിടം മാത്രമായി, മിഴിവില്ലാതെ, നിർജ്ജീവമെന്ന പോലെ കിടന്നിരുന്നതു്, കുചേലന്റെ കൂരപ്പുര ഭഗവൽകാരുണ്യത്താൽ "ഇന്ദിരാമന്ദിര"മായി മാറിയതു പോലെ കാലാനുസൃതങ്ങളായ സകല പരിഷ്കാര സാമഗ്രികളോടും കൂടിയ ദേവതാവാസസ്ഥാനമായി ശോഭിച്ചു. യതിവര്യനേയും ഗൃഹസ്ഥാശ്രമിയേയും രാജ്യ രക്ഷാധികാരിയേയും ഭൃത്യനേയും വർത്തകപ്രവരനേയും സസ്യ വ്യാപാരിയേയും വലിയവനേയും ചെറിയവനേയും സമബുദ്ധ്യാ യഥാർഹം സ്വാമികൾ അവിടെ സ്വീകരിച്ചു വന്നു. ശ്രീ മഹാരാജിന്നും ശ്രീ ശ്രീമാതാവിന്നും അവിടെ സുഖവാസത്തിന്നു് യോഗ്യമാക്കി. അവരുടെ പാദസ്പർശത്താലും അനുഗ്രഹത്താലും ആശ്രമത്തെ ധന്യവും പാവനവുമാക്കി. അങ്ങിനെ കാൽ ശതാബ്ദത്തിലധികം സ്വാമികളുടെ നിരന്തര പരിരക്ഷണത്തിൽ ആശ്രമം സജീവവും പ്രഖ്യാതവും ആക്കി. അതു തനിക്കു വേണ്ടിയായിരുന്നില്ല സ്വാമികൾ ചെയ്തതു്. ആശ്രമം ദേവന്റെ ആവാസസ്ഥാനവും ഭക്തന്മാർക്കു് മനഃശ്ശാന്തിക്കും ആത്മോന്നതിക്കും സഹായിക്കുന്ന വിശ്രമസ്ഥാനവും ആകുന്നു എന്നായിരുന്നു സ്വാമികളുടെ ഭാവന.

---

# തൃതീയോല്ലാസം

## കേരളം.

---

ശ്രീ വിവേകാനന്ദോദയത്താൽ പ്രബുദ്ധങ്ങളായ നാനാ ദേശങ്ങളിൽ അഗ്രഗണ്യമായ ഒന്നാകുന്നു കേരളം. ആദ്ധ്യാത്മിക നവോത്ഥാനം ഭാരതഖണ്ഡത്തിൽ എപ്പോഴുണ്ടായിട്ടുള്ളതും തത്സമയം കേരളത്തേയും ഉദ്ബുദ്ധമാക്കിയിട്ടുണ്ടു്. ബുദ്ധധർമ്മ പ്രചാരകാലംമുതൽ അങ്ങിനെ സംഭവിച്ചിട്ടുള്ളതായിക്കാണാം.

### ശാങ്കരവേദാന്തം.

ഏതു കാലത്തും കേരളത്തിലെ ജനസാമാന്യ ജീവിതം ധർമ്മപ്രധാനവും ദേവതാരാധനപരവും ആയിരുന്നിട്ടുണ്ടു്. ആര്യന്മാർ എന്നു പറയപ്പെടുന്നവരുടെ സംസ്കാരത്തിന്റെ കലർപ്പില്ലാതെ തനി കേരളീയമായ ഒരു സംസ്കാരം ഇവിടെ സാർവ്വത്രികമായിരുന്നിട്ടുമുണ്ടു്. അതിന്റെ ലേശാംശങ്ങൾ ഇന്നും അവശേഷിച്ചിട്ടുള്ളതായിക്കാണാം. ഔപനിഷദവും പൌരാണികവുമായ ചിന്താഗതികൾ ഇവിടെ പ്രചരിച്ചപ്പോൾ കേരളസംസ്കാരം അതുകളെ എതിർക്കുകയോ നിരോധിക്കുകയോ അല്ല, അവയെ സ്വീകരിച്ചു ആത്മസാൽക്കരിക്കയാണു് ചെയ്തതു്. ആവിധം സംസ്കൃതവും ഏകീഭൂതവുമായ ധർമ്മത്തിൽനിന്നാകുന്നു ശങ്കരവേദാന്തം ഉദയംചെയ്തതു്. അതിനെയാകുന്നു കാലോചിതരൂപത്തിലും വേഷത്തിലും ലോക സ്വീകാര്യമായി വിവേകാനന്ദസ്വാമികൾ പ്രഖ്യാപനം ചെയ്തതു്. ദിഗന്തങ്ങളിൽ അലയടിച്ച ആ പ്രഖ്യാപനം ശങ്കര ജന്മഭൂവിലും പ്രതിധ്വനിച്ചു. വിശേഷിച്ചും ധർമ്മരാജ്യമെന്നു് കേൾവിപ്പെട്ട വഞ്ചിഭൂവിൽ അവിടെ പല ധന്യാത്മാക്കളും അതിനെ ചെവിക്കൊണ്ടു. വിവേകവാണീപാനത്തിന്നുദ്യുക്തരായി പലേടത്തും സംഘങ്ങൾ ചേർന്നു് വേദാന്തപാഠം നടത്തിവന്നു.

## പ്രസ്ഥാന പ്രാരംഭം.

ആ കാലത്തു് ശ്രീരാമകൃഷ്ണദേവന്റെ ഗൃഹസ്ഥ ശിഷ്യന്മാരിൽ ഒരാളായിരുന്ന കാളിപദഘോഷൻ തിരുവനന്തപുരത്തു് താമസിച്ചിരുന്നു. അദ്ദേഹം മദിരാശിയിൽനിന്നു് രാമകൃഷ്ണാനന്ദസ്വാമികളെ തിരുവനന്തപുരത്തേക്കു ക്ഷണിച്ചു. സ്വാമികൾക്കു് തിരുവനന്തപുരത്തു് വേറെ പരിചിതന്മാരും ഭക്തന്മാരും ഉണ്ടായിരുന്നു. ശ്രീ പത്മനാഭൻതമ്പി, ഡോക്ടർ രാമൻതമ്പി എന്നീ സഹോദരന്മാരും മററുചിലരും മദിരാശിയിൽവെച്ചു് സ്വാമികളെക്കണ്ടു് അടുത്തു പെരുമാറിയിരുന്നു. കാളിപദഘോഷിന്റെ ക്ഷണം സ്വീകരിച്ചു് 1104 ആദ്യത്തിൽ സ്വാമികൾ തിരുവനന്തപുരത്തു വന്നു് കുറെ മാസക്കാലം അവിടെ താമസിച്ചു. സംഭാഷണങ്ങളും പ്രസംഗങ്ങളും ഗീതാക്ലാസ്സുകളും നടത്തി. അതുകൾ വഴിയായും സ്വപ്രഭാവത്താലും അദ്ധ്യാത്മതക്കു് നവശക്തിയും ഉന്മേഷവുമുണ്ടായി. സ്വാമികൾ മദിരാശിക്കു മടങ്ങി. അതിനുശേഷം ഹരിപ്പാട്ടുണ്ടായിരുന്ന വേദാന്തസംഘത്തിനും ശ്രീ രാമകൃഷ്ണശിഷ്യന്റെ സമ്പക്കത്തിനാഗ്രഹമായി. അവർ ശ്രീ രാമകൃഷ്ണാനന്ദസ്വാമികളെ ക്ഷണിച്ചപ്പോൾ അദ്ദേഹം മറെറാരു ശിഷ്യനെ അവക്കു് നിർദ്ദേശിച്ചുകൊടുത്തു. ശ്രീമാൻ പത്മനാഭൻതമ്പി മദിരാശിയിൽവെച്ചു് അദ്ദേഹത്തെ സന്ദശിച്ച ഒരു അവസരത്തിൽ അവിടെ ശ്രീ നിമ്മലാനന്ദസ്വാമികളും ഉണ്ടായിരുന്നു. അദ്ദേഹത്തെ ശ്രീമാൻ തമ്പിക്കു് രാമകൃഷ്ണാനന്ദസ്വാമികൾ പരിചയപ്പെടുത്തി. ശ്രീ രാമകൃഷ്ണചരിതത്തിൽ തുളസി എന്നു പറയുന്ന ശ്രീരാമകൃഷ്ണശിഷ്യൻ നിമ്മലാനന്ദസ്വാമിയാണെന്നു് അറിവാക്കിക്കൊടുത്തു.

## കേരളപ്രഥമസന്ദശനം.

ഹരിപ്പാട്ടു സംഘക്കാർ കൊണ്ടാടുവാൻ നിശ്ചയിച്ചിരുന്ന ശ്രീരാമകൃഷ്ണജന്മോത്സവത്തിൽ സദയം സന്നിഹിതനായിരി

പ്പാൻ അവർ ശ്രീ നിർമ്മലാനന്ദസ്വാമികളോട് അപേക്ഷിച്ചു. സ്വാമികളുടെ വഴിച്ചിലവിനും രണ്ടാംക്ലാസ് തീവണ്ടിക്കൂലി അടക്കം വേണ്ടിവരുമെന്നു് ഉദ്ദേശിച്ചു് സംഖ്യ അവർ സ്വാമികൾക്കു് അയച്ചുകൊടുക്കുകയും ചെയ്തു. സ്വാമികൾ അതു സ്വീകരിച്ചു് 1911 ഫെബ്രുവരി 15-ാംനു- എറണാകുളം റെയിൽ വേസ്റ്റേഷനിൽ വന്നിറങ്ങി. സംഘം സെക്രട്ടറിയും മററൊരു സംഘാംഗവും കൂടി തീവണ്ടിയാഫീസ്സിൽചെന്നു് സ്വാമികളെ സ്വീകരിച്ചു. സ്വാമികൾ യാത്രചെയ്യുന്നതു രണ്ടാംക്ലാസ്സിലും അനുചരന്മാരോടുകൂടിയും ആയിരിക്കുമെന്നാണ് അവർ വിചാരിച്ചിരുന്നതു്. അദ്ദേഹത്തെ രണ്ടാംക്ലാസുമുറിയിൽ കണ്ടില്ല. സ്വാമികൾ ഏകനായി ഒരു മൂന്നാംക്ലാസുമുറിയിൽനിന്നു് വണ്ടിയിറങ്ങിയ സ്വാമികളെ അവർ കണ്ടു. അദ്ദേഹം അപ്പോൾ തന്നെ മൂന്നാംക്ലാസ് വണ്ടിക്കൂലികഴിച്ചു് ബാക്കിയുണ്ടായിരുന്ന സംഖ്യ അവരുടെ കയ്യിൽ മടക്കിക്കൊടുത്തു്. അവർ സ്വാമികളെ സ്വീകരിച്ചു് തോണിവഴിക്കു ആലപ്പുഴയിലെത്തിച്ചു. ആലപ്പുഴക്കടവത്തു സ്വാമികളെ സ്വീകരിപ്പാൻ ഗവമ്മേണ്ടുദ്യോഗസ്ഥന്മാർ, വക്കീലന്മാർ, സ്കൂൾമാസ്റ്റർമാർ, വിദ്യാത്ഥികൾ എന്നിങ്ങിനെ ഒരു വലിയ സംഘം കൂടിയിരുന്നു. അവർ സ്വാമികളെ വിദ്യാലയത്തിലേക്കാനയിച്ചു. അവിടെവെച്ചു അപ്പോൾതന്നെ ഒരുപ്രസംഗംചെയ്യാൻ അവർ ആവശ്യപ്പെട്ടു. സ്വാമികൾക്കു ഒരു ദീർഘയാത്രകൊണ്ടു ക്ഷീണമുണ്ടായിരിക്കയില്ലേ? വിശ്രമമാവശ്യമല്ലേ? എന്നൊന്നും ആലോചിപ്പാൻ അവർക്കു് തെല്ലാലും കഴിഞ്ഞില്ല. സ്വന്തം ലാഭം എന്നായിരുന്നു അവരുടെ മനസ്സിൽ മുന്തിനിന്നിരുന്ന ഭാവം. സ്വാമികളാവട്ടെ സ്വന്തം ശരീരസ്ഥിതി ഗണിക്കാതെ അവരുടെ പ്രാത്ഥന സ്വീകരിച്ചു ഭക്തി എന്ന വിഷയത്തെപ്പററി സവിസ്തരമായും ഉജ്ജ്വലമായും ഒരു പ്രസംഗം ചെയ്തു. ഭക്തി എന്നതു് സകാമം, നിഷ്കാമം, പരാ എന്നു് മൂന്നുവിധ

മയുണ്ടെന്നും അതുകളുടെ സ്വഭാവവും അവ തമ്മിലുള്ള ഭേദവും എന്തെന്നും വിശദമായി പ്രതിപാദിച്ചു. ആ വിധം വിജ്ഞാനപ്രദവും ഹൃദയസ്പൃക്കുമായ ഒരു പ്രസംഗം ശ്രോതാക്കൾ അതിനു മുമ്പു് കേട്ടിട്ടില്ലായിരുന്നു.

## ഹരിപ്പാട്

ആലപ്പുഴയിൽനിന്നു് പിറ്റേന്നു് രാവിലെ തോണിവഴിക്കു് ഹരിപ്പാട്ടെത്തി. അവിടെയും സ്ഥലത്തെ പ്രധാനികൾ ഉൾപ്പെടെ ഒരു വലിയ ജനസംഘം സ്വാമികളെ സ്വീകരിച്ചു. രണ്ടു് സ്വാഗതപത്രങ്ങൾ — ഒന്നു് സംസ്കൃതത്തിലും ഒന്നു് ഇംഗ്ലീഷിലും — സ്വാമികൾക്കു് സമർപ്പിച്ചു. സ്വാമികൾ അവർക്കു് നന്ദി പറഞ്ഞതിൽ, ആ പത്രങ്ങളും ബഹുമതിയും എളിയവനായ തനിക്കു് സംബന്ധിക്കുന്നതല്ലെന്നും അതു് അവർക്കു് ശ്രീ ഗുരുമഹാരാജിനോടുള്ള ഭക്തിയെ പ്രദർശിപ്പിക്കുന്നതായിട്ടാണു് താൻ ഗണിക്കുന്നതെന്നും പറഞ്ഞു. ശ്രീ ഗുരുമഹാരാജിനെപ്പറ്റി പറയുന്ന സമയത്തു് സ്വാമികൾ ഭക്തിപരവശനും ഗൽഗദവാക്കുമായി അശ്രുക്കൾ വാർക്കുകകൂടി ചെയ്തു.

(പ്ര. മാ. 16-96.

പിറ്റേന്നു് ജന്മദിനാഘോഷം ആരംഭിച്ചു. രാവിലെ ക്ഷേത്രത്തിൽവെച്ചു് ഭജന, പിന്നീടു് ഘോഷയാത്ര, മദ്ധ്യാഹ്നത്തിൽ സുമാറു് 2500 സാധുക്കൾക്കു് അന്നദാനം എന്നിവ നടത്തി. ദേശാചാരമനുസരിച്ചു് സാധുക്കളെ ജാതിതിരിച്ചു് വെവ്വേറെ മൂന്നു സ്ഥലത്തായിരുത്തിയിട്ടാണു് അന്നം കൊടുത്തതു്. സ്വാമികൾ അതു് നോക്കിക്കണ്ടു. ഉച്ചതിരിഞ്ഞു് പൊതുയോഗത്തിൽവെച്ചു് ഹിന്ദുമതത്തിന്റെ ചൈതന്യം എന്ന വിഷയത്തെപ്പറ്റി സ്വാമികൾ പ്രസംഗിച്ചു. വൈകുന്നേരം ഭജനയും സ്വാമികളുടെ സംഭാഷണവും ഉണ്ടായി. അതിനു പിറ്റേന്നു് 18-ാംനു രാവിലെ സ്ഥലത്തെ ഷണ്മുഖവിലാസം

വിദ്യാലയത്തിലെ വിദ്യാർത്ഥികൾ സ്വാമികളെ കണ്ടു വന്ദിച്ചു. ഉച്ചതിരിഞ്ഞു് സ്വാമികൾ വിദ്യാലയത്തിൽ ചെന്നു് വിദ്യാർത്ഥികൾക്കു് ഉചിതോപദേശങ്ങൾ കൊടുത്തു. സംഘാംഗങ്ങൾക്കു് ഭഗവൽഗീതയിലെ ഒരു ഭാഗം വ്യാഖ്യാനിച്ചുകൊടുത്തു. ധ്യാനപരിശീലനത്തിനു് ഉപദേശിച്ചു. സംഘം നടത്തിപ്പിനെക്കുറിച്ചു് ചില നിർദ്ദേശങ്ങളും കൊടുത്തു. അതിനുശേഷം സ്വാമികൾ അവിടെനിന്നു് കൊല്ലം വഴിക്കു് ബംഗളൂർക്കു് മടങ്ങി.

## സൽസംഗഫലം

സ്വാമികളുടെ കേരള പ്രഥമ സന്ദർശനം സംഭവബഹുലമായിരുന്നില്ല. എന്നാൽ അതു് അചിരേണ ചിരസ്ഥായികളായ നാനാ സൽഫലങ്ങളെ വിളയിക്കുന്ന ദിവ്യബീജമായു് നിലകൊണ്ടു. മഹാപുരുഷസംഗമം ഒരിക്കലും നിഷ്ഫലമാകയില്ലല്ലൊ. പാകംവന്ന ജീവന്മാരെ അതു് പെട്ടെന്നവെ ശ്രേയോമാർഗ്ഗത്തിൽ ആരോഹണംചെയ്യിക്കും. ഇതു് തെളിയിക്കുന്ന ഒന്നുരണ്ടു സംഭവങ്ങൾ സ്വാമികളുടെ ഈ ദർശനാവസരത്തിൽ ഉണ്ടായി. ജനങ്ങൾ സ്വാമികൾക്കു് അഭിമുഖമായിരിക്കുന്ന അവസരത്തിൽ അദ്ദേഹം അതിൽ ഒരാളെ ഉദ്ദേശിച്ചു് അയാൾ ഒരു ഭക്തനാണെന്നു് തോന്നുന്നു എന്നു പറഞ്ഞു. ഉടൻതന്നെ ആ ആൾ എഴുന്നേററു് "നീലകണ്ഠഭക്തൻ നമസ്കരിക്കുന്നു" എന്നു പറഞ്ഞുകൊണ്ടു് ഒരു ചാട്ടത്തിനു് സ്വാമികളുടെ പാദകമലങ്ങളിൽ ചെന്നുവീണു. ഉടനെ സ്വാമികൾ നീലകണ്ഠഭക്തന്റെ നമസ്കാരം സ്വീകരിപ്പാൻ ഞാൻ അവനല്ല എന്നു പറഞ്ഞുകൊണ്ടു് ആ ആളെ എഴുന്നേല്പിച്ചു. ഈ ആൾ ഭക്തൻ തന്നെ എന്നു വീണ്ടും പറഞ്ഞു. അന്നുമുതൽ ഈ ആളെ ഭക്തൻ എന്നുമാത്രം സർവ്വരും പറഞ്ഞുതുടങ്ങി. ആ ആൾ പിന്നീടു് സ്വാമികളുടെ സമ്മതപ്രകാരം ബ്രഹ്മചാരിയായി സ്വാമികളുടെ കീഴിൽ ആശ്രമങ്ങളിൽ താമസിച്ചു. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ കേരളത്തിൽ എഴുന്നള്ളിയപ്പോൾ അനുഗ്രഹത്തെക്കൊണ്ടു്

ഭക്തനു് ഉപദേശം കൊടുപ്പിച്ചു. പിന്നെ കൽക്കത്തയിൽ ബേലൂർ മഠത്തിൽ ചെന്നു് സന്യാസം വരിച്ചു് ഏകാകിയായ് ഋഷീകേശത്തിനു് സമീപമുള്ള വസിഷ്ഠഗുഹയിൽ ധ്യാനനിമഗ്നനായിരുന്നു. അദ്ദേഹമാകുന്നു ഖ്യാതപ്പെട്ട പുരുഷോത്തമാനന്ദസ്വാമികൾ. പിന്നീടും അദ്ദേഹം വസിഷ്ഠഗുഹയിൽനിന്നു് കേരളത്തിൽവന്നു് പല തവണയും സ്വാമികളെ സന്ദർശിക്കയും ഒരുമിച്ചു് താമസിക്കയും ചെയ്തിട്ടുണ്ടു്. വിഖ്യാതനായിതീർന്ന അദ്ദേഹത്തിനു ഉത്തരേന്ത്യയിലും കേരളത്തിലും അനേകം ശിഷ്യന്മാരുണ്ടായി. തന്റെ സർവ്വശ്രേയസ്സിനും മൂലവും സർവ്വസ്വവും ആയിട്ടായിരുന്നു അദ്ദേഹം സ്വാമികളെ ഗണിച്ചിരുന്നതു്.

സ്വാമികളെ സന്ദർശിച്ച മറെറാരു വ്യക്തി ശ്രീ വെങ്കിട സുബ്രഹ്മണ്യഅയ്യർ ആയിരുന്നു. അദ്ദേഹം സ്വാമികളുടെ മുമ്പിൽ വെച്ചു കരയുകതന്നെയാണു് ചെയ്തിരുന്നതു്. അദ്ദേഹമാണു് ഹരിപ്പാട്ടു് ആശ്രമം സ്ഥാപിപ്പാൻ തന്റെ വക സ്വത്തു് സ്വാമികൾക്കു് ദാനംചെയ്തതു്. സ്വാമികൾ അദ്ദേഹത്തെപ്പററി "എന്റെ കരയുന്ന കുട്ടി" (My weeping boy) എന്നു പറഞ്ഞിരുന്നു. പിന്നീടു് അദ്ദേഹം സ്വാമികളോടു് മന്ത്രവും സന്യാസവും സ്വീകരിച്ചു് "ചിൽസുഖാനന്ദസ്വാമി" എന്ന നാമം ധരിച്ചു. ഇപ്പോൾ അദ്ദേഹം മുട്ടം ആശ്രമത്തിന്റെയും ശ്രീരാമകൃഷ്ണനിർമ്മലാനന്ദമണ്ഡപത്തിന്റെയും അദ്ധ്യക്ഷനായിരിക്കുന്നു.

### നിർല്ലോഭത — നിർമ്മലബുദ്ധി

സ്വാമികൾ ഹരിപ്പാട്ടുനിന്നു് യാത്രപുറപ്പെടുന്നതിനുമുമ്പു സ്ഥലത്തെ ഒരു പൌരപ്രമാണിയും വക്കീലും വേദാന്ത സംഘാദ്ധ്യക്ഷനുമായിരുന്ന ശ്രീ സുബ്ബരായഅയ്യർ സ്വാമികൾക്കു് ഒരായിരം ഉറുപ്പിക സംഭാവനയായി വെച്ചുകൊടുത്തു. എന്നാൽ സ്വാമികൾ അതു സ്വീകരിച്ചില്ല. "ഇതു് ഹരിപ്പാട്ടേക്കു്തന്നെ

ആവശ്യമായിരിക്കം; ഇവിടെത്തന്നെ വെച്ചുകൊൾക'' എന്നു പറഞ്ഞു. അതു പിന്നെ ഹരിപ്പാട് ആശ്രമനിൎമ്മാണത്തിന്നു ഉപയോഗമായി വരികയും ചെയ്തു.

ആ കാലത്തു സുബ്ബരായയ്യൎക്ക് കുറെ പ്രായമായിരുന്നു; എന്നാൽ സന്താനമുണ്ടായിരുന്നില്ല. ആ സംഗതി സ്വാമികളെ അറിയിച്ചു. സ്വാമികളുടെ അനുഗ്രഹഫലമായി പിന്നെ അദ്ദേഹത്തിന്നു ആദ്യമായി ഒരു പുത്രൻ ജനിച്ചു. ആ പുത്രന്നു രാമകൃഷ്ണൻ എന്നു പേരിടുകയും ചെയ്തു.

ഹരിപ്പാട്ടുനിന്നു കൊല്ലത്തുവന്നു അവിടെയും താമസിച്ചു സംഭാഷണങ്ങൾ നടത്തി. ഒരു സന്ദൎശകൻ സ്വാമികളോട് താൻ വളരെ യത്നിച്ചിട്ടും തനിക്കനുഭവമൊന്നും ഉണ്ടാകുന്നില്ല എന്നു പറഞ്ഞപ്പോൾ സ്വാമികൾ ഉടനെ അയാളോട് ഒരാൾ മട്രിക്കലേഷൻ പരീക്ഷക്ക് ആറുതവണ തോററിരിക്കാം. ഏഴാമത്തെ തവണ ജയിച്ചുമിരിക്കാം. ആദ്ധ്യാത്മവിഷയത്തിലും അങ്ങിനെ സംഭവിക്കാം. സ്ഥിരപരിശ്രമം വിജയത്തിൽ കലാശിക്കും എന്നു പറഞ്ഞു. ആ ആൾ ആറുപ്രാവശ്യം മട്രിക്കലേഷനു തോററ് ഏഴാമത്തെ പ്രാവശ്യമായിരുന്നു ജയിച്ചതു്. സ്വാമികളുടെ മറുപടി ശ്രോതാക്കളെ വിസ്മയിപ്പിച്ചു എന്നു പറയേണ്ടതില്ലല്ലോ.

ഭൂതഭാവികളെ ക്ഷണമാത്രത്തിൽ അറിവാൻ സ്വാമികൾക്ക് അസാധാരണമായ ഒരു ശക്തിയുണ്ടായിരുന്നു. ഹരിപ്പാട്ട് ചെന്ന വഴിയെത്തന്നെ അവിടെ ഒരാശ്രമം ഉണ്ടാകും എന്നറിഞ്ഞതുകൊണ്ടായിരുന്നു സുബ്ബരായയ്യർ സംഭാവനചെയ്ത 1000ക. അവിടെത്തന്നെ ആവശ്യമായ് വരും എന്നു പറഞ്ഞു് അതു വാങ്ങാതിരുന്നത്. സ്വാമികൾ ആ ശക്തി പ്രകടിപ്പിക്ക പതിവില്ലായിരുന്നു. എങ്കിലും പലപ്പോഴും അതു പ്രത്യക്ഷത്തിൽ അനുഭവമായിട്ടുണ്ടു്. മററപ്പോലത്തു് സ്വാമികൾ ആദ്യമായി വന്നതു്.

1915 ലാണ്. ഒരാശ്രമം അവിടെയുണ്ടാകുമെന്ന് സ്വാമികൾ ആ കാലത്ത് പറയുകയുണ്ടായി. ആശ്രമം ഉണ്ടായത് 10 കൊല്ലം കഴിഞ്ഞ് 1926 ലാണ്. ആ ശക്തിയെപ്പറ്റി സ്വാമികൾതന്നെ ഒരിക്കൽ പറകയുണ്ടായി. അത് കുടകിൽ പൊന്നമ്പേട്ടയിൽ ആശ്രമസ്ഥാപനം കഴിഞ്ഞ് ഒരു സംഭാഷണാവസരത്തിലായിരുന്നു. അദ്ദേഹം പറഞ്ഞത് —

"It is His grace that has caused this Ashrama to come into existence. Through His Grace I have an insight which enables me even to smell the places which he likes. It is without any conscious effort on my part that I sense it. If I make an effort I may go wrong. Did I not tell you of an Ashrama here when I first came to Ponnampet"

(ഭഗവൽകൃപമൂലമാണ് ഈ ആശ്രമം ഉണ്ടായിരിക്കുന്നത്. ഭഗവാൻ ഇഷ്ടപ്പെടുന്ന സ്ഥലങ്ങളെ മണത്തറിയാം എന്നപോലെ ഒരു ശക്തി ഭഗവൽകൃപയാൽ എനിക്ക് സിദ്ധിച്ചിട്ടുണ്ട്. അങ്ങിനെ അറിയുന്നത് ഞാൻ ബോധപൂർവ്വം അറിവാൻ ശ്രമിച്ചിട്ടല്ല. ശ്രമിച്ചാൽ പക്ഷെ എനിക്ക് തെറ്റിപ്പോകാം. ഇവിടെ ആശ്രമം ഉണ്ടാകുന്നതിനെപ്പറ്റി ഞാൻ പൊന്നമ്പേട്ടയിൽ ആദ്യമായി വന്നപ്പോൾതന്നെ പറഞ്ഞില്ലേ?)

പട്ടാമ്പിയിൽവെച്ചും ഈ വിധം ഒരു സംഭവമുണ്ടായി. ശ്രീ മാതൃദേവിയുടെ മഹാസമാധിക്കുശേഷം അവിടെ ശാരദാസമാജമെന്നപേരിൽ ഒരു സംഘം സ്ഥാപിച്ച് ആഴ്ച്ചതോറും ഗീതാപാരായണവും പ്രസംഗങ്ങളും നടത്തിവന്നു. സമാജം അഭിവൃദ്ധിപ്പെടുവാൻ സാധ്യതയുണ്ടെന്നുകണ്ട് അതിന്ന് ഒരു കെട്ടിടം നിർമ്മിപ്പാൻ വിശാലമായ ഒരു പറമ്പ് വാങ്ങി. അതിൽ ഒരു

കിന്നറ കഴിച്ചു, വെള്ളം കണ്ടു. ആ ഘട്ടത്തിലായിരുന്നു സ്വാമിജി പട്ടാമ്പിയിൽ ചെന്നതു്. സ്ഥലം സ്വാമികൾക്കു് കാണിച്ചുകൊടുക്കാം എന്നുദ്ദേശിച്ചു് അദ്ദേഹത്തെ നദീസ്നാനത്തിനു് പോകുന്ന വഴിക്കു് ആ പറമ്പിൽക്കൂടി കൊണ്ടുപോയി. സ്വാമികൾ ആ സ്ഥലത്തുകൂടി നടന്നുകൊണ്ടു് 'ഓ! ഇവിടെ ഒരു ക്ലബ്ബാകുവാനാണ് പോകുന്നതു്'' എന്നു പറഞ്ഞു. അതിനു ശേഷം സമാജത്തിന്നു് മന്ദിരം പണിതീർത്തു. അവിടെ പല യോഗങ്ങളും നടത്തി. എങ്കിലും കാലാന്തരത്തിൽ അതു് സ്ഥലത്തെ പ്രമാണികൾക്കു് വിനോദസമ്മേളനത്തിന്നു് ഒരു ക്ലബ്ബായിത്തീർന്നു. ഇന്നും അതു് ആ നിലയിൽ ഇരിക്കുന്നു.

കൊല്ലത്തുവെച്ചും സ്വാമിജി പ്രഭാഷണം നടത്തി. തീവണ്ടിവഴിക്കു് ബെങ്കളൂർക്കു് തിരിച്ചു. യാത്രയയപ്പാൻ സ്വാമികളെ അനുഗമിച്ചു് സംഘാംഗങ്ങളും മററു പലരും തീവണ്ടിയാഫീസിലേക്കു ചെന്നിരുന്നു. വണ്ടി കയറുന്നതിനു മുമ്പു് സ്വാമിപാദങ്ങളിൽ നമസ്കരിക്കണമെന്നു് അവർ ആഗ്രഹിക്കയും നിശ്ചയിക്കയും ചെയ്തിരുന്നു. വണ്ടിക്കുമുമ്പിൽ എല്ലാവരും നിന്നുകൊണ്ടിരിക്കേ സ്വാമികൾ പെട്ടെന്നു് നിങ്ങൾ എല്ലാവരും ഭഗവൽ സ്വരൂപങ്ങളാകുന്നു എന്നു പറഞ്ഞു അവരെ എല്ലാവരേയും കൂടി സാഷ്ടാംഗം പ്രണമിച്ചു് ആ വഴിയെ വണ്ടിയിൽ കയറി വാതിലടച്ചു. വണ്ടി നീങ്ങുകയും ചെയ്തു.

> "സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
> ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ" (ഭ.ഗീ)

(ഭഗവന്മയനായ മനുഷ്യൻ ഭഗവാനെ സർവ്വഭൂതങ്ങളിലും വർത്തിക്കുന്നവനായും സർവ്വ ഭൂതങ്ങളേയും ഭഗവാനിൽ വർത്തിക്കുന്നവയായും കാണുന്നു. (അതുകൊണ്ടു്) അദ്ദേഹം എങ്ങും സമദൃഷ്ടിയായു് (ഭഗവാനെ മാത്രം കാണുന്നവനായു്) വർത്തിക്കുന്നു).

ഈ ആശയത്തെത്തന്നെയാകുന്നു ഭഗവാൻ "യോമാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി") എന്നും പറഞ്ഞിരിക്കുന്നത് ഈ ദൃഷ്ടിയായിരുന്നു സ്വാമികൾ തനിക്ക് സ്വഭാവമാക്കിയിരുന്നത്. എന്നാൽ ഈ നില—സ്വന്തം അഭ്യാത്മഭാവം—ഈ വിധം ആചരണമൂലമായിട്ടു വാക്കുകളെക്കൊണ്ട് വട്ടെ പുറമെ പ്രകാശിപ്പിക്കാതിരിക്കുന്നതായിരുന്നു സ്വാമികളുടെ മറെറാരു സ്വഭാവം ഇങ്ങനെ മറെറാരിക്കലും സ്വാമികൾ ചെയ്തതായറിഞ്ഞിട്ടുമില്ല. എന്നാൽ ഈ അസാധാരണകൃത്തിന് സ്വാമികളെ പ്രേരിപ്പിച്ചത് എന്തായിരിക്കാം? "അലോകസാമാന്യം അചിന്ത്യഹേതുകം" (ലോകത്തിൽ സാധാരണമല്ലാത്തത്, കാരണമെന്തെന്ന് ചിന്തിപ്പാൻ കഴിയാത്തത്) എന്നാണല്ലോ മഹത്തുക്കളുടെ ചരിതത്തെപ്പററി മഹത്തുക്കൾ പറഞ്ഞിരിക്കുന്നത്. എന്നാൽ ചിന്തിപ്പാൻ കൌതുകമുള്ളവർക്ക് അതു ചെയ്യുകയുമാവാം കേരളാത്മാവിനെ പ്രബുദ്ധമാക്കുവാനായിരുന്നുവൊ ആ നമസ്കൃതി?

——— o ———

# ചതുർത്ഥോല്ലാസം.

---

## ബംഗളൂർ തീർത്ഥീകൃതം.

സ്വാമികൾ ഹരിപ്പാട്ടുനിന്നു് ബംഗളൂരിൽ മടങ്ങിയെത്തി. ആശ്രമം ബഹുമുഖമായി വളർന്നു് വികസിച്ചു് ഭക്തന്മാരുടെ സംഖ്യയും വർദ്ധിച്ചു. അവർക്കു് അപൂർവ്വപുണ്യം സിദ്ധിപ്പാനും ആശ്രമം പവിത്രതരമാക്കുവാനും ഒരു മാർഗ്ഗമുണ്ടാക്കാമെന്നു് സ്വാമികൾ ഓർത്തു. ശ്രീ മാതൃദേവി രാമേശ്വരയാത്രാവസരത്തിൽ മദിരാശി ആശ്രമത്തിൽ വന്നു് ഏതാനും ദിവസം അവിടെ താമസിക്കുമെന്നറിവായി. അവിടെനിന്നു നേരിട്ടു കൽക്കത്തക്കു് മടങ്ങുന്നതാണെന്നും ബംഗളൂർ സന്ദർശിക്കുന്നില്ലെന്നു് നിശ്ചയിച്ചിരിക്കുന്നു എന്നും അറിവായി. അപ്പോൾ ബംഗളൂർ ഭക്തന്മാരിൽ ധനികന്മാരായിരുന്ന നാരായണയ്യങ്കാർ മുതലായവർ മദിരാശിയിൽചെന്നു് ദേവീദർശനം സാധിച്ചു് മടങ്ങിവന്നു. ദേവി ബംഗളൂർക്കു് വരുന്നില്ലെന്നു് അവരും പറഞ്ഞു. അവരെപ്പോലെയോ അതിലധികമായോ ദേവീദർശനത്തിന്നു് ആഗ്രഹം ഉണ്ടായിരുന്നവരും എന്നാൽ അതിന്നു് മദിരാശിക്കു പോകാൻ ധനസ്ഥിതികൊണ്ടും മറ്റും കഴിവില്ലാതിരുന്നവരും സാധുക്കളുമായ ഭക്തന്മാർ അനേകം അവിടെ ഉണ്ടായിരുന്നു. സ്വാമികൾക്കു് അവരെപ്പറ്റി വിചാരമായി. സുദുർല്ലഭമായ ശ്രീ മാതൃദേവീദർശനപുണ്യം ഈ സാധുക്കൾക്കും ലഭിപ്പാൻ വഴി എന്തു്? ശ്രീ മാതാവിനെ ബംഗളൂർക്കു് വരുത്തുവാൻ പ്രയത്നിക്കയെങ്കിലും വേണ്ടേ? ശ്രീ മാതൃദേവി വീണ്ടും ഒരിക്കൽ ദക്ഷിണഭാരതത്തിലേക്കു വരികയുണ്ടാവില്ല. ഇത്രയും അടുത്തു വന്നിരിക്കേ ബംഗളൂരിനെയും അനുഗ്രഹിക്കണം എന്നു അമ്മയോടു് പ്രാർത്ഥിപ്പാൻ സ്വാമിജി നിശ്ചയിച്ചു. വേണ്ടതു് അമ്മയോടു് ആവശ്യപ്പെടുവാൻ പൂർണ്ണ സ്വാതന്ത്ര്യം മകനില്ലേ?

സ്വാമിജി മദിരാശിയിൽ ചെന്നു് മാതൃവന്ദനം കഴിച്ചു് ഏതാനും ദിവസം അവിടെ താമസിച്ചു. യഥാവസരം മാതാവിന്റെ സമീപംചെന്നു് "പാദരേണുക്കൾകൊണ്ടു് ബാംഗളൂരിനെ പരിപൂതമാക്കണം" എന്നു വിനീതമായി അപേക്ഷിച്ചു. പ്രിയ പുത്രനായ തുളസിയുടെ പ്രാൎത്ഥന ഭക്താനുകമ്പനിമിത്തവും ലോകാനുഗ്രഹാൎത്ഥവും ആണെന്നു ശ്രീ മാതാവു് കണ്ടു. ബാംഗളൂൎക്കു് പോകേണ്ടെന്നു് മുമ്പു് നിശ്ചയിക്കാനുണ്ടായ കാരണങ്ങൾ എന്തുതന്നെയായിരുന്നാലും അവ ശിഥിലങ്ങളെന്നു് അവയെ തട്ടിനീക്കി തുളസിയുടെ പ്രാൎത്ഥന മാതാവു് സദയം സ്വീകരിച്ചു. കൽക്കത്താ യാത്രാപരിപാടി നിശ്ചയിച്ചുകഴിഞ്ഞിരിക്കുന്നു എന്നു രാമകൃഷ്ണാനന്ദസ്വാമികൾ പ്രത്യേകം അറിയിച്ചപ്പോൾ എന്റെ കുട്ടിക്കുവേണ്ടി ബാംഗളൂൎക്കു് പോവാൻ ഞാൻ നിശ്ചയിച്ചു എന്നായിരുന്നു മാതൃദേവിയുടെ മറുപടി. ശ്രീ മാതാവും പരിവാരവും 1911 മാൎച്ചു് 24-ാം തിയ്യതി ബാംഗളൂരിലെത്തി. തീവണ്ടി ആഫീസ്സിൽനിന്നു് ആശ്രമംവരെ 4 നാഴിക വഴിദൂരം തോരണങ്ങളാലും മററും അലംകൃതമായിരുന്നു. എന്നാൽ മാതൃദൎശനാൎത്ഥം അനേകായിരം സ്ത്രീപുരുഷന്മാർ മാൎഗ്ഗത്തിന്നിരുപുറവും കൂപ്പുകയ്യായി ഇരുന്നിരുന്നതു് കൃത്രിമാലങ്കാരങ്ങളെക്കാൾ എത്രയോ അധികം മനോരഞ്ജകമായിരുന്നു. മാതാവും പരിവാരവും രഥങ്ങളിലും മാതാവിന്റെ പൂജാദ്രവ്യങ്ങൾ സൂക്ഷിച്ചിരുന്ന പെട്ടി ശിരസാ വഹിച്ചുകൊണ്ടു് സ്വാമിജി മാതൃരഥത്തിന്നരികെ കാൽനടയായും ചെന്നു ആശ്രമത്തിലെത്തി. ദേവിയേയും പരിവാരത്തേയും സ്വാമികൾ യഥായോഗ്യം സ്വീകരിച്ചുപചരിച്ചു. സ്വാമികൾക്കും ഭക്തജനങ്ങൾക്കും മഹോത്സവമാക്കിക്കൊണ്ടു് ദേവി നാലുദിവസം ആശ്രമത്തിൽ സുഖമായി വസിച്ചു. നാലുദിവസവും ആശ്രമം ഭക്തന്മാരാലും സന്ദൎശകന്മാരാലും നിബിഡവും ഭജന കീൎത്തന ഗാനങ്ങളാൽ മുഖരിതവും ആദ്ധ്യാത്മിക തേജഃപ്രസരത്താൽ പരിപൂൎണ്ണവും ആയിരുന്നു. മദിരാശിയിൽ ചെന്നു് മാതാവിനെ ദൎശിച്ചുവന്നിരുന്ന നാരായണ

അയ്യങ്കാര്‍ മുതലായ ഭക്തന്മാക്ക്° ബങ്കളൂരില്‍വെച്ച്° സ്വാമികളാണ്° മാതാവിനെക്കൊണ്ടു മന്ത്രോപദേശം കൊടുപ്പിച്ചതു°. മററു പല ഭക്തന്മാരേയും സ്വാമികഠം അങ്ങിനെ അനുഗ്രഹിപ്പിച്ചു. അത്യാനന്ദമായിക്കഴിഞ്ഞ നാലു ദിവസങ്ങഠംക്കശേഷം ശ്രീ മാതാവു മടങ്ങിപ്പോരുന്നതു° സവ്വക്കും ദുഃഖപ്രദമായിരുന്നു. എന്നാല്‍ സ്വാമികഠം ദുഃഖപാര്യ്യാകുലന്‍ തന്നെയായി കാണപ്പെട്ടു. വമ്പിച്ച ജനസമൂഹത്തിന്റെ മുമ്പില്‍വെച്ചു പോലും ആ പുരുഷകേസരി മാതാവിനോടു° വേർപിരിയുന്ന കൊച്ചുബാലനെപ്പോലെ കണ്ണുനീർ വാർത്തുകൊണ്ടു ഇരുന്നു. മാതാവിനോടൊന്നിച്ച്° കല്‍ക്കത്തെവരെ പോകുവാന്‍ നിശ്ചയിച്ചു സ്വാമികളും ശ്രീ മാതൃദേവിയോടൊപ്പം ബങ്കളൂര്‍ വിട്ടു.

ബങ്കളൂര്‍ ഭക്തജനങ്ങളെ അനുഗ്രഹിപ്പാനും ആശ്രമം തീൎത്ഥീകരിപ്പാനും തനിക്ക്° അല്പദിവസങ്ങളിലെങ്കിലും ശ്രീ മാതാവിനെ യഥേഷ്ടം ആരാധിച്ചു കൃതാൎത്ഥത നേടുവാനും വേണ്ടിയായിരുന്നുവല്ലോ സ്വാമികഠം മാതാവിനെ ബങ്കളൂര്‍ക്ക്° ആനയിച്ചതു°. അതെല്ലാം മാതാവു° സാധിപ്പിച്ചു. പിന്നെയും മാതാവിനെ പിരിവാന്‍ മകന്നു° മനസ്സുവന്നില്ല. ബ്രഹ്മഭൂതന്നു മാതൃശുശ്രൂഷചെയ്തു° വിശേഷാല്‍ എന്തെങ്കിലും അർത്ഥസിദ്ധി വരുത്തുവാനുണ്ടായിരുന്നുവോ? പുണ്യമോ ഭക്തിജ്ഞാനവൈരാഗ്യങ്ങളോ വല്ലതും സമ്പാദിക്കേണ്ടതുണ്ടായിരുന്നുവോ? ഒന്നുമില്ല! ദിവ്യപ്രേമം, അതിന്റെ ലീല!

ശ്രീ രാമകൃഷ്ണശിഷ്യന്മാർ—വിശേഷിച്ചും സന്യാസി ശിഷ്യന്മാർ—എല്ലാവരും ശ്രീ മാതൃദേവിയെ ഭഗവാല്‍ പ്രതിനിധിയായും സാക്ഷാല്‍ ജഗന്മാതാവായും വീക്ഷിച്ചിരുന്നു ഭഗവാന്റെ ദേഹത്യാഗത്തിന്നുശേഷം ശ്രീമാതാവു° തന്റെ മഹത്വം നിശ്ശേഷം മറച്ചു° ഒരു പാവപ്പെട്ട സാധാരണ സ്ത്രീയെപ്പോലെ കമർപുകരത്തിലൊ സ്വജന്മഗൃഹത്തിലോ വളരെ കഷ്ടതകളും സഹിച്ചു° ജീവിച്ചുകൊണ്ടിരുന്ന വിവരം അറിഞ്ഞ ശിഷ്യന്മാർ അമ്മയെ കല്‍ക്കത്തക്ക്° കൊണ്ടുപോന്നു അതിന്നുശേഷം ശ്രീ യോഗാനന്ദസ്വാമികളായിരുന്നു അമ്മയുടെ കങ്കരനും അംഗ

രക്ഷകനുമായ് തന്നെത്താൻ സമപ്പിച്ച് തന്റെ മഹാസമാധി പയ്യന്തം അമ്മയെസേവിച്ചുവന്നതു്. ഭഗവാന്റെ നിർല്ലോഭതയും നൈമ്മല്യതയും ഒരിക്കൽ വൃഥാ ശങ്കിച്ച് പശ്ചാത്തപിച്ച് നിഷ്ഠാമനായിരുന്ന യോഗിൻ! അനന്തരം ആ കൃത്യം സ്വയം ശിരസാവഹിച്ച് മാതാവിനുവേണ്ടി കൽക്കത്തയിൽ ഒരു ഗൃഹം നിമ്മിച്ച് മാതാവിന്റെ യോഗക്ഷേമധുരംധരനും ദ്വാരപാലനും പാദസേവകനും ആയി മാതാവിനെ ദിവാനിശം ശുശ്രൂഷിച്ചത് ശ്രീ ശാരദാനന്ദസ്വാമികളായിരുന്നു. "ഇദം ഹി വിശ്വം ഭഗവാൻ" (ഈ കാണുന്നതെല്ലാം ഭഗവാൻതന്നെ—ഇതു ഭഗവാന്റെ പ്രത്യക്ഷമൂത്തിയാകുന്നു) എന്ന അനുഭവം സിദ്ധിപ്പാൻ കാംക്ഷിച്ച് അതു സാധിച്ച വിശ്വാത്മാവും "സ്ത്രിയ: സമസ്താസ്തവ ദേവി ഭേദാ:" (അല്ലയോ ദേവി! സ്ത്രീരൂപം എല്ലാതൊന്നും നിന്തിരുവടിയുടെ രൂപഭേദങ്ങളാകുന്നു) എന്നു പ്രത്യക്ഷമായ് കണ്ടുകൊണ്ടിരുന്ന തത്വദശിയും ആയിരുന്ന ശ്രീ ശാരദാനന്ദസ്വാമികൾ—അദ്ദേഹത്തിന്നുണ്ടായിരുന്ന മാതൃപ്രേമത്തിൽ നിന്നും അല്പവും ന്യൂനമായിരുന്നില്ല കഥാപുരുഷന്റേത്. അവർ മാതൃസമീപസ്ഥന്മാരായിരുന്നു സ്വാമികളാവട്ടെ ദൂരപ്പെട്ട് ദക്ഷിണഖണ്ഡത്തിലുമായിരുന്നു. അതുകൊണ്ടു് മാതാവിനെ ദശിപ്പാനും സേവിപ്പാനും അവസരം കുറവായിരുന്നു എന്നുമാത്രം. എന്നാൽ പ്രേമത്തിന്നു മാത്രയിലും തരത്തിലും വ്യത്യാസമുണ്ടാകാം. മധുരം എന്ന ഒരു രസം ആശ്രയഭേദം നിമിത്തം—കരിമ്പ്, കദളിപ്പഴം, മാങ്ങ, മധുരനാരങ്ങ ഇതുകളിലെപ്പോലെ തരത്തിലും മാത്രയിലും വ്യത്യാസപ്പെട്ടുകാണുന്നുണ്ടല്ലോ. ഏതാവിധത്തിൽ കഥാപുരുഷനു ശ്രീ മാതാവിനോടു് ഒരു പ്രത്യേകഭാവബന്ധമുണ്ടായിരുന്നു. അതുമൂലമായിരുന്നു ശ്രീ മാതാവിന്റെ സംസ്കാരകമ്മങ്ങൾ നടത്തുവാൻ സ്വന്തം പുത്രനെപ്പോലെ അദ്ദേഹം കത്താവായി വന്നത്. ശ്രീ രാമകൃഷ്ണ പ്രഥമസന്ദശനാവസരത്തിൽ പഞ്ചവടിയിൽ വെച്ചു് ഭഗവാൻ അമ്മയോട് സംസാരിച്ചിരുന്നതും അവിടെ ഉള്ളസ്ഥിയുണ്ടായിരുന്നതും ഇവിടെ സ്മത്തവ്യമാകുന്നു.

# പഞ്ചമോല്ലാസം.

—o—

## തിരുവനന്തപുരം.

### ശ്രീരാമകൃഷ്ണ ദ്വാരപാലൻ.

ദീപം കൊളുത്തിയതു് കെട്ടുപോകാതിരിപ്പാനും ഉത്സാഹം ഉൽപാദിപ്പിച്ചതു് മന്ദിക്കാതിരിപ്പാനും സ്വാമികൾ വളരെ ശ്രദ്ധിച്ചിരുന്നു. ഹരിപ്പാട്ടുനിന്നു മടങ്ങിവന്നതിൽപിന്നെ സ്വാമികൾ അവിടെ സംഘം പ്രവൎത്തനത്തേയും ഭക്തന്മാരുടെ യോഗക്ഷേമത്തേയും കുറിച്ചു് അന്വേഷിച്ചുകൊണ്ടു് കത്തുകൾ എഴുതി വൎത്തമാനങ്ങൾ അറിഞ്ഞുകൊണ്ടിരുന്നു. കേരളം വീണ്ടും സന്ദർശിപ്പാൻ ഒരവസരം അടുത്തുതന്നെ ഉണ്ടായി. തിരുവനന്തപുരം വേദാന്തസംഘം കുറെക്കാലമായി പ്രവൎത്തനം നടത്തിക്കൊണ്ടിരുന്നു. അതിന്റെ അദ്ധ്യക്ഷൻ ശ്രീ പത്മനാഭൻ തമ്പിയുടെ അനുജൻ മഹാശയനും ഭക്തപ്രവരനുമായിരുന്ന ഡോക്ടർ രാമൻതമ്പിയായിരുന്നു. സ്വാമികൾ ഹരിപ്പാട്ടുവന്ന വിവരം സംഘാംഗങ്ങൾക്ക അറിവായി പിന്നീടു് 6 മാസം കഴിയുന്നതിന്നുമുമ്പു് 1911 സപ്തെമ്പർമാസത്തിൽ ആ സംഘം സ്വാമികളെ തിരുവനന്തപുരത്തേക്കു് ക്ഷണിച്ചു. സ്വാമികൾ അതും സ്വീകരിച്ചു. അന്നു് കൊല്ലംവരെ മാത്രമാണു് തീവണ്ടിയുണ്ടായിരുന്നതു്. സംഘാംഗങ്ങൾ സ്വാമികളെ സ്വീകരിപ്പാൻ കൊല്ലത്തുവന്നു. സ്വാമികളെ കൂട്ടി തിരുവനന്തപുരത്തേക്ക തോണിവഴിയായി പോന്നു. രാത്രി തോണിയിൽ വിളക്ക കത്തിച്ചുവെക്കണമെന്നു് സ്വാമികൾ ഉപദേശിച്ചു തമസ്സു് താമസവിചാരങ്ങൾക്കു് ഇടംകൊടുക്കും എന്നാണദ്ദേഹം പറഞ്ഞതു്. രാത്രിയിൽ സ്വാമികൾ ആഹാരമൊന്നും കഴി

ച്ചില്ല, പുകവലിച്ചുകൊണ്ടു് സഹായികളോടു് 'നിങ്ങൾ ഭൌതികലോകത്തിൽ സ്ഥൂലഭക്ഷണം കഴിക്കുന്നു. ഞാൻ സൂക്ഷ്മലോകത്തിലാണ് വർത്തിക്കുന്നതു്" എന്നു നേരംപോക്കായി പറഞ്ഞു. തോണിയിറങ്ങി രാജോചിതമായ സ്വീകാരത്തോടെ ഘോഷയാത്രയ്ക്കു് അലങ്കരിച്ചിരുന്ന രാജമാർഗ്ഗത്തിൽക്കൂടെ വസതിയിൽ എത്തി. അവിടെവെച്ചു് സമർപ്പിച്ച ഒരു സ്വാഗതപത്രം സ്വീകരിച്ചു. മറുപടിയിൽ ഒരു അമേരിക്കൻചൊല്ലു് എടുത്തുപറഞ്ഞു. 'എന്നെ സ്നേഹിക്കുന്നവൻ എന്റെ ശ്വാവിനേയും സ്നേഹിക്കേണം എന്നാണ് ചൊല്ലു്. നിങ്ങൾ ശ്രീരാമകൃഷ്ണനെ സ്നേഹിക്കുന്നതുകൊണ്ടാണ് അദ്ദേഹത്തിന്റെ ശ്വാവായ എന്നെ മാനിക്കുന്നതു്.' ഇങ്ങിനെ പറഞ്ഞു് തന്റെ വിനയം വെളിപ്പെടുത്തി. എന്നാൽ അതുമാത്രം ആയിരുന്നില്ല, വളരെ അർത്ഥഗർഭവുമായിരുന്നു. ഒരു ശ്വാവ് അതിന്റെ യജമാനനു് അത്യന്തം വിശ്വസ്തനായ ദ്വാരപാലകനാണ്. അംഗരക്ഷകനുമാണല്ലോ. സ്വാമിസ്നേഹം ഒരു ശ്വാവിനുള്ളതുപോലെ മററാക്കാനുമുണ്ടോ? സ്വാമിക്കുവേണ്ടി ദേഹം ത്യജിപ്പാൻ പോലും ശ്വാവു് സന്നദ്ധമാണ്. സ്വാമി അതിനെ ശകാരിച്ചാലും വേദനപ്പെടുത്തിയാലും ത്യജിച്ചാൽപോലും അതു് സ്വാമിയെ വെറുക്കുകയൊ ത്യജിക്കുകയൊ ഇല്ല. അതിന്റെ ജീവിതവും സർവ്വസ്വവും സ്വാമിയിൽ എന്നെന്നേക്കുമായ് സമർപ്പിതമായിരിക്കുന്നു. ഇതു് ഭൃത്യന്മാരും ഭക്തന്മാരും എപ്പോഴും ഓർമ്മിക്കേണ്ടുന്ന ഒരു വലിയ പാഠമാകുന്നു എന്നുകൂടി സ്വാമിജി ധ്വനിപ്പിച്ചു.

## പ്രസംഗത്തിൽ ശ്രദ്ധിക്കേണ്ടതു്.

തിരുവനന്തപുരത്തു സ്വാമികളുടെ വസതിക്കു് ഡോക്ടർ കൃഷ്ണപിള്ള തന്റെ വിശാലമായ ഭവനം ഒഴിഞ്ഞുകൊടുത്തിരുന്നു. അതു് സന്ദർശകന്മാർക്കു വലിയ സൌകര്യമായി. ഒരു

സംസ്കൃത പണ്ഡിതനും മതപ്രതിപത്തിയുള്ളവനും കൂടിയായി രുന്ന ഡോക്ടരും അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളും സ്വാമിക ളുടെ ഭക്തന്മാരായി. നിത്യവും പലതരം സന്ദർശകന്മാർ വന്നു് സ്വാമികളുടെ സരസസംഭാഷണംകേട്ടും ചോദ്യങ്ങൾക്കു് സമാ ധാനം പ്രാപിച്ചും അവക്കു് സ്വാമികളുടെ പേരിൽ പ്രീതിയും ബഹുമാനവും വദ്ധിച്ചുവന്നു. മിക്കവാറും എല്ലാ ദിവസങ്ങ ളിലും സ്വാമികൾ സ്ഥലത്തെ ഹൈസ്കൂളിൽ ചെന്നു പ്രഭാ ഷണം നടത്തിയിരുന്നു. മൂന്നു പൊതുയോഗങ്ങളിൽ പ്രസംഗി ക്കയുമുണ്ടായി. അതിലൊന്നിൽവെച്ചു് അഭ്യസ്തവിദ്യനായ ഒരു ഭക്തൻ ഒരിക്കൽ പ്രസംഗിച്ചു. അതിനെപ്പററി സ്വാമി കൾ മുഖംനോക്കാതെ വിമശിച്ചു. “നിങ്ങൾ പ്രസംഗിക്കുന്നതി ന്നു് ഭംഗിയായ ഭാഷയും സരസപദങ്ങളും മുൻകൂട്ടി ആലോചിച്ചു ഒരുക്കൂട്ടി അതെല്ലാമാണു് പ്രകടിപ്പിക്കുന്നതു്. പ്രസംഗത്തിൽ കഴമ്പുണ്ടോ സദസ്യരെ ധരിപ്പിപ്പാൻ സാരമായ വല്ല സംഗതി കളുമുണ്ടോ എന്നു നിങ്ങൾ ആലോചിക്കുന്നില്ല. അതുകൊണ്ടു് നിങ്ങളുടെ വാഗ്ധോരണി സദസ്യരുടെ ചെവികളിൽ ചെല്ലു ന്നതല്ലാതെ മനസ്സിൽ കടക്കുന്നില്ല. പ്രസംഗിപ്പാൻ മതിയായ സംഗതികൾ നിങ്ങളുടെ മനസ്സിൽ നിറഞ്ഞിരുന്നാൽ ആശയപ്ര കാശനത്തിന്നു് ശരിയായ വാക്കുകൾ തനിയെതന്നെ പുറപ്പെടും. ഞാൻ അമേരിക്കയിൽ ആ നാട്ടുകാരോടു് അവരുടെ ഭാഷയി ലാണു് പ്രസംഗിച്ചിരുന്നതു്. പ്രസംഗം നല്ലഭാഷയിലാവണം, ഭംഗിയായിരിക്കണം എന്നു ഞാൻ ഒരിക്കലും ആലോചിച്ചി ട്ടില്ല. ഭഗവാന്റെ അനുഗ്രഹംകൊണ്ടു് പ്രസംഗങ്ങളൊന്നും പാഴായിപ്പോയില്ല. വലിയ വിദ്വാന്മാരും ശാസ്ത്രജ്ഞന്മാരും ആ പ്രസംഗങ്ങൾ സശ്രദ്ധം ശ്രവിക്കുകയും കായ്യം ഗ്രഹിക്കുകയും ചെയ്തിരുന്നു. ആശയങ്ങൾക്കു് ജീവസ്സുണ്ടായിരുന്നാൽ വാക്കു കൾക്കു് ചൈതന്യമുണ്ടാകും. അതാണു് നിങ്ങൾ ധരിക്കേ ണ്ടതു്” എന്നു പറഞ്ഞു.

## കോസ്മോപോളിററൻ.

ഒരു ദിവസം സ്വാമികളെ സ്ഥലത്തെ കോസ്മോപോളിററൻ (സാർവ്വജനീന) ക്ലബ്ബിലേക്ക് ക്ഷണിച്ചു. അതിൻെറ പ്രസിഡണ്ട് സ്വാമികളെ സദസ്യർക്ക് പരിചയപ്പെടുത്തുന്നതിനിടയിൽ 'സ്വാമികൾ "തത്വമസി" വാക്യത്തിൽ വിശ്വസിക്കുന്ന വേദാന്തിയായതുകൊണ്ടു് ഒരു കോസ്മോപോളിററനും ആയിരിക്കണം' എന്നു പറഞ്ഞു. സ്വാമികൾ മറുപടി പറഞ്ഞതിൽ 'വേദാന്തി കോസ്മോപോളിററനാണ്; എന്നാൽ ഇന്നു പരക്കെക്കാണുന്നവിധമുള്ള കോസ്മോപോളിററനല്ല. ആ വാക്കിനു് ശരിയായ അർത്ഥം വിശ്വപൌരൻ എന്നാണ്. ദേശഭേദം ആചാരഭേദം എന്നിങ്ങിനെയുള്ള നാനാഭേദങ്ങളെ ഗണിക്കാതെ മനുഷ്യനെ ഒരു മനുഷ്യനായും സഹോദരനായും കരുതി പെരുമാറുന്നവനാകുന്നു യഥാർത്ഥ കോസ്മോപോളിററൻ. ഇന്നു കണ്ടുവരുന്ന കോസ്മോപോളിററനാകട്ടെ തീനും കുടിയും കഴിപ്പാൻ ആരൊന്നിച്ചുമിരിക്കുന്നതിന്നു് സന്നദ്ധൻ എന്നു മാത്രം ധരിക്കുന്നവനാണ്.

സമുദായ പരിഷ്കാരം എന്നതു ഉയന്നവരെ താഴ്ന്നവരോടു സമമാക്കിത്താഴ്ത്തുക എന്നുള്ളതല്ല; നേരെ മറിച്ചു അതു താഴ്ന്നവരെ ഉയന്നവരോട് സമമാക്കി ഉയത്തിക്കൊണ്ടു വരിക എന്നുള്ളതാണ്. അതു് ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കുന്നതുകൊണ്ടു് മാത്രമുണ്ടാകുന്നതുമല്ല. താഴ്ന്നവക്ക് വിദ്യാഭ്യാസവും സംസ്കാരവും ഉണ്ടാക്കി അവരുടെ മനസ്സിന്നു വികാസവും പ്രകാശവും ജനിപ്പിച്ചു് ഉയന്നവരുടെ നിലക്ക് ഉദ്ധരിച്ചുകൊണ്ടു വരിക എന്നുള്ളതാണ്. ഇങ്ങിനെ സ്വാമികൾ നിസ്സങ്കോചം അവിടെവെച്ചുൽഘോഷിച്ചു.

താൻ പറയുന്നതു് ശ്രോതാക്കൾക്ക് ഇഷ്ടമായിരിക്കുമോ എന്നൊരു ചിന്ത സ്വാമികൾക്ക് ഒരുകാര്യത്തിലും ഒരുകാലത്തുമുണ്ടായിരുന്നില്ല. നേരായതു്, ഹിതമായതു്, നന്മയുണ്ടാകുന്നതേതോ അതു്, തക്കസമയത്തു മുഖംനോക്കാതെ തുറന്നു് ബലമായി പറയുന്നതു് സ്വാമികളുടെ സ്വഭാവമായിരുന്നു. അകവും

പുറവും ഒന്നായിരിക്കണം. മനസ്സിലുള്ളതു് വാക്കിൽ, വാക്കിൽ വരുന്നതു് കർമ്മത്തിൽ, ഇങ്ങിനെ ത്രിവിധകരണങ്ങളുടേയും വ്യാപാരങ്ങൾ അന്യോന്യം യോജിച്ചും ഒന്നായും ഇരിക്കണം. ഇതാകുന്നു സത്യം എന്നായിരുന്നു ശ്രീ ഗുരുമഹാരാജ് ഉപദേശിച്ചിരുന്നതു്. ജനങ്ങൾക്കു് തന്നോടു് അപ്രിയം തോന്നരുതു്, ആരേയും മുഷിപ്പിക്കരുതു്, ജനങ്ങൾ തന്നെപ്പററി നന്മപറയണം, തനിക്കനുചരന്മാരുണ്ടാകണം എന്നീവക വിചാരങ്ങൾ സ്വാമികളെ ഒരിക്കലും ബാധിച്ചിട്ടില്ല. എത്രയും അടുത്തുള്ളവരോടും വളരെ കഷ്ടമായ വാക്ക ഉപേക്ഷപ്പെട്ട നിലയിൽ പറവാൻ സ്വാമികൾക്കു് ഒരു സംകോചവുമുണ്ടായിരുന്നില്ല. ഇതു് സ്വാമികളുടെ സഹജസ്വഭാവമായിരുന്നു. എന്നാൽ അതിനെക്കവിഞ്ഞു് ഒരു മൂലകാരണവും അതിനുണ്ടെന്നു കാണാം. അതായതു്—ഞാൻ-അഹം എന്ന ഭാവത്തിൻെറ കേവലാഭാവം. എൻെറ വാക്കോ പ്രവൃത്തിയോ എന്നെ ബാധിക്കുന്നതു് ഏതു വിധമായിരിക്കണം എന്നൊരാലോചന പുറപ്പെടണമെങ്കിൽ ഞാൻ എന്നും എൻെറ എന്നുമുള്ള വ്യക്തിഭാവം മനസ്സിൽ ഉറച്ചിരിക്കണം. ആ ഭാവം ഇല്ലാതിരിക്കുന്ന ഒരു യന്ത്രത്തിനു് അതിൻെറ പ്രവൃത്തി അതിനെ എങ്ങിനെ ബാധിക്കും എന്ന നോട്ടം ഉണ്ടാകയില്ല. "ഞാൻ യന്ത്രം അങ്ങുന്നു് യന്ത്രി", എന്ന ഭഗവദ്വാക്യം ഇവിടെ സ്മൎത്തവ്യമാണു്.

'യസ്യനാഹം കൃതോഭാവോ ബുദ്ധിൎയ്യസ്യന ലിപ്യതേ'

'വിഹായ കാമാൻ യസ്സൎവ്വാൻ പുമാംശ്ചരതിനിസ്പൃഹ
നിൎമ്മമോ നിരഹങ്കാര':

ഇത്യാദി ഗീതാവചനങ്ങൾ ഇപ്പോഴും പ്രായോഗികങ്ങളാണെന്നു് സ്വാമികൾ സ്വ ജീവിതംകൊണ്ടു് നാനാപ്രകാരേണയും വ്യക്തമാക്കിയിരുന്നു.

"യഥാനിയുക്തോസ്മി തഥാ കരോമി" (ഞാൻ എങ്ങിനെ പ്രേരിപ്പിക്കപ്പെടുന്നുവോ അങ്ങനെ ഞാൻ ചെയ്യുന്നു) അഹംകാരമില്ലാതെയും രാഗദ്വേഷങ്ങൾ കൂടാതെയും പറയുന്ന വാക്കുകൾ ശ്രോതാവിനു് മംഗളപ്രദമായിരിക്കും.

## അദ്ധ്യാപനം.

താഴ്ന്ന നിലയിലിരിക്കുന്നവൎക്കു് വിദ്യാഭ്യാസത്തിന്നവസരമുണ്ടാക്കണം എന്നു സ്വാമികൾ കോസ്മോപോളിററൻ ക്ലബ്ബിൽ വെച്ചു് പറയുകയുണ്ടായല്ലൊ. തൽഫലമായി അധഃകൃതൎക്കുവേണ്ടി ഒരു നിശാപാഠശാല വേദാന്തസംഘക്കാർ ഏൎപ്പെടുത്തി നടത്തിവന്നു. പ്രസംഗങ്ങളും പ്രഭാഷണങ്ങളും നിമിത്തം ഉണ്ടാകുന്ന ശ്രദ്ധയോ രുചിയോ സ്ഥിരപ്പെടണമെങ്കിൽ അതിനു് ശാസ്ത്രാഭ്യാസവും ആവശ്യമാണു്. അതിന്നുവേണ്ടി സ്വാമികൾ ഗീതാദ്ധ്യാപനം തുടങ്ങി.

### ഭക്തി.

ഭക്തിയോഗമെന്ന പന്ത്രണ്ടാമദ്ധ്യായം എടുത്താണു് അദ്ധ്യാപനമാരംഭിച്ചതു്. ഭക്തിയെ വിവരിച്ചുകൊണ്ടു് സ്വാമികൾ ഒരു പനിനീർ പുഷ്പത്തെ ഉദാഹരണമാക്കിപ്പറഞ്ഞു. നാം ഒരു പനിനീർപുഷ്പം വിടൎന്നുനില്ക്കുന്നതു് കാണുന്നു. അതിനോടു് നമുക്കിഷ്ടംതോന്നുന്നു. നാം അതിന്റെ സമീപത്തേക്കു ചെല്ലുന്നു. അതിനെ പറിച്ചു് കയ്യിലാക്കുന്നു. അതുകൊണ്ടും തൃപ്തിവരാതെ നാം അതിനെ നമ്മോടേററവും അടുപ്പിപ്പാൻ ആഗ്രഹിക്കുന്നു. അതിനെ ശിരസ്സിൽ ധരിക്കുന്നു. അഥവാ കുപ്പായക്കുടുക്കിന്റെ ദ്വാരത്തിൽ അതിനെ പ്രതിഷ്ഠിക്കുന്നു. അതുപോലെ ഭഗവാനെപ്പററി കേട്ടറിഞ്ഞു് ഭഗവാനോടു് പ്രേമം തോന്നി ഏതെങ്കിലും ഭാവങ്ങളിൽ നമുക്കധികം അടുപ്പമുണ്ടാക്കി ഒടുവിൽ ഭഗവാനോടു് ഐക്യംപ്രാപിക്കുന്നതാകുന്നു ഭക്തിയുടെ ഗതിയും സ്വരൂപവും.

### ധ്യാനം.

ഒരുദിവസം ഗീതാദ്ധ്യാപനം ആരംഭിക്കുമ്പോൾ അദ്ധ്യേതാക്കളിലൊരാൾ (ശ്രീമാൻ ശേഷാദ്രി) ധ്യാനിക്കേണ്ട വിധ

ത്തെപ്പററി വല്ലതും ഉപദേശിച്ചുതരണം എന്നപേക്ഷിച്ചു. സ്വാമികൾക്കു് അതു് വളരെ സന്തോഷമായി. ഉപദേശ സംഗ്രഹം:—

പ്രാതഃക്കാലത്തു് ദേഹശുദ്ധി വരുത്തി ധ്യാനസ്ഥലത്തു് പ്രവേശിച്ചു് ശ്രീരാമകൃഷ്ണന്റേയും വിവേകാനന്ദസ്വാമികളുടേയും പടങ്ങൾക്കുമുൻപിൽ പുഷ്പങ്ങളർപ്പിച്ചു് സുഗന്ധദ്രവ്യങ്ങൾ പുകച്ചു് യോഗാസനത്തിൽ നിവർന്നിരിക്കുക. ലോകത്തിന്നു സുഖവും ശാന്തിയും ഉണ്ടാകേണമെന്നു പ്രാർത്ഥിച്ചു് ദിഗന്തങ്ങളിലേക്കു് സദ്വിചാരധാര പ്രവഹിപ്പിക്കുക. അതിന്നുശേഷം മഹാപുരുഷന്മാരേയും ആചാര്യന്മാരേയും അവതാരങ്ങളേയും സ്മരിച്ചു് വന്ദിച്ചു് അവരുടെ അനുഗ്രഹത്തിന്നു പ്രാർത്ഥിക്കുക. അതിൽപ്പിന്നെ സ്വന്തം ഹൃദയപത്മം അകവും പുറവും പ്രകാശമയമായിരിക്കുന്നു എന്നു ധ്യാനിക്കുക. ആ പത്മത്തിൽ ഇഷ്ടദേവൻ സജീവനായി സ്ഥിതിചെയ്യുന്നു എന്നു് മനസാ ദർശിക്കുക. ഇഷ്ടദേവതയെ ഒരു വെറും രൂപമായിട്ടല്ല ചൈതന്യമൂർത്തിയായി സത്യമായും ഇരിക്കുന്നു എന്നു ഭാവനചെയ്യണം. ആ ധ്യാനം തുടർന്നുപോകണം. ഇങ്ങിനെയുള്ള ധ്യാനം സ്ഥിരമായും പൂർണ്ണമനസ്സോടുകൂടിയും അഭ്യസിക്കുന്നപക്ഷം കാലക്രമത്തിൽ ഇഷ്ടദേവതയെ ദർശിപ്പാനും ദേവതയോടു സംസാരിപ്പാനും കഴിവാകും. സംശയങ്ങൾ എല്ലാം അപ്പോൾ തീരും

ദിവസത്തിൽ അല്പനേരം മാത്രം ധ്യാനിച്ചു മററു് സമയമെല്ലാം ലൌകികചിന്തകളിൽ വ്യയംചെയ്താൽ ആ ധ്യാനംകൊണ്ടു് വലിയ ഫലമൊന്നുമുണ്ടാകയില്ല. എന്തുകൊണ്ടെന്നാൽ അടുത്തദിവസം ധ്യാനത്തിന്നിരിക്കുമ്പോൾ അതുവരെയുണ്ടായിരുന്ന ലൌകികചിന്തകളിൽനിന്നുളവായ സംസ്കാരങ്ങളും ഭാവങ്ങളും മനസ്സിൽ വന്നുകയറും. അപ്പോൾ അതുകളെ അകററിക്കളയാൻ ശ്രമിച്ചുകൊണ്ടു് സമയംപോകും. ധ്യാനിപ്പാൻ സമയം ചുരുങ്ങും. ധ്യാനം ഏകാഗ്രമായിരിക്കയുമില്ല. ഇതാകും

നിത്യാനുഭവം- ധ്യാനം ഉറച്ച് മേല്പോട്ടു കയറിപ്പോകണ മെങ്കിൽ മിക്കസമയവും–എല്ലാ സമയവും–ഈശ്വരസ്മരണ നി ലനിൎത്തിക്കൊണ്ടിരിക്കണം. മനസ്സിന്റെ ഒരംശം അതിന്നു നീക്കിവെക്കണം. ഏതു പ്രവൃത്തി ചെയ്യുമ്പോഴും ആ സ്മരണ ഉണ്ടായിരിക്കണം. അതു ശീലമായാൽ ധ്യാനത്തിന്നിരുന്ന വഴിയെ മനസ്സൈകാഗ്രമാകും. അതിന്നു കുറച്ചൊന്നഭ്യസിക്ക യേവേണ്ടു. നിങ്ങൾക്കു പല്ലിൽ വേദനയാണെന്നു വിചാരി ക്കുക ആ വേദന വെച്ചുകൊണ്ടു നിങ്ങൾ സാധാരണ ദിന കൃത്യങ്ങളെല്ലാം നടത്തുകയില്ലേ? വേദനയുണ്ടെന്നറിഞ്ഞും അ തു അനുഭവിച്ചുകൊണ്ടുംതന്നെ നിങ്ങൾ ഓരോ പ്രവൃത്തിയും ചെയ്തുകൊണ്ടിരിക്കും. അതുപോലെ ഭഗവൽസ്മരണ നിലനിൎത്തി ക്കൊണ്ടു കൎമ്മങ്ങൾ ചെയ്യാൻ സാധിക്കും. ഈ അഭ്യാസം നി ലച്ചെട്ടാൽ പിന്നെ ഒരു നിമിഷംപോലും ആ സ്മരണയില്ലാതി രിപ്പാൻ വയ്യ എന്ന നിലയാകും.

## ശുദ്ധി.

സ്വാമികൾ മുഖംനോക്കാതെ പറയുന്നതിന്നു ഒരു ചെ റിയ ഉദാഹരണം ക്ലാസ്സിൽവെച്ചുണ്ടായി. ധ്യാനിപ്പാൻ വന്നി രുന്നവരിൽ ഒരാൾ പ്രാതഃസ്നാനം കഴിച്ചിരുന്നു. സ്വാമികൾ അയാളെ നോക്കി 'ചില ജന്തുക്കൾ ജലത്തിൽതന്നെ കിടക്കുന്നു. ആ ശുദ്ധിനിമിത്തം അവയ്ക്കു ഭക്തിയോ ജ്ഞാനമോ ധ്യാന ത്തിന്നു യോഗ്യതയോ ഉണ്ടാകുന്നുണ്ടോ? ഇല്ല. എന്നാലതിന്നു വേണ്ട ശുദ്ധിയെന്താണ്? മനഃശുദ്ധി. അതാണ് പ്രധാന മായി വേണ്ടതു്. ദേഹശുദ്ധി വേണ്ടെന്നല്ല. അതു് അപ്രധാന മാണു" എന്നു പറഞ്ഞു.

## ആശ്രമപ്രാരംഭം.

തിരുവനന്തപുരത്തേക്കുണ്ടായ ഈ പ്രഥമയാത്രയിൽ ഒരു ദിവസം ഭക്തന്മാർ കൂടിയിരിക്കെ അവിടെ ഒരാശ്രമം സ്ഥാപി

ക്കേണ്ടതിനെക്കുറിച്ചു് സംസാരമുണ്ടായി. ആശ്രമം ഉണ്ടാകേണ്ടതു് ആവശ്യമാണെന്നു് എല്ലാവരും അഭിപ്രായപ്പെട്ടു. അതിന്നു പണംപിരിവിന്നു് ഒരു പട്ടിക വരഞ്ഞുണ്ടാക്കി. ഉടനെ സ്വാമികളതുവാങ്ങി അതിൽ 'ഓം നമോ ഭഗവതേ രാമകൃഷ്ണായ' എന്നു് നാഗരാക്ഷരത്തിൽ നല്ല വടിവായി ശീർഷം കുറിച്ചു. ആദ്യത്തെ സംഭാവന തന്റേതാക്കി. സംഭാവന സംഖ്യ ഒന്നു് (1ക.) എന്നു ചേർത്തു. അപ്പോൾത്തന്നെ ആ വരിസംഖ്യ 1ക. എടുത്തുകൊടുക്കുകയും ചെയ്തു. ഇതു് കൊടുക്കാതെ ബാക്കിവെച്ചാൽ അതിന്നു് മറെറാരു ജന്മം എടുക്കേണ്ടിവരും. അതു വയ്യ എന്നു്നേരംപോക്കായി പറഞ്ഞു. വഴിയേ ഡോക്ടർ തമ്പി മുതലായ ഭക്തന്മാർ ആയിരത്തിന്റേയും നൂറിന്റേയും കണക്കിൽ അവരവരുടെ സംഭാവനാസംഖ്യകൾ ചേർത്തു. സ്വാമികൾ സ്വന്തം കൈകൊണ്ടു് ചേർത്തുവെച്ച 1 എന്ന സംഖ്യ ക്രമത്തിൽ 1 ലക്ഷത്തോളം വളർന്നു. മുമ്പിലൊന്നുണ്ടായാൽ പിന്നേ പൂജ്യങ്ങളായാലും മതി. സംഖ്യ വിലവൎദ്ധിക്കും, എന്നു് ശ്രീ രാമകൃഷ്ണദേവൻ പറയാറുണ്ടായിരുന്നു. ഒന്നു് എന്നതു് ഈശ്വരനാണു്.

## സന്യാസിയും മഹാരാജാവും.

രാമകൃഷ്ണാനന്ദസ്വാമികൾ ഇവിടെ വന്നു താമസിച്ച കാലത്തു് മൂലം തിരുനാൾ മഹാരാജാവുമായി കൂടിക്കാഴ്ച നടത്തുകയുണ്ടായി. സ്വാമികളും മഹാരാജാവിനെ കണ്ടാൽ വേണ്ടില്ലെന്നു ഭക്തന്മാർ അവരുടെ താല്പൎയ്യം സൂചിപ്പിച്ചു. അവർ രാജാവിന്റെ പ്രജകളുമായിരുന്നു. അതു വേണ്ടെന്നായിരുന്നു സ്വാമികളുടെ അഭിപ്രായം. എങ്കിലും ഭക്തന്മാൎക്കുവേണ്ടി അങ്ങിനെ ചെയ്യാമെന്നു് സ്വാമികൾ സമ്മതിച്ചു. മഹാരാജാവിന്നു ഒരു എഴുത്തു തെയ്യാറാക്കുവാൻ ആവശ്യപ്പെട്ടു. ഭക്തന്മാർ സാധാരണരീതിയിൽ "തിരുമനസ്സിലെ മുഖം കാണ്മാൻ" എന്നും മററും എഴുതി സ്വാമികളെ കേൾപ്പിച്ചു. അദ്ദേഹം

അവരുടെ നേരെ തിരിഞ്ഞു. 'ഒരു സന്യാസിയുടെ നില നിങ്ങൾ കുറിച്ചുകൂടാ. അയാൾ ഭിക്ഷ വാങ്ങുന്നതായാലും അതു സ്വതന്ത്രമായ സ്വന്തം നിലയിൽ നിന്നുകൊണ്ടുവേണം. ആദർശം ഒരിക്കലും താഴ്ത്തിക്കൂടാ'. എന്നിങ്ങിനെ പറഞ്ഞു് എഴുതേണ്ടും വാചകം പറഞ്ഞുകൊടുത്തു. 'ഞാൻ ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യനാണ്. അങ്ങയുടെ തലസ്ഥാന നഗരത്തിൽ വന്നിരിക്കകൊണ്ടു് അങ്ങയെക്കണ്ടു് ആശീർവ്വാദാനുഗ്രഹങ്ങൾ തരേണ്ടതാണെന്നു ഞാൻ വിചാരിക്കുന്നു'. എന്നിങ്ങിനെ എഴുതിച്ചു. കത്തു മഹാരാജാവിന്നു അയച്ചുകൊടുത്തു. എന്നാൽ ആ സമയം മഹാരാജാവിന്നു് ദേഹസുഖം ഇല്ലാതിരുന്നതിനാൽ സ്വാമികളെ സ്വീകരിപ്പാൻ സാദ്ധ്യമായില്ല. പിന്നീടു് കൽശതാബ്ദകാലം സ്വാമികൾ തിരുവനന്തപുരം കൊല്ലംതോറും സന്ദർശിച്ചിട്ടും അനേകമാസക്കാലം ഒന്നിച്ചു് അവിടെ താമസിച്ചിരുന്നിട്ടും മഹാരാജാവിനെ കാണ്മാൻ മുതിരുകയുണ്ടായില്ല. ദിവാൻജിയെക്കാണുന്നതു് ആശ്രമത്തിന്നു് സഹായമായിരിക്കും എന്നു് ഭക്തന്മാർ പിൽക്കാലത്തു് പറഞ്ഞിട്ടും സ്വാമികൾ കൈക്കൊണ്ടില്ല. ഒരു യഥാർത്ഥ സന്യാസി ഒരു ലൌകികമനുഷ്യന്റെ—ഒരു ചക്രവർത്തിയുടെ പോലും—പ്രസാദം കാംക്ഷിക്കയോ തേടുകയോ ചെയ്യുന്നതല്ല

തിരുവനന്തപുരത്തു താമസിച്ച ദിവസങ്ങൾ സഫലങ്ങളായി എന്നും മേലിൽ അവിടെ പ്രവർത്തനം തുടരേണമെന്നും കണ്ടു് കൃതാർത്ഥതയോടെ സ്വാമികൾ തിരുവനന്തപുരം വിട്ടു ബാങ്കളൂർക്കു് പോവാൻ ഒരുങ്ങി.

## കന്യാകുമാരി.

മണ്ണും പൊന്നും എന്നപോലെ പുണ്യവും ചൈതന്യവും സമ്പാദിച്ചുകൂട്ടാവുന്നതാണ്. ചിലർ അങ്ങിനെ ചെയ്യുന്നതു് സ്വാർത്ഥലാഭത്തിനു്, സ്വന്തം ഉപഭോഗത്തിന്നു്, ആണു്.

മററു ചിലർ ലോകത്തിന്നു് ദാനം ചെയ്യാനാണു്. അതു് ലോക ഹിതാർത്ഥം ശക്തി സംഭരിപ്പാൻ വേണ്ടി—To charge my battery—എന്നു് സ്വാമികൾ ഒരിക്കൽ പറയുകയുണ്ടായി. അവിടെ (കന്യാകുമാരിയിൽ) അക്ഷയപരാശക്തിയാണല്ലോ ഉദയാസ്തമനങ്ങളേയും നിയന്ത്രിച്ചുകൊണ്ടു് കന്യാരൂപത്തിൽ ഭക്തന്മാൎക്കു് ദൎശനമരുളിക്കൊണ്ടിരിക്കുന്നതു്. സ്വാമികൾ കന്യാകുമാരിയിൽ ചെന്നു് മന്ത്രസമീപത്തിൽ മൂന്നു ദിവസം താമസിച്ചു, അവിടെനിന്നു് മടങ്ങി. ഇതിനിടക്ക സ്വാമികൾ തിരുവല്ല സന്ദൎശിക്കണമെന്നു് അപേക്ഷിച്ചുകൊണ്ടു് അവിടെ ചില ഭക്തന്മാർ സ്വാമികളെ ക്ഷണിച്ചിരുന്നു. സ്വാമികൾ അതു സ്വീകരിച്ചു് അങ്ങോട്ടു പുറപ്പെട്ടു. വഴിക്കു് വൎക്കലയിൽ ഇറങ്ങി. അവിടെ ജനാൎദ്ദനം എന്ന ഉത്തരേന്ത്യയിലും പ്രസിദ്ധപ്പെട്ട മഹാക്ഷേത്രം—'കന്നിൽ ചക്രായുധനുടെ മഹാക്ഷേത്രമത്യന്തപൂൎവ്വം' എന്നും 'കനക സൗധപരികാൽപിതാശം' എന്നും കോകിലകാളിദാസൻ വൎണ്ണിച്ചിട്ടുള്ള പുണ്യക്ഷേത്രം ഉള്ളതിന്നു പുറമെ ആരോഗ്യപ്രദമായ ഒരു തീൎത്ഥം അവിടെ ഉറവെടുത്തു കൊണ്ടിരിക്കുന്നതുമുണ്ടു്. വിശേഷിച്ചു ശ്രീ നാരായണഗുരു സ്വാമികൾ അവിടെ ഒരു ക്ഷേത്രം നിൎമ്മിച്ചു് അതിനെ ശിവഗിരി എന്നു് കേൾവികേട്ട സങ്കേതസ്ഥാനമാക്കുകയും ചെയ്തിട്ടുണ്ടു്. സ്വാമികൾ അവിടെ ചെന്നപ്പോൾ നാരായണഗുരു സ്വാമികളുടെ ശിഷ്യന്മാർ അദ്ദേഹത്തിന്നു ഒരു സ്വാഗതപത്രം സമൎപ്പിച്ചു. അതിനെക്കുറിച്ചു് സരസ്വതിയെന്ന മാസികയിൽ താഴെ പറയുംപ്രകാരം പ്രസ്താവിച്ചിരുന്നു.

'1087 തുലാം 8-ാംനു- ശ്രീരാമകൃഷ്ണപരമഹംസരുടെ ശിഷ്യനും ശ്രീ വിവേകാനന്ദസ്വാമികളുടെ സബ്രഹ്മചാരിയും ആയ ശ്രീ നിൎമ്മലാനന്ദസ്വാമികൾ ശിവഗിരിമഠം സന്ദൎശിക്കയുണ്ടായി. ആ സന്ദൎഭത്തിൽ മഹാകവി കുമാരനാശാനവർകൾ ഒരു ദിവസത്തെ മുന്നറിവേ ഉണ്ടായിരുന്നുള്ളു എന്നറിഞ്ഞിട്ടും

ഷ്യത്നം സംസ്കൃതപദ്യങ്ങൾ എഴുതി അച്ചടിപ്പിച്ചുകൊണ്ടു വന്നു അദ്ദേഹത്തിനു സമർപ്പിക്കയുണ്ടായി'. സ്വാഗതപത്രത്തിലെ രണ്ടു ചെറിയ പദ്യങ്ങൾ

'സ്വാഗതം യതി ശാർദ്ദൂല! നിർമ്മലാനന്ദ! ഭോ! ജയ!
ജേജീയതാം രാമകൃഷ്ണ സമിതിർവ്വഃ സനാതനീ!

*　*　*　*　*

ഗൃഹാണ്യസ്മാ നമസ്കാരാൻ ദേഹ്യനുഗ്രഹസമ്പദഃ
സ്വാമിൻ! ജീവചിരം വാസത്താ വിശ്വസ്യഹിതകാമ്യയാ!

ഇതി സപ്രണാമം സഭക്തിസസ്നേഹാദരം ച ശ്രീമത് ജനാർദ്ദനാധിഷ്ഠിത വർക്കല ജനപദസ്ഥ ശിവഗിരി വാസ്തവ്യാഃ ശ്രീമതാം ശ്രീ ബ്രഹ്മശ്രീ നാരായണ ഗുരുസ്വാമി പൂജ്യ പാദാനാം ശിഷ്യാഃ'

സ്വാഗതപത്രത്തിന്നു സ്വാമികൾ സമുചിതമായ മറുപടി പറഞ്ഞു. അവിടെനിന്നു ഹരിപ്പാട്‌വഴിക്ക് തിരുവല്ലക്ക യാത്രയായി ഹരിപ്പാട്ടുനിന്നു അലംകൃതമായ തോണി (snake boat) വഴിക്ക് ഘോഷയാത്രയായിട്ടാണ് സ്വാമികളെ തിരുവല്ലായിലേക്ക് എത്തിച്ചതു്. സ്ഥലം ശ്രീരാമകൃഷ്ണസംഘവും പൊതുജനങ്ങളും സ്വാമികളെ യഥായോഗ്യം സ്വീകരിച്ചു. അവിടെ ശ്രീരാമകൃഷ്ണമന്ദിരത്തിന് തറക്കല്ലിടുവാൻ സ്വാമികളോടപേക്ഷിച്ചു. സ്വാമികൾ അതുചെയ്തു. അതു കഴിഞ്ഞശേഷം വൈകുന്നേരം ശ്രീരാമകൃഷ്ണസംഘം വാർഷികയോഗത്തിൽ അദ്ധ്യക്ഷനായി ഒരു പ്രസംഗവും സംഭാഷണവും നടത്തി. അവിടെ സ്ഥലം ഡിസ്ട്രിക്ട് മുൻസിഫും സ്വാമികളുമായി കത്തിടപാട് നടത്തിക്കൊണ്ടിരുന്ന ഭക്തനുമായിരുന്ന ശ്രീ എം. ആർ. നാരായണപിള്ളയുടെ അതിഥിയായി താമസിച്ചു. അവിടെനിന്നു നേരിട്ടു ബങ്കളൂക്ക് തിരിച്ചു.

—o—

# ഷഷ്ഠോല്ലാസം.

## ഉദകമണ്ഡലം.

ശ്രീ വിവേകാനന്ദസ്വാമികൾ ഉണർത്തിയ ഭാരതവർഷത്തിൽ കേരളത്തിൽ എന്നപോലെ മററു പലേടങ്ങളിലും പല വേദാന്ത സംഘങ്ങളും പല പേരുകളിൽ ഉണ്ടായിക്കൊണ്ടിരുന്നു. ബാംഗ്ലൂരിൽനിന്നു് ചരിത്രപുരുഷൻെറ ഖ്യാതി അയൽ ജില്ലകളിലേക്കും വ്യാപിച്ചുകൊണ്ടിരുന്നു. നീലഗിരിജില്ലയിൽ ഒരു സംഘം വിവേകാനന്ദസമാജം എന്ന പേരിൽ ഉദകമണ്ഡലത്തിൽ (Ootyയിൽ) ഉണ്ടായി അതിൻെറ 3-ാം വാർഷികോത്സവത്തിൽ അദ്ധ്യക്ഷനായിരിപ്പാൻ സംഘം സ്വാമികളെ ക്ഷണിച്ചു. 1912 ഏപ്രിൽമാസത്തിൽ സ്വാമികൾ അവിടെ ചെന്നു. യോഗാദ്ധ്യക്ഷപദം വഹിച്ചതിന്നുപുറമെ പ്രസംഗങ്ങളും സംഭാഷണങ്ങളും നടത്തി. ഒരു പ്രസംഗം ശ്രീ വിവേകാനന്ദസ്വാമികളെക്കുറിച്ചും മറെറാന്നു വേദാന്തപഠനത്തെക്കുറിച്ചും ആയിരുന്നു. അക്കാലത്തു് ഗെയ്ക്ക്വാർ മഹാരാജാവു് ഊട്ടിയിൽ താമസിച്ചിരുന്ന അദ്ദേഹം മുമ്പൊരിക്കൽ സ്വാമികളെ കാണ്മാൻ ആവശ്യപ്പെട്ടിരുന്നു. അന്നു് സ്വാമികൾക്കു് സൌകര്യമില്ലാതിരുന്നതിനാൽ കണ്ടില്ല ഇപ്പോൾ ഗെയ്ക്ക്വാക്കു് സൌകര്യവും ആവശ്യവുമാണെങ്കിൽ കാണാമെന്നു് സ്വാമികൾ അറിയിച്ചു. മഹാരാജാവിൻെറ മറുപടിയനുസരിച്ചു് സ്വാമികൾ അദ്ദേഹത്തെ കണ്ടു. ദീർഘസംഭാഷണം നടത്തി. അദ്ദേഹത്തിൻെറ രാജ്യത്തിൽ-ബറോഡയിൽ-രാമകൃഷ്ണസംഘം പ്രവർത്തനം തുടങ്ങുന്നതിന്നു് സർവ്വ സഹായവും ചെയ്യാമെന്നു് അദ്ദേഹം വാഗ്ദാനം ചെയ്തു. ചെന്നതിന്നു് നാലാം ദിവസം സ്വാമികൾ അവിടെനിന്നു മടങ്ങി. സ്വാമികൾ പിന്നെയും നീലഗിരിയിൽ ചെന്നിരുന്നു. കുറെക്കാലം കഴിഞ്ഞു അവിടെയും ഒരാശ്രമം സ്ഥാപിതമായി.

## മലബാറിലേക്ക് വഴി.

ഈ നീലഗിരിയാത്രയിൽ ചെറിയൊരു യദൃച്ഛാസംഭവമുണ്ടായി. അതിന്റെ ഫലം മഹത്തും സുദൂരകാലവ്യാപിയുമായി.

സ്വാമികൾ ഊട്ടിക്ക് പോകുന്ന ദിവസം ഊട്ടിക്കടുത്ത ഫേൺഹിൽ സ്റ്റേഷനിലേക്ക മലബാറിൽനിന്നു ഒരു ചെറുപ്പക്കാരൻ വടകര വക്കീലായിരുന്ന ശ്രീ. ടി. കുഞ്ഞിരാമൻ മേനോൻ പോകുന്നുണ്ടായിരുന്നു. അദ്ദേഹം മേട്ടുപാളയം സ്റ്റേഷനിൽ നില്ക്കുമ്പോൾ സ്റ്റേഷൻ ക്ലാർക്കിനോട് ഒരാൾ സംസാരിക്കുന്നതു കേട്ടു. അങ്ങിനെ ഒരു സ്വരമോ സംസാരരീതിയോ അദ്ദേഹം അതിനുമുമ്പ് കേട്ടിട്ടുണ്ടായിരുന്നില്ല. സംസാരിക്കുന്നതാരായിരിക്കും എന്നറിവാൻ തിരിഞ്ഞുനോക്കി. സ്വരത്തിന്നനുസരിച്ച് ഗംഭീരനായ ഒരു പുരുഷൻ; കാഴ്ചയിൽ ഒരു സന്യാസിയാണ് എന്നും മലയാളിയായിരിക്കാം എന്നും തോന്നി. അദ്ദേഹത്തിന്റെ ഒരുമിച്ചു അനുചരന്മാരും ഭക്തന്മാരുമായി രണ്ടാൾ നില്ക്കുന്നുണ്ടായിരുന്നു. അവരോടന്വേഷിച്ചു. അപ്പോൾ അത് ശ്രീരാമകൃഷ്ണശിഷ്യൻ നിർമ്മലാനന്ദസ്വാമികൾ, ബങ്കാളിയാണ്, എന്നറിവായി.

ശ്രീ മേനോൻ ശ്രീരാമകൃഷ്ണചരിതവും വിവേകാനന്ദപ്രസംഗങ്ങളും വായിച്ചിട്ടുണ്ടായിരുന്നു. "ബലം, ബലം, പൌരുഷം, അതാണ് മതം; അതു മാത്രമെ മതമെന്നു പ്രസംഗിപ്പാനും പ്രചരിപ്പിപ്പാനുമുള്ളു." എന്ന വിവേകാനന്ദ സിദ്ധാന്തം ബലവാനും യുവാവുമായിരുന്ന മേനോന് അത്യന്തം ഹൃദ്യവും ആദരണീയവും ആയി തോന്നിയിരുന്നു. അതിനെ സർവ്വാത്മനാ സ്വീകരിച്ചിട്ടുമുണ്ടായിരുന്നു. ഈ സന്യാസി, വിവേകാനന്ദ ഗുരുഭ്രാതാവ്, ആ സിദ്ധാന്തം ഉടലെടുത്തതുപോലെ ഇരുന്നു. സ്വരവും രൂപവും വാക്കും നോക്കും നടത്തവും ചേഷ്ടകളും

എല്ലാ അന്തർഗ്ഗതമായ പൌരുഷത്തെയും ബലത്തെയും സ്പഷ്ടമായി പ്രഖ്യാപനംചെയ്തിരുന്നു. ഇദ്ദേഹത്തെ കണ്ടതു മാത്രം പോരാ. അടുത്തറിയണം, പരിചയപ്പെടണം, എന്നു തോന്നി മേനോൻ അദ്ദേഹത്തിന്റെ യാത്രാപരിപാടിയെപ്പററി അന്വേഷിച്ചു. അദ്ദേഹം ഊട്ടിക്കു പോകയാണെന്നും മററും വിവരങ്ങൾ മനസ്സിലാക്കി. വണ്ടി മേട്ടുപാളയം വിട്ടു. ഏതു സ്റ്റേഷനിൽ വണ്ടി നില്ക്കുമ്പോഴും മേനോൻ ഇറങ്ങി സ്വാമികളുടെ മുറിക്കുമുമ്പു് ചെന്നു് സ്വാമികളെ നോക്കിക്കൊണ്ടു് നിന്നിരുന്നു. സ്വാമികൾ അതു കണ്ടിരിക്കും. ഫെൺഹില്ലിൽ ഇറങ്ങി താമസസ്ഥലത്തു് ചെന്നു് സാമാനങ്ങൾ അവിടെവെച്ചു മേനോൻ ആ വഴിയെ ഊട്ടിയിൽ സ്വാമികളുടെ വസതിയിൽ ചെന്നു സ്വാമികളെ കണ്ടു. തന്നത്താൻ പരിചയപ്പെടുത്തി. കുശലപ്രശ്നങ്ങൾ കഴിഞ്ഞു് സ്വാമികൾ മേനോനോടു് താൻ മലബാറിൽ എവിടെയും താമസിച്ചിട്ടില്ലെന്നും തനിക്കവിടെ പരിചിതന്മാരില്ലെന്നും പറഞ്ഞു. ഉടനെ മേനോൻ സ്വാമികളെ വടകരക്കു് ക്ഷണിച്ചു. സ്വാമികൾ അപ്പോൾതന്നെ അതു സ്വീകരിച്ചു. അടുത്ത സപ്തമ്പർ ഒക്ടോബർ കാലത്തു് തിരുവനന്തപുരത്തേക്കു് ഞാൻ പോകുന്നുണ്ടാകും. പോകുമ്പോഴോ മടങ്ങുമ്പോഴോ വടകര വരാം എന്നു വാഗ്ദാനം ചെയ്തു. പിന്നെ സംഭാഷണത്തിന്നിടയിൽ സ്വാമികൾ മേനോനോടു് നിങ്ങൾ മുഖേന അവിടെ (മലബാറിൽ) പ്രവൃത്തി നടത്താനുണ്ടു് എന്നു് ശ്രീ ഗുരുമഹാരാജു് പറയുന്നപോലെ തോന്നുന്നു എന്നും പറഞ്ഞു.

മേനോൻ മടങ്ങിപ്പോവാൻ തുടങ്ങിയപ്പോൾ സ്വാമികൾ അദ്ദേഹത്തോടു് നാളത്തെ യോഗത്തിന്നു് വരുന്നുണ്ടെങ്കിൽ ഇവിടെ വന്നാൽ എനിക്കയച്ചുതരുന്ന വാഹനത്തിൽ നമുക്കൊന്നിച്ചുപോകാം എന്നു പറഞ്ഞു. മേനോൻ പിറേറന്നു സമയത്തിന്നു ചെന്നു. വാഹനത്തിനു് നാലുപേക്കിരിപ്പാൻ മാത്രമുള്ള

വലിപ്പമേ ഉണ്ടായിരുന്നുള്ളു. മേനോൻ നടന്നു യോഗസ്ഥല ത്തെത്തിക്കൊള്ളാമെന്നു് പറഞ്ഞു. സ്വാമികൾ അതു സമ്മതി ക്കാതെ മേനോനെ പിടിച്ചു് വണ്ടിയിൽ കയററി തൻെറ മടി യിലിരുത്തി, വഴിനീളെ നേരമ്പോക്കും ചിരിയുമായി യോഗ സ്ഥലത്തെത്തി. സ്വാമികളുടെ അന്നത്തെ പ്രസംഗവിഷയം "ശ്രീ വിവേകാനന്ദജീവിതം യുവജനങ്ങൾക്കൊരാദർശം" എ ന്നായിരുന്നു. ഉദാത്തമായ വിഷയം; തന്മയനായ ഗുരുഭ്രാതാ വിൻെറ വിശദീകരണം; പ്രസംഗം ശ്രോതാക്കളുടെ ഹൃദയങ്ങ ളിൽ ഗാഢമായി പതിഞ്ഞു. പിറേറന്നു വേദാന്തപഠനത്തെ പ്പററിയായിരുന്നു പ്രസംഗം. അതും ഏററവും ആകർഷകമായി രുന്നു. രണ്ടു ദിവസങ്ങളിലും ചോദ്യോത്തരങ്ങളും സംഭാഷണ ങ്ങളും നടന്നു. അതുകഴിഞ്ഞു സ്വാമികൾ ബങ്കളൂരിലേക്കു മട ങ്ങി. അനുചാരന്മാരായിരുന്ന ശ്രീ. എം. ആർ. നാരായണപി ള്ളയും നീലകണ്ഠക്കുറുപ്പും മേനോനും കേരളത്തിലേക്കും വന്നു.

## മലബാറിൽ പദംവെച്ചു.

### വടകര

ശ്രീ സ്വാമികൾ വടകര സന്ദർശിക്കുന്നതു് മലബാറിലേ ക്കുള്ള പ്രഥമപ്രവേശമായിരിക്കകൊണ്ടു് സ്വീകാരം ഒരു സഭ കാര്യാവൃത്തിയുടേതായാൽ പോരാ, അതു പൊതുജനങ്ങളുടേതാ യിരിക്കണം എന്നു് മേനോനും സ്നേഹിതന്മാരും കൂടി നിശ്ച യിച്ചു. പൌരപ്രമാണികൾ ചിലർകൂടി ജനപ്രതിനിധികളുടെ നിലയിൽ സ്വാമികളെ വടകരക്കു് ക്ഷണിച്ചുകൊണ്ടു് എഴുതി യയച്ചു. സ്വാമികൾ അതു സ്വീകരിച്ചു്, അവിടെക്കു ചെല്ലുന്ന ദിവസം അറിയിച്ചുകൊണ്ടു് മറുപടി അയച്ചു. സ്വാമികളുടെ മലബാർ സന്ദർശനവിവരം കോഴിക്കോടു്, കൊയിലാണ്ടി, തല ശ്ശേരി, മുതലായ സ്ഥലങ്ങളിലേക്കും അറിവുകൊടുത്തു. സ്വാ മികൾ നിശ്ചയിച്ച ദിവസം ചെന്നു. വണ്ടി ഇറങ്ങുമ്പോഴേക്കു

പാലേടത്തുനിന്നുമെത്തിക്കൂടിയ പ്രധാനികളടക്കം ഒരു വലിയ ജനസംഘം സ്വാമികളെ എതിരേററു സ്വീകരിച്ചു. സംഗീത വാദ്യങ്ങളോടുകൂടി ഘോഷയാത്രയായി സ്ഥലം തിയോസഫി മന്ദിരത്തിലേക്കു നയിച്ചു. അവിടെവെച്ച് ഒരു സ്വാഗത പത്രം സമപ്പിച്ചു. സ്വാമികൾ നന്ദി പ്രകടിപ്പിച്ചുകൊണ്ടു് മറുപടി പറഞ്ഞു. പലരുമായി പരിചയപ്പെട്ടു് സംഭാഷണം നടത്തി. പിറേറന്നു പ്രഭാഷണവും ചോദ്യോത്തരങ്ങളും നടന്നു. പല വിഷയങ്ങളെക്കുറിച്ചും പലരും ചോദ്യങ്ങൾ ചോദിച്ചു. അതിന്നെല്ലാം സ്വാമികൾ ഉടനുടൻഉചിതമായ മറുപടികൊടു ത്തതിൽ ശ്രോതാക്കൾ ആശ്ചയ്യപ്പെടുകയും സന്തോഷിക്കയും ചെയ്തു. ചോദ്യോത്തരങ്ങൾ നാലു മണിക്കൂർ സമയം നീണ്ടു നിന്നു. സ്വാമികൾ ഇംഗ്ലീഷിൽ പറഞ്ഞിരുന്ന മറുപടി മല യാളത്തിലാക്കിപ്പറവാൻ തുടങ്ങിയതു് കൊല്ലങ്കോട്ടു് പണ്ഡിറ്റ് പി. ഗോപാലൻനായരായിരുന്നു. അദ്ദേഹം ക്ഷീണിച്ചു; പി ന്നീടു് ആ കൃത്യം മേനോൻ ഏറെറടുത്തു. സ്വാമികൾ ഉത്സാ ഹഭരിതനായിത്തന്നെ ഇരുന്നു.

## തലശ്ശേരി—ദീനാനുകമ്പ.

സ്വാമികളെ സ്വീകരിപ്പാൻ തലശ്ശേരിയിൽനിന്നു വന്നി രുന്ന ശ്രീ കണ്ണൻനമ്പ്യാർ (വക്കീൽ) അദ്ദേഹത്തെ തലശ്ശേരിക്കു ക്ഷണിച്ചുകൊണ്ടുപോയി സ്വീകരിച്ചു അവിടെ അയൽദേശ ക്കാരൻ ഒരു തിയ്യയുവാവു് ഭയങ്കരവ്യാധി പിടിപെട്ടു് ആസന്ന മൃത്യുവായി ഇരുന്നു. ആയാൾ സ്വാമികൾ വന്നിട്ടുണ്ടെന്നുകേട്ടു് ദശനം കാംക്ഷിച്ചു് വിവരം അറിയിച്ചു. സ്വാമികൾ മേനോ നൊന്നിച്ചു് ഉടനെ പുറപ്പെട്ടു. രോഗിയുടെ ഭവനത്തിന്നരികെ വെച്ചു് സ്വാമികൾ മേനോനോടു് "അകത്തേക്കു കടക്കേണ്ട, കഠിനമായ പകച്ചവ്യാധിയാണ്" എന്നു പറഞ്ഞു് സ്വാമികൾ തനിയെ ചെന്നു യുവാവിനെക്കണ്ടു അനുഗ്രഹിച്ചു. ആയാൾ വഴിയെ മുക്തനാകയും ചെയ്തു.

## കൊല്ലങ്കോട്.

ആ കാലത്തു് കൊല്ലങ്കോട് കോവിലകത്തു് രാജഗോപാലൻ തമ്പാൻ കോഴിക്കോട്ടു് പോലീസ് ഡിപ്യൂട്ടി സൂപ്രണ്ടു് ആയിരുന്നു. അദ്ദേഹം സ്വാമികളെ കോഴിക്കോട്ടേക്കു് ക്ഷണിച്ചു. സ്വാമികൾ തലശ്ശേരിയിൽനിന്നു് അവിടേക്കു് ചെന്നു. തമ്പാന്റെ മാതാവു് കോവിലകത്തു വലിയറാണി സ്വാമികളെ കാണ്മാൻ ആഗ്രഹക്കുന്നുണ്ടെന്നും സ്വാമികൾ കൊല്ലങ്കോട്ടു് ചെല്ലണമെന്നും അറിയിച്ചപേക്ഷിക്കാനായിരുന്നു തമ്പാൻ സ്വാമികളെ ക്ഷണിച്ചതു്. മാതാവാഗ്രഹിക്കുന്നതിന്നു ഒരു പ്രത്യേക കാരണം ഉണ്ടായിരുന്നു. ശ്രീ വിവേകാനന്ദസ്വാമികൾ ഭാരത പര്യടനത്തിൽ ഒരിക്കൽ ഷൊറണൂർ സ്റ്റേഷനിൽ എത്തി. അപ്പോൾ റാണിയുടെ ഭർത്താവു് അദ്ദേഹത്തെ കണ്ടു് വന്ദിക്കുകയും ഭിക്ഷകൊടുക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. വിവേകാനന്ദസ്വാമികളെക്കാണ്മാൻ മാതാവിന്നു് ഭാഗ്യമുണ്ടായിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ ഒരു ഗുരുഭ്രാതാവിനെ എങ്കിലും ദർശിപ്പാൻ ഇടയാവുന്നതിന്നു വേണ്ടിയാണു് പ്രത്യേകമായും മാതാവു അപേക്ഷിക്കുന്നതു് എന്നും അറിയിച്ചു. സ്വാമികൾ അതു സ്വീകരിച്ചു.

സ്വാമികൾ കൊല്ലങ്കോട്ടു് കോവിലകത്തുചെന്നു് മാതാവിനെക്കണ്ടു രണ്ടു് ദിവസം അവരുടെ അതിഥിയായി അവിടെ താമസിച്ചു. പണ്ഡിറ്റ് ഗോപാലൻനായർ സ്വാമികളുടെ ഒന്നിച്ചുതന്നെ ഉണ്ടായിരുന്നു. രണ്ടുദിവസവും അദ്ദേഹത്തിന്റെ വക വിദ്യാലയത്തിൽവെച്ചു് പൊതുയോഗവും സ്വാമികളുടെ പ്രഭാഷണങ്ങളും ചോദ്യോത്തരങ്ങളും നടന്നു. അതിന്റെയെല്ലാം വിശിഷ്ടഫലം പ്രത്യക്ഷപ്പെട്ടുതുടങ്ങിയതു് ഏതാണ്ടു നാലുകൊല്ലത്തിന്നു ശേഷമാണു്. അവിടെ ആദ്യമായി ഒരു ശ്രീരാമകൃഷ്ണസംഘം ഉണ്ടായി. സ്വാമികൾ പ്രഭാഷണങ്ങളും മററും

നടത്തിയിരുന്ന അതേ വിദ്യാലയത്തിൽ വെച്ചായിരുന്നു സംഘം യോഗം ചേന്നിരുന്നതും ഭജനപാരായണം നടത്തിയിരുന്നതും. പിന്നീട് ആ സ്ഥലം ഒരു രാമകൃഷ്ണഭജനമഠമായി മാറി. കൊല്ലങ്കോട്ട് വലിയരാജാ ഈയിടെ അന്തരിച്ച ശ്രീ പത്മനാഭ വമ്മയുടെ ഉത്സാഹത്തിൽ വിദ്യാലയവും പരിസരവും വിലക്ക വാങ്ങി രാജാവവർകൾ അവിടെ സ്വന്തം ചിലവിന്മേൽ ഒരു വിശേഷപ്പെട്ട ഭജനമന്ദിരം നിമ്മിച്ചു. സംഘാംഗങ്ങളുടെ അപേക്ഷപ്രകാരം അതിന്നുശേഷം ഒററപ്പാലം രാമകൃഷ്ണാശ്രമം പ്രസിഡണ്ട് ശ്രീ വിശദാനന്ദസ്വാമികൾ അവിടെ ശ്രീരാമകൃഷ്ണ പ്രതിഷ്ഠ നടത്തി. ഇപ്പോൾ സംഘാംഗങ്ങൾ അതിൽ നിത്യപൂജയും ഭജന പാരായണാദികളും നടത്തിവരുന്നുണ്ട്.

സ്വാമികൾ കോഴിക്കോട്ട് പോയിരുന്നപ്പോൾ തമ്പാന്റെ ഒന്നിച്ചു താമസിച്ചിരുന്ന കൊല്ലങ്കോട്ട് സ്വദേശിയായിരുന്ന ഒരു യുവാവ് സ്വാമികളുടെ ഭക്തനായി. പിന്നീട് സന്യാസിയായി. അദ്ദേഹം (ശ്രീകണ്ഠാനന്ദ സ്വാമികൾ) ആകുന്നു മലബാറിൽ നിന്ന് സ്വാമികൾക്കുണ്ടായ ആദ്യത്തെ സന്യാസി ശിഷ്യൻ.

ശ്രീ സ്വാമികൾ കോഴിക്കോട്ട തമ്പാന്റെ വസതിയിൽ സ്വസ്ഥമായി പുകവലിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് "എനിക്കിപ്പോൾ പുറമെ പോകേണ്ടിവരും. എന്നെ കൂട്ടിക്കൊണ്ടുപോകാൻ ആൾ വരും" എന്നു പറഞ്ഞു. അല്പസമയം കഴിഞ്ഞപ്പോൾ ശ്രീ രാരിച്ചൻമൂപ്പൻ അനുചരന്മാരോടു കൂടിവന്ന് സ്വാമികളെ അവരുടെ ക്ഷേത്രത്തിലേക്ക ക്ഷണിച്ചു. സ്വാമികൾ അവരോടുകൂടി ക്ഷേത്രത്തിൽ ചെന്നു. ക്ഷേത്രസംബന്ധമായ പല സംഗതികളും അവിടുത്തെ പൂജാസമ്പ്രദായങ്ങളും അന്വേഷിച്ചു മനസ്സിലാക്കി. അബ്രാഹ്മണരുടെയും ബ്രാഹ്മണരുടെയും പൂജാസമ്പ്രദായങ്ങളുടെയും ചിട്ടകളേയും താരതമ്യപ്പെടുത്തി സ്വാമികൾ സരസമായി പിന്നീട് പ്രസ്താവിച്ചിരുന്നു.

## സ്വാമികളുടെ ആതിഥ്യമര്യാദ.

സ്വാമികൾ വടകരയിൽവെച്ച് കുഞ്ഞിരാമൻമേനോനേയും ചില സ്നേഹിതന്മാരേയും ബങ്കളൂക്ക് ക്ഷണിച്ചിരുന്നു. കോടതി പൂട്ടിയകാലത്ത് അവർ നാലുപേർകൂടി ബങ്കളൂക്ക് പോയി. തീവണ്ടിസ്റ്റേഷനിൽ അവരെ സ്വീകരിപ്പാൻ സ്വാമികൾ ഒരു ഭക്തനെ അയച്ചിരുന്നു. ആശ്രമത്തിൽ അവരെ സ്വന്തം എന്ന പോലെ സ്നേഹത്തോടും ശ്രദ്ധയോടും സ്വീകരിച്ചു സൽക്കരിച്ചു നാലുദിവസം അവിടെ താമസിപ്പിച്ചു. അപ്പോൾ അവിടെ ശൈത്യം അധികമായ കാലമായിരുന്നു. സ്വാമികൾ അവർക്ക് നാലുപേർക്കും ഓരോ സ്വെറ്റർ (രോമക്കുപ്പായം) കൊടുത്തു. അതവർക്ക് വളരെകാലത്തേക്ക് ഉപയോഗമായി എന്നു മേനോൻ പറയുകയുണ്ടായി. ആതിഥ്യമര്യാദ പഠിപ്പാൻ സ്വാമികളുടെ അടുക്കൽചെന്നു് ഒരുനേരം താമസിച്ചാൽമതി എന്നും മേനോൻ പറയുകയുണ്ടായി. സ്വാമികളുടെ ആതിഥ്യത്തെപ്പററി പിന്നീട് ഡോക്ടർ തമ്പി മുതലായ പലരും പ്രശംസിച്ച് പറഞ്ഞിട്ടുണ്ട്. ഒററപ്പാലത്ത് സ്വാമികളുടെ സ്മാരകമന്ദിരം ഉൽഘാടനത്തിന്നു സന്നിഹിതനായിരുന്ന ശ്രീ ശാശ്വതാനന്ദസ്വാമികൾ സ്വാനുഭവം പ്രമാണമാക്കി സ്വാമികളുടെ ഗുണഗണങ്ങളെ പ്രശംസിച്ചു പറഞ്ഞതിൽ സ്വാമികളുടെ അതിഥിസൽക്കാരസാമർത്ഥ്യത്തെപ്പററി പ്രത്യേകം പറഞ്ഞിരുന്നു.

---

സപ്തമോല്ലാസം.

# ആശ്രമസ്ഥാപകൻ

## ഹരിപ്പാട് ആശ്രമം

1962 സപ്തെമ്പർ 11-ാംനു സ്വാമികൾ ഹരിപ്പാട് ആശ്രമത്തിന്നു ശിലാസ്ഥാപനം കഴിച്ച് മടങ്ങിപ്പോയതിന്നുശേഷം ആശ്രമനിർമ്മാണത്തേയും വേദാന്തസംഘപ്രവർത്തനത്തേയും പററി അന്വേഷിച്ചുകൊണ്ടിരുന്നു. ശ്രീ സുബ്രായയ്യർ സ്വാമികൾക്ക് സംഭാവനചെയ്യാനായി വെച്ചിരുന്ന 1000കയും ഭക്തന്മാരുടെ സംഭാവനകളും ഉപയോഗിച്ച് ശ്രീ വെങ്കിട്ടസുബ്രഹ്മണ്യഅയ്യർ ദാനംചെയ്ത പറമ്പിൽ ആശ്രമനിർമ്മാണമാരംഭിച്ചു. സ്ഥലം വേദാന്തസംഘം പ്രസിഡണ്ടും ഒന്നാംക്ലാസ് മജിസ്ട്രേട്ടും ആയിരുന്ന ശ്രീ പത്മനാഭൻ തമ്പിയുടെ അത്യുത്സാഹത്താൽ അത് ദ്രുതഗതിയിൽ നടന്നു. 1913 മെയ് 4-ാംനു പ്രതിഷ്ഠ നടത്തുവാൻ സാധിക്കുമെന്നു സ്വാമികളെ അറിയിച്ചു. അതിന്നുവേണ്ടി സ്വാമികൾ ഏപ്രിൽ ഒടുവിൽ സ്ഥലത്തെത്തി. രാമകൃഷ്ണസംഘം പ്രസിഡണ്ടായി ഈയിടയിൽ സമാധിയടഞ്ഞ വിശുദ്ധാനന്ദസ്വാമികളും സ്വാമികൾ ഒന്നിച്ചുണ്ടായിരുന്നു. ആശ്രമനിർമ്മാണം നടന്നുകൊണ്ടിരിക്കെ ശ്രീ തമ്പിയെ അവിടെനിന്ന് ദൂരപ്പെട്ട ഒരു സ്ഥലത്തേക്ക് മാററിയതായി ഗവമ്മെണ്ടു് കല്പനവന്നു. അദ്ദേഹത്തിൻെറ അഭാവത്തിൽ പ്രവൃത്തി തടസ്സപ്പെടുകയില്ലെങ്കിലും മന്ദിക്കുമായിരുന്നു. എന്നുമാത്രമല്ല അത്രയുംകാലം ജാഗ്രതയായി പ്രവൃത്തിയെടുത്തശേഷം അടുത്തുവരുന്ന പ്രതിഷ്ഠക്ക് സന്നിഹിതനാവാൻ ശ്രീ തമ്പിക്ക് തരമല്ലാത്ത വിധം ആയിരുന്നു മാററം എന്നു് സൎവ്വർക്കും വിഷാദമായി. വിവരം സ്വാമികളേയും അറിയിച്ചു. അന്നുരാത്രി സ്വാമികൾക്കു വിവേകാനന്ദസ്വാമികൾ സ്വപ്നത്തിൽ ദർശനംകൊടുത്തു. "ഈ സംഗതിയെപ്പററി വിചാരപ്പെടേണ്ട. ഇത് ശ്രീ ഗുരുമഹാരാജി

ൻെറ ജോലിയല്ലേ? അതു് നിൎവ്വിഘ്നം നടക്കും" എന്നു സ്വാമികളോടു് പറഞ്ഞു. ഈ സ്വപ്നവൃത്താന്തം പിറേറന്നു രാവിലെ സ്വാമികൾ എല്ലാവരേയും അറിയിച്ചു. ജോലികൾ ഉത്സാഹമായി തുടൎന്നു. ഉടനെ മാററത്തിന്നുണ്ടായ കല്ലു റദ്ദാക്കിക്കൊണ്ടു് മറെറാരു കല്ലു ശ്രീ തമ്പിക്കു് കിട്ടി. അതുനിമിത്തം ഭക്തന്മാൎക്കു് വിശ്വാസവും സന്തോഷവു പൂൎവ്വാധികം വൎദ്ധിച്ചു. സ്വാമികളുടെ മേൽനോട്ടത്തിൽ ഒരുക്കങ്ങളെല്ലാം പൂൎത്തിയായി.

പ്രതിഷ്ഠക്കു് തിരുവിതാംകൂറിൽനിന്നു് പല ഭാഗങ്ങളിൽനിന്നും മലബാറിൽനിന്നു തലശ്ശേരി, വടകര, കൊയിലാണ്ടി കോഴിക്കോടു് മുതലായ സ്ഥലങ്ങളിൽനിന്നും ഭക്തന്മാർ വന്നു ചേൎന്നിരുന്നു. നിശ്ചിതദിവസം സ്വാമികൾ പ്രതിഷ്ഠനടത്തി പ്രതിഷ്ഠാംഗങ്ങളായി ഹോമാദി വൈദികകൎമ്മങ്ങളും ശ്രീ ദുൎഗ്ഗാ ചണ്ഡി, ഗീത ഇതുകളുടെ പാരായണങ്ങളും ഭജനയും അതിനു ശേഷം ഒരു ഘോഷയാത്രയും നടന്നു.

## ഭ്രാന്തിനു ചികിത്സ.

അപ്പോൾമുതൽ ആശ്രമം ശ്രീഗുരുമഹാരാജിൻെറ മന്ദിരം— യഥാൎത്ഥദേവാലയം—ആയി. ആശ്രമത്തിൽ പ്രവേശിച്ചു് ദേവദൎശനത്തിന്നു് തീണ്ടൽ ജാതിക്കാർ എന്നു് വെച്ചിരുന്നവർ ഉൾപ്പെടെ സൎവ്വജനത്തിനും സ്വാമികൾ അനുവാദം കൊടുത്തു. കേരളത്തിൽ ക്ഷേത്രപ്രവേശനത്തിനു് രാജവിളംബരം ഇല്ലാതിരുന്നപ്പോൾ ഈശ്വരാനുവാദം ആദ്യമായി സിദ്ധിച്ചതു് അന്നാണു്. അധൎമ്മപരവും അനൎത്ഥകരവും ആയ അനാചാരങ്ങൾ വെച്ചുപുലൎത്തുകനിമിത്തം കേരളം ഒരു ഭ്രാന്തശാലയെന്നു് വിവേകാനന്ദസ്വാമികളെക്കൊണ്ടു് ആക്ഷേപിപ്പാൻ ഇടയാക്കിയ സ്ഥിതിക്കു് ഒരു മാററം അന്നാണു് ആരംഭിച്ചതു്. ജാത്യാചാരത്തിൻെറയും പൌരോഹിത്യത്തിൻെറയും കാല്ക്കടിയിൽപെട്ടു

കിടന്നിരുന്ന ഹരിപ്പാട്ടുവെച്ചു് ആവിധം ഒരാചാരലംഘനം ഉണ്ടാകുമെന്നു് യാഥാസ്ഥിതികർ സ്വപ്നേപി വിചാരിച്ചിരുന്നില്ല. ആ സംഭവം അസഹ്യമായി. അശുദ്ധി ബാധിച്ചു, മര്യാദനശിച്ചു, ഇനി ഇവിടെനിന്നു് ഇതിലൊന്നും പങ്കുകൊള്ളുവാൻ വയ്യ എന്നു് അവരുടെ നീരസവും അഭിപ്രായവും അവർ വ്യക്തമാക്കി. അപ്പോൾ സ്വാമികൾ "നിങ്ങൾക്കു് ഇഷ്ടംപോലെ ചെയ്യാം; യഥേഷ്ടം പോകാം. എനിക്കു് പട്ടിണിയാക്കുമെന്നു് നിങ്ങൾ വിചാരിക്കുന്നുണ്ടാകാം. എന്നാൽ എനിക്കു് ഭക്ഷണം തരുവാൻ ഭഗവാനുണ്ടു്. നിങ്ങളുടെ പ്രീതിക്കുവേണ്ടി ഞാൻ എന്റെ ധർമ്മം തെറ്റിക്കയില്ല. നിങ്ങളുടെ ധർമ്മം രക്ഷിപ്പാൻ നിങ്ങൾ പോകുന്നതിൽ എനിക്കൊരു വിരോധവുമില്ല" എന്നവരോടു് ധീരമായിപ്പറഞ്ഞു. ഈ വാക്കുകൾ കേട്ടും സ്വാമികളുടെ നില കണ്ടും പോകാനാർക്കും മനസ്സുവന്നില്ല. എന്നാൽ ആചാരകാര്യം അതുകൊണ്ടും നിലച്ചില്ല.

## പന്തിഭോജനം

പിന്നീടു് പ്രസാദം കഴിപ്പാൻ പന്തലിൽ ഇലവെച്ചു. സവർണ്ണരും അവർണ്ണരും തീണ്ടൽ ജാതിക്കാരും ഇടകലർന്നു് നിരന്നിരുന്നു. ഇതും കേരളത്തിൽ അഭൂതപൂർവ്വമായിരുന്നു. ഭക്ഷണം കഴിഞ്ഞു. ഇലയെടുപ്പാൻ ഏർപ്പെടുത്തിയിരുന്നവർ അതിനൊരുങ്ങിയില്ല. ശുദ്ധം മാറിയിരിക്കുന്നു എന്നാണു് അവർ പറഞ്ഞ കാരണം. എല്ലാവരും നില്പായി. വിവരം സ്വാമികൾക്കു് മനസ്സിലായി. അദ്ദേഹം എഴുന്നേറ്റു. "പ്രസാദം കഴിച്ചിരുന്നവർ ഭഗവൽഭക്തന്മാരാണു്. ഞാൻ ഭക്തന്മാരുടെ ദാസനാണു്. എനിക്കു ജാതിയില്ല. ഇലകൾ ഞാനെടുക്കും" എന്നു പറഞ്ഞുകൊണ്ടു് ഇലയെടുപ്പാൻ ഭാവിച്ചു. അവിടെ കൂടിയിരുന്നവർ സംഭ്രമിച്ചു് ലജ്ജിച്ചു. ഉടനെത്തന്നെ എല്ലാവരുംകൂടി ഇലയെടുത്തു സ്ഥലം വൃത്തിയാക്കി. ആശ്രമത്തിന്നുള്ളിൽ ജാതിഭേദമി

ല്ലെന്നു് പ്രസംഗമോ ഘോഷയാത്രയോ കൂടാതെ അന്നു തീർച്ച പ്പെട്ടു നടപ്പായി. എന്നാൽ ആചാരനിഷ്ഠന്മാരായ ചില മൂഷ്ഠ രന്മാർ പുറത്തുണ്ടായിരുന്നു. അവർ പ്രതിക്രിയക്കു് മാർഗ്ഗമാ ലോചിച്ചും അവസരം കാത്തും ഇരുന്നു. സ്വാമികൾ സ്ഥലംവി ട്ടുപോനാണു് അവർ കാത്തിരുന്നതു്. സ്വാമികൾ പോയശേഷം അവർ ആശ്രമവാസികളെ പലവിധത്തിൽ ഉപദ്രവിച്ചു. ക്ഷൗരക ന്മാരേയും അലക്കകാരേയും മുടക്കി. അവർ ചെയ്തതെല്ലാം ആശ്രമ വാസികൾ ക്ഷമയോടെ സഹിച്ചു. ആശ്രമകൃത്യങ്ങളെല്ലാം നിർവ്വി ഘ്നം നടന്നു. കാലക്രമത്തിൽ എതിർപ്പും അവസാനിച്ചു. പ്രതിഷ്ഠ ദിവസം ഉച്ചക്കു് അന്നദാനം കഴിഞ്ഞു് ഉച്ചതിരിഞ്ഞു് സ്വാമി കളുടെ പ്രഭാഷണവും വൈകുന്നേരം പൊതുയോഗവും പ്രസംഗ വും ഉണ്ടായി.

## തിരുവല്ല.

തിരുവല്ലയിൽ ഒരു ശ്രീരാമകൃഷ്ണമഠത്തിനു് സ്വാമി കൾ ശിലാസ്ഥാപനം ചെയ്തിരുന്നുവല്ലൊ. അവിടെ മന്ദിരം തയ്യാറായിരിക്കുന്നുവെന്നു് അറിവുകിട്ടിയപ്പോൾ സ്വാമികൾ പരിവാരസമേതം ഹരിപ്പാട്ടുനിന്നു പുറപ്പെട്ടു് മാന്നാർ മാവേലി ക്കര വഴി തിരുവല്ലയിലെത്തി. മെയ് 9-ാംനു അവിടെയും പ്രതിഷ്ഠ നടത്തി.

## പൂജാവിധി—മാനസപൂജ

ആശ്രമത്തിൽ പൂജ നടത്തേണ്ട വിധികളെപ്പററി ചോദി ച്ചപ്പോൾ സ്വാമികൾ "ഇവിടെ പൂജക്കു് തന്ത്രങ്ങളും ചടങ്ങുക ളും അല്ല പ്രധാനം, ഭഗവാൻ ഇതാ ഇവിടെ സന്നിഹിതനായിരി ക്കുന്നു എന്നു് ദൃഢമായി വിശ്വസിച്ചു് ആ ബോധത്തോടുകൂടി ഭഗവാനെ പരിചരിക്കുക. നമ്മുടെ മുമ്പിൽക്കാണുന്ന ഒരാളെ ക്ഷേത്രശ്രദ്ധകളോടുകൂടി നാമെങ്ങിനെ സേവിക്കുമോ അങ്ങിനെ

ഭഗവാനെയും സ്നേഹിക്കുക, അത്രയേ വേണ്ടു" എന്നു പറഞ്ഞു. ഒരാൾ മാനസപൂജാവിധിയെപ്പററി ചോദിച്ചു. സ്വാമികളുടെ മറുപടി:-

"പൂർണ്ണമനസ്സോടുകൂടി ഭഗവാനോടു പറയുക. ഭഗവാനേ, ലോകത്തിൽ വികസിച്ചുവരുന്ന നാനാതരം പുഷ്പങ്ങളും അങ്ങക്കു വേണ്ടിയുള്ളവയാണ്. അവയെ സദയം സ്വീകരിക്കുക. ബഹുവിധ സ്വാദുഫലങ്ങളും അങ്ങേക്കുള്ളതാണ്. അവയേയും പ്രീതനായി അംഗീകരിക്കുക. ലോകത്തിൽ എവിടെയെല്ലാം അതിവിശിഷ്ടഭക്ഷ്യപേയങ്ങളുണ്ടോ അവയെല്ലാം നിന്തിരുവടിക്കുതയ്യാറാക്കപ്പെട്ടവയാണ്. അവയെ സസന്തോഷം ആസ്വദിക്കുക. ഇങ്ങിനെ സർവ്വവിശിഷ്ടദ്രവ്യങ്ങളേയും ഭഗവാൻതാൻ ക്കി ഭഗവാനു് സമർപ്പിക്കുക. എന്നാൽ—എന്നാൽ ഈ മാനസപൂജയോടൊന്നിച്ചു അല്പം മനുഷ്യപൂജക്കൂടി നടത്തണം. എത്ര മനുഷ്യർ ആഹാരമില്ലാതെ വലയുന്നു! എത്രപേർ വസ്ത്രമില്ലാതെ കഴങ്ങുന്നു! എത്രപേർ എന്തെല്ലാമോ വിധത്തിൽ തപിക്കുന്നു, അവരിൽ നിങ്ങളുടെ ദൃഷ്ടിയിൽ പെടുന്നവക്കു് നിങ്ങളുടെ കഴിവിന്നനുസരിച്ചു് അന്നവസ്ത്രാദികൾ ദാനംചെയ്തു് അവരെ പൂജിക്കുക. ഈ വിധം മനുഷ്യപൂജക്കൂടി കലൎന്നല്ലാതെ വെറും സങ്കല്പംകൊണ്ടു് ചെയ്യുന്ന മാനസപൂജ യഥാൎത്ഥ ഭഗവൽപൂജയായിരിക്കയില്ല. അതു് നിഷ്പ്രയോജനമായിരിക്കും.

## ആശ്രമപ്രയോജനം,

ഈശ്വരഭജനം അവശ്യം കൎത്തവ്യമാണ്. അതിന്നു ചണ്ഡാളപൎയ്യന്തമുള്ള സകല മനുഷ്യൎക്കും അധികാരമുണ്ടു്. അവക്കു് ഏവൎക്കും ആ വിഷയത്തിൽ പ്രവേശിച്ചു് പ്രയത്നിപ്പാനും ഉന്നതി നേടുവാനും തക്ക സൌകൎയ്യം ഉണ്ടാക്കിക്കൊടുക്കണം. ഈശ്വരസന്നിധിയിൽ സൎവ്വസമത്വവും സമദൎശിത്വവും പാലിക്കണം. അതല്ലാതെ ജാതികുലാദിഭേദങ്ങൾ നിമിത്തം ആചാരി

ച്ചിരുന്ന ഉച്ചനീചത്വഭാവനകൾ അവിടെ വെച്ചുപുലർത്താവു ന്നതല്ല. ഈവിധം ആചരിച്ചു ശീലിപ്പാനുള്ള സ്ഥാപനങ്ങ ളാകുന്നു ആശ്രമങ്ങൾ. എന്നാൽ ഈശ്വരപൂജയോടൊപ്പം മനുഷ്യപൂജയും നടത്തണം. സർവ്വഭൂതങ്ങളുടേയും, വിശിഷ്യ മനു ഷ്യരുടേയും ഹൃദയത്തിൽ ഭഗവാൻ വസിക്കുന്നുണ്ടു് എന്നു ബോ ധിച്ചു് ഈശ്വരപ്രസാദസിദ്ധ്യർത്ഥം സർവ്വഭൂതങ്ങൾക്കും യഥാ ശക്തി യഥാർഹം ഹിതമാചരിക്കണം. ഈ പാഠങ്ങൾ കേരളീ യർ നന്നായി പഠിക്കണം. അനുഷ്ഠാനത്തിൽ കൊണ്ടുവരണം. ഇതു് വാചാപ്രസംഗങ്ങൾകൊണ്ടോ ജാഥകൾകൊണ്ടോ അല്ലാ തെ ശാന്തമായി സ്വന്തമാചരണംകൊണ്ടു് വെളിവായും ബല മായും ഉപദേശിക്കുകയായിരുന്നു സ്വാമികൾ ഈ കേരളയാത്രക ളിൽ ചെയ്തിരുന്നതു്.

അതിന്നുപുറമെ സ്വാമികൾ ശ്രീരാമകൃഷ്ണന്റെയും ശ്രീ വിവേകാനന്ദസ്വാമികളുടേയും ചരിത്രങ്ങളും ഉപദേശങ്ങളും പല ർക്കും അറിവാക്കിക്കൊടുക്കുകയും അവർക്കു ഭക്തിജ്ഞാനമാർഗ്ഗങ്ങ ളിൽ സ്വൈരസഞ്ചാരത്തിന്നു കഴിവുണ്ടാക്കിക്കൊടുക്കുകയും ചെയ്തു. സർവ്വോപരിയായി ഒരിക്കലും പാഴാവാത്തതും കാലാന്തരത്തിലെ ങ്കിലും സൽഫലമുളവാക്കുന്നതുമായ മഹാപുരുഷസമ്പർക്കം അനേ കർക്കു് സാധിപ്പിച്ചുകൊടുത്തു. എന്നാൽ അതിമഹത്തായ മറ്റു കാര്യങ്ങൾ ഭാവിയിൽ ശേഷിച്ചിരുന്നു. അതുകൾ ആവിർഭവിപ്പാൻ തക്ക കാലം പ്രതീക്ഷിച്ചും അതിന്നുവേണ്ടി മന്ദംമന്ദം പ്രശാന്ത മായി പ്രയത്നിപ്പാൻ നിശ്ചയിച്ചും സ്വാമികൾ ബങ്കളൂർക്കു് മടങ്ങി.

## അഷ്ടമോല്ലാസം

# ഒററപ്പാലം.

―――

തിരുവിതാംകൂറിൽ ദീർഘകാലം പ്രയത്നിപ്പാൻ അവകാശമുണ്ടെന്നു പ്രഥമസന്ദർശനത്തിൽ കാണുകയും കൊല്ലത്തിൽ ഒരിക്കലെങ്കിലും അവിടെച്ചെല്ലണമെന്നു് നിശ്ചയിക്കയും ചെയ്തിട്ടുണ്ടായിരുന്നല്ലോ. ബങ്കളൂരിൽനിന്നു തിരുവനന്തപുരത്തേക്കു് മാർഗ്ഗദൈർഘ്യംകൊണ്ടും നേരിട്ടു തീവണ്ടിയില്ലാതിരുന്നതിനാൽ പാലക്കാട്ടും ഇറങ്ങിക്കയറി പല വാഹനങ്ങളേയും ആശ്രയിക്കേണ്ടിയിരുന്നതുകൊണ്ടും സ്വാമികളുടെ യാത്ര തുലോം ക്ലേശകരമായിരുന്നു. മദ്ധ്യമാർഗ്ഗേ ഇറങ്ങി വിശ്രമിപ്പാൻ ഒരു താവളം ഉണ്ടായിരുന്നാൽ ക്ലേശം കുറയുമായിരുന്നു. അതിനെപ്പററി ശ്രീ കൃഷ്ണതിരാമൻമേനോനോടു് ആലോചിച്ചു് ഒററപ്പാലം ഒരു താവളമാക്കാമെന്നു സങ്കല്പിച്ചു.

ഒററപ്പാലത്തും ഒരു വേദാന്തസംഘം സ്ഥാപിച്ചിട്ടുണ്ടായിരുന്നു. 1913ൽ അവിടെവെച്ചു് ശ്രീരാമകൃഷ്ണജയന്തി ഉത്സവം ആഘോഷിച്ചു. അതിനദ്ധ്യക്ഷനായി മദിരാശിയിൽനിന്നു ശ്രീ ശർവ്വാനന്ദസ്വാമികൾ വരികയും ചില പ്രസംഗങ്ങൾ നടത്തുകയും ചെയ്തിരുന്നു. അങ്ങിനെ ഒററപ്പാലത്തു് ഏതാനും ശ്രീരാമകൃഷ്ണഭക്തന്മാരുണ്ടായിരുന്നു. അവരിൽവെച്ചു് മിസ്റ്റർ മേനോനു് അത്യന്തം പ്രിയപ്പെട്ട ഒരു സ്നേഹിതൻ ശ്രീ വി. കെ നാരായണൻനായർ അവിടെ ഒരു വക്കീലുമായിരുന്നു. സ്വാമികളുടെ തിരുവിതാംകൂർ യാത്രയിൽ ഒററപ്പാലത്തിറങ്ങി വിശ്രമിപ്പാൻ സ്വാമികളെ ക്ഷണിക്കുന്നതു് നന്നായിരിക്കുമെന്നു് ശ്രീ മേനോൻ നാരായണൻ നായർക്കെഴുതി. ഒരു ശ്രീരാമകൃഷ്ണശിഷ്യനെ ദർശിപ്പാൻ കൊതിച്ചിരുന്ന നാരായണൻനായർക്കു്

അങ്ങിനെ ഒരവസരം കിട്ടുന്നതു് മഹാഭാഗ്യമെന്നു കരുതി അദ്ദേഹം സ്വാമികൾക്കു് എഴുതി. യാത്രയിൽ ഒററപ്പാലത്തിറങ്ങി രണ്ടുദിവസമെങ്കിലും വിശ്രമിപ്പാൻ ദയവുണ്ടാകണമെന്നപേക്ഷിച്ചു.

1914 ഏപ്രിൽ ആദ്യത്തിൽ തിരുവിതാംകൂറിലേക്കുള്ള യാത്രയിൽ ഒററപ്പാലത്തു് ആഗ്രഹായിറങ്ങി. ശ്രീമാൻ നാരായണൻനായരുടെ അതിഥിയായി മൂന്നുദിവസം അവിടെ താമസിച്ചു. അവിടെവെച്ചു പൊതുയോഗങ്ങളൊ പ്രസംഗങ്ങളൊ ഒന്നും ഉണ്ടായില്ല. സന്ദർശകന്മാർ പലരും വന്നു് സ്വാമികളെ ദർശിച്ചു് ചില ചോദ്യങ്ങൾ ചോദിക്കുകയും സംഭാഷണം നടത്തുകയും മാത്രം ഉണ്ടായി എന്നാൽ രസകരങ്ങളും വിജ്ഞാനപ്രദങ്ങളുമായ ചില സംഭവങ്ങൾ ഉണ്ടാകാതിരുന്നില്ല. സ്വാമികൾ ശ്രീ വിവേകാനന്ദസ്വാമികളുടെ സബ്രഹ്മചാരിയാണെന്നു കേട്ടിട്ടുണ്ടു് എന്നു് ഒരു മാന്യൻ പറഞ്ഞതും ഞാൻ ശ്രീ സ്വാമിജിയുടെ ദാസൻ മാത്രമാണെന്നു് സ്വാമികൾ പറഞ്ഞതും ഇതിനുമുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒരുദിവസം ഒരു മാന്യനായ ബ്രാഹ്മണൻ അദ്ദേഹത്തിന്റെ വസതിയിലേക്കു സ്വാമികളെ ഭിക്ഷക്കു ക്ഷണിച്ചു. ശൃവ്വാനന്ദസ്വാമികൾ കഴിഞ്ഞ സംവത്സരത്തിൽ ഇവിടെ വന്നിരുന്നപ്പോൾ അദ്ദേഹം എന്റെ അതിഥിയായിരുന്നു എന്നും ആ മാന്യൻ പറഞ്ഞു. അപ്പോൾ സ്വാമികൾ ഞാനിവിടെ വി. കെ. യുടെ (സ്വാമികളും മററു ചിലരും നാരായണൻനായരെ വി കെ. എന്നു മാത്രമാണു് പറഞ്ഞിരുന്നതു്). അതിഥിയായിട്ടാണു് വന്നിരിക്കുന്നതു്. അങ്ങയുടെ ആതിഥ്യം ഞാൻ സ്വീകരിക്കണമെന്നു് അദ്ദേഹത്തിനു താല്പര്യമുണ്ടെങ്കിൽ അതിനെപ്പററി ആലോചിക്കാം എന്നു മറുപടികൊടുത്തു. തന്റെ ക്ഷണം സ്വാമികൾ സ്വീകരിച്ചില്ലല്ലോ എന്നു അല്പമോ അധികമോ കുണ്ഠിതത്തോടെ ആ മാന്യൻ മടങ്ങിപ്പോയി. പിറേറന്നും അദ്ദേഹം വന്നു. ബ്രാഹ്മണൻ എന്നു ഉൽകൃഷ്ടജാതി

യിൽ ജനിച്ചിരിക്കുന്ന തന്റെ ക്ഷണം സ്വാമികൾ സ്വീകരിക്കാഞ്ഞതു് ശരിയായില്ല, ധർമ്മ്യമായില്ല എന്നു സംഭാഷണമദ്ധ്യേ സൂചിപ്പിച്ചു. ഉടനെ സ്വാമികൾ "നിങ്ങളുടെ ജാതിവലിപ്പം ഞാൻ കുറച്ചൊട്ടും വകവെക്കുന്നില്ല. ജാതിഭ്രമം എനിക്കില്ല. നിങ്ങൾ കേട്ടിട്ടില്ലേ ശ്രീകൃഷ്ണനെ ക്ഷത്രിയനും മഹാരാജാവുമായിരുന്ന ദുര്യോധനൻ അമൃതേത്തിന്നു ക്ഷണിച്ചു. അദ്ദേഹമതു നിരസിച്ചു. പിന്നെ പോയതെങ്ങോട്ടു്? ശൂദ്രൻ എന്നു നിങ്ങൾ തരംതാഴ്ത്തി വെച്ചിരുന്ന വിദുരന്റെ ഗൃഹത്തിലേക്കല്ലേ?

"പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതം അശ്നാമി പ്രയതാത്മനഃ"

(എനിക്കു് ഒരാൾ ഒരു പത്രമോ പുഷ്പമോ ഫലമോ വെറും വെള്ളമോ ഭക്തിയോടുകൂടി തരുന്നുവെങ്കിൽ ആ ഭക്തന്റെ സാദരോപഹാരം ഞാൻ ഭക്ഷിക്കുന്നു.) എന്നു കൃഷ്ണൻതന്നെ സംഗതി വെളിവാക്കിയിട്ടില്ലേ? എന്നു ചോദിച്ചു. ആ മാന്യനു മറ്റൊന്നും പറവാനുണ്ടായില്ല. എങ്കിലും അദ്ദേഹത്തിന്റെ ജാത്യഭിമാനം രൂപാന്തരത്തിൽ തലപൊക്കി. അതു് മറ്റൊരവസരത്തിലായിരുന്നു.

മാന്യൻ:—(സ്വാമികളോടു്) "ബേലൂർമഠത്തിൽ ബ്രാഹ്മണരുണ്ടോ?

സ്വാമികൾ:—(യാതൊരു ഭാവഭേദവും കാണിക്കാതെ) ഇല്ല. അവിടെ പറയരാണുള്ളതു്. ബ്രാഹ്മണർക്കു മഠങ്ങൾ അവരുടെ സ്വന്തമായിട്ടുണ്ടല്ലോ. ബേലൂർമഠം സാധുക്കൾക്കു വേണ്ടിയുള്ളതാണ്".

മൂർദ്ധാവിൽ ഇങ്ങിനെ ഒരു പ്രഹരം വീഴുമെന്നു് ആ മാന്യൻ വിചാരിച്ചിരുന്നില്ല. അദ്ദേഹം തലതാഴ്ത്തി വിവർണ്ണനായിരുന്നു.

സ്വാമികൾ തുടർന്നുകൊണ്ടു് പറഞ്ഞു. ആചാരം മാന്യമാണ്. എന്നാൽ അതു് ശാസ്ത്രങ്ങൾക്കും കാലദേശാവസ്ഥ

കാംക്ഷം അനുസരിച്ചിരിക്കണം. ശാസ്ത്രം വിധിച്ചിരിക്കുന്നു, ബ്രാഹ്മണൻ പാചകവേല ചെയ്യരുതെന്നു്. അതു് ശൂദ്രൻ ചെയ്യേണ്ട 'പരിചര്യാത്മക'മായ കർമ്മമാണ്. ഇന്നും ചില പഴയ ക്ഷത്രിയ വംശക്കാർ അവരുടെ കോവിലകങ്ങളിൽ പാചകന്മാരാക്കിവെച്ചിരിക്കുന്നതു് ശൂദ്രന്മാരെയാണ്. ക്ഷുരകജാതിയിൽ പെട്ടവനാണു് അവർക്കു് പ്രധാന പാചകൻ. അതു് ശാസ്ത്രവിധിയാണു്.

മറെറാരവസരത്തിൽ ഒരു ചെറുപ്പക്കാരൻ വന്നു. അയാൾ ചില സാധനകൾ അനുഷ്ഠിച്ചിരുന്നു. അതുകളെപ്പററി സ്വാമികളോടു് സംസാരിക്കണമെന്നുണ്ടു്. അയാൾക്കു് ഇംഗ്ലീഷ് അറിഞ്ഞുകൂടായിരുന്നു. സ്വാമികൾ ഞങ്ങൾക്കു് വി. കെ. യെ വിളിച്ചു. അയാളോടു് എന്താണെന്നു് ചോദിച്ചുകൊൾവാൻ പറഞ്ഞു. ആയാൾ കണ്ണിന്റെ കൃഷ്ണമണി മേല്പോട്ടാക്കി എന്തോ മന്ത്രിക്കുന്നതുപോലെ ചുണ്ടുകൾ അനക്കിക്കൊണ്ടു നിന്നു. പിന്നെ തന്റെ അനുഷ്ഠാനങ്ങളെപ്പററിയും താൻ നിദ്രയെ ജയിച്ചിരിക്കുന്നു എന്നും പലദിവസം ഒന്നിച്ചു് ഭക്ഷണം കൂടാതിരിക്കാം എന്നും മററും വിവരിച്ചു. ഇനി എന്താണനുഷ്ഠിക്കേണ്ടതു് എന്നു ചോദിച്ചു.

സ്വാമികൾ, 'ഇനി വേണ്ടതു് പറയാം. ഒന്നാമതു് തല തണുപ്പാൻ എണ്ണ കുളക്കെ തേച്ചു് തണുത്ത വെള്ളത്തിൽ കുളിക്കുക; നല്ല ഭക്ഷണം കഴിക്കുക; സുഖമായി ഉറങ്ങുക. ഈ വിധം സാധന കുറെ ദിവസം നടത്തുക. മററു സാധനകളെല്ലാം ഇപ്പോൾ നില്ക്കട്ടെ' എന്നു പറഞ്ഞു. ഇത്രയും കേട്ടു് ആയാൾക്കു ഇച്ഛാഭംഗമായി അവിടെനിന്നു് പോയി.

അയാൾ പോയപ്പോൾ സ്വാമികൾ വി. കെ. യോടു് 'എനിക്കയാളെപ്പററി വ്യസനംതോന്നുന്നു. ഞാൻ പറഞ്ഞതുപോലെ ചെയ്യാതെ അയാൾ സ്വന്തം സാധനകളനുഷ്ഠിച്ചുകൊ

ണ്ടിരുന്നാൽ അതപകടമാണ്. ബുദ്ധിയുടെ നില തെററം മുഴുത്ത ഭ്രാന്താകം.' എന്നു പറഞ്ഞു. അല്പദിവസങ്ങൾക്കള്ളിൽ അങ്ങിനെ സംഭവിക്കയും ചെയ്തു.

ഒരു പ്രാണായാമക്കാരൻ വന്നു. പ്രാണായാമക്രമങ്ങളെപ്പററി ഉപദേശം ആവശ്യപ്പെട്ടു.

സ്വാമികൾ:__സ്നേഹിതാ, വായുവിനെ വലിച്ചുകയററി ശ്വാസകോശങ്ങളെ വീപ്പിക്കുന്നതുകൊണ്ട് അല്ലെങ്കിലും ആത്മോന്നതി ഉണ്ടാകുന്നതല്ല. വായു നിറച്ചിരിക്കുന്ന തോൽപ്പന്തിന്നു് (Foot ball) ചവിട്ടുകൊണ്ട് കിട്ടുന്ന ഉന്നതിയല്ലാതെ ആദ്ധ്യാത്മികോന്നതി വല്ലതുമുണ്ടാകുന്നുണ്ടോ? ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഒതുക്കി വശത്താക്കുന്നതാണ് ശരിയായ പ്രാണായാമം. അതിന്നു് മൂക്കുപിടിക്കേണമെന്നില്ല. ഹേററിയത്തിൽ യത്നിക്കണം എന്നുപറഞ്ഞു. അയാളും നിരാശപ്പെട്ടുപോയി.

വലിയൊരു പ്രാസംഗികൻ വന്നു. ശ്രീരാമകൃഷ്ണദേവനെപ്പററിയോ കേതിവിഷയമായോ നീണ്ട പ്രസംഗങ്ങൾ അയാൾ നിഷ്പ്രയാസം ചെയ്യിരുന്നു. സുഖമായ ശബ്ദം, ധാരമുറിയാതെ വാഗ്വർഷം, ആൾ ഒരദ്ധ്യാപകനുമായിരുന്നു. നാട്ടുകാർ അയാളെ വളരെ മാനിച്ചിരുന്നു. അയാൾ സ്വാമികളെ വന്ദിച്ചു പോയതിന്നുശേഷം സ്വാമികൾ പറഞ്ഞു. എനിക്ക് ആ ചെറുപ്പക്കാരനെപ്പററി തോന്നിയതു് "സൂക്ഷിക്കണം" എന്നു് ഗുരുമഹാരാജ് പറഞ്ഞിട്ടുള്ള ഗണത്തിൽപ്പെട്ട ഒരാളാണെന്നാണ്. പിന്നീട് അയാളുടെ ചരിതം ദയനീയമായിട്ടാണ് പരിണമിച്ചതു്.

ഇങ്ങിനെ രസകരങ്ങളായ ചെറിയ സംഭവങ്ങളും നടന്നുകൊണ്ട് മൂന്നുദിവസം കഴിഞ്ഞു. സ്വാമികൾ നിത്യവും സ്നാനത്തിന്നു ഭാരതപ്പുഴയിലേക്കു പോയിരുന്നു. നദീസ്നാനം അദ്ദേ

ഹത്തിന്ന് ഏതു് കാലത്തും, വൎഷത്തിൽപോലും, ഇഷ്ടപ്പെട്ടതാ യിരുന്നു.

നദിയുടെ സാമീപ്യം, ചുററുപാടുള്ള പ്രകൃതിദൃശ്യങ്ങൾ, ജനപദത്തിന്ന് സാധാരണമായ പ്രശാന്തത, വൃക്ഷനിബിഡമായിരുന്ന വളപ്പോടുകൂടിയ വാസസ്ഥലത്തിന്റെ ഏകാന്തത, ആതിഥേയന്റെയും കുഡുംബാംഗങ്ങളുടേയും സൽസ്വഭാവവും നിസ്വാൎത്ഥ സ്നേഹ ഭക്ത്യാദരങ്ങളും എല്ലാംകൂടി ഒററപ്പാലത്തെ താമസം സ്വാമികൾക്ക യഥാൎത്ഥ വിശ്രമത്തിന്നും സംതൃപ്തിക്കും പൎയ്യാപ്തമായിരുന്നു. 1914ൽ ഉണ്ടായ ഈ പ്രഥമപ്രവേശം മുതൽ 1926ൽ ഒററപ്പാലത്തു് നിരഞ്ജനാശ്രമം പ്രതിഷ്ഠിച്ചതുവരെ പന്ത്രണ്ടു സംവത്സരക്കാലം സ്വാമികൾ തിരുവനന്തപുരത്തേക്ക പോകുമ്പോഴും അവിടേനിന്നു മടങ്ങുമ്പോഴും ഒററപ്പാലത്തിറങ്ങി 2, 3 ദിവസം വി. കെ. യുടെ അതിഥിയായി വിശ്രമിച്ചിരുന്നു. ഒററപ്പാലത്തു ആദ്യമായി വന്നപ്പോഴേ അവിടെ ഒരാശ്രമം ഉണ്ടാകുമെന്നു് സ്വാമികൾ മനസ്സിലാക്കിയിരുന്നു. എന്നാൽ അതിന്നു് കാലവും, സ്ഥലവും കുറച്ചു ദൂരപ്പെട്ടു. ആശ്രമസ്ഥാപനത്തിന്നപ്പുറം സംഭവിക്കാനിരുന്ന വിശേഷ സംഗതികളും സ്വാമികൾ അപ്പോഴേ ദൎശിച്ചിരുന്നുവോ? ഏതായാലും ഒററപ്പാലത്തോടു ഗാഢവും ആന്തരവുമായ ഒരു ബന്ധം സ്വാമികൾ ആദ്യന്തം അറിഞ്ഞോ അറിയാതേയോ പുലൎത്തിവന്നു.

ഒററപ്പാലത്തുനിന്നു് സ്വാമികൾ ഹരിപ്പാട്ടുചെന്നു് ഏപ്രിൽ 10-ാംനു- ശ്രീരാമകൃഷ്ണജയന്തി ഉത്സവം കേമമായി നടത്തി. പിറേറന്നു് പഞ്ചമജാതിക്കാർ ഒരു സംഘം സ്വാമികളെ വന്ദിപ്പാൻ വന്നു. സ്വാമികൾ അവരെ യഥാൎഹം സ്വീകരിച്ചു് അവൎക്ക ഉപദേശങ്ങളും കൊടുത്തു. ഒരു പഞ്ചമബാലനെ ആശ്രമത്തിലേക്കു് സ്വീകരിക്കുകയും ചെയ്തു. അവിടെനിന്നു തിരു

വനന്തപുരത്തും, മടക്കത്തിൽ മദ്ധ്യതിരുവിതാംകൂറിൽപ്പെട്ട കണ്ടിയൂരും, മുട്ടത്തും ചെന്നു. കണ്ടിയൂരിൽ സ്വാമികളുടെ ദർശനത്തിന്നു അനേകംപേർ ഉണ്ടായിരുന്നു. ഭജനയും ആരതിയും കഴിഞ്ഞു് സദസ്യർ സ്വാമികളോടു പല ചോദ്യങ്ങളും ചോദിച്ചു. ഇക്കാലത്തു ഒരു അവതാരത്തിന്റെ ആവശ്യമുണ്ടോ എന്നായിരുന്നു ഒരു ചോദ്യം. അതിന്നു സ്വാമികൾ പറഞ്ഞ സമാധാനം സദസ്യരെ വളരെ തൃപ്തിപ്പെടുത്തി. പലരും സ്വാമികളുടെ ഭക്തന്മാരായി. പിന്നീടു് മുട്ടത്തു് ഒരു ശ്രീരാമകൃഷ്ണാശ്രമം സ്ഥാപിപ്പാനും സംഗതിയായി. അവിടെനിന്നു് തിരുവല്ലക്കു പുറപ്പെട്ടു. വഴിക്കു മാന്നാറിൽവെച്ചുണ്ടായ സംഭാഷണങ്ങൾക്കു കൃസ്തു, ഗിരീഷ്ബാബു, സുരേന്ദ്രൻ എന്നിങ്ങനെ പലതും വിഷയങ്ങളായി. തിരുവല്ലയിൽ മുൻകൊല്ലത്തിൽ സ്ഥാപിച്ചിരുന്ന ശ്രീരാമകൃഷ്ണമന്ദിരത്തിൽ വെച്ചു കൊണ്ടാടിയ ശ്രീരാമകൃഷ്ണജയന്തി ഉത്സവത്തിന്നു് സന്നിഹിതനായി. അവിടംവിട്ടു് ഹരിപ്പാടു്, ആലപ്പുഴ, ചേർത്തല വഴിക്കു് ബാങ്കളൂക്കു മടങ്ങിപ്പോവുകയും ചെയ്തു.

---

നവമോല്ലാസം.

# ശ്രീ മഹരാജിന്റെ മുക്തപ്രാർ.

---

ബാങ്കളൂരാശ്രമം അവിടെ ഗവമ്മെണ്ടുവക റിക്കാർഡുകളിൽ ബംഗളൂർ ശ്രീരാമകൃഷ്ണമിഷൻ പ്രസിഡണ്ടിന്റെ പേരിൽ ആയിരുന്നു. റജിസ്റ്റർ ചെയ്തിരുന്നതു്. സ്വാമികൾ ആശ്രമം പ്രസിഡണ്ടായിരുന്നു എങ്കിലും അങ്ങിനെയാണെന്നു കാണിക്കുന്ന രേഖയൊന്നും ഉണ്ടായിരുന്നില്ല. ആ ന്യൂനത പരിഹരിക്കേണ്ടതായി വന്നു. സ്ഥലം ശ്രീ ബ്രഹ്മാനന്ദസ്വാമി മഹരാജിന്റെ പേരിലാണു് ദാനംചെയ്തിരുന്നതു്. അതുകൊണ്ടു് മഹരാജ് ഒരാളെ തന്റെ പ്രതിനിധിയോ ആശ്രമം പ്രസിഡണ്ടോ ആയി നിയമിക്കണം. അതു് റജിസ്റ്റർരേഖാമൂലവും ആയിരിക്കണം. ഈ സംഗതി മഹരാജിനെ ധരിപ്പിച്ചു വേണ്ടതു് പ്രവർത്തിപ്പാൻ സ്വാമികൾ കൽക്കത്തക്കു പുറപ്പെട്ടു. സ്വാമികളുടെ രണ്ടു ഭക്തന്മാർ-മാവേലിക്കരയിലെ ശ്രീ മധുരംപിള്ളയും അനുജൻ ദാമോദരൻപിള്ളയും ഉത്തരേന്ത്യയിലേക്കു് പോകാൻ ആഗ്രഹിച്ചിരുന്നു. അവരെ ഒന്നിച്ചു കൂട്ടിക്കൊണ്ടുപോയി അവർക്കു് മന്ത്രോപദേശം കൊടുപ്പിക്കണം എന്നു സങ്കല്പിച്ചു് സ്വാമികൾ അവരോടു് പുറപ്പെട്ടു് മദിരാശിയിൽവെച്ചു് ഒന്നിച്ചു് ചേരുവാൻ ഉപദേശിച്ചു. അവരൊന്നിച്ചു് കൽക്കത്തയിലെത്തി. മഹരാജ് അപ്പോൾ കാശിയിലായിരുന്നു. സ്വാമികൾ ശ്രീ മാതൃദേവിയോടപേക്ഷിച്ചു് ആ സഹോദരന്മാർക്കു് രണ്ടുഃപക്ഷം മഹാലയാ അമാവാസി ദിവസം മന്ത്രോപദേശം കൊടുപ്പിച്ചു. ശ്രീ മാതാവിന്റെ ചരണാമൃതവും അവർക്കു് ലഭിച്ചു.

## ശിവതാണ്ഡവം

ബങ്കാളത്തിൽ അത്യന്തം പ്രധാനപ്പെട്ട നവരാത്രി ആഘോഷകാലമായിരുന്നു അതു്. അവർ ആഘോഷങ്ങളിൽ പങ്കുകൊണ്ടു് വിജയദശമി കഴിയുന്നതുവരെ മഠത്തിൽ താമസിച്ചു. വിജയദശമി നാൾ അവർ ആഃവാരജനകമായ ഒരു കാഴ്ച കണ്ടു.

ബേലൂർ മഠത്തിലുണ്ടായിരുന്ന ഗുരുഭ്രാതാക്കൾ അന്നു ശിവതാണ്ഡവം നടത്തുവാൻ നിശ്ചയിച്ചു. ശ്രീ പ്രേമാനന്ദസ്വാമികളെ താണ്ഡവശാരനാക്കി വെപ്പാനായിരുന്നു അവർ കരുതിയിരുന്നതു്. എന്നാൽ അദ്ദേഹമാകട്ടെ തത്സമയം തുളസിയെ (ശ്രീ നിർമ്മലാനന്ദസ്വാമികളെ) ശിവസ്ഥാനത്തിരുത്തി ശിവവേഷം ധരിപ്പിച്ചു് മാലയിടീച്ചു. അനന്തരം ഗുരുഭ്രാതാക്കൾ അദ്ദേഹത്തിന്നു ചുററും പരമാനന്ദനൃത്തമാടി. ഗുരുഭ്രാതാക്കളുടെ ദിവ്യഭാവവും സരളസ്വഭാവവും അവക്കന്യോന്യമുള്ള സ്നേഹവും തുളസിയെ സംബന്ധിച്ചു് അവക്കുണ്ടായിരുന്ന മതിപ്പും പ്രത്യക്ഷമായി ദശിച്ച ഭക്തന്മാക്കു് ആ താണ്ഡവദശനം ഭക്ത്യുദ്ദീപകമായി, ഓമ്മയിൽ നിലനില്ക്കത്തക്ക ദുർല്ലഭസംഭവമായി ഹൃദയത്തിൽ പതിഞ്ഞു.

## ശ്രീ പ്രേമാനന്ദസ്വാമികൾ

ശ്രീ പ്രേമാനന്ദസ്വാമികൾ ഈശ്വരകോടിയിൽപ്പെട്ട ഒരാളാണെന്നു ഭഗവാൻ പറഞ്ഞിരുന്നതും അദ്ദേഹത്തെ മാതാവിനോടു് ചോദിച്ചുവാങ്ങിയതും ഇതിന്നുമുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹത്തിൻെറ ദിവ്യപ്രഭാവത്തിന്നു് ചെറിയൊരു ദൃഷ്ടാന്തം സ്വാമികൾ പറകയുണ്ടായി.

ഭാരതമാതാവിനെ ബ്രിട്ടീഷ് ബന്ധനത്തിൽനിന്നു് മോചിപ്പിപ്പാൻ ഹിംസാപരമായ ഭീകരവിപ്ലവം എന്ന ഒരു മാർഗ്ഗമേയുള്ളു എന്നു് വിശ്വസിച്ചിരുന്ന ചിലർ അക്കാലത്തു് ബങ്കാളിൽ ഉണ്ടായിരുന്നു. അവർ രഹസ്യമായി സംഘംചേന്നു്

അക്രമങ്ങൾ നടത്തിവന്നു. ചെറുപ്പക്കാരും അഭ്യസ്തവിദ്യരും ആയിരുന്നു അവരിൽ ഭൂരിപക്ഷം. എന്നാൽ സംഘങ്ങളിൽ പെടാതെയും ചിലർ ബ്രിട്ടീഷ് ഭരണത്തെ എതിർത്തിരുന്നു. ആ കൂട്ടത്തിൽപ്പെട്ട സൽകുലജാതയായിരുന്നു വീണാദാസ് എന്ന ഒരു ഇരുപതുകാരി. അവർ B. A. (Honours) പാസ്സായി. ബിരുദദാനാവസരത്തിൽ കോൺവൊക്കേഷൻ ഹാളിൽ ഹാജരായി. ബിരുദപത്രം വാങ്ങുവാൻ അദ്ധ്യക്ഷനായിരുന്ന ബംഗാൾ ഗവർണ്ണർ ജാക്സൻെറ മുമ്പിൽചെന്നു. പത്രസ്വീകരണത്തിന്നു് നീട്ടേണ്ടിയിരുന്ന കൈകൊണ്ടു് ഉടുപ്പിൽനിന്നു തോക്കു വലിച്ചെടുത്തു ഗവർണ്ണർക്കുനേരെ വെടിവെച്ചു. ഭാഗ്യവശാൽ അതു് ഗവർണ്ണർക്കു തട്ടിയില്ല, ഗവർണ്ണർ മരിച്ചില്ല. ഈ ഭീകരപ്രസ്ഥാനക്കാരെ കണ്ടുപിടിച്ചു് ശിക്ഷിപ്പാൻ ഗവർമ്മെണ്ടു് ശുഷ്കാന്തിയായി അന്വേഷിച്ചുകൊണ്ടിരുന്നു. ചെറുപ്പക്കാർ ചിലർ പോലീസിനെ ഭയപ്പെട്ടും ഗവർമ്മെണ്ടിനെ വഞ്ചിപ്പാൻവേണ്ടിയും തങ്ങൾ രാജ്യകാര്യപ്രസക്തന്മാരല്ല, ധർമ്മരതന്മാരും അദ്ധ്യാത്മപന്ഥാവിൽ ചരിക്കുന്നവരും ആണെന്നു തോന്നിപ്പാൻ ശ്രീരാമകൃഷ്ണഭക്തന്മാരുടെ നിലയിൽ ബേലൂർമഠത്തിൽ ബ്രഹ്മചാരികളായി അഭയംപ്രാപിച്ചു. അവർ വിപ്ലവകാരികളാണെന്നു മനസ്സിലാക്കി പ്രേമാനന്ദസ്വാമികൾ അവരെ നേർവഴിക്കു കൊണ്ടുവരുവാൻ പ്രയത്നിച്ചു. അദ്ദേഹത്തിൻെറ ഹിതോപദേശം കൈക്കൊള്ളാതെ ചിലർ അദ്ദേഹത്തോടു് വാദിപ്പാൻ മുതിന്നു. ഒരു ചെറുപ്പക്കാരൻ പ്രത്യേകിച്ചു് അദ്ദേഹത്തോടു് ബലമായും ധിക്കാരമായും തക്കിച്ചുനിന്നു. സ്വാമികൾ അവരെ തൻെറ മുറിയിലേക്കു് വിളിച്ചുകൊണ്ടുപോയി ശാന്തമായും സയുക്തികമായും വളരെയെല്ലാം പറഞ്ഞിട്ടും ഫലമുണ്ടായില്ല. അപ്പോൾ അദ്ദേഹം ആ ദുർവ്വാദിപ്രമുഖനെ വിളിച്ചു അരികത്തു നിറുത്തി "രണ്ടക്ഷരം ഇംഗ്ലീഷ് പഠിച്ചതുകാരണം തല തിരിഞ്ഞിരിക്കുന്നുവോ" എന്നു ചോദിച്ചുകൊണ്ടു് തൻെറ കൈ തോ

ളിൽവെച്ചു് ഒന്നമത്തി. ആ നിമിഷത്തിൽ അയാളുടെ മനസ്സിൽ ഒരു പരിവത്തനം സംഭവിച്ചു. വാദം നിലച്ചു. സ്വാമികളുടെ സദുപദേശം കൃതജ്ഞതാപൂർവ്വം സ്വീകരിച്ചു. സ്വാമികളെ നമസ്കരിച്ചു. ആ വാദി പിന്നീടു് സംഘത്തിൽ ഉയന്ന നിലയിലുള്ള ഒരു സന്യാസിയായി അമേരിക്കയിൽ വേദാന്തപ്രചാരം നടത്തിവന്നു. സ്പർശമാത്രത്താൽ ഒരാളുടെ മനോമാലിന്യമകററി ബോധമുദിപ്പിക്കുവാൻ ഒരു സാധാരണ മനുഷ്യന്നു് സാധിക്കുന്നതല്ല. അദ്ദേഹവും ഗുരുഭ്രാതാക്കളിൽ മററു പലരും സാധാരണ മനുഷ്യരല്ല. ലോകഹിതത്തിനുവേണ്ടി മനുഷ്യരൂപം ധരിച്ചുവന്നിരിക്കുന്ന ദേവന്മാരാണു്. ഇങ്ങിനെയാണു് സ്വാമികൾ അതിനെപ്പററി പറഞ്ഞു പ്രസംഗിച്ചതു്. ആ പ്രേമാനന്ദസ്വാമികളായിരുന്നു 'തുളസി'യെ ശിരസ്സാനത്തിയതു്.

## മുക്ത്യാർനാമം.

മന്ത്രോപദേശവും നവരാത്രി ആഘോഷദർശനവും സാധിച്ചു് ഭക്തന്മാരായ ഹൃഷീകേശം മുതലായ പുണ്യസ്ഥലങ്ങളെ ദർശിപ്പാൻ പുറപ്പെട്ടു. സ്വാമികളും അവരൊന്നിച്ചു് പോകാമെന്നു് പറഞ്ഞിട്ടുണ്ടായിരുന്നു. വിവരം മഹാരാജിനെ അറിയിച്ചപ്പോൾ യാത്രക്കനുവാദം അവർക്കുമാത്രം കൊടുത്തു. തുളസി പോകേണ്ട, കാലസ്ഥിതി ശരിയല്ല, യാത്രചെയ്താൽ വല്ല സുഖക്കേടും ബാധിക്കും, ഭക്തന്മാർ പോയിവരട്ടെ, അവർ സുഖമായി മടങ്ങിവരും എന്നു പറഞ്ഞു. സ്വാമികളെ മഹാരാജു് തന്റെ അരികത്തു താമസിപ്പിച്ചു. സ്വാമികൾ പിന്നീടു് ബാങ്കുകാര്യം മഹാരാജിനെ ധരിപ്പിച്ചു. വേണ്ടുന്ന രേഖ നിയമങ്ങൾ അവർ തയ്യാറാക്കി. സ്വാമികളെ മഹാരാജിന്റെ മുക്ത്യാറായി നിശ്ചയിച്ചു. മുക്ത്യാർ നാമം ഇംഗ്ലീഷിലായിരുന്നു. അതിൽ കക്ഷികളെ വിവരിച്ച വിധം താഴെ ചേക്കുംപ്രകാരമായിരുന്നു.

"I, Swami Brahmananda, chela and disciple of Thakur Paramahamsa Ramakrishna of the sect .of Sanyasin, at present residing in Ramakrishna Advaitha Ashrama, Mohalla, Luxa in the city of Benares ... ... ... do hereby nominate, constitute and appoint Swami Nirmalananda, chela and disciple of Thakur Paramahamsa Ramakrishna, at present incharge of the Ramakrishna Ashrama, Bangalore city, to be my true and lawful attorney for me and on my behalf .... .... ... to carry out the full purport and intentions of these presents for the due and proper management of the said Ramakrishna Ashrama, Bangalore city, and properties standing in my name for the benefit of the said Ashrama or any other Ashrama which may be established in any place in South India"

ഇങ്ങിനെ മുക്ത്യാറ്നാമം എഴുതി 1914 ഒക്ടോബർ 25 ാംനു ശ്രീ മഹാരാജ് അതിൽ ഒപ്പിട്ടുകൊടുത്തു.

## തുരീയാനന്ദപ്രേമം.

സഹോദരന്മാരുടെ സുഖയാത്രക്ക് ഏർപ്പാടുകൾ എല്ലാം സ്വാമികൾ ചെയ്തിട്ടുണ്ടായിരുന്നു. അവർ ആദ്യം ഹൃഷീകേശത്തേക്ക പോയി. ശ്രീ തുരീയാനന്ദസ്വാമികൾ ആ കാലത്ത് അവിടെ താമസിച്ചിരുന്നു. അദ്ദേഹത്തിന്ന് ശരീരത്തിന്ന് നല്ല സൌഖ്യം ഉണ്ടായിരുന്നില്ല. സഹോദരന്മാർ അവിടെ എത്തിയ ദിവസം അദ്ദേഹം പുറമെ എവിടെയോ പോയി. രാത്രി കുറെ വൈകീട്ടാണ് വസതിയിലേക്ക മടങ്ങിഎത്തിയത്. അന്നദ്ദേഹത്തെ കാണ്മാൻ അവർക്ക് കഴിഞ്ഞില്ല. അവർ വന്നിട്ടുള്ള വിവരം അറിഞ്ഞ് സ്വാമികൾ രാവിലെ അഞ്ചുമണിക്ക

23

അവരുടെ വസതിക്കുമുമ്പിൽ വന്നു. ആരാണ് തുളസീമഹാരാജിന്റെ അടുക്കൽനിന്നു വന്നിരിക്കുന്നതു് എന്നന്വേഷിച്ചു. ഉടനെ അവർ അടുത്തുചെന്നു വന്ദിച്ചു. തുളസീമഹാരാജ് എന്തുകൊണ്ടു് വന്നില്ല? എന്നാണദ്ദേഹം ചോദിച്ചതു്. അവർ സംഗതി പറഞ്ഞു. അപ്പോൾ "എനിക്കു് നിങ്ങളുടെ സ്വാമിയെ കാണേണ്ട എന്നോ?" എന്നായിരുന്നു പിന്നത്തെ വാക്കുകൾ. അവരുടെ താമസത്തിന്നും മററും അദ്ദേഹം വളരെ സൌകര്യമാക്കിക്കൊടുത്തു. അവർ അവിടെനിന്നു് പ്രയാഗയിലും മററും പോയി കാശിയിൽ തിരിച്ചെത്തി. അവർ എത്തുന്നതിന്നു മുമ്പു പ്രിയ ഗുരുവിനെ കാണ്മാൻ ബദ്ധപ്പെട്ടു തുരീയാനന്ദജി അസ്വാസ്ഥ്യമായ ദേഹസ്ഥിതിയും വെച്ചു് കാശിയിൽ എത്തിയിരിക്കുന്നു. പരസ്പരസന്ദർശനം രണ്ടുപേരേയും കൃതാർത്ഥരാക്കി. വിധിവശാൽ അതു് അവരുടെ അന്ത്യസന്ദർശനമായിരുന്നു. അടുത്തകാലത്തു് തുരീയാനന്ദജി മഹാസമാധിയായി. ചില ദിവസങ്ങൾകൂടി അവർ അവിടെ ഒരുമിച്ചിരുന്നു് സ്വാമികൾ മഹരാജിനോടും തുരീയാനന്ദജിയോടും വിടവാങ്ങി കേതാരത്തോടുകൂടെ ബാങ്കളൂക്കു് മടങ്ങി.

---

ദ്വാദശോല്ലാസം.

# കൊയിലാണ്ടി ആശ്രമം.

ശ്രീ സ്വാമികൾ വടകര സന്ദർശിച്ച അവസരത്തിൽ അവിടെ സന്നിഹിതരായിരുന്നവരിൽ ഒരാളായിരുന്നു കൊയിലാണ്ടി വക്കീലായിരുന്ന ശ്രീ കെ. കൃഷ്ണൻനായർ. ആ കാലത്തു് കൊയിലാണ്ടിയിൽ യോഗമഠം എന്ന പേരായ ഒരു സ്ഥാപനം ഉണ്ടായിരുന്നു. ദേവസേനാപതി സുബ്രഹ്മണ്യസ്വാമിയെ പ്രതിഷ്ഠിച്ചായിരുന്നു അതു സ്ഥാപിച്ചതു്. അതിനു യത്നിച്ചവരിൽ മുമ്പനായിരുന്ന കൃഷ്ണൻനായർ മഠത്തിൽ താമസിച്ചു് കാര്യങ്ങൾ അന്വേഷിച്ചുവന്നിരുന്നു. വടകരവെച്ചു് ശ്രീരാമകൃഷ്ണസംഘത്തെപ്പറ്റി സ്വാമികൾ വിവരിച്ചതു് അദ്ദേഹം മനസ്സിലാക്കിയിരുന്നു. അതിന്റെ ഫലമായി യോഗമഠം ശ്രീരാമകൃഷ്ണസംഘത്തെ ഏല്പിക്കുന്നതു് നന്നായിരിക്കുമെന്നു് തോന്നി. അദ്ദേഹം കൊയിലാണ്ടിയിൽ ചെന്നു വിവരം നാട്ടുകാരെ അറിയിച്ചു. 1914 ഏപ്രിൽമാസത്തിൽ ഒരു പൊതുയോഗം വിളിച്ചുകൂട്ടി. സ്ഥാപനം ശ്രീരാമകൃഷ്ണസംഘത്തിനെ ഏല്പിച്ചുകൊടുപ്പാൻ തീരുമാനിച്ചു. വിവരം സ്വാമികളെ അറിയിച്ചു. ഏറ്റുവാങ്ങാമെന്നു് സ്വാമികൾ സമ്മതിക്കയും ചെയ്തു. അതിന്നനുസരിച്ചു് 1914 ജൂൺമാസത്തിൽ ശ്രീ മഹാരാജിന്റെ പേരിൽ ആധാരം എഴുതി റജിസ്ത്രാക്കി.

ശ്രീ സ്വാമികൾ ഉടനെ അങ്ങോട്ടചെല്ലുമെന്നു് കൊയിലാണ്ടിക്കാർ ആശിച്ചിരുന്നെങ്കിലും ആ കൊല്ലത്തിൽ അങ്ങോട്ടു പോകാൻ സ്വാമികൾക്കു് തരമായില്ല. അടുത്തകൊല്ലം ശ്രീരാമകൃഷ്ണജയന്തി ഉത്സവം കഴിഞ്ഞു് അങ്ങോട്ടു പോകാമെന്നും മാർച്ച്മാസം അന്ത്യത്തിൽ ആശ്രമപ്രതിഷ്ഠ നടത്താമെന്നും നിശ്ച

യിച്ചു. പ്രതിഷ്ഠക്ക് ഏപ്പാടുചെയ്യുവാൻ കാവലക്കുട്ടി ഉപദേശങ്ങൾ നൽകി സ്വാമികൾ വിശുദ്ധാനന്ദസ്വാമികളോടും ആശ്രമബ്രഹ്മചാരിയായിരിക്കാൻ തിരുവല്ലയിൽനിന്നു വരുത്തിയ ശ്രീനീലകണ്ഠചൈതന്യനോടുംകൂടി മാർച്ച് 3-ാംനു- കൊയിലാണ്ടിയിലെത്തി. 1915 മാർച്ച് 31 ാംനു- പ്രഭാതത്തിനു് ഹോമം പാരായണം മുതലായ അംഗങ്ങളോടുകൂടി സ്വാമികൾ മലബാറിൽ ഒന്നാമത്തെ ആശ്രമം പ്രതിഷ്ഠിച്ചു. സാധുക്കൾക്കന്നദാനം, പൊതുയോഗം, പ്രസംഗം, എന്നിവയെല്ലാം ഭംഗിയായിനടന്നു. സ്വാമികൾ ഏതാനംദിവസം അവിടെ താമസിച്ച് അവിടെനിന്നു തലശ്ശേരിയും കോഴിക്കോടും സന്ദർശിച്ച് ഒററപ്പാലത്തും ഇറങ്ങി വിശ്രമിച്ച് ബാംകളൂക്ക് മടങ്ങി.

## പ്രബുദ്ധകേരളം.

1911 ഫെബ്രുവരിമാസത്തിലാണല്ലാ സ്വാമികൾ ഒന്നാമതായി കേരളത്തിൽ (ഹരിപ്പാട്ടു) വന്നതു്. അതുമുതൽ 1915 വരെ ഉള്ള കാലത്തുകൂടി ആറുതവണ കേരളം സന്ദർശിച്ചു. തെക്കെ അററം കന്യാകുമാരിമുതൽ വടക്കെ മലബാറിൽ തലശ്ശേരിവരെ പലനഗരങ്ങളും നാട്ടുപുറങ്ങളും കണ്ടു മൂന്നു ശ്രമങ്ങൾ സ്ഥാപിച്ചു. തിരുവനന്തപുരത്തു ആശ്രമം സ്ഥാപിക്കണമെന്നും നിശ്ചയിച്ചു. ഈ യാത്രകൾമൂലം അനേകം പേക്ക് സ്വാമികളെ ദർശിപ്പാനും സ്വാമികളുടെ ഉപദേശങ്ങൾ കേൾപ്പാനും സാധിച്ചിരുന്നു. എന്നാൽ ഭാഷാവൈഷമ്യം നിമിത്തം വളരെപ്പേക്ക് സ്വാമികളുടെ വചനങ്ങൾ മുഴുവൻ ഗ്രഹിപ്പാൻ കഴിഞ്ഞിരുന്നില്ല.

അവരുടെ വിജ്ഞാനതൃഷ്ണ ശമിപ്പിപ്പാൻ സ്വാമികളുടെ പ്രഭാഷണങ്ങളും ഇംഗ്ലീഷ് ഭാഷയിലുള്ള രാമകൃഷ്ണ വിവേകാനന്ദഗ്രന്ഥങ്ങളും മതിയാകാത്തതുകൊണ്ടു് ബഹുജനങ്ങൾക്ക് സൌകര്യംപോലെയും സാവകാശമായും വായിച്ചറിവാൻതക്കവണ്ണം ധർമ്മതത്വങ്ങളെ പ്രതിപാദിക്കുന്ന ഒരു മലയാളമാസിക ആവശ്യമാ

ണെന്നു സ്വാമികൾ കണ്ടു. അതിനെപ്പററി കേരളക്കാരന്മാരുമായി ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതിന്നു് സ്വാമികൾ വീണ്ടും കേരളത്തിൽ വന്നു. ഡോക്ടർ തമ്പി ആ കാലത്തു് കൊല്ലം നഗരത്തിലായിരുന്നു. സ്വാമികൾ അവിടെച്ചെന്നു് തമ്പിയോടും മററു കേരളന്മാരോടും കൂടി ആലോചിച്ചു് മാസിക തുടങ്ങുവാൻ നിശ്ചയിച്ചു. അതിന്നു പ്രബുദ്ധകേരളം എന്നു സ്വാമികൾ തന്നെ പേരിടുകയും ചെയ്തു. അടുത്ത വിജയദശമിദിവസം, [1091 തുലാം 1915 നവമ്പ്ര് മാസത്തിൽ] പ്രബുദ്ധകേരളം പ്രഥമലക്കം കൊല്ലത്തിൽനിന്നു പ്രസിദ്ധപ്പെടുത്തി. അതു് വളരെ വേഗത്തിൽ പ്രചാരത്തിൽവന്നു. ഇന്നും അതു പ്രശസ്തരീതിയിൽ നടന്നുവരുന്നു. ശ്രീരാമകൃഷ്ണ വിവേകാനന്ദാശയങ്ങൾ കേരളത്തിൽ പ്രചാരത്തിൽ വരുവാൻ അത്യന്തം സഹായമായിത്തീർന്നിട്ടുണ്ടു്.

ഈ യാത്രയിൽ സ്വാമികൾ കോട്ടയത്തും ചെന്നു. ശ്രീ പത്മനാഭൻതമ്പി അവിടെ പോലീസ് ഡിവിഷനൽ സൂപ്രണ്ടു് ആയിരുന്നു. ഒരു ശ്രീരാമകൃഷ്ണസംഘവും അവിടെ ഉണ്ടായിരുന്നു. സംഘാംഗങ്ങളും മററു പൌരന്മാരും സ്വാമികളെ സ്വീകരിച്ചു് ഒരു ഭജനയോടുകൂടി ഘോഷയാത്രയായി ശ്രീ തമ്പിയുടെ വസതിയിലേക്കു കൊണ്ടുപോയി. വൈകുന്നേരം ശ്രീരാമകൃഷ്ണപാഠശാലാവിദ്യാർത്ഥികൾ ഭജന നടത്തി. ഹിന്ദുയുവജനസംഘത്തിൽ സ്വാമികളുടെ പ്രഭാഷണം ഉണ്ടായി. പിറേറന്നു് രാമവർമ്മ യൂനിയൻ ക്ലബ്ബിൽവെച്ചു് ഒരു പൊതുയോഗം കൂടി. അതിൽ അനേകം കൃസ്ത്യന്മാരും സന്നിഹിതരായിരുന്നു. അതിൽവെച്ചു് പല വിഷയങ്ങളെപ്പററിയും സാരമായ ചോദ്യങ്ങൾ ചോദിച്ചതിന്നു സ്വാമികൾ കൊടുത്ത സമാധാനം യോഗാംഗങ്ങളെ വളരെ തൃപ്തിപ്പെടുത്തി.

## ആലപ്പുഴ ആശ്രമം

കോട്ടയത്തുനിന്നു് സ്വാമികൾ ആലപ്പുഴക്കു് തിരിച്ചു. അവിടെ വക്കീൽ ശ്രീ. പി. ജി. ഗോവിന്ദപ്പിള്ള, ജി. കൃഷ്ണപിള്ള മുതലായ മാന്യന്മാർ ശ്രീ സ്വാമികളെക്കണ്ടു് ദീർഘസംഭാഷണം നടത്തി. അവർ സ്വാമികളുടെ സ്നേഹിതന്മാരും ഭക്തന്മാരുമായി. അതിനുശേഷം സ്വാമികൾ പലതവണയും അവിടെ ചെല്ലുകയും അവരുടെ അദ്ധ്യാത്മപരശ്രമങ്ങളെ പ്രോത്സാഹിപ്പിക്കയും ചെയ്തിരുന്നു; പിന്നീടു് ഗോവിന്ദപ്പിള്ള ദാനംചെയ്ത സ്ഥലവും കെട്ടിടവും ഉപയോഗിച്ചു് സ്വാമികളുടെ ഗുരുഭ്രാതാവും ഈശ്വരകോടിയുമായിരുന്ന യോഗാനന്ദസ്വാമികളുടെ സ്മാരകമായി മഠാശ്രമം അവിടെ സ്ഥാപിച്ചു. അവിടെ കച്ചവടം നടത്തിയിരുന്ന സേട്ടു ചട്ടാവു ഖാംജി സ്വാമികളുടെ ഒരു വലിയ ഭക്തനായി. അദ്ദേഹം അനേകായിരം ഉറുപ്പിക വിലക്കുള്ള ചൂടിസ്സാമാനങ്ങൾ ആശ്രമങ്ങളിലേക്കു് അയച്ചുകൊടുത്തിരുന്നു.

## നെട്ടയം.

സ്വാമികൾ ആലപ്പുഴയിൽനിന്നു് തിരുവനന്തപുരത്തു ചെന്നു. അവിടെ ഒരു ആശ്രമം ഉയർന്നുവരുവാൻ വിധിയെഴുതിക്കഴിഞ്ഞിരുന്നുവല്ലോ. വിധി നടക്കേണ്ടതിന്നു് സ്വാമികൾ ബദ്ധശ്രദ്ധനായി. ആശ്രമത്തിന്നു സ്ഥലം അന്വേഷിച്ചുതുടങ്ങി. നഗരത്തിൽനിന്നു നാലുനാഴിക ദൂരെ നെട്ടയമെന്ന പ്രദേശത്തു് കാടുകെട്ടിക്കിടന്നിരുന്ന ഒരു കുന്നിൻമുകളിൽ അഞ്ചു് ഏക്ര സ്ഥലം കൊടുക്കാമെന്നു് അതിന്റെ ഉടമസ്ഥൻ ശ്രീ അരുണാചലം പിള്ള അറിയിച്ചു. സ്വാമികൾ സ്ഥലം ചെന്നുകണ്ടു. അതു സ്വീകരിക്കാമെന്നു് സമ്മതിച്ചു. 1915 ഡിസംബർ 23-ാംനു ആധാരം എഴുതിവാങ്ങി.

ഇതുവരെ ആശ്രമത്തിന്നു് സ്വന്തമായ മന്ദിരമോ കിട്ടിയിരുന്നതു് ജനവാസമുള്ളേടത്തും സമതലത്തിലും ആയിരുന്നു. അതിൽനിന്നു് തീരെ വ്യത്യാസപ്പെട്ട ഒരു സ്ഥലമാണു് ഇപ്പോൾ ആശ്രമത്തിന്നുവേണ്ടി സിദ്ധിച്ചതു്. ഈ ആശ്രമനിർമ്മാണകാര്യത്തിൽ സ്വാമികൾ പ്രത്യേകം മനസ്സുവെച്ചിരുന്നു എന്നൂഹിക്കാം. തെക്കെ ഇന്ത്യയിൽ തെക്കെ അററത്തു് ധർമ്മരാജ്യമെന്നും ശ്രീശങ്കരജന്മഭൂമിയെന്നും പ്രസിദ്ധപ്പെട്ട വഞ്ചിരാജ്യത്തിന്റെ തലസ്ഥാനത്തു് ഒററപ്പെട്ട കുന്നിൻമുകളിൽ ഉയരുവാൻപോകുന്ന ആശ്രമം, കുന്നത്തുവെച്ച വിളക്കുപോലെയാവണം, കമനീയവും ആകർഷകവും അനന്യദൃശ്യവുമാകണം എന്നു സ്വാമികൾ സങ്കല്പിച്ചിരിക്കാം. അങ്ങിനെയാണു് വന്നുകൂടിയതു്. സ്ഥലത്തു കാടുനീക്കി സമനിരപ്പാക്കുന്ന പ്രാരംഭജോലികൾ തൊട്ടു് സർവ്വകൃത്യങ്ങളിലും സ്വാമികൾ ജാഗരൂകനായിരുന്നു. കെട്ടിടം എതു മാതിരിയിലായിരിക്കണം, അതിന്റെ കൈകണക്കു് എന്തായിരിക്കണം, എന്നു് മററാരും ആലോചിച്ചിരുന്നില്ല. കെട്ടിടത്തിന്നു് ആറോ ഏഴോ ആയിരം ഉറുപ്പിക ചെലവാകും എന്നു ഭക്തന്മാർ ധരിച്ചുവെച്ചു. അത്രത്തോളം സംഖ്യ പിരിച്ചുണ്ടാക്കുവാൻ യത്നവും തുടങ്ങി. ആശ്രമത്തിന്റെ പ്ലാൻ തയ്യാറാക്കുവാനും നിർമ്മാണം മേൽനോട്ടം വഹിപ്പാനും സ്വാമികൾക്കു് സഹായമായി ദൈവഗത്യാ ഒരു എഞ്ചിനീയരെക്കിട്ടി. അദ്ദേഹം ശ്രീമാൻ ഹൃഷീകേശബാനർജി—ഭഗവൽഭക്തനായിരുന്ന കാളിപദബാബുവിന്റെ പുത്രൻ – ആ കാലത്തു അവിടെ ഗവൺമെണ്ടുസർവ്വീസ്സിലായിരുന്നു. അദ്ദേഹം സ്വാമികളുടെ സ്വദേശിയും സ്നേഹിതനും ഭക്തനും കൂടിയായിരുന്നു. മട്ടുപ്പാവു കെട്ടിടം, വിശാലമായ മുറികൾ, അർദ്ധചന്ദ്രാകാരത്തിൽ വരാന്ത, മഹാക്ഷേത്രങ്ങളിൽ മാത്രം കാണാവുന്ന വിധം വണ്ണവും നീളവും കൂടിയ സ്തംഭങ്ങൾ, മുഴുവൻ കരിങ്കൽപണി. ഇങ്ങിനെ പലവിധത്തിൽ സൗകര്യവും സൗന്ദര്യവും ആയിരിക്കണം എന്നു കരുതിക്കൊണ്ടു് പ്രവൃത്തി ആരംഭിച്ചു. അങ്ങിനെയുണ്ടാകുന്ന കെട്ടിട

ത്തിന്നു് ശിലാസ്ഥാപനം ചെയ്യുന്നതും അസാധാരണമായിരിക്കണം, അതു് ഭഗവൽപുത്രനായ ബ്രഹ്മാനന്ദമഹാരാജിന്റെ കൈകൊണ്ടായിരിക്കണം എന്നു് സ്വാമികൾ ആഗ്രഹിച്ചു. മഹാരാജിനോടു് ആവശ്യമറിയിച്ചു് അനുവാദം വാങ്ങുവാൻ സ്വാമികൾ കൽക്കത്തക്കു പോകുവാൻ നിശ്ചയിക്കയും ചെയ്തു.

സ്വാമികളുടെ പ്രിയപ്പെട്ട ഭക്തന്മാരായിരുന്ന ഡോക്ടർ തമ്പിയോടും കുഞ്ഞിരാമൻമേനോനോടും കൂടി കൽക്കത്തക്കു് തന്റെ ഒന്നിച്ചു ചെല്ലുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. മേനോൻ ഒഴികഴിവു് പറഞ്ഞുനോക്കിയെങ്കിലും സ്വാമികൾ അദ്ദേഹത്തെ വിട്ടില്ല. മേനോൻ മുമ്പുതന്നെ ശ്രീ മഹാരാജിനോടു് ഉപദേശം വാങ്ങേണ്ടതായിരുന്നു, ഇനി താമസിച്ചുകൂടാ എന്നു സ്നേഹപൂർവ്വം നിർബ്ബന്ധിച്ചു കൂടെ കൊണ്ടുപോയി. അവിടെ വെച്ചു അവർക്കു രണ്ടുപേർക്കും ഉപദേശം വാങ്ങിക്കൊടുക്കുകയും ചെയ്തു. 'യോഗക്ഷേമം വഹാമ്യഹം' ഭക്തന്മാർക്കു് വേണ്ടതു് അവർ ആവശ്യപ്പെടാതെ അങ്ങോട്ടു നിർബ്ബന്ധിച്ചും ചെയ്തു കൊടുക്കുന്ന പ്രേമസ്വരൂപൻ!

ശ്രീ തമ്പിയും മേനോനും അവിടെ ഈശ്വരകോടികളുമായുള്ള സമ്പർക്കം അനുഭവിച്ചു് ആ ദിവ്യാന്തരീക്ഷത്തിൽ ഏതാനും ദിവസം താമസിച്ചശേഷം പ്രതിപ്രയാണത്തിന്നു മുതിർന്നു. അപ്പോൾ ശ്രീ മഹാരാജിന്നു് കിഴക്കെ ബംഗാൾ യാത്രകൊണ്ടുണ്ടായിരുന്ന ദേഹാസ്വാസ്ഥ്യം തീരെ യിന്നിട്ടില്ലാതിരുന്നതിനാൽ കേരളയാത്രയെപ്പറ്റി സ്വാമികൾ അദ്ദേഹത്തെ അറിയിച്ചിരുന്നില്ല. കുറച്ചുദിവസംകൂടി കഴിഞ്ഞു് മഹാരാജിന്നു് പൂർണ്ണസുഖമായതിന്നുശേഷം വിവരം അറിയിച്ചപേക്ഷിപ്പാൻ വേണ്ടി സ്വാമികൾ അവിടെ താമസിച്ചു. മഹാരാജിന്റെ അനുമതി കിട്ടിയ ശേഷം യാത്രാവിവരങ്ങൾ കേരളത്തിലെ ഭക്തന്മാരെ അറിയിക്കാം എന്നു് പറഞ്ഞു് തമ്പിയേയും മേനോനേയും മടക്കി അയച്ചു.

## ഏകാദശോല്ലാസം.

# ശ്രീ മഹാരാജിൻെറ കേരളയാത്ര. *

സ്വാമികൾ കേരളയാത്രയെപ്പററി യഥാവസരം മഹാരാജിനെ കേൾപ്പിച്ചു അനുവാദം വാങ്ങി. മഹാരാജ് ആദ്യമായി ബാംഗളൂരെത്തി വിശ്രമിച്ചതിന്നുശേഷം കേരളത്തിലേക്ക് പുറപ്പെടാമെന്നു തീർച്ചയാക്കി, ദിവസങ്ങളും നിശ്ചയിച്ചു. മഹരാജ് കേരളത്തിലെത്തിയാൽ ഏതേതു സ്ഥലങ്ങളിൽവെച്ച് ഏതേതുവിധം സ്വീകരിക്കണമെന്നും അതിന്നു ആരാര് ഉത്തരവാദിത്വം വഹിക്കണമെന്നും സ്വാമികൾ കാലേകൂട്ടി കേരളഭക്തന്മാരെ അറിയിക്കുകയും ഓരോന്നിന്നും ഓരോരുത്തരെ ചുമതലപ്പെടുത്തുകയും ചെയ്തു. മഹാരാജും സ്വാമികളും പരിവാരസമേതം ബാംഗളൂരിൽനിന്നു പുറപ്പെട്ടു. പരിവാരത്തിൽ മഹരാജിൻെറ സെക്രട്ടറി പിന്നീട് സംഘം പ്രസിഡണ്ടായ ശ്രീ ശങ്കരാനന്ദസ്വാമികൾ, ഭൂമാനന്ദ, ദുർഗ്ഗാനന്ദ മുതലായ സന്യാസിമാരും അന്നു ബ്രഹ്മചാരിയായിരുന്ന യതീശ്വരാനന്ദസ്വാമികളും ഗോപാൽ മുതലായ ബ്രഹ്മചാരികളും ഉണ്ടായിരുന്നു. വണ്ടി ഒലവക്കോട്ട് സ്റ്റേഷനിലെത്തി. ഒററപ്പാലത്തു സ്വീകരണത്തിന്നു തയ്യാററായിരിക്കുന്ന വിവരം സ്വാമികളെ മുൻകൂട്ടി അറിയിപ്പാൻ പ്രത്യേകം ഒരാൾ അങ്ങോട്ട് പോയി. ഒററപ്പാലത്തു ഒരു ജനസമൂഹംതന്നെ സന്നിഹിതമായിരുന്നു. മഹാരാജിന്നും സംഘാംഗങ്ങൾക്കും മദ്ധ്യാഹ്നഭക്ഷണത്തിന്നു പല വിഭവങ്ങളും സ്വാമികളുടെ ആതിഥേയൻ വി. കെ.യുടെ ഭവനത്തിൽനിന്നു തയ്യാറാക്കി പല പാത്രങ്ങളിലാക്കി കൊണ്ടുവന്നിരുന്നു. ഒരു മിനുട്ടിന്നുള്ളിൽ അതെല്ലാം വണ്ടിയിൽ കയററി. മഹാരാജ്

* യാത്രാവിവരം വിസ്തരിച്ച് പ്രബുദ്ധകേരളം 2-ാംബുക്കിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ട്.

മന്ദസ്മേരവദനനായി ഒന്നാംക്ലാസ്സ് മുറിയിൽ വിരാജിച്ചിരുന്നു. ചില ധന്യന്മാർ മുറിയിൽ കടന്നു മഹാരാജിനെ നമസ്കരിച്ചു. മററുചിലർ പുറത്തുനിന്നു് വന്ദിച്ചു. ഒററപ്പാലം വിട്ടു് വണ്ടി ഷൊറണൂരിൽ എത്തി. എറണാകുളത്തേക്കു വണ്ടി മാറിക്കയറി. എറണാകുളത്തു് ശ്രീ മേനോന്റെ ഒരു സ്നേഹിതൻ സ്റ്റേഷൻ ഉദ്യോഗസ്ഥന്റെ സഹായത്താൽ വണ്ടിയിൽവെച്ചു തന്നെ മദ്ധ്യാഹ്നഭക്ഷണം കഴിപ്പാൻ സാധിച്ചു. അവിടെനിന്നു് ആലുവായിലെത്തി. ശ്രീ പത്മനാഭൻതമ്പി (പിന്നീടു് പരാനന്ദസ്വാമി)യും ഭക്തന്മാരും മഹാരാജിനെ സ്വീകരിച്ചു. അവിടെ താമസത്തിന്നു നദീതീരത്തു ഒരു വിശാലമായ ബങ്കളാവു് ഏർപ്പാടുചെയ്തിരുന്നു. രണ്ടുദിവസം അവിടെ സുഖമായി വിശ്രമിച്ചു. മഹാരാജ് ഒരു ബാലനെപ്പോലെ ഉന്മേഷവാനായിരുന്നു. അന്നു വൈകുന്നേരം നദീതീരത്തിൽ അല്പം നടന്നു. പിറേറന്നു് ദർശനത്തിന്നു് അനേക ഭക്തന്മാർ വന്നു. അപ്പോൾ ശ്രീ മഹാരാജ് തന്റെ സാധാരണപ്രകൃതിവിട്ടു് വളരെനേരം സംസാരിച്ചു. തീർത്ഥയാത്രകൾ, ജപം ധ്യാനം, ദ്വൈതം അദ്വൈതം, ഗുരു, സാക്ഷാൽക്കാരം എന്നീ വിവിധവിഷയങ്ങളിലെയും മർമ്മങ്ങൾ വെളിവാക്കി. (സംഭാഷണസാരം പ്രബുദ്ധകേരളം 2-ാംവാല്യം 2-ാംലക്കം 51 മുതൽ ഭാഗങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കാണാം). അന്നു വൈകുന്നേരം ശ്രീ നാരായണഗുരുസ്വാമികളുടെ വക അദ്വൈതാശ്രമത്തിലെ അന്തേവാസികൾ മഹാരാജിനു് സംസ്കൃതഭാഷയിൽ ഒരു സ്വാഗതപത്രം സമർപ്പിച്ചു. അവിടെ വിട്ടു കോട്ടയത്തും രണ്ടുദിവസം വിശ്രമിച്ചു.

ആലപ്പുഴനിന്നു ഹരിപ്പാട്ടെത്തി. വാദ്യഘോഷത്തോടുകൂടിയ സ്വീകരണമാണു് അവിടെ ഉണ്ടായതു്. അതൊരു ചെറിയ കുഗ്രാമമെന്നതുപോലെ ആയിരുന്നതുകൊണ്ടു് മഹാരാജിനെ അങ്ങോട്ടു് കൊണ്ടുപോകേണ്ട എന്നു് ചിലർക്കു അഭിപ്രായമുണ്ടായിരുന്നു. എന്നാൽ നേരെ മറിച്ചാണു മഹാരാജിനു്

തോന്നിയതു്. ഹാ! എത്ര വിശേഷപ്പെട്ട സ്ഥലം! എന്നാണ് ദ്ദേഹം ആശ്രമത്തിൽ പ്രവേശിച്ച ഉടനെ പറഞ്ഞതു്. അവിടെ നാലുദിവസം സുഖമായിത്താമസിച്ചു. നീലകണ്ഠഭക്തൻ സുബ്ബരായയ്യർ മുതലായ പല ഭക്തന്മാക്കും അവിടെവെച്ചു സ്വാമികൾ ഉപദേശം കൊടുപ്പിച്ചു. പിന്നീടു് കൊല്ലത്തുചെന്നു. അവിടെ ഡോക്ടർ തമ്പിയാണു് സ്വീകരണഭാരം വഹിച്ചിരുന്നതു്. ഒരു പുതിയ മാളികഭവനം ഏപ്പെടുത്തിയിരുന്നതിൽ രണ്ടുദിവസം വിശ്രമിച്ചു് 2000 സാധുക്കൾക്കു് അന്നദാനവും നടത്തി, തിരുവനന്തപുരത്തേക്കു് പുറപ്പെട്ടു.

## ശിലാസ്ഥാപനം.

ഡിസമ്പർ 18-ാംനു മഹാരാജും പരിവാരവും തിരുവനന്തപുരത്തെത്തി. പിറേറന്നായിരുന്നു ശിലാസ്ഥാപനകമ്മം. അതിന്നു് ഒരുക്കങ്ങൾ പൂത്തിയായിരിക്കുന്നു എന്നു് സ്വാമികൾക്കു് തൃപ്തിയും സമാധാനവുമായി. കുന്നിന്റെ മുകൾഭാഗം സമതലമാക്കി ഭാഗിയിൽ പന്തലിട്ടു വിതാനിച്ചിരുന്നു. അതുവരെ കാറിൽ പോകേണ്ടതിന്നു് പുതുതായി നിരത്തും നിമ്മിച്ചിരുന്നു. ശിലാസ്ഥാപനത്തിന്നു് പ്രത്യേക സാധനങ്ങൾ വല്ലതും മഹാരാജു് ഇഷ്ടപ്പെടുന്നുണ്ടോ എന്നു് സ്വാമികൾ അദ്ദേഹത്തോടന്വേഷിച്ചു. അപ്പോൾ മഹാരാജ് "എന്തുവേണം, തുളസീ! ബേലൂരിൽ സ്ഥാപനത്തിന്നു് ശ്രീ സ്വാമിജി (വിവേകാനന്ദജി) പറകയുണ്ടായില്ലേ, "കാച്ചു ഗംഗാജലവും പുഷ്പവും, ഇതുകൊണ്ടു ഭഗവാനെ ആരാധിച്ചു നാം പ്രാത്ഥിച്ചാൽ ഭഗവാൻ സ്വയം സന്നിഹിതനാകും. ലോകമംഗളത്തിന്നായി ഭഗവൽ സാന്നിദ്ധ്യം ഇവിടെ സ്ഥിരമായിരിക്കയും ചെയ്യും എന്നു്"" ഇത്രമാത്രം പറഞ്ഞു. എങ്കിലും ഹോമം പൂജ മുതലായ ശാസ്ത്രോക്തകമ്മങ്ങൾ യഥാവിധി നടത്തുവാനും തയ്യാറാക്കിയിരുന്നു.

പിറേറന്നു് പ്രഭാതത്തിന്നു് എഴുന്നള്ളത്തു് ആരംഭിച്ചു. അനേകം സന്യാസിവയ്യന്മാർ, ബ്രഹ്മചാരികൾ, നഗരവാസി

കരം, കേരളത്തിന്റെ നാനാഭാഗത്തുനിന്നും എത്തിച്ചേൎന്നിട്ടുള്ള ഭക്തജനങ്ങരം, ഇവരാൽ അനുഗതനായി ശ്രീ മഹാരാജ് ആ കുന്നിൻമുകളിലേക്ക് എഴുന്നള്ളുന്നതു് ഒരു ദിവ്യ ചൈതന്യ പ്രവാഹം തള്ളിക്കയറുന്നതുപോലെതന്നെയായിരുന്നു. സ്ഥല ത്തെത്തി മഹാരാജ് അല്പം വിശ്രമിച്ചു. പ്രാരംഭക്രിയകരംക്കു ശേഷം മുഹൂൎത്തസമയത്തു് മഹാരാജ് തന്റെ തൃക്കൈകൊണ്ടു് ശിലാസ്ഥാപനവും നടത്തി.

അവിടെവെച്ചു് മഹാരാജിന്നു മൂന്നു സ്വാഗതപത്രങ്ങരം സമൎപ്പിച്ചു. ഒന്നു ഇംഗ്ലീഷിലും രണ്ടെണ്ണം സംസ്കൃതത്തിലും. മഹാരാജിന്റെ മറുപടികേരംക്കാൻ എല്ലാവരും ഉൽസുകരായി സശ്രദ്ധരായിരുന്നു.

മഹാരാജ്: -"സ്വാഗതപത്രംസമൎപ്പിക്കുക, മറുപടിപറയുക ഇതെല്ലാം പുതിയ പാശ്ചാത്യരീതിയാണു്. അതുപഠിക്കാനുള്ള പ്രായം എനിക്കു് കവിഞ്ഞുപോയി" ഇത്രയും പറഞ്ഞു മൌന മായിരുന്നു. എന്നാൽ സ്വാമികരം മഹാരാജിന്നുവേണ്ടി രണ്ടു വാക്കു് മറുപടി പറഞ്ഞു. എല്ലാവരും മടങ്ങിവന്നു.

## കന്യാകുമാരി : മാതൃദൎശനം.

പിറേറന്നു് കന്യാകുമാരിക്കു് യാത്രയായി. രാവിലെ നേരം അവിടെ എത്തി. അടുത്തദിവസം പ്രഭാതത്തിന്നു് മഹാരാജ് സ്നാനം കഴിച്ചു് ക്ഷേത്രത്തിൽ പ്രവേശിച്ചു. മാതൃപാദങ്ങളിൽ ഉപഹാരങ്ങരം സമൎപ്പിച്ചു. തിരുമുമ്പിൽ നിന്നു. ജപമാല കയ്യിൽവെച്ചു് മാതാവിനെ ദൎശിച്ചുകൊണ്ടു് സമാധിസ്ഥനായി. സ്വതവേ തേജസ്വികളും അദ്ധനിമീലിതങ്ങളുമായിരുന്ന നേത്ര ങ്ങരം പൂൎണ്ണമായ് വികസിച്ചു് പ്രകാശമാനങ്ങളും സ്ഥിരങ്ങളു മായിനിന്നു. സമാധി അഴിഞ്ഞശേഷം ദേവിയെ പ്രദക്ഷിണം ചെയ്തു് പുറത്തുവന്നു് പുഷ്പാഭിമുഖനായിരുന്നു് ജപം നടത്തി വാസസ്ഥലത്തേക്കു മടങ്ങി. അങ്ങിനെ പരിവാരസമേതം ഒമ്പതു ദിവസം നവരാത്രിമഹോത്സവമായ് അവിടെ കഴിച്ചു.

മഹാരാജ് ഒരുദിവസം അന്നവസ്ത്രാദ്യുപചാരങ്ങളോടുകൂടി കുമാരീപൂജയും നടത്തി. നിത്യവും രാവിലേയും വൈകുന്നേരവും മഹാരാജ് ക്ഷേത്രത്തിൽ പോക പതിവായിരുന്നു. സന്നിധിയിൽ ഇരുന്നു് അനുചരന്മാരെക്കൊണ്ടു് കീർത്തനഗാനങ്ങൾ പാടിക്കുകയും ഭാവാവിഷ്ടനായ് മാതാവിനെ 'മാ മാ' എന്നു് സംബോധനചെയ്തു് കൈകൊട്ടി സംസാരിക്കുകയും ചെയ്തിരുന്നു. കന്യാകുമാരിയിൽ താമസിച്ച ദിവസങ്ങളിൽ മഹാരാജ് പുറത്തേക്കിറങ്ങിയാൽ ഭിക്ഷക്കാർ അരികത്തുചെല്ലും. മഹാരാജ് തിരിഞ്ഞുനോക്കും. ശ്രീ സ്വാമിജി പണസ്സഞ്ചി അഴിച്ചു് കയ്യിൽ വെച്ചിരിക്കും. മഹാരാജ് അതിൽനിന്നു് കിട്ടിയതു് യഥേഷ്ടം വാരിഎടുത്തു അവർക്ക കൊടുക്കും. ഇതായിരുന്നു മനോഹാരികളായ കാഴ്ചകളിൽ ഒന്നു്.

## മന്ത്രോപദേശം.

ഇതുവിനെ ഭൗതികദ്രവ്യം കയ്യയച്ചു ദാനംചെയ്യുക മാത്രമല്ല അഭൗമമായ ചേതനാദ്രവ്യവും ലോഭംകൂടാതെ മഹാരാജ് അവിടെവെച്ചു് ദാനംചെയ്തു. അവിടെനിന്നു് മടങ്ങുന്നതിന്നു് തലേന്നു് മഹാരാജ് പല ഭക്തന്മാരേയും മന്ത്രോപദേശംചെയ്തനുഗ്രഹിച്ചു. അന്നു ബ്രഹ്മചാരിയായിരുന്ന ശ്രീ സുഖാനന്ദസ്വാമികൾ, കൃഷ്ണയ്യർ, വി. കെ. മുതലായവർ ഈ കൂട്ടത്തിൽ ഉൾപ്പെടും. മന്ത്രം കൊടുക്കുന്ന കാര്യത്തിൽ മഹാരാജിന്നു് പല നിഷ്കർഷകളും ഉണ്ടായിരുന്നു. അതു് പാത്രമറിഞ്ഞു ദാനം എന്ന നിയമം അനുസരിച്ചുതുപോലെയായിരുന്നു. ഒന്നാമതു പാത്രത്തെ മൂന്നുതവണയെങ്കിലും കണ്ടു് അയാളുടെ സ്വഭാവം നല്ലവണ്ണം മനസ്സിലാക്കിയിരിക്കണം. തക്കപാത്രമാണെന്നു ബോദ്ധ്യം വരണം. ഒരുദിവസം ഒന്നിലധികം ആൾക്കു് ഉപദേശം കൊടുക്കുകയും ഇല്ല. ഇതുവിനെ ചില നിഷ്കർഷകൾ നിമിത്തം പ്രേമാനന്ദസ്വാമി മുതലായവരുടെ ശിപാർശയുണ്ടായിരുന്നിട്ടും മഹ

രാജ് ചിലക്ക് മന്ത്രോപദേശം നിഷേധിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ഇവിടെ കന്യാകുമാരിയിൽവെച്ച് ആ നിയമങ്ങൾ എല്ലാം വിസ്മൃതങ്ങളായതുപോലെ ഇരുന്നു. തുളസി തന്റെ അടുക്കലേക്ക് ആരെ അയക്കുന്നുവോ അവരെ മഹാരാജ് മുമ്പ് കണ്ടിട്ടില്ലായിരുന്നുവെങ്കിൽപോലും അവർക്ക് പററിയവിധം ഇഷ്ടദേവതയേയും മന്ത്രവും സ്വയം നിശ്ചയിച്ച് ഉപദേശം കൊടുത്തു.

യാത്ര തിരിച്ച് കൊല്ലത്തുവെച്ചുണ്ടായ ഒരു സംഭവംകൂടി ഈ സന്ദർഭത്തിൽ പറയാവുന്നതാണ്. അവിടെവെച്ചും ചിലക്ക് ഉപദേശം കൊടുക്കാമെന്നു വെച്ചിരുന്നു. എന്നാൽ നിശ്ചിത ദിവസം രാവിലെ ശങ്കരാനന്ദസ്വാമികൾ സ്വാമിജിയുടെ അടുത്തുവന്ന് ഇന്നു മഹാരാജിന്നു സുഖമില്ല, ഉപദേശം കൊടുപ്പാൻ തരമില്ല എന്നറിയിച്ചു. ഭക്തന്മാക്ക് ഇങ്ങിനെ ഒരവസരം നഷ്ടമാകുന്നുവല്ലോ എന്ന് സ്വാമിജിക്ക് മനസ്താപമുണ്ടായി. താൻതന്നെ മഹാരാജിന്റെ അടുത്തുചെന്നു. തന്റെ മനസ്താപം അറിയിച്ചതുകൊണ്ടായിരിക്കാം അല്പനിമിഷങ്ങൾക്കുള്ളിൽ മഹാരാജ് പുറത്തുവന്ന് ഉപദേശത്തിന്നു സജ്ജമാക്കിയിരുന്ന മുറിയിലേക്ക് കടന്നു. ഭക്തന്മാരെ ഓരോരുത്തരെയായി ശ്രീ സ്വാമിജി അകത്തേക്കയച്ചു. മഹാരാജ് അവക്ക് ഉപദേശം കൊടുക്കുകയും ചെയ്തു. ആ വിധം സ്വാമിജി അപേക്ഷിച്ചു അനുഗ്രഹിച്ചതിൽ ഒരാളായിരുന്നു ശ്രീ കൃഷ്ണൻ നമ്പ്യാതിരി. അദ്ദേഹത്തെ സ്വാമിജി പിന്നീടും അനുഗ്രഹിച്ച് സന്യാസവും ആഗമാനന്ദൻ എന്ന നാമവും കൊടുത്തു. അന്നൊരു വിദ്യാർത്ഥിയായിരുന്ന ശ്രീ ശേഷാദ്രി അയ്യർ അന്നാണ് ഉപദേശം സമ്പാദിച്ചത്.

കന്യാകുമാരിയിൽനിന്ന് കൊല്ലം, അമ്പലപ്പുഴ, വഴിയായി എറണാകുളത്തെത്തി ബാങ്കളൂർക്ക് വണ്ടികയറി. അവിടെവെച്ചും സ്വാമിജി ചിലക്ക് ഉപദേശം കൊടുപ്പിച്ചു.

## ലോകമംഗളം.

ശ്രീ മഹാരാജ് ഭഗവാന്റെ മാനസപുത്രനും അനേകദിവ്യാനുഭവങ്ങൾ നേടിയ സിദ്ധനുമായിരുന്നു എന്നു സുപ്രസിദ്ധമാണല്ലോ. ഭഗവാന്റെ മഹാസമാധിക്കുശേഷം പിന്നേയും അദ്ദേഹം ചിരകാലം പുണ്യനദീതീരങ്ങളിലും വിജനസ്ഥലങ്ങളിലും വൃന്ദാവനത്തിലും മറഞ്ഞിരുന്നു രാപ്പകലറിയാതെയും ആഹാരസ്മരണയില്ലാതെയും ധ്യാനനിമഗ്നനായിരുന്നു. ബ്രഹ്മാനന്ദം സ്വായത്തവും സഹജവും ആക്കിയ ബ്രഹ്മർഷിയായിരുന്നു. അദ്ദേഹത്തിന് —

നൈവ തസ്യ കൃതേനാർത്ഥോ നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ

ഒന്നു ചെയ്തിട്ടോ, ചെയ്യാതിരുന്നിട്ടോ സാധിക്കേണ്ടതൊന്നും ഉണ്ടായിരുന്നില്ല. ഒരിടത്തും ഒന്നിനേയും ഒരു കാര്യത്തിനും ആശ്രയിക്കേണ്ടതായും ഇരുന്നില്ല. അങ്ങിനെ ആത്മതൃപ്തനും ആത്മസന്തുഷ്ടനുമായിരുന്ന അദ്ദേഹത്തെ കൽക്കത്തയിൽനിന്നു കന്യാകുമാരിവരെ പരിവാരത്തോടുകൂടി യാത്രചെയ്യാൻ അപേക്ഷിക്കുന്നതിന് ഒരു സാധാരണന് ധൈര്യമുണ്ടാകുന്നതല്ല. മഹാഭാഗവതനും കർമ്മയോഗിയും ലോകാനുഗ്രഹതല്പരനുമായ ഒരു മഹാനുഭാവനല്ലാതെ അതു സാദ്ധ്യമായിരുന്നില്ല. അതു ചെയ്ത ശ്രീ സ്വാമിജിക്ക് എന്തു സാധിപ്പാനുണ്ടായിരുന്നു?

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി.

ത്രിലോകത്തിലും എനിക്ക് ബാദ്ധ്യതപ്പെട്ട കർത്തവ്യം ഒന്നുമില്ല. ഇന്നതു ഒന്നു സാധിപ്പാൻ ശേഷിച്ചിരിക്കുന്നു എന്നുമില്ല. എന്നിരിക്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടേ ഇരിക്കുന്നു. ഇങ്ങി

നെ ഭഗവാൻ പറഞ്ഞിട്ടുള്ളതനുസരിച്ച് ലോക സംഗ്രഹം എന്ന അവതാര കാര്യനിർവ്വഹണത്തിന്നു് മാത്രമായിരുന്ന ശ്രീ സ്വാമിജിയും കർമ്മനിരതനായിരുന്നത്. ഒരു ദിവ്യശിശുവിനെ മാതാവ് കരതലത്തിൽ എടുത്തു നിർബ്ബാധം നയിക്കുന്നതുപോലെ ശ്രീ സ്വാമിജി മഹാരാജിനെ നയിച്ചു. "ഈ അവസരത്തിൽ മഹാരാജിനെ സേവിക്കുന്നതാണ് എന്റെ സാധന, മറ്റൊരു ചിന്തയുമെനിക്കില്ല," എന്നു സ്വാമിജി പറഞ്ഞിരുന്നു. മഹാരാജിനെപ്പറ്റി, "ഇതാ ഭഗവാന്റെ ജീവൽവിഗ്രഹം, സശ്രദ്ധനായി സേവിക്കുക" എന്നു ഭക്തന്മാരോടും സ്വാമിജി പറകയുണ്ടായിട്ടുണ്ട്. മഹാരാജ് ആവട്ടെ ദിവ്യശിശുവിന്റെ നിലയിൽ നിശ്ചിന്തനായി, സുസ്മേരവദനനായി, എന്നാൽ അന്തരീക്ഷത്തിൽ ഉയരെച്ചെന്നു ചിറകുകൾ വിടർത്തിപ്പാറി വിഹരിക്കുന്ന വൈനതേയനെപ്പോലെ ദിവ്യ സഹജഭാവത്തിൽ വർത്തിച്ചുകൊണ്ടു് ലൌകികകാര്യങ്ങളിൽ ലോക മംഗളത്തിന്നുവേണ്ടി യഥാവസരം ദൃഷ്ടിവെച്ചുകൊണ്ടും ഇരുന്നു. മഹാരാജിന്റെ സുഖസൌകര്യങ്ങളിൽ ഏകാഗ്രമനസ്സായിരുന്നു എങ്കിലും ശ്രീ സ്വാമിജി പരിവാരങ്ങളിൽ ഓരോരുത്തരുടെയും കാര്യത്തിലും ശ്രദ്ധപതിപ്പിച്ച് ഒരു ശതാവധാനിയെപ്പോലെ കണ്ണും ചെവിയും ബുദ്ധിയും ഒരേ സമയത്തു് സർവ്വത്ര വ്യാപരിപ്പിച്ചുകൊണ്ടു് ആത്മാരാമനായും ഇരുന്നു.

തൽസുഖസുഖിത്വം (പ്രിയപ്പെട്ട ജനത്തിന്നു് എന്തു സുഖമോ അതു തനിക്കു് സുഖം) ഇതാണല്ലോ യഥാർത്ഥ പ്രേമലക്ഷണം. മഹാരാജിന്റെ സുഖം എന്ന ഒന്നു മാത്രമായിരുന്നു ശ്രീ സ്വാമിജിയുടെ ലക്ഷ്യം. എന്നാൽ ആ ലക്ഷ്യപ്രാപ്തിക്കു് നിരന്തരം പ്രവൃത്തിച്ചുകൊണ്ടിരിക്കുമ്പോഴും അദ്ദേഹം പ്രേമാനന്ദം അനുഭവിച്ചുകൊണ്ടിരുന്നു. ആ ഭാവം അന്തരംഗത്തിൽ നിറഞ്ഞിരുന്നു എന്നനുമാനിപ്പാൻ ചെറിയൊരു സംഭവമുണ്ടായി. യാത്രയിൽ പരിവാരത്തിൽപെട്ട കമുബെസ്ഥസേനൻ സ്വാമി

ജിയോടൊപ്പം വണ്ടിയിൽ ഇരുന്നിരുന്നു. അപ്പോൾ ഒരവസരത്തിൽ ശ്രീ സ്വാമിജി ശ്രീ രാധാകൃഷ്ണപരമായി ഒരു ഗീതം—ഗിരീഷ് ചന്ദ്രഘോഷ് നിർമ്മിച്ചിരുന്നതു്—പാടിത്തുടങ്ങി. ഗാനാവസരത്തിൽ ശ്രീ സ്വാമിജിയുടെ മുഖം പ്രേമപ്രവാഹത്താൽ പ്രഫുല്ലമായി. നയനങ്ങളിൽനിന്നു് അശ്രുധാരയും പ്രവഹിച്ചു. ശ്രീ മഹാരാജിനെപ്പറ്റി-ഗോകുലത്തിലെ രക്ഷകനെപ്പറ്റി-രാധാരമണനെപ്പറ്റിയും അനുസ്യൂതമായ സ്മരണയും ഭക്തിരസാസ്വാദനവും ശ്രീ സ്വാമിജിയുടെ ഹൃദയാന്തർഭാഗത്തു് വാണുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണദേവനെപ്പറ്റി വിവേകാനന്ദസ്വാമികൾ പറഞ്ഞിരുന്നു, അദ്ദേഹം പുറമെ ഭക്തിമാൻ അകത്തു് അദ്വൈതസാരൻ" എന്നു്. തന്നെപ്പറ്റി നേരെ മറിച്ചു, താൻ പുറമേ അദ്വൈതി എന്നാൽ അകത്തു് ഭക്തിനിർഭരൻ എന്നും. വിവേകാനന്ദപ്രതിരൂപമായിരുന്ന ശ്രീ സ്വാമിജി പുറമെ കർമ്മവീരനും ജ്ഞാനിയും മാത്രമായി കാണപ്പെട്ടിരുന്നെങ്കിലും അഗാധപ്രേമനിലയമായിരുന്നു അദ്ദേഹത്തിന്റെ ഹൃദയം.

മദിരാശിക്കു പോകാൻ കഴിവില്ലാതിരുന്ന പല ഭക്തരേയും അനുഗ്രഹിപ്പാൻകൂടിയാണല്ലോ ശ്രീ സ്വാമിജി ശ്രീ മാതൃദേവിയെ ബാങ്കളൂർക്ക് ക്ഷണിച്ചുകൊണ്ടുവന്നതു്. ശ്രീ മഹാരാജിനെ കേരളത്തിലേക്കാനയിച്ചതു് ബഹിർദൃഷ്ടിയിൽ ആശ്രമശിലാസ്ഥാപനത്തിന്നായിരുന്നു എന്നു തോന്നാം. എന്നാൽ ആന്തരത്തിൽ അതു് ഈ പ്രദേശത്തെയും ഇവിടെയുള്ള ഭക്തന്മാരേയും അനുഗ്രഹിപ്പാൻകൂടി ഉദ്ദേശിച്ചായിരുന്നു. അനേക ശതാബ്ദങ്ങളിൽ ഒരിക്കലാകുന്നു ദിവ്യാത്മാക്കളായ താദൃശമംഗളമൂർത്തികൾ ഭൂമിയിൽ പ്രത്യക്ഷമാകുന്നതു്. അവരുടെ ദർശനസ്പർശനസമ്പർക്കങ്ങൾ അതിദുർല്ലഭങ്ങളും അമോഘങ്ങളും ആത്മോന്നതികരങ്ങളുമാകുന്നു എന്നു് ശാസ്ത്രങ്ങളും മഹത്തുക്കളും ആവർത്തിച്ചാവർത്തിച്ചു് പറഞ്ഞിട്ടുണ്ടു്. അവരെ അങ്ങോട്ടു് ദർശിക്കുന്നതു്

മാത്രമല്ല, അവരുടെ പരിപാവനങ്ങളും കരുണാമസൃണങ്ങളും ആയ ദൃഷ്ടികൾ ഇങ്ങോട്ടു് ഏല്ക്കുന്നതും ശ്രേയോഹേതുവാകുന്നു. ജീവചൈതന്യപ്രദങ്ങളായ രവികിരണങ്ങളിലും ശാന്തിസുധാനിഷ്യന്ദികളായ ചന്ദ്രകിരണങ്ങളിലും ഉള്ള ശക്തികളെക്കവിഞ്ഞു് ഒരു ശക്തിവിശേഷം അവരുടെ ദൃഷ്ടിമയൂഖങ്ങളിൽ ഉണ്ടു്. അതുകൾ പലക്കും അനായാസേന ലഭിക്കുമാറാകണം എന്നും പ്രേമാത്മാവായ ശ്രീ സ്വാമിജി കരുതിയിരിക്കും. ശ്രീ മഹാരാജ് ബംഗളൂർ ആശ്രമത്തിൽ ചെന്നു് അവിടെ സ്വാമികൾ നടത്തിയിരുന്ന ബഹുമുഖങ്ങളായ കൃത്യങ്ങൾ കണ്ടു് സന്തോഷിച്ചു് അതെല്ലാം പ്രശംസിച്ചു് ബേലൂർമഠത്തിൽ ശ്രീ പ്രേമാനന്ദസ്വാമികൾക്കു് എഴുതിഅയപ്പാൻ മഹാരാജ് ശ്രീ കുമരബന്ധുവിനോടു് ആജ്ഞാപിച്ചു. കേരളസഞ്ചാരാനന്തരം അതിപ്രീതനായ മഹാരാജ് സ്വാമികൾക്കു് 'ദിക്‌പാലൻ' എന്നൊരു ബിരുദവും കല്പിച്ചു.

---

ഏകാദശോല്ലാസം.

# വിവിധകൃത്യങ്ങൾ.

ആശ്രമശിലാസ്ഥാപനം കഴിഞ്ഞു് മഹാരാജ് ബാങ്കളൂരിലെത്തി വിശ്രമിച്ചതിന്നു ശേഷം മദിരാശിക്കു് പോകുമ്പോൾ ശ്രീസ്വാമിജിയും ഒന്നിച്ചുപോയി. പിന്നെ അദ്ദേഹം തിരുവനന്തപുരത്തേക്കു് എത്തിയതു് 1917 ജൂലായ് മാസത്തിലായിരുന്നു. ആശ്രമനിൎമ്മാണകാൎയ്യം അനുഷ്ഠിച്ചും പ്രഭാഷണങ്ങളും ക്ലാസ്സുകളും നടത്തിയും മൂന്നുമാസത്തോളം അവിടെ താമസിച്ചു് മലബാറിലേക്കു് പോയി. വടക്കു മയ്യഴിമുതൽ തെക്കു പാലക്കാട്ടു് വരെ പല സ്ഥലങ്ങളിൽനിന്നും ക്ഷണിച്ചതനുസരിച്ചു് അവിടങ്ങളിൽ ചെന്നു.

## കോഴിക്കോട്ടാശ്രമം

കോഴിക്കോട്ടു് ഒരു സ്ഥാപനത്തിന്നു് ആവശ്യമുണ്ടെന്നും എന്നാൽ അതിന്നല്പം താമസമുണ്ടാകുമെന്നും സ്വാമികൾ കണ്ടിരുന്നു. പിന്നീടു് സ്വാമിജിയുടെ നിൎദ്ദേശപ്രകാരം കൊയിലാണ്ടിയിൽനിന്നു് സ്വാമികളുടെ ശിഷ്യൻ ശേഖരാനന്ദസ്വാമി അവിടെ ചാലപ്പുറത്തു് ഒരു സേവാശ്രമം സ്ഥാപിച്ചു. ആയുൎവ്വേദമുറയിൽ ബാലചികിത്സ പ്രത്യേകമായും നടത്തിത്തുടങ്ങി. ആ സ്ഥാപനം വളൎന്നുവന്നു. ഇപ്പോൾ കല്ലായിയിൽ ഹൈസ്കൂൾ മുതലായ നാനാമുഖ പ്രവൎത്തനങ്ങളോടുകൂടി വിശിഷ്ടമായ നിലയിൽ നടന്നുവരുന്നു. വൎഷാവസാനത്തിൽ അദ്ദേഹം ബാങ്കളൂരിൽ തിരിച്ചെത്തി ആശ്രമകാൎയ്യങ്ങൾ പലതും അന്വേഷിച്ചും ശരിപ്പെടുത്തിയും ചില മാസങ്ങൾ അവിടെ കഴിച്ചു് വീണ്ടും കേരളത്തിലേക്കു് പുറപ്പെട്ടു. കേരളത്തിൽ സ്ഥാപനങ്ങളും കേന്ദ്രങ്ങളും വൎദ്ധിച്ചുവരികയും തിരുവനന്തപുരം ആശ്രമനിൎമ്മാ

ണത്തിൽ പ്രവൃത്തിക്കേണ്ടിവരികയും ചെയ്തുകൊണ്ടു് ഒരു കൊല്ലത്തിൽ പലതവണയും കേരളത്തിലേക്ക് വന്നുകൊണ്ടിരുന്നു. ഈ യാത്രയിൽ സ്വാമികൾ കുടക ജില്ലയിൽ പോയി അവിടെ ഒരാശ്രമം ഉടലെടുക്കുമെന്നു് ഉദ്ദേശിച്ച വിവരം ഭക്തന്മാരോട് പ്രസ്താവിച്ചിരുന്നു. എന്നാൽ എട്ടു കൊല്ലം കഴിഞ്ഞതിന്നു ശേഷമാണ് ആശ്രമം സ്ഥാപിപ്പാൻ ഇടയായതു്. അതിൻെറ പ്രതിഷ്ഠ സ്വാമികൾതന്നെ നടത്തി. പിന്നീട് സ്ഥലത്തു് ഒരാശ്രമത്തിന്നു് ശിലാസ്ഥാപനംചെയ്തു.

കേരളത്തിൽവെച്ച് അസാധാരണമായ ഒരു കർമ്മം നടത്തുകയുണ്ടായി. മതപരിവർത്തനം—ഒരു മതമനുസരിക്കുന്നവരെ അതിൽനിന്നകററി മററൊരു മതത്തിലേക്ക് ചേർക്കുക എന്ന സമ്പ്രദായം—ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിലില്ല. എല്ലാ മതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളാണ് എന്നാണല്ലോ ശ്രീരാമകൃഷ്ണൻ അനുഭവപ്പെടുത്തി കാണിച്ചിട്ടുള്ളതു്. ശ്രീ കൃഷ്ണവാരിയർ സംഗതിവശാൽ കൃസ്ത്യനായിരുന്നു. അദ്ദേഹത്തിന്ന് വീണ്ടും ഹിന്ദുസമുദായത്തിലേക്ക വന്നാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ടായി. അതിന്നു കഴിവുണ്ടാക്കിത്തരണമെന്നു് സ്വാമിജിയോടപേക്ഷിച്ചു. ശ്രീ സ്വാമിജി വൈദികവിധിപ്രകാരം അദ്ദേഹത്തെ ഹിന്ദുമതത്തിലേക്ക് സ്വീകരിക്കുകയുംചെയ്തു.

ഏതൊരു പ്രദേശത്തും ഒരാശ്രമം നിർമ്മിക്കുന്നതു് തദ്ദേശീയരുടെ ബാദ്ധ്യതയും യത്നഫലവും ആയിട്ടാണ് കണ്ടുവരുന്നതു്, എന്നാൽ തിരുവനന്തപുരം ആശ്രമനിർമ്മാണം തനിക്കു പ്രത്യേകം ബാദ്ധ്യതപ്പെട്ടതായി സ്വാമിജി കരുതിയിരുന്നു. അതിന്നു ധനശേഖരത്തിന്നു സ്വാമിജി സ്വയം യത്നിച്ചു. പ്രാരംഭത്തിൽ കരുതിയിരുന്ന സംഖ്യ മതിയാകാതെ അതിൽകവിഞ്ഞു് അനേകായിരം ഉറുപ്പികയാണ് പിരിക്കേണ്ടിവന്നതു്. സംഭാവന ചെയ്യാൻ ലക്ഷപ്രഭുക്കളെ സമീപിക്കയോ അവർ മുമ്പോട്ടുവരികയോ ഉണ്ടായില്ല. അതുകൊണ്ടു വേണ്ടുന്ന സംഖ്യ തികഞ്ഞു

വരുവാൻ അധികകാലം വേണ്ടിവന്നു. എന്നാൽ ഡോക്ടർ രാമൻ തമ്പി, കളക്കുന്നത്തു രാമൻ മേനോൻ, ശങ്കരമേനോൻ, (അമലാനന്ദസ്വാമി) മുതലായവർ വലിയ സംഖ്യകൾ സംഭാവന ചെയ്തും മററും പിരിവിനു വളരെ സഹായിച്ചു. തിരുവനന്തപുരത്തു ദീർഘകാലം താമസിച്ചിരുന്ന കാലത്തു—എന്നുവേണ്ട ഏതു കാലത്തും സ്വാമിജി നാനാകേന്ദ്രങ്ങളിലേയും ആശ്രമങ്ങളിലേയും സമിതിഗതികൾ കത്തിടപാടുകൾമൂലം മനസ്സിലാക്കിക്കൊണ്ടിരുന്നു. ആശ്രമങ്ങളിൽ ബ്രഹ്മചാരികൾക്കു സർവ്വതോമുഖമായ പരിശീലനം സാധിപ്പിച്ചുകൊണ്ടുമിരുന്നു. ബാംഗ്ലൂർ ആശ്രമവും സ്വാമിജിയുടെ സാന്നിദ്ധ്യമുള്ളതുപോലെ ക്രമപ്രവൃദ്ധവും പരിപുഷ്ടവും ആയിരുന്നു. അവിടെ 1919ൽ ആശ്രമംവകയായി ഒരു വിദ്യാർത്ഥിമന്ദിരം സ്ഥാപിച്ചു. ആരംഭത്തിൽ 17 വിദ്യാർത്ഥികളാണ് ഉണ്ടായിരുന്നതു്. അവർക്കു ഭക്ഷണവും സൌജന്യമായി അവിടെ കൊടുത്തുവന്നു. ഒരു വ്യായാമശാലയും ഉപകരണങ്ങളും ഉണ്ടാക്കി വ്യായാമം അഭ്യസിപ്പിക്കുകയും ചെയ്തു. ഈ കാലങ്ങളിൽ പലപ്പോഴും ആശ്രമത്തിൽ പരിചാരകന്മാരില്ലാതെ മുൻകാലങ്ങളിലെപ്പോലെ പാചകവൃത്തിയും സ്വാമിജി കയ്യേല്ക്കേണ്ടതായി വന്നിരുന്നു. 1919 ആഗസ്റ്റ് 12-ാംനു- സ്വാമിജി ബാംഗ്ലൂരിൽനിന്നു ഒരു കത്തിൽ ഇങ്ങിനെ എഴുതിയിരുന്നു. "അടുത്തകാലത്തു ബാംഗ്ലൂർവിട്ടുവാൻ എനിക്കു സാദ്ധ്യമാകയില്ല. ഒരു മാസമായി ഞങ്ങൾക്കു വെപ്പുകാരൻ ഇല്ല. ഞങ്ങൾ രണ്ടു സന്യാസിമാർ മാത്രമുണ്ടു്. ഒരാൾ പൂജയും മററനേകം ആശ്രമജോലികളും—അങ്ങാടിയിൽ പോയി സാമാനങ്ങൾ വാങ്ങിക്കൊണ്ടുവരിക മുതലായ പുറംപണികളും നോക്കുന്നു. അടുക്കളപ്പണി, കറിക്കു നുറുക്കുക, നിവേദ്യം തയ്യാറാക്കുക, പാത്രം കഴുകുക ഇതെല്ലാം ഞാൻ ചെയ്യുന്നു. എഴുത്തുകൾ എത്രയോ വന്നുകൊണ്ടിരിക്കുന്നതിന്നു മറുപടി എഴുതുവാൻ പോലും സമയം കാണുന്നില്ല ... ... ...." അടുത്ത ഒക്ടോബർമാസത്തിലാണു ഒരു പാചകനെ കിട്ടിയതു്.



ത്രയോദശോല്ലാസം.

# മഹാസമാധികൾ.

അടുത്ത വർഷം ആരംഭത്തിൽ സ്വാമിജി കേരളത്തിൽ എത്തി. എന്നാൽ ഏറെത്താമസിയാതെ ശ്രീ മാതൃദേവി രോഗത്തിൽ കിടപ്പായിരിക്കുന്നു എന്നു കേട്ടു് കല്ക്കത്തക്കു പോയി. അവിടെവെച്ചു് ശ്രീമാതാവു് മഹാസമാധിയടഞ്ഞു. ദേവിയുടെ സമാധിയും സംസ്കാരവും കണ്ടിരുന്ന രാമേശ്വരാനന്ദ സ്വാമികൾ അതിനെപ്പററി പറഞ്ഞിട്ടുള്ളതു്:— [ഉ. സൂ 8—179] താഴെ കാണിക്കുംപ്രകാരമായിരുന്നു.

"മാതൃദേവിയുടെ സമാധി ദേവിയെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന ശാരദാനന്ദസ്വാമികളെ എത്രമാത്രം വിഷമിപ്പിച്ചുവെന്നു് എങ്ങിനെ പറവാൻ സാധിക്കും? മഹരാജും ശാരദാനന്ദസ്വാമികളും മററും എന്താണു് ചെയ്യേണ്ടതു് എന്നു അറിയാതെ നിശ്ചലരായി ഇരുന്നതേയുള്ളു. ഒരു പുത്രനെപ്പോലെ സംസ്കാര കർമ്മങ്ങളെല്ലാം ചെയ്തതു് തുളസീമഹരാജായിരുന്നു. ശ്രീ ഗുരു മഹാരാജിന്റെ ഭക്തൻതന്നെയായി തുളസീമഹരാജ് മാതൃദേവിയുടെ ശരീരം വേണ്ടവിധത്തിൽ സ്ഥാപിച്ചു് ആരാധിച്ചു; ചന്ദനം വിറക മുതലായതു അടുക്കിവെച്ചു അഗ്നി ജ്വലിപ്പിച്ചു.

ബംഗാളിൽ സാധാരണയായി മൃതശരീരം ദഹിപ്പിക്കുമ്പോൾ നാഭിയിൽ ഒരു ഭാഗം ദഹിക്കാതെ ഒരു പാത്രം അവിടെ കമഴ്ത്തി സൂക്ഷിക്കുകയും ആ ഭാഗം ശരീരത്തിൽനിന്നു് വേർപെടുത്താറാകുമ്പോൾ ആ മാംസക്കഷ്ണം എടുത്തു അതിനെ ഗംഗയിൽ നിക്ഷേപിക്കയും പതിവുണ്ട്. * * * തുളസീമഹരാജ് മാതൃദേവിയുടെ ശരീരത്തിൽ നിന്നു് അങ്ങിനെ മാംസക്കഷ്ണം എടുത്തു് ഗംഗയിൽ വളരെ ദൂരം നീന്തിപ്പോയി ഗംഗയുടെ മദ്ധ്യഭാഗത്തു് നിക്ഷേപകരമാതു് ഞാൻ കണ്ടു. തുളസീമഹരാജ് എപ്പോഴും ശ്രീ ഗുരുമഹാരാജിന്റെ ഒരു കിങ്കരനെ പോലെയാണു് പണിയെടുത്തതും ജീവിച്ചതും".

ദുഃഖഭാരം ശമിപ്പിപ്പാനെന്നപോലെ സ്വാമിജി കാശിയിൽ ചെന്നു. പിന്നീടു് ഭുവനേശ്വരത്തും പോയി. 1920 സെപ്റ്റമ്പർ മാസത്തിൽ ശ്രീ സ്വാമിജി ബംഗളൂക്കു മടങ്ങി. അടുത്ത വർഷത്തിൽ മഹാരാജ് മദിരാശിയിൽ വന്നു് വേനൽക്കാലം മുഴുവൻ ബാങ്കളൂർ ആശ്രമത്തിൽ വിശ്രമിക്കുമെന്നു് അറിഞ്ഞു് സ്വാമിജി വളരെ സന്തോഷിച്ചു. ശ്രീ മഹാരാജും സ്വാമിജിയും തമ്മിലുണ്ടായിരുന്ന അടുപ്പത്തെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിന്നു് ദൃക്സാക്ഷിയായിരുന്നവരിൽ ഒരാളായ മുൻപറഞ്ഞ രാമേശ്വരാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു്:—

“ശ്രീ നിർമ്മലാനന്ദസ്വാമികൾ ബേലൂർമഠത്തിൽ വന്നിട്ടുണ്ടെങ്കിൽ ദക്ഷിണഇന്ത്യയിൽ സാധാരണ കിട്ടാത്ത ഭക്ഷണസാധനങ്ങളെല്ലാം തയ്യാറാക്കിക്കൊടുക്കുവാൻ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ പ്രത്യേകം ഏർപ്പാടുചെയ്യുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. തുളസിക്കു് ഇതെല്ലാം ആ നാട്ടിൽ കിട്ടുകയില്ലല്ലോ. ഇനി എന്നാണു് ഇവിടെ വരുന്നതു്, അതുകൊണ്ടു തുളസിയുടെ കാര്യം പ്രത്യേകം ശ്രദ്ധിക്കണം എന്നെല്ലാം ശ്രീ മഹാരാജ് പറഞ്ഞിരുന്നു”

ശ്രീ മഹാരാജിന്നുള്ള വാത്സല്യംപോലെത്തന്നെ തുളസീമഹാരാജിന്നു് മഹാരാജിനോടുള്ള ഭക്തിയും അളവററതായിരുന്നു. രണ്ടുനേരവും മഹാരാജിനെ സാഷ്ടാംഗം നമസ്കരിച്ചു കിടക്കുന്നതു കാണേണ്ടതാണു്.

ശരൽക്കാലത്തു് മഹാരാജിനെക്കൊണ്ടുതന്നെ തിരുവനന്തപുരം ആശ്രമപ്രതിഷ്ഠ നടത്തിക്കണമെന്നു് ആഗ്രഹിച്ചു. ആശ്രമനിർമ്മാണം ജാഗ്രതയായി നടത്തി പ്രതിഷ്ഠക്കു തയ്യാറാവണമെന്നു തിരുവനന്തപുരം ഭക്തന്മാരെ അറിയിച്ചു. മഹാരാജ് ബംഗളൂരിലെത്തിയതിന്നുശേഷം ആശ്രമപ്രതിഷ്ഠ നടത്തുവാൻ മഹാരാജിനോടപേക്ഷിച്ചു. മഹാരാജ് അനുവദിക്കുകയും ചെയ്തു. വിവരം തിരുവനന്തപുരം ഭക്തന്മാരെ അറിയിച്ചു. എന്നാൽ വേണ്ട സംഗതികൾ വിവരമായി മുഖതാവിൽ ധരിപ്പിപ്പാൻ സ്വാമിജി കുഞ്ഞിരാമൻമേനോനെ ബാങ്കളൂക്കു വരുത്തി. ശിഷ്യനായിരുന്ന

മോനാനെ കണ്ടതു് മഹാരാജിന്നും സന്തോഷമായി. കേരളത്തിലേക്ക വരാമെന്ന പറഞ്ഞു് ഒടുവിൽ "അങ്ങിനെയാണ് ഭഗവാൻെറ ഇച്ഛയെങ്കിൽ ഞങ്ങറം വരും" എന്നാണ് അവസാനിപ്പിച്ചതു്. ബാങ്കളൂരിൽനിന്ന മഹാരാജ് മദിരാശിക്ക് പോയി. അവിടെ മഠത്തിൽവെച്ച നവരാത്രി ഉത്സവം ബങ്കാളി സമ്പ്രദായത്തിൽ കൊണ്ടാടുവാൻ ദേവിയുടെ ആജ്ഞപ്രകാരം നിശ്ചയിച്ചിരുന്നു. ഉത്സവം കെങ്കേമമായി കൊണ്ടാടി. അക്കാലത്തു് മഹാരാജിൻെറ നില കേവലം അലൌകികവും, അത്യന്നതവുമായിരുന്നു, എന്നു് ദൃക്സാക്ഷികറം പറയുന്നതു കേട്ടിട്ടുണ്ടു്. അതിന്നുശേഷം മഹാരാജിൻെറ മനസ്സുമാറി ബാങ്കളൂക്ക മടങ്ങുന്നതിന്ന പകരം നേരിട്ട കല്ക്കത്തക്കാണ് പോയതു്. ഏതു കാൎയ്യവും ഭഗവാങ്കൽ നിന്നു് നേരിട്ട കിട്ടുന്ന ആദേശത്തിന്നനുസരിച്ചായിരുന്ന മഹരാജ് ചെയ്തിരുന്നതു് എന്നു് അദ്ദേഹം വ്യക്തമായി പറഞ്ഞിട്ടുണ്ടു്. എന്നാൽ മഹാരാജ് കേരളത്തിലേക്ക വരുന്നില്ലെന്നു് നിശ്ചയിച്ചതു് സ്വാമികറക്ക അനല്പമായ മനോവേദനയുണ്ടാക്കി. മഹാരാജിന്നാവട്ടെ മടങ്ങിപ്പോയ ശേഷം ദേഹാസ്വാസ്ഥ്യം ബാധിച്ചുകൊണ്ടിരുന്നു. സ്വാമിജി കേരളത്തിലേക്ക് വന്നു് ഒററപ്പാലത്തായിരുന്നപ്പോറം മഹാരാജിന്നു് സുഖക്കേടധികമാണെന്നറിവായി. ഉടനെ അദ്ദേഹം കൽക്കത്തക്ക പുറപ്പെട്ടു. ഒററപ്പാലം തീവണ്ടിയാഫീസ്സിലെത്തി. അവിടെവെച്ചു് ശ്രീ ശാരദാനന്ദസ്വാമികളുടെ ഒരു കമ്പി കിട്ടി. 1922 ഏപ്രിൽ 9-ാംനു- രാത്രി മഹരാജ് മഹാസമാധി പ്രാപിച്ചുവെന്നായിരുന്ന കമ്പിവൎത്തമാനം. യാത്ര നിൎത്തിവെച്ചു് സ്വാമിജി വി. കെ. യുടെ വസതിയിലേക്ക മടങ്ങി. സ്വാമിജി ദു:ഖപരവശനായി മാതാവിനെ വിളിച്ചു. പിറേറന്നു് തിരുവനന്തപുരത്തേക്ക് തിരിച്ചു. അവിടെ മഹാരാജിൻെറ മഹാസമാധിപ്രമാണിച്ചു് വിശേഷാൽ പൂജയും അനേകം സാധുക്കറക്ക് മൃഷ്ടാന്നദാനവും കഴിച്ചു സ്വാമിജി ബാങ്കളൂക്ക് മടങ്ങി.

ചതുർദ്ദശോല്ലാസം.

# സഞ്ചാരം.

---

തിരുവനന്തപുരത്തു ആശ്രമനിർമ്മാണം നടന്നുകൊണ്ടിരിക്കെ എഞ്ചിനിയർ ശ്രീ ബാനർജി കാലഗതിയടഞ്ഞു. അതിനുശേഷം ശ്രീ സ്വാമിജിതന്നെ മേൽനോട്ടവും നടത്തിവന്നു. പിന്നീട് ഭക്തന്മാരുടെ അപേക്ഷയനുസരിച്ചു് 1922-1923 കാലങ്ങളിൽ സ്വാമിജി കോയമ്പത്തൂർ, കണ്ണൂർ, ഗോപിച്ചെട്ടിപ്പാളയം മുതലായ സ്ഥലങ്ങളിലും കേരളത്തിൽ പല കേന്ദ്രങ്ങളിലും ചെന്നു പ്രസംഗങ്ങളും പ്രഭാഷണങ്ങളും നടത്തിക്കൊണ്ടിരുന്നു.

1923 മാർച്ച്മാസത്തിൽ കൊയിലാണ്ടി ആശ്രമത്തിൽ വെച്ചു് ശ്രീരാമകൃഷ്ണജയന്തി കൊണ്ടാടുമ്പോൾ സ്വാമിജി സന്നിഹിതനായാൽ കൊള്ളാമെന്നു് ഭക്തന്മാർ ആവശ്യപ്പെട്ടിരുന്നു. അതിനുപുറമെ ആശ്രമം സംബന്ധിച്ച ഒരു സംഗതിയും ഉത്ഭവിച്ചു. ആശ്രമകെട്ടിടം നില്ക്കുന്ന പറമ്പിന്നടുത്തു് ഒരു തെങ്ങിൻതോട്ടം ആശ്രമത്തിന്നു് കൈവശമുണ്ടായിരുന്നു. അതു് ഒഴിഞ്ഞുകിട്ടണമെന്നു കാണിച്ചു അതിൻെറ ഉടമസ്ഥൻ സ്വാമികൾക്കു് റജിസ്റ്റർനോട്ടീസ്സയച്ചിരുന്നു. ആ കാൎയ്യം തീർച്ചപ്പെടുത്തുന്നതിന്നു് അവിടെ ചെല്ലേണ്ടതാണെന്നും സ്വാമിജി വിചാരിച്ചു. മാർച്ചു് 30-ാംനു- ജയന്തി ആഘോഷത്തിന്നു് സ്വാമിജി അവിടെ എത്തി. അദ്ധ്യക്ഷനായിരുന്നു് പൊതുയോഗവും നടത്തി.

തോട്ടം വിട്ടുകൊടുക്കുന്ന കാൎയ്യം വ്യവഹാരംകൂടാതെ തീർച്ചപ്പെടുത്തുവാനും, അതിന്നു് തോട്ടമുടമസ്ഥനെ നേരിട്ടു കണ്ടു് സംസാരിപ്പാനും ശ്രീ കുഞ്ഞിരാമൻമേനോനെ ഏല്പിച്ചു. അവിടെ സ്ഥലം വേണ്ടെന്നാണ് ഭാവമെൻറ നിശ്ചയമെങ്കിൽ

അതു വിട്ടു് ഒററപ്പാലത്തോ, പട്ടാമ്പിയിലോ ഒരു സ്ഥലം ഏർപ്പാടു ചെയ്യാം എന്നും സ്വാമിജി പറഞ്ഞു. തോട്ടം വിട്ടുകൊടുത്തതിന്നു പ്രതിഫലമായി കിട്ടിയ സംഖ്യയിൽനിന്നു് ഒരു ഭാഗം പിന്നീടു് ഒററപ്പാലം ആശ്രമനിർമ്മാണത്തിന്നു് ഉപയോഗമായും വന്നു.

കൊയിലാണ്ടിയിൽനിന്നു് സ്വാമിജി വടക്കെ മലബാറിൽ മഞ്ചേശ്വരത്തുനിന്നും വന്നിരുന്ന ക്ഷണം സ്വീകരിച്ചു് അങ്ങോട്ടു പോക പതിവായിരുന്നു. രയിരോത്തു് കുറുപ്പന്മാർ സ്വാമിജിക്കു വളരെ പ്രിയപ്പെട്ടവരായിരുന്നു. അവർ സ്വാമിജിയെ സമുചിതാഡംബരത്തോടുകൂടിയാണ് സ്വീകരിച്ചിരുന്നതു". പ്രിയപ്പെട്ട മറെറാരു മാന്യൻ കടത്തനാട്ടു് ഇളയരാജാവായിരുന്നു. അദ്ദേഹവും പത്നിയും സ്വാമിജിയെ പുറമേരി കോവിലകത്തേയ്ക്കു ക്ഷണിച്ചുകൊണ്ടുപോയി സൽക്കരിച്ചിരുന്നു.

ഈ കൊല്ലത്തിൽ സ്വാമിജി കോയമ്പത്തൂരിൽ ഗോബിച്ചെട്ടിപാളയത്തും പോകയുണ്ടായി. അവിടെ ആ കാലത്തു് മുൻസിപ്പായിരുന്ന ശ്രീ ടി. വി. കൃഷ്ണൻനായർ സ്വാമിജിക്കു് പ്രിയപ്പെട്ട ഒരു ഭക്തനായിരുന്നു. അവിടെവെച്ചു് സ്വാമിജിയുടെ പ്രഭാഷണങ്ങളും പൊതുയോഗവും നടന്നു. സ്വാമിജിയുടെ പ്രഭാഷണങ്ങൾ ഹൃദയാവർജ്ജകങ്ങളായിരുന്നു. ശ്രോതാക്കളായിരുന്ന പൊതുജനങ്ങൾ ധർമ്മകാര്യത്തിൽ അതിയായ ശ്രദ്ധയും, താല്പര്യവും പ്രദർശിപ്പിക്കയുണ്ടായി. എങ്കിലും അവിടെ സ്ഥിരമായ പ്രവർത്തനം നടക്കയില്ലെന്നു് സ്വാമിജി മനസ്സിലാക്കുകയും, അവിടെവെച്ചു് പ്രസ്താവിക്കുകയും ചെയ്തു.

പിന്നീടു് സ്വാമിജി നീലഗിരിയിൽ കുനൂരിൽ ചെന്നു. അവിടെ കച്ചവടംചെയ്തിരുന്ന ചെമ്പുള്ളി സഹോദരന്മാർ അദ്ദേഹത്തെ ക്ഷണിച്ചിരുന്നു. അവരുടെ അതിഥിയായി സ്വാമികൾ

ഏതാനും ദിവസം അവിടെ താമസിച്ചു. നീലഗിരിയിൽ ഒരു ആശ്രമം സ്ഥാപിക്കേണ്ടതിനെപ്പററി ആലോചിക്കുകയും അതിനുവേണ്ടി തക്കതായ സ്ഥലം അന്വേഷിച്ചുനോക്കുകയുംചെയ്തു. അന്വേഷണം തുടരുവാൻ സഹോദരന്മാരെ ഏല്പിച്ചു് സ്വാമിജി അവിടം വിട്ടു. കുറച്ചുകാലംകഴിഞ്ഞു് മഹാപുരുഷജി ആണ് അവിടെ ആശ്രമം സ്ഥാപിച്ചതു്. സ്വാമിജി കന്നൂരിലായിരുന്നപ്പോഠം അവിടുത്തുകാരായ പഞ്ചമന്മാരുടെ ഒരു സംഘം സ്വാമിജിയെ ദർശിപ്പാൻ വന്നിരുന്നു. അവരുടെ വാസസ്ഥലത്തേക്കും ക്ഷേത്രത്തിലേക്കും ക്ഷണിച്ചതിനെ സദയം സ്വീകരിച്ചു് സ്വാമിജി അവിടെചെന്നു് അവരെ കൃതാർത്ഥരാക്കി. അവരുടെ ക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണന്റേയും, ശ്രീ വിവേകാനന്ദസ്വാമികളുടേയും ഛായാപടങ്ങഠം പ്രതിഷ്ഠിച്ചിരിക്കുന്നതായിക്കണ്ടു് ശ്രീ സ്വാമിജി സന്തോഷിച്ചു.

---

## പഞ്ചദശോല്ലാസം.

# സന്യാസദീക്ഷാദാനം.

1921 ആരംഭത്തിൽ തിരുവനന്തപുരം ആശ്രമപ്രതിഷ്ഠ നടത്തണമെന്നു് സ്വാമിജി നിശ്ചയിച്ചു. ഹരിപ്പാട്ടു്, തിരുവല്ല, ആലപ്പുഴ, കൊയിലാണ്ടി എന്നിവിടങ്ങളിൽ ശ്രീരാമകൃഷ്ണാശ്രമങ്ങൾ സ്ഥാപിച്ചുകഴിഞ്ഞിരുന്നുവല്ലോ. എന്നാൽ ഇവയിലൊന്നിലും ഒരു സന്യാസിയുണ്ടായിരുന്നില്ല. കേരളാശ്രമങ്ങളിൽ ആശ്രമനടത്തിപ്പിനു് നിശ്ചയിക്കപ്പെടുന്ന സന്യാസികൾ കേരളീയരായിരിക്കുന്നതു് തൽക്കാലസ്ഥിതിക്കു് ആവശ്യമാണു്. കേരള ബ്രഹ്മചാരികളിൽ ഒരാൾക്കു്, ശ്രീ സുഖാനന്ദജിക്കു, മാത്രമായിരുന്നു ശ്രീ സ്വാമിജി മഹാരാജിനെക്കൊണ്ടു് സന്യാസം കൊടുപ്പിച്ചിരുന്നതു്. വേറെ പലരും 1912 മുതൽ മേൽപറഞ്ഞ ആശ്രമങ്ങളിൽ ബ്രഹ്മചാരികളായി ഇരിക്കുന്നുണ്ടായിരുന്നു. സന്യാസമോ മന്ത്രോപദേശമോ കൊടുക്കുന്നതു് ശ്രീ മഹാരാജിനെക്കൊണ്ടോ ശ്രീ മാതൃദേവിയെക്കൊണ്ടോ ആയിരുന്നു ശ്രീ സ്വാമിജി ചെയ്യിച്ചിരുന്നതു്. പിന്നീടു് ശ്രീ രാമകൃഷ്ണ സംഘാദ്ധ്യക്ഷൻ മാത്രമായിരുന്നു അതു ചെയ്യുക പതിവായിരുന്നതു്. അതു കൽക്കത്തയിൽ ബേലൂർ മഠത്തിൽവെച്ചുമായിരുന്നു. കേരളാശ്രമങ്ങളിലെ ബ്രഹ്മചാരികൾ മിക്കപേരും കൽക്കത്തക്കു് പോകാൻ കഴിവില്ലാത്തവരായിരുന്നു. അവർ തന്നെ ആശ്രയിച്ചിരിക്കുന്നവരുമായിരുന്നു. മഹരാജ് ശ്രീ സ്വാമിജിയോടു് ഒരിക്കൽ "ഉപദേശത്തിനു് ഭക്തന്മാരെ എന്റെ അടുക്കലേക്കയക്കണ്ട. ഇമസിതന്നെ ഉപദേശിക്കു" എന്നു ബാങ്കളൂരിൽവെച്ചു് അധികാരപ്പെടുത്തിയിട്ടുമുണ്ടായിരുന്നു. ഇങ്ങിനെ പല കാരണങ്ങളാലും ബ്രഹ്മചാരികൾക്കു സന്യാസംകൊടുക്കുവാൻ ശ്രീ സ്വാമിജി നിശ്ചയിച്ചു.

കേരളത്തിലെ ആചാരമനുസരിച്ച് ജാതിയിൽ ഉയന്നവൻ താണവൻ എന്ന ഭേദമോ വിദ്യാഭ്യാസമോ ഗണിക്കാതെ ഗുണകമ്മങ്ങറം നിമിത്തമുണ്ടാകുന്ന യോഗ്യതമാത്രംനോക്കി ഒരു മനുഷ്യന്ന് സന്യാസവും മഹാവാക്യോപദേശവും കൊടുപ്പാൻ യുഗധമ്മസ്ഥാപകൻ കല്പിച്ചിരുന്ന വിധി കേരളത്തിൽ നടത്തുവാൻ ആ ധമ്മസ്ഥാപകൻെറ ശിഷ്യനും പുത്രനും പ്രതിനിധിയും ആയ ശ്രീ സ്വാമിജി സന്നദ്ധനായി. അതു് ദശനാമി സന്യാസി പരമ്പരയുടെ പ്രണേതാവായ ജഗൽഗുരുവിൻെറ ജന്മഭൂമിയിൽവെച്ച് ആരംഭിച്ചതു് യാദൃച്ഛികമായിരുന്നാലും അത്ഥവത്തായിരുന്നു. അതിലും വിശേഷിച്ച് വിരജഹോമാഗ്നി ജ്വലിപ്പിപ്പാൻ സിദ്ധമായ സ്ഥാനം ശ്രീ സ്വാമിജി കേരളത്തിൽ ഒന്നാമതായി സ്ഥാപിച്ചതും ശ്രീ മഹാരാജിൻെറ അധിവാസത്താൽ പവിത്രതരമായതുമായ ഹരിപ്പാട്ട് ശ്രീരാമകൃഷ്ണാശ്രമമായതും യോഗ്യമായിരുന്നു.

ഭഗവദാശ്രയന്മാരായി ഓരോ ആശ്രമങ്ങളിൽ താമസിച്ചിരുന്ന 11 ബ്രഹ്മചാരികറം 1923 ഡിസമ്പർ 23-ാംനു- ഹരിപ്പാട്ട് ആശ്രമത്തിലെത്തിച്ചേന്നു. അവർ പിറേറന്ന് സന്യാസം വരിക്കുവാൻ പോകുന്നവരായിരുന്നു. സന്യാസമെന്നാൽ എന്താണെന്ന് അവർ നന്നായി ധരിച്ചിരിക്കണമല്ലോ. അതിനെപ്പററി അവർ എന്തു മനസ്സിലാക്കിയിരിക്കുന്നു എന്നു പറവാൻ ശ്രീ സ്വാമിജി അവരോടാവശ്യപ്പെട്ടു. അവർ പറഞ്ഞശേഷം ശ്രീ സ്വാമിജി:—

"സന്യാസമെന്നതു് എല്ലാം ത്യജിക്കുക എന്നാണെന്ന് ധരിക്കരുതു്. നേരെ മറിച്ച് അതു് എല്ലാം സ്വീകരിക്കുക എന്നതാകുന്നു. സ്വന്തം സ്വത്തു് എന്നു് വെച്ചിരിക്കുന്ന ചില തുണ്ടുഭൂമികറക്കും അല്പങ്ങളായ മററു വസ്തുക്കറക്കും പകരം വിശ്വം മുഴുവനും തൻെറതായി സ്വീകരിക്കയാകുന്നു സന്യാസി ചെയ്യുന്നതു്. അയാറം ഒരു ചെറുകുടുംബാംഗങ്ങളെ മാത്രമല്ലാതെ

സർവ്വഭൂതങ്ങളേയും സ്വജനമായിക്കരുതുന്നു. ഒരു മനുഷ്യന്റെ മകനായിരുന്നതിൽനിന്നു് അയാാം സർവ്വജഗൽപിതാവിന്റെ പുത്രനായി ഉയരുന്നു. കഷ്ടാനിഷ്ടങ്ങളിൽനിന്നു് ഓടിപ്പോവാൻ മുതിരുകയല്ല—അതു ഭീരുത്വമാണ്, സർവ്വത്ര വിശേഷശ്വരനെ ദർശിച്ചു് സച്ചിദാനന്ദമനുഭവപ്പെടുത്തുവാൻ ശ്രമിക്കുകയാണ് സന്യാസി ചെയ്യുന്നതു്. അങ്ങിനെ നിത്യസത്യത്തിൽ വർത്തിച്ചുകൊണ്ടു് സർവ്വജീവജാലങ്ങൾക്കും അഭയവും സുഖവും ശാന്തിയും എത്തിച്ചുകൊടുക്കുകയാണ് സന്യാസിയുടെ ധർമ്മം" എന്നിങ്ങിനെ സന്യാസതത്വം വിവരിച്ചുകൊടുത്തു.

പിറേറന്നു്, 1923 ഡിസമ്പർ 24-ാംനു- ബ്രാഹ്മമുഹൂർത്തത്തിൽ ആശ്രമത്തിൽ ഭഗവാൻ സന്നിധിയിൽവെച്ചു് വിരജഹോമാഗ്നിചയനംചെയ്തു. വൈദികവിധിപ്രകാരം സ്വാമിജിയുടെ ഉപദേശമനുസരിച്ചു് ബ്രഹ്മചാരികൾ 11 പേരും ഹവനാനന്തരം സന്യസിച്ചു് ശ്രീ സ്വാമിജിയുടെ കയ്യിൽനിന്നു് കാഷായാംബരവും അദ്ദേഹം നൽകിയ സന്യാസനാമവും സ്വീകരിച്ചു. അവരുടെ സന്യാസനാമങ്ങൾ ക്രമത്തിൽ:—

| | | | |
|---|---|---|---|
| 1. സ്വാമി ചിത്സുഖാനന്ദ | | 6. സ്വാമി നൈഷ്ഠികാനന്ദ | |
| 2. | ,, നിർവ്വികാരാനന്ദ | 7. | ,, ചിത്പ്രഭാനന്ദ |
| 3. | ,, നിരഞ്ജനാനന്ദ | 8. | ,, ചിത്ഭാസാനന്ദ |
| 4. | ,, ശേഖരാനന്ദ | 9. | , ശുദ്ധാനന്ദ |
| 5. | ,, ചിദംബരാനന്ദ | 10. | ,, വാഗീശ്വരാനന്ദ |

11. സ്വാമി ധീശ്വരാനന്ദ ഇങ്ങനെയായിരുന്നു.

## ധർമ്മപ്രചാരണം.

കർമ്മങ്ങൾ കഴിഞ്ഞശേഷം അവിടെക്കൂടിയിരുന്ന സന്ദർശകരോടു് ശ്രീ സ്വാമിജി ആറാരെ (സന്യാസിമാരെ) ശ്രീ ഗുരുമഹാരാജിനു് സമർപ്പിക്കമാത്രമാണ് ഞാൻ ചെയ്തതു്. ഞാൻ

ഒരായുധമെന്നല്ലാതെ മറെറാന്നുമല്ല. അവരെ ശ്രീ ഗുരുമഹാരാജ് നയിക്കും എന്നു പറഞ്ഞു. ധർമ്മപ്രചാരണത്തിനു് ഞങ്ങൾ എന്തുചെയ്യണം എന്നുള്ളതിനെപ്പററി നവസന്യാസിമാർ തമ്മിൽ സംസാരിക്കുന്നതുകേട്ടു് ശ്രീ സ്വാമിജി അവരെ വിളിച്ചു "നിങ്ങൾ തപാൽക്കാരെപ്പോലെ ആയിരുന്നാൽ മതി. തപാൽക്കാരൻ എത്തിച്ചുകൊടുക്കുന്ന കത്തുകൾ പല വലിയ കാര്യങ്ങളും അടങ്ങിയവയായിരിക്കാം. ആ കാര്യങ്ങളോടു് അയാൾക്കു് ബന്ധമില്ല. കത്തുകൾ എത്തിച്ചുകൊടുക്കുകമാത്രമാണു് അയാളുടെ ബാദ്ധ്യത. കത്തുകളിൽ വലിയ കാര്യങ്ങളുണ്ടെന്നുവെച്ചു തപാൽക്കാരനെ അത്ര കാര്യമായി ആരും ഗണിക്കാറില്ല. അതുപോലെ ശ്രീ ഗുരുമഹാരാജിൻെറയും ശ്രീ വിവേകാനന്ദസ്വാമികളുടേയും ആശയങ്ങൾ ജനങ്ങൾക്കു് അറിവാക്കിക്കൊടുക്കുകയാകുന്നു നിങ്ങളുടെ കൃത്യം. അതു് ആചാര്യന്മാർ എന്ന നിലയിലല്ല, അവരുടെ തപാൽക്കാരൻ എന്ന നിലയിൽ മാത്രം." എന്നുപദേശിച്ചു. തന്നെപ്പററി ശ്രീ സ്വാമിജി ഒരിക്കൽ പറഞ്ഞതു് "ഞാൻ ഒരു ഗ്രാമഫോൺ. ശ്രീ ഗുരുമഹാരാജിൻെറ ആശയങ്ങളും ഉപദേശങ്ങളും പുറമെ പ്രവഹിപ്പാൻ ഒരു വലിയ കുഴൽ എന്നപോലെയായിരുന്നു ശ്രീ വിവേകാനന്ദസ്വാമികൾ. ഞങ്ങൾ ഓരോ ചെറിയ ചെറിയ കുഴലുകൾ. ഞങ്ങൾക്കു് സ്വന്തമായി ഒന്നുമില്ല,'' എന്നാണു്. ആശയങ്ങളെല്ലാം ജഗദംബയുടേതു്. താൻ ഒരു യന്ത്രം മാത്രം എന്നാണല്ലോ ശ്രീരാമകൃഷ്ണനും പറഞ്ഞിരുന്നതു്.

———— ————

ഷോഡശോല്ലാസം.

# ബ്രഹ്മാനന്ദാശ്രമം.

---

ഏഴുകൊല്ലത്തോളമായി നിൎമ്മിച്ചുവന്നിരുന്ന തിരുവനന്തപുരം ആശ്രമത്തിൻെറ ഉൽഘാടനം അടുത്തു നടത്താം എന്നുള്ള നിലയിലായി. ചെയ്യുന്ന കൎമ്മമോ നിൎമ്മിക്കുന്ന സാധനമോ ചെറുതായിരുന്നാലും വലുതായിരുന്നാലും അത്യുൽകൃഷ്ടമായിരിക്കണം; വേണ്ടുവോളം ആലോചനചെയ്തു് മനസ്സു മുഴുവൻ ചെലുത്തി ഉറപ്പും വെടിപ്പും വരുത്തി കലാസൃഷ്ടിപോലെ സുന്ദരമായിരിക്കണം; ഇതായിരുന്നു ശ്രീ സ്വാമിജിയുടെ രീതി. ഇതിൻെറ സൂക്ഷ്മം നോക്കുമ്പോൾ ഏതൊന്നിലും സച്ചിദാനന്ദം അഭിവ്യക്തമാകണമെന്നാണു് തത്വം എന്നു തോന്നുന്നു. സത്തിൻെറ അംശമായ നിലനില്പും ഉറപ്പും, ചിത്തിൻെറ അംശമായ ബുദ്ധിവ്യാപാരം, ഏകാഗ്രത ഇവയും, ആനന്ദത്തിൻെറ അംശമായ കലാസൌന്ദൎയ്യവും; ഈ ഭാവങ്ങളെ യഥാവകാശം പ്രകാശിപ്പിക്കുന്നതോ വ്യഞ്ജിപ്പിക്കുന്നതോ ആയിരിക്കണം കൎമ്മവും കൎമ്മഫലവും. അതിന്നു് ദൃഷ്ടാന്തമായിരുന്നു ആശ്രമശരീരം. അതു സന്ദൎശിച്ചിരുന്ന വിജ്ഞാനാനന്ദസ്വാമികൾ പറയുകയുണ്ടായി "തൃച്ചസിമഹാരാജ് ഒരു ജ്ഞാനിയും രാജയോഗിയും ആണെന്നു ഞാൻ മുമ്പെ ധരിച്ചിരുന്നു. ഒരു പരമഭക്തൻകൂടെ ആണദ്ദേഹമെന്നു് ഈ ആശ്രമം കാണുമ്പോഴാണു് ഞാൻ മനസ്സിലാക്കുന്നതു്" എന്നു്. അതിലെവിടെയും പ്രേമത്തിൻെറ മാധുൎയ്യവും ആൎദ്രതയും കാണാം. ശ്രീകോവിലിൻെറ കവാടം ശ്രീ സ്വാമിയുടെ നിൎദ്ദേശപ്രകാരം പല കൊത്തുവേലകൾ ചെയ്തു് നിൎമ്മിച്ച ഒരു വിചിത്രവസ്തുവാകുന്നു. മനോഹരമായ ഹംസമുദ്രയും ലതാപുഷ്പാദികളും കൊത്തി കമനീയമാക്കി കനവടിവിൽ അതു പണിതീൎപ്പാൻ കാലം നാലുമാസമാണു് വേണ്ടി

വന്നതു്. ദക്ഷിണേശ്വരത്തു് ശ്രീ ഗുരുമഹാരാജ് ഇരുന്നിരുന്ന മുറിയുടെ മുമ്പിൽ അൎദ്ധചന്ദ്രാകാരമായി ഉണ്ടായിരുന്ന വരാന്തയെ അനുസ്മരിപ്പിക്കുന്നവിധമാകുന്നു ആശ്രമത്തിലെ പൂമുഖവരാന്ത. അതിലെ വടിവും കണക്കമൊത്ത കരിങ്കൽത്തൂണുകൾ സജീവങ്ങളായി ഉദ്ഭുവങ്ങളായി ഉയൎന്നുപോകുന്നവയോ എന്നു തോന്നും. ഒരിക്കലും ഇളക്കംതട്ടാത്ത ശാന്തഗംഭീരങ്ങൾ എന്നു വിളിച്ചുപറയുന്നതുപോലെയാകുന്നു കരിങ്കൽഭിത്തികൾ. ഉയൎന്ന കുന്നിന്റെ മൂൎദ്ധാവിൽ സ്ഥിതിചെയ്തു് അകലെ വനരാജിയും പാരാവാരവും ഉൾക്കൊള്ളുന്ന നയനാനന്ദകരമായ പ്രകൃതിവിലാസത്തെ നിരീക്ഷിച്ചുകൊണ്ടു നില്ക്കുന്ന ആശ്രമം അതിന്റെ ശിലാസ്ഥാപനത്തിനു അവിടെ ആരോഹണംചെയ്ത ശ്രീ ബ്രഹ്മാനന്ദമഹാരാജ് അന്നെന്നപോലെ ഇന്നും അവിടെ സന്നിധാനം ചെയ്യുന്നു എന്നു തോന്നിക്കും. അതിനെ ബ്രഹ്മാനന്ദസ്മാരകമായി ബ്രഹ്മാനന്ദാശ്രമം എന്നു ശ്രീ സ്വാമിജി സങ്കല്പിച്ചു് നിൎമ്മിച്ചതും നാമകരണംചെയ്തതും യഥാൎത്ഥമായി പരിണമിച്ചു.

ശ്രീരാമകൃഷ്ണദേവന്റെ 89-ാമത്തെ ജന്മതിഥിദിവസം 1924 മാൎച്ച് 7-ാംനു ആശ്രമപ്രതിഷ്ഠ നടത്താം എന്നു ശ്രീ സ്വാമിജി തീൎച്ചപ്പെടുത്തി. ഒരുക്കങ്ങളെല്ലാം പൂൎത്തിയാക്കി. കേരളത്തിന്റെ നാനാഭാഗത്തുനിന്നും ഭക്തന്മാർ വന്നുചേൎന്നു. ആശ്രമവും പരിസരവും യഥായോഗ്യം അലങ്കരിച്ചു. അന്നു പ്രഭാതത്തിൽ ശ്രീ സ്വാമിജി ശ്രീകോവിലിൽ പ്രവേശിച്ചു. മംഗളവാദ്യങ്ങൾ മുഴങ്ങി. ശ്രീകോവിലിൽ വിചിത്ര സിംഹാസനത്തിൽ ശ്രീ ഭഗവാന്റെയും ശ്രീമാതാവിന്റെയും ശ്രീ സ്വാമി വിവേകാനന്ദമഹാരാജ്, ശ്രീ ബ്രഹ്മാനന്ദമഹാരാജ് എന്നിവരുടെയും ഛായാപടങ്ങൾ യഥാസ്ഥാനം വെച്ചു് ശ്രീ സ്വാമിജി വിധിപ്രകാരം പ്രതിഷ്ഠയും പൂജയും നടത്തി, ശംഖധ്വനിയും ഘണ്ടാനാദവും ഭക്തന്മാരുടെ നാമസങ്കീൎത്തനശബ്ദവും മംഗളവാദ്യഘോഷവും ഉച്ചൈസ്തരം ഇടകലൎന്നിരിക്കെ ശ്രീ

സ്വാമിജി ശ്രീകോവിലിൽ കവാടം തുറന്ന് ആരാത്രികം നടത്തി. ഭക്തന്മാർ നിർന്നിമേഷരായ് ദർശനവും വന്ദനവും കഴിച്ചു. അനന്തരം ഇഷ്ടമുള്ളവർക്ക് ഭഗവൽപാദങ്ങളിൽ അർച്ചന നടത്താമെന്നു സ്വാമിജി അനുവാദം നൽകി. പിന്നീട് ഹവനവും നടത്തി. പ്രസാദവിതരണവും കഴിച്ചു.

അതുസംബന്ധിച്ച ഉത്സവം മാർച്ച് 16-ാംനു വരെ നീണ്ടുനിന്നു. അന്നു സത്യനാരായണപൂജയും നടന്നു. ഉച്ചതിരിഞ്ഞു് പൊതുയോഗം കൂടി. അതിൽവെച്ചു സ്വാമിജി സമുജ്ജ്വലമായ ഒരു പ്രസംഗം ചെയ്തു. ആശ്രമനിർമ്മാണത്തിന് സഹായിച്ച പല മാന്യന്മാരുടെയും പേരുകൾ എടുത്തുപറഞ്ഞു. വിശേഷിച്ച് ശ്രീ കല്ലക്കനാത്തു രാമൻമേനോൻ തന്റെ മാതാവിന്റെ സ്മരണക്കായി ആശ്രമത്തിൽ ഒരു കിണറ് (50 അടി ആഴം) കഴിപ്പാനും ശ്രീ. പി. ആർ. രാജരാജവർമ്മയുടെ സ്മരണക്കായി ശ്രീകോവിലിൽ വെണ്ണക്കല്ലു പതിപ്പാനും ചെയ്ത സംഭാവനകളെയും സർവ്വോപരി ഒരു സാധ്വസ്ത്രീ അവരുടെ സർവ്വസ്വമായി തന്ന ഒരു മൂക്കുത്തി ആശ്രമത്തിലേക്ക് സംഭാവന ചെയ്തതിനെയും പററി പ്രസ്താവിച്ചു.

തന്റെ ശിഷ്യന്മാരായ പുതിയ സന്യാസിമാരും ബ്രഹ്മചാരികളും പുറമെനിന്നു വന്നിരുന്ന ചില ഭക്തന്മാരും ഒരുമിച്ച് ശ്രീ സ്വാമിജി പിന്നീട് ഏതാനും ദിവസങ്ങൾ ആശ്രമത്തിൽ താമസിച്ചു. വിശ്രമിച്ചു എന്നു പറകവയ്യ. എന്തെങ്കിലും ഗണ്യമായ ജോലിയില്ലാതെ സ്വസ്ഥമായി ഒരുദിവസവും സ്വാമിജി ഇരുന്നിട്ടില്ല. എനിക്ക് സ്വസ്ഥമായിരിപ്പാൻ സാദ്ധ്യമല്ല. ഉപയോഗമുള്ളതു് വല്ലതും ചെയ്തുകൊണ്ടിരിക്കണം. അതിനെയാണ് എന്റെ പ്രകൃതി, എന്നു സ്വാമികൾതന്നെ പറയാറുണ്ടായിരുന്നു. കന്നിലെ കാട് വെട്ടിനീക്കിയും ആശ്രമസ്ഥലത്തിന്ന് വിസ്താരംകൂട്ടിയും മരങ്ങൾ വെച്ചുപിടിപ്പിച്ചും

പുരുഷ്ഷാദ്യാനം നിർമ്മിച്ചും കർമ്മനിരതനായത്തന്നെ ഇരുന്നു. ആശ്രമവാസികൾക്ക് ഭജനഗാനങ്ങൾ പാടിപ്പിച്ചു. പല ഭക്തന്മാക്ക് അവിടെവെച്ചു മന്ത്രോപദേശം കൊടുത്തു് അവരെ അനുഗ്രഹിക്കയും ചെയ്തു.

മൈസൂരിൽ ദിവാൻ ആയിരുന്ന സെർ പുട്ടണ്ണചെട്ടി ഒരിക്കൽ ബ്രഹ്മാനന്ദ ശ്രമം സന്ദശിച്ചു. ആശ്രമത്തിൻെറ സ്ഥാനവും വലപ്പവും ഭംഗിയും അവിടെനിന്നു നോക്കിക്കാണാവുന്ന പ്രകൃതിമനോഹാരിതയും അദ്ദേഹത്തിന്നു ആഹ്ലാദകരമായിതോന്നി. എന്നാൽ അദ്ദേഹത്തിന്നു ഒരു അഭിപ്രായം ഉണ്ടായി. അത്രയധികം ധനം വ്യയംചെയ്തു് അത്ര ധമ്പിച്ച ഒരു കെട്ടിടം നിർമ്മിക്കേണ്ടിയിരുന്നില്ല. ചുരുക്കം ചിലവിൽ ഒരു ചെറിയ കെട്ടിടം നിർമ്മിച്ചു് ബാക്കി സംഖ്യ ബാങ്കിലോ മറ്റോ നിക്ഷേപിച്ചു് അത് ആശ്രമനടത്തിപ്പിനു് ഉപയോഗിപ്പാൻ നിശ്ചയിക്കാമായിരുന്നു എന്നു്. ഇതു് അദ്ദേഹം അവിടെ പ്രസ്താവിക്കയും ചെയ്തു. ശ്രീ സ്വാമിജി അപ്പോൾ ബാംഗളൂരിലായിരുന്നു. ഈ അഭിപ്രായം പറഞ്ഞതു് അദ്ദേഹത്തെ കേൾപ്പിച്ചപ്പോൾ അദ്ദേഹം "അതെ, അതെ, ഓരോരുത്തക്ക് ഓരോ അഭിപ്രായം ഉണ്ടാവുന്നതു സ്വാഭാവികമല്ലേ. ശ്രീ ഗുരുമഹാരാജിൻെറ പേരിൽ ഒരാശ്രമം കരിങ്കല്ലുകൊണ്ടു് ഏററവും ഉറപ്പിലും ഭംഗിയിലും നിർമ്മിക്കുന്നതായാൽ അതു് എത്രയോ കാലം നിലനിൽക്കും. പല തലമുറകൾക്കും ഉപകരിക്കും. ധർമ്മപ്രചാരണത്തിനു് സുസ്ഥിരമായ സ്ഥാനമായിരിക്കും. പലക്കും ആവേശജനകമായും വരാം. ചെറിയ കെട്ടിടങ്ങൾ എളുപ്പത്തിൽ ജീർണ്ണിച്ചുപോകയില്ലേ? ദക്ഷിണേന്ത്യയിൽ എത്രയോ വലിയ മഹാക്ഷേത്രങ്ങൾ കാണുന്നില്ലേ. എത്ര ശതവഷങ്ങളായു് അവ നിലനിന്നു് എത്ര സഹസ്രം ഭക്തന്മാരെ ആകഷിച്ചു് ഭക്തിവധകങ്ങളായിരിക്കുന്നില്ലേ! അവ നിർമ്മിച്ച കാലത്തുണ്ടായ ചെ

റിയ ചെറിയ ക്ഷേത്രങ്ങൾ എത്രയോ മുമ്പ് നശിച്ചുപോയിട്ടുണ്ടല്ലോ!

ധനം ശേഖരിച്ച് ബാങ്കിലോ മറ്റോ നിക്ഷേപിച്ച് ആശ്രമങ്ങൾക്ക് സമ്പൽപ്രൌഢിയുണ്ടാക്കുവാൻ ഞാൻ ഉദ്ദേശിച്ചിട്ടില്ല. ധനംകൊണ്ടുണ്ടാകുന്ന സുഖാസക്തിയും മററു മാത്സര്യാദി ദോഷങ്ങളും ആശ്രമങ്ങളെ ബാധിക്കാതിരിക്കണം. ആശ്രമികൾ പണക്കാരായാൽ 'ബാബു' (എജമാനൻ) മാരും അലസന്മാരുമാകും. അങ്ങനെ വരാതിരിപ്പാൻ ശ്രദ്ധിക്കണം. ആശ്രമവാസികൾ ജനങ്ങളുടെ ഭക്ത്യാദരങ്ങൾ അർഹിക്കുന്നവരായിരിക്കുക, ആശ്രമങ്ങൾ നന്മയ്ക്കു ഉതകുന്നവയാണെന്നു ജനങ്ങൾക്ക് അനുഭവപ്പെടുക, അവ ധാർമ്മിക ജീവിതത്തിന്റെ കേന്ദ്രങ്ങളായിരിക്കുക, ഇങ്ങിനെയായാൽ ആശ്രമ നടത്തിപ്പിനു് ബാങ്കിലെ നിക്ഷേപം ആശ്രയിക്കേണ്ടിവരികയില്ല. ഭക്തന്മാരുടെ യോഗക്ഷേമം വഹിപ്പാൻ ഒരു സർവ്വേശ്വരൻ പതിതന്നെയുണ്ട്""

ബ്രഹ്മാനന്ദാശ്രമം ഉൽഘാടനംകഴിഞ്ഞ് അടുത്ത ജൂൺമാസത്തിൽ ആലപ്പുഴയിൽ ശ്രീ ഗോവിന്ദപിള്ള ദാനംചെയ്ത സ്ഥലത്തു് യോഗാനന്ദസ്മാരകമായി ഒരാശ്രമം സ്ഥാപിച്ച വിവരം ഇതിനുമുമ്പ് പ്രസ്താവിച്ചുവല്ലോ. പ്രബുദ്ധകേരളം മാസികയുടെ പ്രവർത്തനം അങ്ങോട്ടു മാററി. ആശ്രമസമ്പർക്കത്താൽ ഭക്തന്മാരായ ചില മുക്കുവന്മാർ അവർക്ക് പ്രത്യേകമായി ഒരു ശ്രീരാമകൃഷ്ണചൈതന്യമഠം സ്ഥാപിച്ചിരുന്നു. ശ്രീ സ്വാമിജി അവിടെച്ചെന്നു് അവരെ അനുഗ്രഹിച്ചു. പിന്നീട് മട്ടത്തു് ഒരാശ്രമത്തിനു് ശിലാസ്ഥാപനം കഴിച്ചു. 1925 ഒക്ടോബർ മാസത്തിൽ പൌർണ്ണമിദിവസം പ്രേമാനന്ദസ്മാരകമായി ആശ്രമത്തിന്റെ പ്രതിഷ്ഠയും നടത്തി.

---

സപ്തദശോല്ലാസം.

# മംഗലപ്രാപ്തി : ഉത്തരഭാരതം.

ശ്രീ മഹാരാജിന്നുശേഷം ശ്രീ മഹാപുരുഷജി (ശിവാനന്ദ സ്വാമികൾ) സംഘാദ്ധ്യക്ഷനായി. അദ്ദേഹം ദക്ഷിണഭാരതം സന്ദർശിപ്പാൻ വന്നു. നീലഗിരിയിൽ ഒരാശ്രമത്തിന്നു കണ്ടു വെച്ചിരുന്ന സ്ഥലം പരിശോധിച്ചു. അവിടെ കന്നൂരിൽ വ്യാപാരം നടത്തിയിരുന്ന പൈ ബ്രോച്ചി സഹോദരന്മാർ— ഒററപ്പാലത്തുകാരും കഥാപുരുഷനായ ശ്രീ സ്വാമിജിയുടെ ഭക്തന്മാരുമായിരുന്നവർ—മഹാപുരുഷജിയെ ക്ഷണിച്ചു് സ്വീകരിച്ചു് അദ്ദേഹം അവരുടെ വസതിയിൽ ചെന്നു. അവിടെ സ്വാമിജിയുടെ ഒരു വലിയ ഛായാപടം തൂക്കിയിരുന്നു. അതു കണ്ടു് സന്തോഷിച്ചു് തുളസിമഹാരാജ് ഇവിടെ എത്തിയിരിക്കുന്നുവല്ലോ എന്നുപറഞ്ഞു സ്നേഹപൂർവ്വം പടം തൊട്ടു. മഹാപുരുഷജി അവിടെ ചെന്നു്. അവരെ അനുഗ്രഹിച്ച വിവരവും മററും അവർ ബാംഗളൂരിൽ ശ്രീ സ്വാമിജിക്കു് എഴുതി അറിയിച്ചു. സ്വാമിജി സന്തോഷം പ്രദർശിപ്പിച്ചുകൊണ്ടും മഹാപുരുഷജിക്കു തൻെറ സാഷ്ടാംഗപ്രണാമം അറിയിപ്പാൻ ആവശ്യപ്പെട്ടുകൊണ്ടും മറുപടി അയച്ചു. ജൂലായിമാസത്തിൽ മഹാപുരുഷജി ബാംഗളൂരിലെത്തി. ശ്രീ സ്വാമിജി ഒരുമിച്ചു് സുഖമായി താമസിച്ചുവന്നു. ആ കാലത്തു തിരുവിതാംകൂറിൽ വലിയ വെള്ളപ്പൊക്കവും കഷ്ടനഷ്ടങ്ങളും സംഭവിച്ചിരുന്നു, വിവരം അറിഞ്ഞു് ശ്രീ സ്വാമിജി ബാംഗളൂരിൽനിന്നു് ശ്രീ സുഖാനന്ദ സ്വാമികളേയും ദേശികാനന്ദ സ്വാമികളേയും കഷ്ടനിവാരണാർത്ഥം 20,000 ഉറുപ്പികയും കൊടുത്തു് തിരുവിതാംകൂറിലേക്കയച്ചു. അവർ കേരളാശ്രമത്തിലെ സന്യാസിമാരോടു് ചേർന്നു് സംഖ്യമുഴുവൻ വിതരണംചെയ്തു് കഷ്ടനിവാരണം നടത്തി.

ശ്രീ മഹാപുരുഷജി ബാങ്കളൂരെത്തി ഒരു മാസം കഴിയുന്നതിനുമുമ്പ് ആഗസ്റ്റ് മാസത്തിൽ ശ്രീ ശാരദാനന്ദസ്വാമികൾ (സംഘം സെക്രട്ടറി) ശ്രീ സ്വാമിജിയോട് കൽക്കത്തക്കു ചെല്ലുവാൻ എഴുത്തുമൂലം ആവശ്യപ്പെട്ടു. ധൎമ്മപ്രചരണാൎത്ഥം ദക്ഷിണേന്ത്യയിൽ ശ്രീ സ്വാമിജി നടത്തിവന്നിരുന്ന വമ്പിച്ച കൃത്യങ്ങൾ അറിഞ്ഞുകൊണ്ടുതന്നെയാണ് അദ്ദേഹത്തെ അങ്ങോട്ടു ക്ഷണിച്ചതു്. ഉത്തരേന്ത്യയിൽ പലേടത്തും പലൎക്കും താപശമനത്തിന്നു അദ്ധ്യാത്മവൎഷം അത്യാവശ്യമായിരുന്നു. ശ്രീ മഹാരാജിന്റെ അഭാവത്തിൽ വിശേഷിച്ചും അതു വേണ്ടിയിരുന്നു. ശ്രീ സ്വാമിജി അവിടേക്കുചെന്നു. ഒരു സംവത്സരകാലത്തോളം ഉത്തരേന്ത്യയെ തന്റെ പ്രവൎത്തനരംഗമാക്കി. ആ കാലത്തു് അദ്ദേഹം സന്ദൎശിച്ച സ്ഥലങ്ങളേയും അനുഗ്രഹിച്ച ജനങ്ങളേയും എണ്ണിപ്പറവാൻ പ്രയാസം. ബങ്കാൾ, ഉത്തരപ്രദേശം, ബീഹാർ എന്നീ സംസ്ഥാനങ്ങളിലായിരുന്നു അദ്ദേഹം പലവട്ടവും സഞ്ചരിച്ചതു്. അവിടെ ഡാക്ക, മൈമൻസിങ്ങ്, കോമില്ല, ദിനാജ്പുരം, ചാപ്ര, സിവാൻ, പാറ്റ്ന, കാശി എന്നീ നഗരങ്ങളിലും പരിസരപ്രദേശങ്ങളിലും അനേക ഭക്തന്മാരും ശിഷ്യന്മാരും സ്നേഹിതന്മാരും അദ്ദേഹത്തിന്നുണ്ടായി. ഓരോ ഗൃഹസ്ഥഭവനത്തിലും ആബാലവൃദ്ധം അംഗങ്ങൾക്കു അദ്ദേഹം പ്രിയപ്പെട്ട സ്വജനമെന്നപോലെയായി. ഏതൊരാളോടും ഏതവസരത്തിലും ഉചിതമായിപ്പെരുമാറുന്നതിൽ ശ്രീ സ്വാമിജിക്കുണ്ടായിരുന്ന സാമൎത്ഥ്യം അന്യാദൃശമായിരുന്നു. ശാസ്ത്രജ്ഞന്മാരേയും ജിജ്ഞാസുക്കളേയും വാദതല്പരന്മാരേയും അവൎക്കു സംതൃപ്തിയാകുന്നവിധം സമുജ്ജ്വലപ്രഭാഷണങ്ങളേക്കൊണ്ടു് രസിപ്പിക്കുന്നതുപോലെ ബാലികാബാലന്മാരെ സരസങ്ങളായ കഥകളും നേരമ്പോക്കുകളും പറഞ്ഞും കളികൾ പഠിപ്പിച്ചും കളിപ്പാട്ടങ്ങൾ കൊടുത്തും രസിപ്പിച്ചു് അവരിൽ ആജീവനാന്തം നിലനില്ക്കുന്ന നിൎമ്മല മഹൽപ്രേമം അദ്ദേഹം അങ്കുരിപ്പിച്ചു.

ഈ സ്വഭാവം ശ്രീ സ്വാമിജിയുടെ ചരമലീലാരംഗത്തിലും പ്രകാശിപ്പിച്ചിരുന്നു.

എത്രയും വലിയവരോടും അധഃകൃതന്മാരോടും അളവററ കാരുണ്യവും സ്നേഹവുമായിരുന്നു അദ്ദേഹത്തിന്നുണ്ടായിരുന്നതു്. കോമില്ലാനഗരത്തിൽ ഡോക്ടർ അഘോരനാഥഘോഷിന്റെ ഗൃഹമായിരുന്നു ശ്രീ സ്വാമിജിയുടെ വാസസ്ഥാനം. അവിടെ വെച്ചു് നിവേദിതാവിദ്യാലയത്തിലെ പല വിദ്യാർത്ഥികൾക്കും അദ്ധ്യാപകന്മാർക്കും അദ്ദേഹം മന്ത്രം ഉപദേശിച്ചു. അവരിൽ അധഃകൃതവർഗ്ഗത്തിൽ പെട്ട ഒരു ബാലികയുണ്ടായിരുന്നു. അവളെ അധഃകൃതയായിത്തന്നെയാണു് മററുള്ളവർ ഗണിച്ചിരുന്നതും അവളോടാചരിച്ചിരുന്നതും. അവൾ ശ്രീ സ്വാമിജിയുടെ വിശാലദൃഷ്ടിയിൽ പെടാതിരുന്നില്ല. അവൾക്കു മന്ത്രോപദേശം കൊടുക്കണമെന്നു് സ്വാമികൾ നിശ്ചയിച്ചു. അവളെ പൂജാഗൃഹത്തിൽ കടത്താമോ എന്നദ്ദേഹം ഗൃഹനായികയോടു ചോദിച്ചു. അവർ അതു് സസന്തോഷം അനുവദിച്ചു. അവളെ പൂജാഗൃഹത്തിൽ കൊണ്ടുപോയി സ്വാമിജി ഉപദേശം കൊടുത്തു. ഒററപ്പാലത്തു് ആശ്രമത്തിൽ വേലക്കാരിയായിരുന്ന ഒരു ബാലികക്കും സ്വാമിജി ഉപദേശംകൊടുക്കുകയും അവളെ പിന്നീടു് മററു ഭക്തഗണങ്ങളോടുകൂടി കന്യാകുമാരിക്കു് കൊണ്ടുപോകയും ചെയ്തുയുണ്ടായി. ദരിദ്രരായ വിദ്യാർത്ഥികൾക്കു് പലവിധ സഹായങ്ങളും പലേടത്തുവെച്ചും ശ്രീ സ്വാമിജി ചെയ്തിരുന്നു.

പടിഞ്ഞാറെ ബങ്കാളിലായിരുന്നു ശ്രീരാമകൃഷ്ണലീല ബഹുധാ നടന്നതും അദ്ദേഹത്തിന്നു് അനേക ശിഷ്യന്മാരുണ്ടായിരുന്നതും. കിഴക്കെ ബങ്കാളിൽ പ്രധാനശിഷ്യൻ നാഗമഹാശയനായിരുന്നു. അവിടെ അധികജനങ്ങളും ഭഗവാനെപ്പററി കേട്ടിരുന്നില്ലെന്നുതന്നെ പറയാം. ശ്രീ സ്വാമിജിയുടെ സന്ദർശനങ്ങളുടേയും പ്രഭാഷണങ്ങളുടേയും ഫലമായു് അവിടെ വിശ്വാസ

ഡന്നരായ പല യുവാക്കളും ഭഗവൽഭക്തന്മാരായി കൽക്കത്തയിൽ ആശ്രമത്തിൽ വന്നുചേർന്നു. അവരിൽ പലരും സന്യാസിമാരും ധർമ്മപ്രചാരകന്മാരും ആയിട്ടുണ്ട്. മൈമൻസിങ്ങിൽ ശ്രീ സ്വാമിജിയുടെ ശിഷ്യന്മാർ സ്വന്തമായിത്തന്നെ ഒരു ശ്രീ രാമകൃഷ്ണാശ്രമം സ്ഥാപിച്ചു.

ഈ പര്യടനത്തിൽ (1924-25 കൊല്ലങ്ങളിൽ) എത്രയോ ആളുകളെ ശ്രീ സ്വാമിജി അനുഗ്രഹിച്ചു. ഒരിക്കൽ കാശിയിൽനിന്നു് പാട്ന (പാടലീപുരത്തേ)ക്കു് ശ്രീ സ്വാമിജി മടങ്ങിവന്നു. കാർ ഇറങ്ങിയ വഴിയെ കണ്ട ഭക്തനും സ്നേഹിതനുമായ നന്ദിപതിമുക്കർജിയോടു് ശ്രീ സ്വാമിജി "ഇക്കുറി നിങ്ങൾക്കുവേണ്ടിയാണു് ഞാൻ വന്നിരിക്കുന്നതു്" എന്നുപറഞ്ഞു. മുക്കർജിക്കു് കാര്യം മനസ്സിലായി. അവിടെ പാട്നയിൽവെച്ചു് ഉപദേശംവാങ്ങി.

## ശ്രീകാശിയിൽവെച്ചു മന്ത്രോപദേശം.

മറെറാരു പ്രിയഭക്തനായിരുന്ന ശംഭുബ്രഹ്മശ്വരപ്രസാദ് ഉപദേശത്തിനു പാട്നയിൽവെച്ചു് അപേക്ഷിച്ചപ്പോൾ അദ്ദേഹത്തോടു് ശ്രീ കാശിയിലേക്കു് ചെല്ലുവാൻ പറഞ്ഞു. അദ്ദേഹം തനിയേ കാശിയിൽചെന്നു. അപ്പോൾ സ്വാമിജി "നിങ്ങൾ ഒരു ഗൃഹസ്ഥനല്ലേ? നിങ്ങളുടെ സഹധർമ്മിണിയോടൊന്നിച്ചു് ഉപദേശം വാങ്ങണം" എന്നു പറഞ്ഞു. അദ്ദേഹം മടങ്ങിപ്പോയി ഭാര്യയെ കൂട്ടിവന്നു. ശ്രീ കാശിയിൽ വിശ്വനാഥസങ്കേതപരിധിയിൽവെച്ചു് മന്ത്രം ഉപദേശിപ്പാൻ ശ്രീ വിശ്വനാഥൻ മാത്രമാകുന്നു അധികാരി എന്നാണു് വിശ്വാസവും ആചാരവും. അതുകൊണ്ടു് ശ്രീ സ്വാമിജി അവരെ രണ്ടാളെയും സങ്കേതത്തിനു പുറത്തുകൊണ്ടുപോയി ഉപദേശംകൊടുത്തു. ആവിധം ഉപദേശം സിദ്ധിച്ച മറെറാരു ധന്യയായിരുന്നു ശ്രീമതി അന്നപൂർണ്ണാദേവി. അവർ 'സിവാനി'ൽ ഡിപ്പൂട്ടി

മജിസ്ട്രേട്ടിന്റെ ഭാര്യയായിരുന്നു. ഒരു സൽഗുരുവിൽനിന്ന് മന്ത്രം സിദ്ധിപ്പാൻ അവർ വളരെക്കാലമായി ആഗ്രഹിച്ചിരിക്കയായിരുന്നു. ഒരുദിവസം മദ്ധ്യാഹ്നസമയത്ത് അവൎക്ക് കാശിയിലുള്ള ആശ്രമത്തിലേക്ക് പോകാൻതോന്നി. അങ്ങോട്ടു നടന്നു. അവിടെ തന്നെ കാത്തുകൊണ്ടെന്നപോലെ ശ്രീ സ്വാമിജി ഇരിക്കുന്നതായ് കണ്ടു. അദ്ദേഹം അവരെ ചിരപരിചിതയെന്നപോലെ സ്നേഹപൂർവ്വം സ്വീകരിച്ചു. ഉപദേശകാൎയ്യം അവർ മനസാ തീരുമാനിച്ചു. അഭിലാഷം ശ്രീ സ്വാമിജിയെ അറിയിച്ചു. അദ്ദേഹം അവരേയും അനുഗ്രഹിച്ചു.

എന്നാൽ പിന്നീട് ഇതിൽനിന്നും വ്യത്യാസപ്പെട്ടരീതിയിൽ ഒരു സംഭവം ഉണ്ടായി. ശ്രീ സ്വാമിജിയുടെ ഒരു സുഹൃത്തിന്റെ മരുമകനായിരുന്ന ശ്രീ ധീരേന്ദ്രനാഥദത്തൻ സങ്കേതത്തിന്നകത്തുവെച്ച് മന്ത്രത്തിന്നപേക്ഷിച്ചു. അദ്ദേഹത്തിനുവേണ്ടി മറ്റൊരുഭക്തനും അപേക്ഷിച്ചു. സ്വാമിജി വഴിപ്പെട്ടില്ല. രണ്ടുദിവസം കഴിഞ്ഞു. മൂന്നാംദിവസം രാത്രി ധീരേന്ദ്രനാഥൻ ശ്രീ സ്വാമിജി മന്ത്രദീക്ഷക്ക് തന്നെ വിളിക്കുന്നതായി ഒരു സ്വപ്നംകണ്ടു. നേരം പുലരുന്നതിന്നുമുമ്പ് സ്വാമിജി അദ്ദേഹത്തെ വിളിച്ചുണൎത്തി. വേഗത്തിൽ സ്നാനംകഴിച്ച് മന്ത്രദീക്ഷക്കൊരുങ്ങുവാൻ പറഞ്ഞു. അതിന്നൊരുക്കമൊന്നും അദ്ദേഹം ചെയ്തിരുന്നില്ല. ആജ്ഞാപിച്ചപ്രകാരം അദ്ദേഹം കുളിച്ചുചെന്നു. ഉടനെ ശ്രീ സ്വാമിജി അദ്ദേഹത്തെ സ്വന്തം വിശ്രമമുറിയിലേക്ക് കൂട്ടികൊണ്ടുപോയി. അപ്പോഠം ഗൃഹത്തിലുള്ളവർ ആരും ഉണൎന്നിരുന്നില്ല. മുറിയിൽ പുഷ്പങ്ങളും ഫലങ്ങളും മററും ഒരുക്കിവെച്ചിരിക്കുന്നു. അത് ശ്രീ സ്വാമിജിതന്നെ ചെയ്തതായിരുന്നു. ശ്രീ സ്വാമിജി അദ്ദേഹത്തെ അരുകിലിരുത്തി ഇഷ്ടമന്ത്രം ഉപദേശിച്ചു. അദ്ദേഹം ഗുരുദക്ഷിണകൊടുക്കാൻ ഭാവിച്ചപ്പോഠം ശ്രീ സ്വാമിജി ചിരിച്ചുകൊണ്ട് അതൊന്നും ആവശ്യമില്ല, ഏതെങ്കിലും ഒരു ഫലം എടുത്തുതരു, അതു മതി എന്നു

പറഞ്ഞു് അതു മാത്രം വാങ്ങി. ഇതെല്ലാം കഴിയുമ്പോഴേക്ക ഡോക്ടർ ബണ്ഡലറാവു എന്നൊരു ഭക്തൻ അവിടെ വന്നുകയറി. അദ്ദേഹവും മേൽപ്രകാരം മന്ത്രം ആവശ്യപ്പെട്ടു് അതു കിട്ടാതിരിക്കയായിരുന്നു. അദ്ദേഹത്തേയും ശ്രീ സ്വാമിജി സ്വന്തം മുറിയിൽ കൂട്ടിക്കൊണ്ടുപോയി മന്ത്രംകൊടുത്തനുഗ്രഹിച്ചു.

## ശിഷ്യത്യാഗം.

പാടനയിൽവെച്ചു് ശ്രീ സ്വാമിജിയുടെ ഒരു ശിഷ്യന്റെ സഹോദരൻ ഉപദേശം ആവശ്യപ്പെട്ടു. സ്വാമിജി അതുനിരസിച്ചു. പല ഭക്തന്മാരും ചില സന്യാസിമാരും അദ്ദേഹത്തിന്നുവേണ്ടി ശിപാൎശചെയ്തു. ഫലമുണ്ടായില്ല. എന്നാൽ അയാൾ നിരാശപ്പെടാതെ പിന്നേയും പിന്നേയും കേണപേക്ഷിച്ചുകൊണ്ടിരുന്നു. ശല്യമൊഴിപ്പാൻവേണ്ടി സ്വാമിജി ഉപദേശംകൊടുത്തു. എന്നാൽ അയാൾ പിന്നീടു ശ്രീരാമകൃഷ്ണദേവനേയും ശിഷ്യന്മാരേയും ആക്ഷേപിച്ചുകൊണ്ടു അസഭ്യങ്ങൾ പലതും പറഞ്ഞുതുടങ്ങി. അങ്ങിനെ കുറച്ചു കാലംകഴിഞ്ഞു് ശ്രീ സ്വാമിജി തിരുവനന്തപുരത്തായിരുന്നപ്പോൾ അയാൾ പാടനയിൽവെച്ചു് ശ്രീ ഗുരുമഹാരാജിനെ നിന്ദിച്ചുകൊണ്ടു് ചിലതു പറഞ്ഞുതുടങ്ങി ഉടനെ ശ്രീ സ്വാമിജിയുടെ ഗംഭീരസ്വരം "തന്റെ ശിഷ്യത്വം ഇന്നവസാനിച്ചു മേലിൽ നമ്മൾതമ്മിൽ യാതൊരു ബന്ധവുമില്ല" എന്നു് അയാളുടെ ചെവിയിൽവന്നടിച്ചു പിന്നീടു് അയാൾ ക്ഷമായാചനം ചെയ്തുകൊണ്ടു് എഴുത്തുകൾ പലതും ശ്രീ സ്വാമിജിക്കയച്ചു. ഒന്നിനും ശ്രീ സ്വാമിജി മറുപടി കൊടുത്തില്ല നിൎഭാഗ്യവശാൽ ഇങ്ങിനെ മറ്റുചില രെയും സ്വാമിജിക്ക ത്യജിക്കേണ്ടിവന്നു. എന്നാൽ അവർ പശ്ചാത്തപിച്ചു് ശുദ്ധഹൃദയന്മാരായി ക്ഷമിക്കണം എന്നപേക്ഷിച്ചു് കാൽക്കൽ വീണിരുന്നാൽ ആ പ്രേമസ്വരൂപൻ അവരെ അനുഗ്രഹിക്കുമായിരുന്നു. "കുപുത്രോ ജായേത ക്വചിദപി കുമാതാ ന ഭവതി" ആ വിധം മാതൃഹൃദയത്തോടുകൂടിയവരായിരുന്നു അദ്ദേഹം ആ പദ്യപാദം ഒരിക്കൽ ചൊല്ലിക്കേൾപ്പിച്ചതു്;

അവിടെ പാററ്നയിൽവെച്ചു് ഒരു സ്നേഹിതൻെറ മകൻ ദുർവൃത്തരായ ചില ചെറുപ്പക്കാരുടെ സംഘത്തിൽപെട്ടു് ഒവ നംവിട്ടുപോയി. വിവരം വത്തമാനക്കടലാസിൽ പ്രസിദ്ധപ്പെടുത്തി രണ്ടുമാസം കാത്തിരുന്നിട്ടും അയാളെ കാണാതെ വിവരം ശ്രീ സ്വാമിജിയെ അറിയിച്ചു. ഉടനെ ശ്രീ സ്വാമിജി "വ്യസനിക്കേണ്ട അവൻ താമസിയാതെ മടങ്ങിവരും" എന്നു് മറുപടി അയച്ചു. മൂന്നാംദിവസം അയാൾ മടങ്ങിവരികയുംചെയ്തു. ഇതുപോലെ കട്ടമത്തു് കുഞ്ഞികൃഷ്ണക്കുറുപ്പു് വീട്ടിൽനിന്നു പോയി യാതൊരു വിവരവുമില്ലാതെ അയാളുടെ അമ്മയും മററും ദുഃഖിച്ചിരിക്കുന്നു എന്നു് അറിഞ്ഞപ്പോൾ "അയാൾ ബേലൂർ മഠത്തിലേക്കു് പോയിരിക്കും, ഉടനെ മടങ്ങിവരും, വ്യസനിക്കേണ്ട എന്നു് ആ വീട്ടുകാരെ അറിയിക്കണം എന്നു് ശ്രീ സ്വാമിജി കൊയിലാണ്ടിയിൽ നീലകണ്ഠഭക്തനു് എഴുതിയയച്ചു. കുറുപ്പു് ബേലൂരിൽനിന്നു് ശ്രീമഹാരാജിൻെറ അനുഗ്രഹം വാങ്ങി ഉടനെ മടങ്ങിവരികയുംചെയ്തു.

ആശ്രമങ്ങളിലാവട്ടെ ഭക്തന്മാരുടെ ഭവനങ്ങളിലാകട്ടെ ശ്രീ സ്വാമിജി ചെല്ലുന്നേടത്തെല്ലാം ആ അവസരങ്ങൾ ഉത്സവം പോലെ ആയിരുന്നു. ഒരു പ്രകാശവും മനസ്സമാധാനവും അവിടെ നിറഞ്ഞുകൊണ്ടിരിക്കും. അദ്ദേഹത്തെ അതിഥിയായികിട്ടുന്നതു് മഹാഭാഗ്യമാണെന്നു് സന്തോഷിച്ചു് ആതിഥേയന്മാർ അദ്ദേഹത്തെ സേവിച്ചുകൊണ്ടിരിക്കയല്ലാതെ അദ്ധ്യാത്മവിഷയങ്ങളെ സംബന്ധിച്ചു് അവർ ഒന്നും ചോദിക്ക പതിവുണ്ടായിരുന്നില്ല. അതിന്നു് സന്ദർശകന്മാർ എത്രയെങ്കിലും ഉണ്ടാകും. ചോദ്യോത്തരങ്ങളും പ്രൌഢപ്രഭാഷണങ്ങളും സരസസല്ലാപങ്ങളും ഇടകലർന്നു ദിവസങ്ങൾ നിമിഷങ്ങളായിപ്പോകും. ചോദ്യം ഏതു വിഷയത്തെപ്പററിയായാലും ഉത്തരം ആ നിമിഷത്തിലുണ്ടു്.

സർവ്വജ്ഞത്വം.

ചോദ്യം:—ഒരു സിദ്ധപുരുഷന്നു് സർവ്വജ്ഞത്വമുണ്ടാകുമോ?

സ്വാമിജി:—ഉണ്ടാകാം, ആയാൾ ഏതു വിഷയത്തെപ്പററി വിചാരിക്കുന്നുവോ ആ വിഷയത്തിൻെറ ജ്ഞാനം അയാൾക്കുണ്ടാകും. എന്നാൽ ഈശ്വരനെപ്പററിയല്ലാതെ മററു വിഷയങ്ങളെപ്പററി വിചാരിപ്പാൻ അയാൾക്കു മനസ്സുവരികയില്ല. സൃഷ്ടി എങ്ങിനെയുണ്ടായി, എങ്ങിനെയെല്ലാം നടത്തുന്നു, എന്നൊന്നുമറിവാൻ ആയാൾക്കാഗ്രഹമുണ്ടാകയേ ഇല്ല. എന്നാൽ ആധികാരികപുരുഷന്മാൎക്കു് അവരുടെ കൃത്യനിൎവ്വഹണത്തിന്നു് അറിവാൻ ആവശ്യമായിവരുന്നതു് അവർ അറികയും ചെയ്യും.

## കൃപാസിദ്ധന്മാർ.

ചോദ്യം:—ഒരു സിദ്ധൻെറ കൃപകൊണ്ടു് ഒരാൾക്കു് സിദ്ധിയുണ്ടാകുമോ?

സ്വാമിജി:—ഒരു കോടീശ്വരനോടു് ഒരാൾ ഭിക്ഷയാചിക്കുന്നു എന്നു വിചാരിക്കുക. കോടീശ്വരനു് ദയതോന്നി ഒരു പിടിനോട്ടു് വാരിയെടുത്തു ഭിക്ഷുവിന്നു് കൊടുക്കുന്നു. അതിൽ ഒരു ലക്ഷംരൂപയുണ്ടാകാം. അതുകൊണ്ടു് ഭിക്ഷു ധനവാനാകും. കോടീശ്വരന്നു് ഗണ്യമായ കുറവു് ഉണ്ടാകയുമില്ല. അതുപോലെ പലജന്മങ്ങളിലെ സാധനകൊണ്ടു് സിദ്ധനായിട്ടുള്ള ഒരാൾ തൻെറ സിദ്ധിയിൽനിന്നു് ഒരംശം മറെറാരാൾക്കു് കൊടുത്തു എന്നുവരാം. അങ്ങിനെ സിദ്ധികിട്ടുന്നവരെ കൃപാസിദ്ധന്മാർ എന്നു പറയും.

ഇങ്ങിനെ പത്തുമാസത്തോളം ഉത്തരസംസ്ഥാനങ്ങളിൽ അഹോരാത്രം അശ്രാന്തമായി പരിശ്രമിച്ചു് അനേകം ജനങ്ങൾക്കു സുഖസമാധാനശാന്തികൾ വൎഷിച്ചുകൊടുത്തും അദ്ധ്യാത്മബീജങ്ങൾ വാരിവിതച്ചും താമസിച്ചു് അവിടെനിന്നു് ദക്ഷിണഖണ്ഡത്തിലേക്കു് പുറപ്പെട്ടു. വഴിക്കു് ബോംബെയിൽ ഇറങ്ങി. അവിടെ വൎത്തകപ്രമുഖന്മാരായിരുന്ന ശ്രീ ഈശ്വരദാസും മകൻ

പുരുഷോത്തമദാസും ബാങ്കളൂരാശ്രമത്തിന്നു സമീപം കുറച്ചുകാലം താമസിച്ചിരുന്നപ്പോൾ അവർ ശ്രീ സ്വാമിജിയുമായി പരിചയപ്പെട്ടു് അദ്ദേഹത്തിന്റെ ഭക്തന്മാരും ഉത്തമസുഹൃത്തുക്കളും ആയി. ശ്രീ സ്വാമിജിക്കുവേണ്ടി എന്തുചെയ്യുന്നതും ഭാഗ്യമായിട്ടാണു് അവർ കരുതിയിരുന്നതു്. അനേകം സാധുവിദ്യാർത്ഥികൾക്കും മററു പാവപ്പെട്ടവക്കും ശ്രീ സ്വാമിജി ധനമായും സാധനങ്ങളായും സഹായം ചെയ്തുകൊടുത്തിരുന്നതിലേക്കു് അവർ നിർല്ലോഭം സംഭാവനചെയ്തിരുന്നു. എന്നാൽ അവരുടെ പേർ അജ്ഞാതമായിരിക്കണമെന്നു് അവക്കു് നിർബ്ബന്ധമുണ്ടായിരുന്നു. അതുകൊണ്ടു് ശ്രീ സ്വാമിജി അവരെപ്പററി മൌനമവലംബിച്ചിരുന്നു. എങ്കിലും തിരുവനന്തപുരത്തു് ബ്രഹ്മാനന്ദാശ്രമത്തിൽ വൈദ്യുതദീപങ്ങൾ ഘടിപ്പിപ്പാനും മററും അവർ അനേകായിരം ഉറുപ്പിക സംഭാവനചെയ്തതായി അറിഞ്ഞിട്ടുണ്ടു്. അവരുടെ സൽക്കാരം സ്വീകരിച്ചു് ഏതാനും ദിവസം ബോംബെയിൽ താമസിച്ചു് ശ്രീ സ്വാമിജി ബാങ്കളൂരിൽ തിരിച്ചെത്തി. അതുവരെ ശ്രീ മഹാപുരുഷജി അവിടെത്തന്നെ താമസിച്ചിരുന്നു. അവിടെ ശ്രീ സ്വാമിജി സ്ഥാപിച്ചിരുന്ന വിദ്യാർത്ഥിമന്ദിരത്തിന്റെ ആവശ്യത്തിന്നു് 25,000 ഉ. അടിസ്ഥലം മൈസൂർ ഗവമ്മെണ്ടു് കൊടുത്തിരുന്നതിൽ മന്ദിരനിർമ്മാണത്തിന്നും ആശ്രമകാര്യാന്വേഷണത്തിന്നും മററുമായി കുറച്ചുകാലം അവിടെ താമസിച്ചു് 1925 ഒടുവിൽ കേരളത്തിൽ വീണ്ടും വന്നു.

## കടകിൽ.

ശ്രീ സ്വാമിജി കേരളത്തിൽനിന്നു വിട്ടിരുന്നാലും കേരളം ശ്രീ സ്വാമിജിയുടെ ഹൃദയത്തിൽനിന്നു് വിട്ടിരുന്നില്ല. നാനാ കേന്ദ്രങ്ങളിലേയും ഭക്തന്മാക്കു് കത്തുകളയച്ചു് വത്തമാനങ്ങൾ അറിയുകയും നിർദ്ദേശങ്ങൾ കൊടുക്കുകയും പതിവായിരുന്നു. ബോംബയിൽനിന്നു മടങ്ങിവന്നതിന്നുശേഷം കേരളത്തിലെ സ്ഥാപനങ്ങളും മററും സന്ദശിച്ചു കടകിൽചെന്നു. അവിടെ

വിരാജപേട്ടയിൽ താമസിച്ചിരുന്നപ്പോൾ ശ്രീ സ്വാമിജിയുടെ ഒരു ഭക്തനും കൃഷിഡിപ്പാർട്ടുഡയറക്ടരുമായിരുന്ന ശ്രീ ചെങ്കപ്പ അവിടെച്ചെന്നു അദ്ദേഹത്തെ പൊന്നംപേട്ടക്കു ക്ഷണിച്ചു. അവിടെ ചെന്നു് പല യോഗ്യന്മാരുമായി പരിചയപ്പെട്ടു. പല ചോദ്യോത്തരങ്ങളും സംഭാഷണങ്ങളും നടന്നു. തൽഫലമായി അവിടെ ഒരു ആശ്രമമുണ്ടാക്കണമെന്നു് അവർക്കാഗ്രഹം ജനിച്ചു. അതു് പിന്നീടു സഫലമാവുകയുംചെയ്തു. അവിടെനിന്നു മടങ്ങുമ്പോൾ ശ്രീ സ്വാമിജി ചെങ്കപ്പയോടും അദ്ദേഹത്തിന്റെ രണ്ടു സ്നേഹിതന്മാരോടും പിറേറന്നു് വിരാജപേട്ടക്കു ചെല്ലുവാൻ ആവശ്യപ്പെട്ടു. അതനുസരിച്ചു് അവരവിടെ ചെന്നപ്പോൾ അവക്കു് മൂന്നുപേക്കും ശ്രീ സ്വാമിജി മന്ത്രം ഉപദേശിച്ചുകൊടുത്തു.

## ലഘുജീവിതം.

അവിടെവെച്ചുണ്ടായ ചോദ്യങ്ങളിലൊന്നു മഹാത്മാഗാന്ധി ഭാരതീയരോടു് ലഘുജീവിതം നയിപ്പാൻ ഉപദേശിക്കുന്നതിനെപ്പററി ആയിരുന്നു. അതിനുണ്ടായ മറുപടിയിൽ ശ്രീ സ്വാമിജി പറഞ്ഞതു്:—

“ഈ ഉപദേശം അഭിവൃദ്ധിയെത്തടയുന്നതാണു്. ലഘുവായ ജീവിതമാകുന്നു ഭാരതീയർ ഇപ്പോൾത്തന്നെ നയിക്കുന്നതു്. അവർ അതിൽ മിക്കവാറും തൃപ്തിപ്പെട്ടിരിക്കുന്നുമുണ്ടു്. എന്നാൽ അതു ശരിയായ തൃപ്തിയല്ല, പുരുഷാർത്ഥം ഭംഗിയായനുഭവിച്ചു് ഉണ്ടാകുന്ന തൃപ്തിയല്ല. അതു് ആലസ്യം, അജ്ഞാനം, അശക്തി ഇതുകളുടെ ഫലമായുണ്ടാകുന്ന താമസാവസ്ഥയാണു്, ജാഡ്യമാണു്, അതു വളർച്ചയേയും അഭിവൃദ്ധിയേയും തടുത്തു് ക്ഷയത്തിനും നാശത്തിനും ഇടയാക്കുന്നതാണു്. ഉറങ്ങിക്കിടക്കുന്ന വീര്യമുണർത്തി പ്രകൃതിയോടു് പോരാടി കാമ്യങ്ങളായ ഫലങ്ങൾ നേടി ജീവിതത്തിന്റെ നാനാവശങ്ങളും കണ്ടു് അതിനുശേഷം ഇതുമതി എന്നു വിരക്തി തോന്നിക്കുന്നതാകുന്നു സാത്വികമായ തൃപ്തി. നമ്മുടെ ജനങ്ങളുടെ ജീവിതനിലവാരം

ഉയർത്തുകയാണാവശ്യം. ഉൽകൃഷ്ടസുഖങ്ങളെന്തെന്നു് നമ്മുടെ ജനങ്ങളുടെ ബുദ്ധിയിൽ പതിഞ്ഞിട്ടില്ല. അല്പം അറിയാമതു് സാധിപ്പാനുള്ള ശക്തിയില്ല, ധൈര്യമില്ല, ഉത്സാഹവുമില്ല, കഞ്ഞിവെള്ളം വയറുനിറയെ കിട്ടിയാൽ സുഖമായി, തൃപ്തിയായി എന്നു വിചാരിച്ചിരിക്കുന്നവരോടാണോ ലഘുജീവിതം ഉപദേശിക്കേണ്ടതു്? അവരെ ഉണർത്തണം, അവരുടെ കണ്ണു തുറപ്പിക്കണം, അവരെ ഉയർത്തണം, അവരെ യഥാർത്ഥമനുഷ്യരാക്കണം അതിനാണുപദേശിക്കേണ്ടതു്. അതിനുതകുന്ന വിദ്യാഭ്യാസവും സഹായവും അവർക്കു് ഉണ്ടാക്കിക്കൊടുക്കണം. ഇതാണിപ്പോൾ അത്യാവശ്യം."

ഇങ്ങിനെ ശ്രീസ്വാമിജി പലേടത്തുവെച്ചും പലപ്പോഴും ഉൽബോധിപ്പിക്കപതിവായിരുന്നു. അജ്ഞരും അവശരും അധഃകൃതരുമായ ഭാരതീയ ബഹുജനങ്ങളെ വിചാരിച്ചു് എത്രയോ ചുടുകണ്ണുനീർ വാർത്തിരുന്ന ശ്രീവിവേകാനന്ദസ്വാമികൾ. അദ്ദേഹത്തിന്റെ ഹൃദയംതന്നെയായിരുന്നു ശ്രീ സ്വാമിജിക്കും ഉണ്ടായിരുന്നതു്. അത്ര വിശാലവും കാരുണ്യാകുലവുമായിരുന്നു. ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാന്നിബോധത! (എഴുന്നേല്പിൻ ഉണരുവിൻ) എന്ന പുരാതനമായ ഉപനിഷദ്വാക്യം അദ്ധ്യാത്മജ്ഞാനത്തെ മാത്രം സംബന്ധിച്ചതല്ല അതു് ചതുർവ്വിധപുരുഷാർത്ഥസമ്പാദനത്തിനും അന്നെന്നപോലെ ഇന്നും സംബന്ധിക്കുന്നതാകുന്നു.

## ഏഴു ബ്രഹ്മചാരികൾക്കു സന്ന്യാസം.

ഈ പര്യടനകാലത്തു് ഒരുമാസത്തോളം ശ്രീ സ്വാമിജി ബ്രഹ്മാനന്ദാശ്രമത്തിൽ താമസിച്ചു. സ്വന്തം പണം ചിലവുചെയ്തു് ആശ്രമത്തിനു് പല പരിഷ്കാരങ്ങളും വരുത്തി. ആ കാലത്തേക്കു് ആശ്രമം കിണറുപണിക്കും മററും സംഭാവനചെയ്തിരുന്ന കുളക്കുന്നത്തു് രാമൻമേനോൻ നിര്യാതനായിരുന്നു. അദ്ദേഹത്തിന്റെ സ്മാരകമായി മരുമകൻ ശങ്കരമേനോൻ (ശ്രീ അമലാനന്ദസ്വാമികൾ) ഭഗവൽ പൂജാർത്ഥം 3,000ക ശ്രീ സ്വാമി

ജിയെ ഏല്പിക്കയുണ്ടായി. ഈ അവസരത്തിൽത്തന്നെ ബ്രഹ്മചാരികളായിരുന്ന ഏഴുപേൎക്കുകൂടി ശ്രീ സ്വാമിജി സന്യാസം കൊടുത്തു. അവരുടെ സന്യാസനാമങ്ങൾ.

1. ശ്രീ സ്വാമി നൃസിംഹാനന്ദ 4. ശ്രീ സ്വാമി പുരഞ്ജനാനന്ദ
2. ,, ,, ഓജസാനന്ദ 5. ,, ,, ബാലകൃഷ്ണാനന്ദ
3. ,, ഊൎജ്ജസാനന്ദ 6. ,, ,, ആജ്ഞാനന്ദ
7 ശ്രീ സ്വാമി ഉത്തമാനന്ദ എന്നായിരുന്നു.

## കൺവെൻഷൻ

ശ്രീ മഹരാജിന്റെ മഹാസമാധിക്കുശേഷം നാലുകൊല്ലമായി സംഘകാൎയ്യങ്ങൾ ചിലതെല്ലാം പുതുതായി ചിട്ടപ്പെടുത്തേണ്ടതുണ്ട് എന്നു കണ്ടും അതിന്നു സംഘം സന്യാസിമാരുടെ ഒരു യോഗം വിളിച്ചുകൂട്ടാൻ നിശ്ചയിച്ചും ശ്രീ സ്വാമിജി അങ്ങോട്ടു ചെല്ലുന്നമെന്നു സംഘം സെക്രട്ടറി ശാരദാനന്ദസ്വാമികൾ നിർബ്ബന്ധപൂൎവ്വം ക്ഷണിച്ചതിനെ മാനിച്ച് ശ്രീ സ്വാമിജി 1925 ഡിസമ്പർ മാസത്തിൽ കൽക്കത്തെക്കുപോയി. അടുത്ത മെയ്മാസത്തിലുണ്ടായ സമ്മേളനത്തിൽ പങ്കുകൊണ്ടു. ഭഗവാന്റെ സന്യാസി ശിഷ്യന്മാർ അന്നുള്ളവർ ശ്രീ ശിവാനന്ദജി ശാരദാനന്ദജി, വിജ്ഞാനാനന്ദജി, സുബോധാനന്ദജി, അഭേദാനന്ദജി, നിൎമ്മലാനന്ദജി എന്നീ മഹാപുരുഷന്മാർ ഒന്നിച്ച് സമ്മേളിച്ച ഒടുവിലത്തെ അവസരം അതായിരുന്നു. ഈ യാത്രയിലും ശ്രീ സ്വാമിജി ഉത്തരേന്ത്യയിൽ പലേടത്തും സഞ്ചരിച്ചു. സമ്മേളനം കഴിഞ്ഞു 1926 ഒക്ടോബർ 26-ാംനു ബാംഗ്ലൂരിലെത്തുവാൻ നിശ്ചയിച്ചിരുന്ന മഹാപുരുഷജിയെ സ്വീകരിപ്പാൻതക്കവണ്ണം ശ്രീ സ്വാമിജി അവിടെയെത്തി. അവർ രണ്ടുപേരും ഒന്നിച്ച് നവമ്പർമാസത്തിൽ മൈസൂർ ആശ്രമത്തിൽ ചെന്നു. അവിടെ ശ്രീരാമകൃഷ്ണവിദ്യാൎത്ഥിമന്ദിരത്തിൽ വെച്ചും ശ്രീ സ്വാമിജി ക്ലാസുകളും സംഭാഷണങ്ങളും നടത്തി, നവമ്പർ ഒടുവിൽ ബാംഗ്ലൂരിൽ തിരിച്ചെത്തി.

### അഷ്ടാദശോല്ലാസം

# ശ്രീ നിരഞ്ജനാശ്രമം: ഒററപ്പാലം.

### അധഃകൃതോദ്ധാരണം.

നിരഞ്ജനാശ്രമം ശ്രീ സ്വാമിജിയുടെ സങ്കല്പഫലമായി ഉണ്ടായതാണെന്നു പറയാം. സാധാരണയായ് ഒരു ദേശത്ത് ഒരാശ്രമമുണ്ടാകുന്നത് ആ ദേശവാസികൾ ആഗ്രഹിച്ചും ആവശ്യപ്പെട്ടും പ്രയത്നിച്ചും ആകുന്നു എന്നാണല്ലൊ കണ്ടുവന്നിരിക്കുന്നത്. നിരഞ്ജനാശ്രമം കേവലം അങ്ങിനെയല്ല ഒരു പന്തീരാണ്ടുകാലമായി ശ്രീ സ്വാമിജി കൊല്ലംതോറും ഒററപ്പാലം സന്ദർശിച്ചുകൊണ്ടിരുന്നു. അവിടെ ഒരാശ്രമം പൊന്തിവരുമെന്ന് ആദിയിൽത്തന്നെ അദ്ദേഹം കണ്ടിരുന്നു. എന്നാൽ ആശ്രമം സ്ഥാപിക്കണമെന്ന് ആരും ആവശ്യപ്പെട്ടിരുന്നില്ല. ശ്രീ സ്വാമിജിയാകുന്നു അതിന്നു മൂലമുണ്ടാക്കിയത്. അത് സുദൂരഭാവിയിൽ സംഭവിപ്പാനിരുന്ന ചില മഹൽകാര്യങ്ങളെ ദീർഘദർശനം ചെയ്തിട്ടായിരുന്നു എന്നു തോന്നാം.

ബ്രഹ്മാനന്ദാശ്രമ പ്രതിഷ്ഠകഴിഞ്ഞ് ഏതാനും ദിവസങ്ങൾക്കുശേഷം ഒററപ്പാലത്തുനിന്ന് അവിടേക്കു പോയിരുന്ന ചില ഭക്തന്മാർ മടങ്ങിവരുന്നദിവസം മദ്ധ്യാഹ്നത്തിന്നു പ്രസാദം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ശ്രീ സ്വാമിജിയും അവിടെ വന്നിരുന്നു. സംഭാഷണത്തിന്നിടയിൽ അവരിലൊരാളോട്:- "ഞാൻ അവിടെ വരുമ്പോൾ താമസിപ്പാൻ തീവണ്ടി ആഫീസിന്നടുത്ത് ഒരു ചെറിയ സ്ഥലം വാങ്ങാൻ കിട്ടുമോ എന്നന്വേഷിച്ചു.

അതെന്തിന്നുവേണ്ടിയായിരുന്നു? ശ്രീ സ്വാമിജിയുടെ സുഖവാസം എന്ന് അല്പംപോലും ഉദ്ദേശിച്ചായിരുന്നില്ല. ഭാവികാര്യങ്ങൾ നില്ക്കട്ടെ, തല്ക്കാലസ്ഥിതി എന്തായിരുന്നു? ഒററപ്പാലം ഒരു കേന്ദ്രമായി. കൊല്ലംതോറും രണ്ടുതവണയെങ്കിലും അവിടെച്ചെന്ന് രണ്ടോ മൂന്നൊ ദിവസം ഒരു ഗൃഹസ്ഥന്റെ

വസതിയിൽ വിശ്രമിക്കുക എന്ന പതിവുമായി. പലൎക്കും ശ്രീ സ്വാമിജിയെ ചെന്നു കാണ്മാനും കുറെ സമയമൊ ദിവസമൊ സ്വാമിജിയോടെ നില്പിരുപ്പാനും ആഗ്രഹം ഉണ്ടായിരിക്കുമല്ലൊ. എന്നാൽ അതിന്നു ഒരു ഗൃഹസ്ഥന്റെ വസതിയിൽ പൂൎണ്ണസ്വാതന്ത്ര്യവും സൌകൎയ്യവും എപ്പോഴും ഉണ്ടായി എന്നു വരുന്നതല്ല. ഭക്തസന്ദൎശകന്മാരെ പരിചരിപ്പാൻ ഗൃഹസ്ഥൻ ബദ്ധശ്രദ്ധനായിരുന്നാലും ചിലസമയം ചില ക്ലേശങ്ങൾ അനുഭവമാകും. ഗാൎഹികവും സാമുദായികവും ആയ നിയമങ്ങൾക്കു വിധേയമല്ലാതെ സാൎവ്വജനീനമായ ഒരു ഭഗവന്മന്ദിരം തന്നെയാകുന്നു. ധൎമ്മപ്രചാരണത്തിന്നും ഭക്താനുഗ്രഹത്തിന്നും സന്യാസജീവിതത്തിന്നും അധികം യോജിച്ചിരിക്കുന്ന സ്ഥാനം. ഇതായിരിക്കാം സ്വാമിജിയുടെ സങ്കല്പത്തിന്നു ഒരു മൂലം. ഭഗവാൻ കാൎയ്യങ്ങൾ ദുൎഗ്രഹവും ദുൎഗ്ഗമവും ദൂരഗവുമായ മാൎഗ്ഗങ്ങളിൽകൂടെ മന്ദമന്ദം ചെന്നു നിറവേറുന്നതും വിസ്മയാവഹഫലപ്രദങ്ങളായി പരിണമിക്കുന്നതും പലൎക്കും പലപ്പോഴും അനുഭവപ്പെട്ടിരിക്കും. നിരഞ്ജനാശ്രമം അതിനൊരുത്തമ ദൃഷ്ടാന്തമാകുകൊണ്ടും അതു ശ്രീ സ്വാമിജിയുടെ ചരിത്രത്തോടു അത്യന്തം ബന്ധപ്പെട്ടതുകൂടി ആകകൊണ്ടും അതിനെപ്പറ്റി പ്രത്യേകം അല്പം പറയാവുന്നതാണു.

ശ്രീ സ്വാമിജി ചോദിച്ചതിന്നു ഭക്തൻ അന്വേഷിച്ചു നോക്കാം എന്നു മറുപടി പറഞ്ഞു മടങ്ങിപ്പോന്നു. അയാൾ ഒറ്റപ്പാലം സ്വദേശിയായിരുന്നില്ല. എങ്കിലും ചില സ്നേഹിതന്മാരുടെ സഹായത്തോടുകൂടി അവിടെ അന്വേഷിച്ചു പല സ്ഥലങ്ങളും ചെന്നുനോക്കി. ഓരോ സംഗതിക്കു ഓരോന്നും തരപ്പെടാതെ വന്നു. അങ്ങിനെയിരിക്കെ മുമ്പു പ്രസ്താവിച്ച വി. കെ. യുടെ ഭവനത്തിൽവെച്ചു ഭക്തനായ ഒരു നമ്പൂതിരിയെ കണ്ടു. അദ്ദേഹം വി. കെ.യുടെ ഒരു കക്ഷിയും അവിടെനിന്നു കൊടുത്തിരുന്ന പ്രബുദ്ധകേരളം മാസികവാങ്ങി വായിക്കുന്ന ആളും ആയിരുന്നു. അദ്ദേഹം താമസിച്ചിരുന്നതു ഒറ്റപ്പാലത്തുനിന്നു 2 നാഴിക

കിഴക്കതെക്ക് പാലപ്രം അംശത്തു് എററക്കോട്ടിരി എന്ന ദേശത്തായിരുന്നു. ആ കാലത്തു ആ പ്രദേശം ഒരു കുഗ്രാമം; അധികവും അധഃകൃതരും, ദരിദ്രരും, കൂലിവേലക്കാരും നിവസിച്ചിരുന്ന സ്ഥലം; ഭേദപ്പെട്ടനിലയിലുണ്ടായിരുന്നതു് ഒന്നൊരണ്ടോ നമ്പൂതിരി ഇല്ലങ്ങൾ മാത്രം. ഒരു നിരത്തോ ഗതാഗതസൌകര്യമോ വല്ല പൊതുസ്ഥാപനമോ ഒന്നും അവിടെ ഉണ്ടായിരുന്നില്ല. ബ്രഹ്മാനന്ദാശ്രമത്തിന്നു് കിട്ടിയിരുന്നപോലെ കാടുപിടിച്ച ഒരു കുന്നായിരുന്നില്ലെന്നേയുള്ളു. മേൽപറഞ്ഞ ഭക്തൻ ശ്രീ കല്ലുകശ്ശേരി നാരായണൻനമ്പൂതിരിയും മററചില നമ്പൂതിരിമാരും അവരുടെ പൂർവ്വസ്ഥാനങ്ങൾവിട്ടു് അവിടെവന്നു് താമസമുറപ്പിച്ചിരുന്നു. അത്യന്തംശോച്യമായിരുന്നു അക്കാലത്തു് ആ സമുദായത്തിന്റെ നില. സത്യം അന്വേഷിച്ചറിയാതെ, ധർമ്മം ആലോചിച്ചുനോക്കാതെ, മര്യാദപോലും ഗണ്യമാക്കാതെ സ്മാർത്തവിചാരം എന്നൊരു വിചാരശൂന്യവും അനീതിപരവുമായ സമ്പ്രദായത്തെ പ്രബലമാക്കിപ്പിടിച്ചു് നിർദ്ദോഷികളും നിരപരാധികളും ആയിരുന്ന പുരുഷന്മാരെ—പ്രായമെത്താത്തവരെപ്പോലും —സകുടുംബം ഭ്രഷ്ടരെന്നു് കല്പിച്ചു് ഇതരസമുദായങ്ങൾക്കുപോലും അസ്പൃശ്യരെന്നു് പുറംതള്ളപ്പെട്ടവരായിരുന്നു. പിന്നീട് ഭഗവൽകൃപയാൽ ധന്യധന്യരായിത്തീർന്ന ആ സമുദായാംഗങ്ങൾ. നാട്ടാചാരപ്രകാരം അന്നൊക്കെ ക്ഷേത്രങ്ങളിൽ പ്രവേശിച്ചുകൂടാ, പൊതുജലാശയങ്ങൾ തൊട്ടുകൂടാ, മററ സമുദായാംഗങ്ങളുമായി സഹവസിച്ചുകൂടാ. അങ്ങിനെയാണു് സമുദായാചാരമര്യാദകളെ നിയന്ത്രിപ്പാൻ അധികാരിയും ധർമ്മസ്ഥാപകനുമായ നാട്ടുരാജാവിന്റെ കല്പന ഫലിച്ചതു്. അതനുസരിച്ചു് വഴിപ്പെട്ടു നടക്കണം എന്നു് ആ സാധുക്കൾ വിശ്വസിച്ചു, അഥവാ അതു ലംഘിപ്പാൻ അവർ ശക്തരായിരുന്നില്ല. ആ നിലയിൽ അവർ ജീവിതം നയിച്ചുവന്നു. അവരിലൊരാളായിരുന്നു ശ്രീമാൻ നാരായണൻ നമ്പൂതിരി.

അദ്ദേഹത്തോടു് ശ്രീ സ്വാമിജിയെപ്പററിയും ആശ്രമങ്ങളെപ്പററിയും പറഞ്ഞു് ഒരു സ്ഥലം കിട്ടേണ്ടതിനെപ്പററിയും

ആ ഭക്തൻ അന്വേഷിച്ചു. അപ്പോഠം അദ്ദേഹം "ഞങ്ങഠക്കു സ്വന്തമായി ഒരു ക്ഷേത്രം നിൎമ്മിക്കണം എന്നുദ്ദേശിച്ചു" എറ ക്കോട്ടിരിയിൽ ഒരു പറമ്പിൽ ഒരു ചെറിയ കെട്ടിടം പണിചെയ്തുവെച്ചിട്ടുണ്ടു". അതു ശ്രീ എ. കെ. ടി. കെ. യം. വാസുദേവൻ നമ്പൂതിരിപ്പാടിൻെറ അധീനത്തിലാണ്. അദ്ദേഹത്തോടു ചോദിച്ചുനോക്കണം എന്നു പറഞ്ഞു. പിന്നീടു് അദ്ദേഹവും ആ ഭക്തനും കൂടി ശ്രീ നമ്പൂതിരിപ്പാട്ടിനെ രണ്ടുമൂന്നുതവണ ചെന്നു കണ്ടു. അദ്ദേഹം ശ്രീ രാമകൃഷ്ണദേവനെപ്പററിയോ ആശ്രമങ്ങളെപ്പററിയോ കേട്ടിട്ടു ഇല്ലായിരുന്നു. ചിലവിവരങ്ങളെല്ലാം അദ്ദേഹത്തെ അറിയിച്ചു. അവൎക്കൊരു സ്വകായ്യക്ഷേത്രമുണ്ടാകുന്നതിനേക്കാഠം അധികം നന്നായിരിക്കും ഒരാശ്രമമുണ്ടാകുന്നതു് എന്നു് അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തി. സ്ഥലം വിട്ടുകൊടുക്കാമെന്നു് അദ്ദേഹം സമ്മതിച്ചു. ആ സ്ഥലത്തിൻെറ ജന്മാവകാശികഠം ശ്രീ നാരായണൻനമ്പൂതിരിയുടെ മരുമക്കഠം പാലത്തോഠം മനക്കാരായിരുന്നു. അവൎക്കുള്ള ജന്മാവകാശം ദാനമായി കൊടുക്കാമെന്നു് അവരും സമ്മതിച്ചു സ്ഥലത്തെ സംബന്ധിച്ച വിവരങ്ങഠം ശ്രീ സ്വാമിജിയെ എഴുതി അറിയിച്ചു. അദ്ദേഹം സ്ഥലം ചെന്നുനോക്കി. ആ ചെറിയ കെട്ടിടം മാത്രമല്ലാതെ ഒരു മരമൊ ചെടിയോ പുൽക്കൊടി പോലുമൊ ആ പറമ്പിൽ ഉണ്ടായിരുന്നില്ല. "ഇതാവട്ടെ, സ്വീകരിക്കാം" എന്നു ശ്രീ സ്വാമിജി പറഞ്ഞു. 1925ൽ ദാനാധാരം ശ്രീ സ്വാമിജിയുടെ പേരിൽ എഴുതി റജിസ്റ്റാക്കി അയച്ചു കൊടുത്തു. പിന്നീടു് ശ്രീ സ്വാമിജിയുടെ നിദ്ദേശപ്രകാരം ആശ്രമനിൎമ്മാണം ആരംഭിക്കയും ചെയ്തു.

ആശ്രമനിൎമ്മാണത്തിന്നു് പലരും ധനസഹായം ചെയ്തു. ശ്രീമതി കെ. പി. പാറുക്കുട്ടിഅമ്മ (ശ്രീ തപസ്യാനന്ദജിയുടെ മാതാവു്) 1000ക.യും കെ. ശങ്കരമേനോൻ (അമലാനന്ദസ്വാമി) 500ക.യും സംഭാവനചെയ്തതും മററും ഉപയോഗിച്ചു് പ്രവ

ത്തി ദ്രുതഗതിയിൽ നടത്തി. അതിനിടക്ക് അടുത്തുണ്ടായിരുന്ന ഒരു ജീർണ്ണിച്ച വിഷ്ണുക്ഷേത്രവും ശ്രീ സ്വാമിജിക്കു ദാനമായി കിട്ടി. ക്ഷേത്രത്തിലുണ്ടായിരുന്ന കരിങ്കൽപണിത്തരങ്ങളും വിശേഷിച്ച് അതിൽ പ്രതിഷ്ഠിച്ച് പൂജിച്ചിരുന്ന ചതുർബ്ബാഹുവായ ഗദാധര വിഷ്ണുവിഗ്രഹവും കൊണ്ടുവന്നുപയോഗിച്ചു. അതിനെ യഥോചിതം വർണ്ണങ്ങൾ കൊടുത്ത് സജീവമെന്നു തോന്നിക്കുന്ന വിധം കമനീയമായ പുരുഷവിഗ്രഹമാക്കി. വിഗ്രഹം ശ്രീകോവിലിൽ പ്രതിഷ്ഠിച്ചു. ഒരുകൊല്ലംകൊണ്ട് പ്രവൃത്തികൾ മിക്കവാറും പൂർത്തിയായി. അടുത്തകൊല്ലം 1926 ഡിസംബർ 10-ാം നു- വൃശ്ചികമാസത്തിലെ ശുക്ലഷഷ്ഠിദിവസം പ്രഭാതത്തിൽ ശുഭമുഹൂർത്തത്തിൽ ശ്രീ സ്വാമിജി പ്രതിഷ്ഠ നടത്തി. ജീർണ്ണക്ഷേത്രത്തിലുണ്ടായിരുന്ന ഒരു ശിവലിംഗവും കൊണ്ടുവന്ന് ഒരു പ്രത്യേകക്ഷേത്രം നിർമ്മിച്ച് അതിൽ പ്രതിഷ്ഠിച്ചു. ശ്രീ സ്വാമിജിയുടെ ഉപദേശപ്രകാരം ആ ലിംഗം പഞ്ചമുഖമാക്കുകയും ചെയ്തു. പിന്നീട് ഓരോ കൊല്ലവും സ്വാമിജിയുടെ നിർദ്ദേശപ്രകാരം ആശ്രമത്തിന് പരിഷ്കാരംവരുത്തി ശ്രീകോവിലും കെട്ടിടവും ഉയർത്തി. അതുരണ്ടും കൂട്ടിച്ചേർത്ത് ഇപ്പോഴത്തെ സ്ഥിതിയിലെത്തിച്ചു. ഒരു വൃക്ഷം പോലുമില്ലാതിരുന്ന പറമ്പിൽ ശ്രീ സ്വാമിജി പലേടത്തുനിന്നും മാറ്റം വരുത്തിയ ഒട്ടുമാവുകളും കേരവൃക്ഷങ്ങളും വെച്ചുപിടിപ്പിച്ചു. ദാനമായി കിട്ടിയിരുന്ന സ്ഥലത്തിൻെറ മുൻവശത്ത് ഏതാനും ഭൂമിവാങ്ങി. ആശ്രമദ്വാരത്തിനു നേരെ നിരത്തിലേക്ക് വഴിവെട്ടി. ഇങ്ങിനെ പല പരിഷ്കാരങ്ങളാലും ആശ്രമത്തിന്ന് വിസ്താരവും ഭംഗിയും വരുത്തി.

മേൽവിവരിച്ചപ്രകാരം ആശ്രമത്തിന്ന് സ്ഥലം സമ്പാദിക്കുന്നതുമുതൽ കെട്ടിടം നിർമ്മിക്കുന്നതിലും ആശ്രമംവകയായ മററു സർവ്വ കാര്യങ്ങളിലും ഭാരംവഹിച്ചും മുൻകയ്യെടുത്തും അവിശ്രമം പ്രവൃത്തിച്ചിരുന്ന ദേഹമായിരുന്നു ശ്രീ നാരായണൻ നമ്പൂതിരി. ശ്രീ സ്വാമിജിയുടെ പ്രിയശിഷ്യനും ആശ്രമകാര്യങ്ങളിൽ

വലംകയ്യുമായിരുന്ന അദ്ദേഹത്തെ സെക്രട്ടറി എന്നാണ് ശ്രീ സ്വാമിജി വിളിച്ചിരുന്നതു്. ആ പേരിലാണ് പിന്നീടെല്ലാവരും അദ്ദേഹത്തെ അറിഞ്ഞിരുന്നതും. തന്നത്താൻ ഭഗവൽ കിങ്കരനാക്കി ഭഗവൽ കാര്യാർത്ഥം ദേഹവും മനസ്സും തന്റെ സർവ്വസ്വവും അദ്ദേഹം സമർപ്പിച്ചിരുന്നു. തന്റെ അന്ത്യനിമിഷങ്ങൾവരെ അദ്ദേഹം ആശ്രമകാര്യങ്ങളിൽ വ്യാപൃതനായിരുന്നു. ഒരുദിവസം മദ്ധ്യാഹ്നത്തിനു മുമ്പ് ആശ്രമജോലികൾ കഴിഞ്ഞ് കാലും മുഖവും ശുദ്ധിചെയ്ത് ഭവനത്തിൽ വന്നുകിടന്നു, ദേഹം ത്യജിച്ചു, ആത്മാവ് ഭഗവൽ പാദങ്ങളിലേക്കുയരുകയും ചെയ്തു.

ആശ്രമപ്രതിഷ്ഠകഴിഞ്ഞ് ഏതാനും ദിവസം അവിടെ താമസിച്ച് ശ്രീ സ്വാമിജി തിരുവനന്തപുരത്തേക്കും അവിടെനിന്നു കുടകിലേക്കും പോയി.

## പൊന്നമ്പേട്ട ആശ്രമം,

സ്വാമിജി പൊന്നംപേട്ടയിൽ ചെന്ന് ആശ്രമത്തിന് ശിലാസ്ഥാപനം ചെയ്ത് മടങ്ങിവന്ന് വീണ്ടും 1927 ജൂൺമാസത്തിൽ അവിടെച്ചെന്ന് ആശ്രമത്തിൽ പ്രതിഷ്ഠ നടത്തി. അപ്പോൾ അവിടെവെച്ചുണ്ടായ ഒരു സംഭാഷണത്തിൽ താഴെ പറയുംപ്രകാരം പ്രസ്താവിച്ചു:—

"ശ്രീ ഗുരുമഹാരാജിന്റെ കൃപനിമിത്തം നിങ്ങൾക്ക് ഒരാശ്രമം ഉണ്ടായി. ഇതിനെത്തുടർന്ന് പലേടത്തും ആശ്രമം ഉണ്ടാകണം. ഓരോ ഗ്രാമവും ഓരോ ക്ഷേത്രമാകണം. അതു കാണ്മാൻ ഞാൻ ജീവിച്ചിരിക്കയില്ല. ഞാൻ ആശ്രമങ്ങൾ സ്ഥാപിക്കുന്നതു് എനിക്കുവേണ്ടിയല്ല എപ്പോഴെങ്കിലും ഒന്നോ രണ്ടോ ദിവസം ഞാൻ അതിലേതിലെങ്കിലും താമസിച്ചു എന്നുവരാം. ഭക്തന്മാർക്ക് പലർക്കും കൂടെക്കൂടെ വന്നുചേർന്ന് ഭഗവാനെ ഭജിപ്പാനും മനശ്ശാന്തിവരുത്തുവാനും വേണ്ടിയുള്ള സ്ഥാപനങ്ങളാണവ.

പ്രസംഗങ്ങളെക്കൊണ്ടല്ല അഭിമുഖസംഭാഷണം വഴിക്കാണ് ജനങ്ങൾക്ക് ബോദ്ധ്യമുണ്ടാകുന്നത്. ശ്രീ ഗുരുമഹാരാജ് പലരേയും അങ്ങോട്ട് ചെന്നു കണ്ടിരുന്നു എന്നു നിങ്ങൾ കേട്ടിട്ടില്ലേ? അതാണ് ഇന്ത്യയിലെ മാർഗ്ഗം."

കടകത്തിൽനിന്നു പുറപ്പെട്ട് തലശ്ശേരിയിലും ഒററപ്പാലത്തും ചിലദിവസങ്ങൾ താമസിച്ച് ജൂൺ 17-ാംനു തിരുവനന്തപുരത്തേക്ക് പുറപ്പെട്ടു. തീവണ്ടിമുറിയിൽവെച്ച് അതിലുണ്ടായിരുന്ന ഒരു നമ്പൂതിരി ശ്രീ സ്വാമിജിയോട് ജാതി എന്താണെന്നു ചോദിച്ചു. "സന്യാസിക്ക് ജാതിയില്ല എന്നറിഞ്ഞുകൂടെയോ" എന്നങ്ങോട്ടു ചോദിച്ചു. അപ്പോൾ നമ്പൂതിരിപൂവ്വാശ്രമജാതിയാണ് ചോദിച്ചത് എന്നുപറഞ്ഞു. സ്വാമിജി "അങ്ങിനെയോ! ഒരുസന്യാസിയോട് പൂവ്വാശ്രമത്തെപ്പററി യതൊന്നും ചോദിക്കരുത് എന്നും അറിഞ്ഞുകൂടാതല്ലെ?" എന്നുചോദിച്ചു അതിൽപിന്നെ നമ്പൂതിരി വായതുറന്നില്ല.

## ഹിന്ദുവനിതാസംഘം.

ശ്രീ സ്വാമിജിക്ക് തിരുവനന്തപുരത്ത് അനേകം ഭക്തകളും ശിഷ്യകളും ഉണ്ടായിരുന്നു. അവരോട് ആഴ്ചതോറും സമ്മേളിച്ച് അദ്ധ്യാത്മവിഷയങ്ങളെപ്പററി സംസാരിക്കുന്നതും ആശയവിനിമയം ചെയ്യുന്നതും ആവശ്യമാണെന്ന് അദ്ദേഹം പറഞ്ഞിരുന്നു. അതുപ്രകാരം അവർ ആഴ്ചതോറും ഊഴമിട്ട് ഓരോരുത്തരുടെ ഗൃഹത്തിൽ കൂടുകയും ഹിന്ദുവനിതാസംഘം എന്ന ഒരു യോഗം ഏപ്പെടുത്തുകയും ചെയ്തിരുന്നു. ഈ പ്രാവശ്യം ശ്രീ സ്വാമിജി അവിടെ ചെന്നിരുന്നപ്പോൾ അവരുടെ ഒരു യോഗത്തിന്ന് ശ്രീ സ്വാമിജിയുടെ സാന്നിദ്ധ്യം അപേക്ഷിച്ചു. അതു സ്വീകരിച്ച് ജൂലായ് 9-ാംനു വൈകുന്നേരം അദ്ദേഹം യോഗത്തിൽ സന്നിഹിതനായി, അവരോട് പല കാര്യങ്ങളെപ്പററി

യും സംസാരിച്ച് ഉപദേശങ്ങളും കൊടുത്തു. അങ്ങിനെ യോഗം കൂടിയിരുന്നതിനാൽ യോഗാംഗങ്ങൾക്ക മാത്രമല്ല അവരുടെ കുടുംബാംഗങ്ങൾക്കും ബന്ധുക്കൾക്കും നന്മയുണ്ടായിക്കണ്ടു.

'മച്ചിത്താ മൽഗതപ്രാണാ ബോധയന്തഃ പരസ്പരം
കഥയന്തശ്ചമാം നിത്യം തുഷ്യന്തി ച രമന്തി ച' (ഗീ)

(മനസ്സും പ്രാണനും എന്നിൽവെച്ച് എന്നെപ്പററി സംസാരിച്ചും പരസ്പരം ബോധമുണ്ടാക്കിയും എൻെറ ഭക്തന്മർ സന്തോഷിക്കയും ആനന്ദിക്കയും ചെയ്യുന്നു.) ഇതിൻെറ പ്രയോഗമായിരുന്നു സ്വാമിജിയുടെ ഉപദേശകാൎയ്യം. നന്നെ ചെറുപ്പത്തിൽ മാതാവിൽനിന്നും ഗ്രഹത്തിൽനിന്നും പരിതഃസ്ഥിതികളിൽനിന്നും കണ്ടും കേട്ടും അറിഞ്ഞും മനസ്സിൽ പതിയുന്ന സംസ്കാരങ്ങൾ പ്രബലങ്ങളായിരിക്കും. അതുകൾ ജീവിതകാലം മുഴുവൻ നിലനില്ക്കുകയും ചിലകാലങ്ങളിൽ മറഞ്ഞിരുന്നു എന്നു തോന്നിയാലും അന്ത്യകാലങ്ങളിലെങ്കിലും അവ പ്രകടമായി വന്നു് ജീവിതം സഫലമാക്കുവാൻ ഉപകരിക്കയും ചെയ്യും. അതുകൊണ്ടാകുന്നു മാതാക്കളിലും ഗ്രഹങ്ങളിലും ധൎമ്മബോധവും ധൎമ്മാചരണവും സ്ഥിരമാക്കി നിൎത്തേണ്ടതു്. ജനക്ഷേമത്തിന്നു് അത്യാവശ്യമായിരിക്കുന്നതു്.

## ഗുരുഭ്രാതാവിൻെറ മഹാസമാധി.

ഇങ്ങിനെ പല കാൎയ്യങ്ങളിലും ഏൎപ്പെട്ടിയായി ശ്രീ സ്വാമിജി തിരുവനന്തപുരത്തിരിക്കുമ്പോൾ ശ്രീ ശാരദാനന്ദമഹരാജനു് സുഖക്കേടായിരിക്കുന്നു എന്നു കല്ക്കത്തയിൽനിന്നു് കമ്പിമൂലം അറിവുകിട്ടി. ആ സമയത്തു് ശ്രീ സ്വാമിജിക്കു് കാലിൽ ഒരു കുരുവിൻെറ ഉപദ്രവം ആയിരുന്നു. അതുനിമിത്തം സഞ്ചാരത്തിന്നു പ്രയാസമായിരുന്നു അതിന്നപുറമെ അതിവൎഷത്താലും വെള്ളപ്പൊക്കത്താലും റെയിൽവഴി കേട്ടുവന്നു് കല്ക്കത്തക്കു് മദിരാശിയിൽനിന്നു് നേരിട്ടുള്ള ഗതാഗതം തടസ്സപ്പെട്ടുമി

ന്നു, അതൊന്നും വകവെക്കാതെ അദ്ദേഹം കൽക്കത്തക്കു പുറപ്പെട്ടു. ബോംബെ വഴിക്കു് ഏഴുദിവസത്തെ യാത്രക്കുശേഷമാണു് കല്ക്കത്തയിലെത്തിയതു്. അവിടെ ശാരദാനന്ദസ്വാമികൾ കിടന്നിരുന്ന ഉൽബോധനാഫീസിലെത്തി. ഉടനെ വിശ്രമത്തിനും ലഘുഭക്ഷണത്തിന്നും പരിചാരകന്മാർ സാദരം ഏർപ്പാടുചെയ്തതൊന്നും പരിഗ്രഹിക്കാതെ ശ്രീസ്വാമിജി നേരെ ഗുരുഭ്രാതാവിൻെറ സമീപത്തുചെന്നു. അദ്ദേഹം അല്പദിവസങ്ങളായി കണ്ണടച്ചും മൌനമായും കിടക്കുകയായിരുന്നു. അരികെ ചെന്നു് ശ്രീസ്വാമിജി അദ്ദേഹത്തെ "എൻെറ പ്രിയസഹോദരാ" എന്നു വിളിച്ചു് "ഇതാ തുളസി വന്നിരിക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ ആ മഹാൻ കണ്ണുതുറന്നു. പക്ഷെ ഒന്നും സംസാരിച്ചില്ല. രണ്ടുപേരും അന്യോന്യം നോക്കി, ദൃഷ്ടികൾ ബന്ധിച്ചു, രണ്ടുപേരുടേയും നയനങ്ങളിൽ നിന്നു് അശ്രുപൊഴിഞ്ഞു.

പലരും ചുഴന്നുനില്ക്കുന്നു; സന്യാസികൾ, ബ്രഹ്മചാരികൾ, പരിചാരകന്മാർ, ഭക്തന്മർ, സന്ദർശകന്മാർ; നടുമദ്ധ്യേ ഗുരുഭ്രാതാക്കൾ രണ്ടുപേരും നിന്നിമേഷരായി അന്യോന്യം വീക്ഷിച്ചുകൊണ്ടിരിക്കുന്നു; രണ്ടു മഹാപുരുഷന്മാർ, ബ്രഹ്മജ്ഞാനികൾ മഹായോഗികൾ, ഭക്താവതംസങ്ങൾ, ഭഗവൽപ്രിയസന്താനങ്ങൾ; എത്രാണ്ടു് അൻപ്തുറാണ്ടിന്നു മുമ്പ് ദക്ഷിണേശ്വരത്തു് ഭഗവൽപാദാരവിന്ദങ്ങളെ ആശ്രയിച്ചു് സമ്മേളിച്ചതുമുതൽ പരമഭാഗവതന്മാരായി പല ഗംഭീരകൃത്യങ്ങളും ഭഗവദർത്ഥം നിർവ്വഹിച്ചവർ; അവരുടെ ചരമസന്ദർശനാവസരം! സ്വല്പസമയത്തിന്നുള്ളിൽ അവർ എന്തെല്ലാം ആശയവിനിമയം ചെയ്തിരിക്കും ആർക്കറിയാം! ഉത്തരായണം പ്രതീക്ഷിച്ചു് ശരതല്പത്തിൽ ശയിച്ചിരുന്ന ഭീഷ്മപിതാമഹനെന്നപോലെ പ്രിയഗുരുഭ്രാതാവിനെ പ്രതീക്ഷിച്ചു് രോഗശയ്യയിൽ ശയിച്ചിരുന്ന ശ്രീശാരദാനന്ദജി മഹാരാജ് തൻെറ പ്രിയ ഭ്രാതാവിനെ നേരിട്ടുകണ്ടു. കൃതാ

സ്ഥനായി. സന്തോഷഭാവം മുഖത്തു വികസിച്ചു, ഒരു ദിവ്യ മന്ദസ്മിതം മുഖത്തുകളിയാടി, ദൃഷ്ടി പിൻവലിച്ചു, കണ്ണടച്ചു; മഹാസമാധിയിൽ മുഴുകി. 'ജയ ഗുരുമഹാരാജ' ശബ്ദം ഉയർന്നു.

ശ്രീരാമകൃഷ്ണ ധർമ്മപ്രചാരണ വിഷയത്തിൽ ശ്രീവിവേകാനന്ദസ്വാമികൾക്കുശേഷം പ്രാമാണ്യം വഹിച്ചിരുന്ന മൂന്നുപേർ ശ്രീമാതൃദേവി, ശ്രീരാജാമഹാരാജ്, ശ്രീശാരദാനന്ദമഹാരാജ് ഇവർ ശ്രീസ്വാമിജിയുടെ വിശേഷാദരവിനും പ്രീതിയ്ക്കും പാത്രങ്ങളും ആയിരുന്നു. അവർ മൂന്നുപേരും ഭൂലോകവാസം അവസാനിപ്പിച്ച് അപ്രത്യക്ഷരായി ലൌകികോപായയാൽ നികത്താനാവാത്ത ഒരു വലിയ പിളുപ്പ് ശ്രീസ്വാമിജിയുടെ ഹൃദയത്തിൽ ആഴത്തിൽ വീണു. എങ്കിലും ആ ലീലയിൽ സ്വന്തം ഭാഗം ആടിക്കഴിയാതെ മൂടി അഴിക്കാവുന്നതല്ലല്ലോ.

# ചതുര്‍ത്ഥഭാഗം പ്രഥമോല്ലാസം.

## ബര്‍മ്മയിലേക്ക്

കര്‍മ്മരംഗത്തിന്നു് പിന്നേയും വിസ്താരം കൂടി. ബങ്കാള്‍ ഉത്തരപ്രദേശം ആസ്സാം ബീഹാര്‍ മദ്ധ്യപ്രദേശം ഇവിടങ്ങളില്‍ ചിലേടങ്ങളില്‍ ആദ്യമായും മററുചിലേടങ്ങളില്‍ പരിചയം പുതുക്കേണ്ടതിന്നു് വീണ്ടും വീണ്ടുമായും ശ്രീ സ്വാമികള്‍ പര്യടനം നടത്തി. നിരന്തര സഞ്ചാരവും പ്രഭാഷണങ്ങളും ആരോഗ്യത്തെ ബാധിച്ചു പ്രമേഹം ബാധിച്ചിരിക്കുന്നു എന്നു വെളിവായി. അപ്പോഴേക്കു് ബര്‍മ്മ സന്ദര്‍ശിപ്പാന്‍, ആവശ്യങ്ങള്‍ വന്നുകൊണ്ടിരുന്നു. എന്നാല്‍ രോഗസ്ഥിതിയില്‍ യാത്രചെയ്യരുതെന്നു് ഡോക്ടര്‍മാര്‍ ഉപദേശിച്ചു. അതിനു് ശ്രീ സ്വാമിജി, ഇതു് ശ്രീ ഗുരുമഹാരാജിന്‍റെ ഒരു യന്ത്രം, അതു നടത്താവുന്ന കാലത്തോളം നടത്തും എന്നു പറഞ്ഞു് ഡിസംബര്‍ 27-ാംനു- റങ്കൂണിലേക്കു് കപ്പല്‍കയറി. രണ്ടു സന്യാസിമാര്‍—ശ്രീ സംവിദാനന്ദജിയും വിശേശ്വരാനന്ദജിയും സഹായത്തിന്നു് ഒന്നിച്ചുപോയി. റങ്കൂണില്‍വെച്ചു് പൌരപ്രമാണികളും നാനാജാതി ജനങ്ങളും ഒന്നിച്ചു് സ്വാമിജിയെ ഭംഗിയായി സ്വീകരിച്ചു് സ്വാഗതപത്രങ്ങള്‍ സമര്‍പ്പിച്ചു. ഏതാനും ദിവസങ്ങള്‍ അവിടെ പ്രഭാഷണങ്ങള്‍ നടത്തി അക്യാബ് നഗരത്തിലേക്കു് പോയി. അവിടേയും യഥാര്‍ഹം സ്വീകരണാദികളുണ്ടായി. രണ്ടു ദിക്കിലും അനേകംപേര്‍ക്കു് മന്ത്രോപദേശവും ഉണ്ടായി. ഈ സന്ദര്‍ശനത്തിന്‍റെ ഫലമായിട്ടു് ബര്‍മ്മാഗവര്‍മ്മെണ്ടു് അവിടെ മിഷ്യന്‍വക ആസ്പത്രിയുടെ ഉപയോഗത്തിന്നു് ഒരു വലിയ കെട്ടിടവും ആസ്പത്രിയില്‍ സ്ത്രീകള്‍ക്കു് പ്രത്യേകം ഒരു വാര്‍ഡു് നിര്‍മ്മിക്കുവാന്‍ റങ്കൂണ്‍ കോര്‍പ്പറേഷന്‍ 25,000ക. യും സംഭാവനചെയ്തു.

ബര്‍മ്മയില്‍നിന്നു് മടങ്ങിയശേഷം ഉത്തരേന്ത്യയില്‍ പലേടവും വീണ്ടും വീണ്ടും ശ്രീ സ്വാമാജി സന്ദര്‍ശിച്ചു. ശ്രീ രാമകൃഷ്ണനെ ദര്‍ശിച്ചിരുന്നവരില്‍ അദ്ധ്യാത്മോന്നതി ഉണ്ടാകുന്നവരാണെന്നു് കണ്ടിരുന്നവരോടു് കൂടക്കൂടെ വരണമെന്നു് അദ്ദേഹം പറഞ്ഞിരുന്നു

വല്ലൊ. ഒരിക്കൽമാത്രം കണ്ടതുകൊണ്ടു് ഉദ്ദിഷ്ടഫലം സിദ്ധിപ്പാൻ പ്രയാസമായിരിക്കും. നാനാദേശങ്ങളിൽ നാനാജോലികളിലും പരിതഃസ്ഥിതികളിലും പെട്ടിരിക്കുന്നവൎക്കു് ശ്രീ സ്വാമിജിയെ പലപ്പോഴം അങ്ങോട്ടു ചെന്നു കാണ്മാൻ സാദ്ധ്യമായിരിക്കയില്ല. ഒരിക്കലും സ്വസ്ഥാനം വിട്ടുപോവാൻ കഴിവില്ലാത്തവരും ഉണ്ടായിരിക്കും. അങ്ങിനെയുള്ള ഭക്തന്മാരേയും ജിജ്ഞാസുക്കളേയും അനുഗ്രഹിപ്പാൻ വേണ്ടിയായിരുന്നു ശ്രീ സ്വാമിജി തന്റെ സുഖസൌകൎയ്യങ്ങളോ ആരോഗ്യമോ ഗണിക്കാതെ, വിശ്രമം കൂടാതെ സഞ്ചരിച്ചുകൊണ്ടേ ഇരുന്നതു്. അദ്ദേഹം എവിടെ എല്ലാം ചെന്നു എത്ര പേരെ അനുഗ്രഹിച്ചു എത്രപേരെ ഉണൎത്തുകയും ഉയൎത്തുകയും ചെയ്തു എന്നുള്ളതിന്നു് ഒരു കണക്കമില്ലെന്നുതന്നെ പറയാം.

ഈ യാത്രയിൽ അദ്ദേഹം ശ്രീ കാശിയിൽ കുറച്ചധികദിവസം താമസിച്ചു. അവിടെവെച്ചു് ഒരു കേരളീയനെക്കണ്ടു. അദ്ദേഹം ശ്രീ സ്വാമിജിയോടു് ബ്രഹ്മചൎയ്യനിഷ്ഠയെപ്പററി ചോദിച്ചു. അതിന്നു് ശ്രീ സ്വാമിജി "ബ്രഹ്മചൎയ്യം ഒരു ജന്മത്തിൽ തന്നെ പൂൎണ്ണമായില്ലെന്നു വരാം. അതിന്നു് ഭംഗം വന്നുപോയാലും നിരാശപ്പെടാതെ മനസ്സിനെ ബലപ്പെടുത്തിയും ഇച്ഛാശക്തി വളൎത്തിയും യത്നിക്കണം" എന്നുപദേശിച്ചു. പിന്നേ അദ്ദേഹം കേരളീയനോടു് കാശിയിൽ സ്ഥിരമായിരിപ്പാൻ നിശ്ചയിച്ചിട്ടുണ്ടോ എന്നു ചോദിച്ചു. തുടൎന്നു് "കേരളം നല്ല പ്രദേശമാണു്. അങ്ങോട്ടു് മടങ്ങിച്ചെന്നു് ജനക്ഷേമത്തിന്നുവേണ്ടി പ്രവൃത്തിച്ചാൽ നന്നു്. എന്റെ ജീവൻ അവിടെയാണു". അതാണെന്റെ സ്ഥാനം" എന്നും പറഞ്ഞു. അന്നു് അതിശയോക്തിയാണെന്നു് തോന്നാമായിരുന്ന ആ വാക്കുകൾ പിന്നീടു് പത്തുകൊല്ലംകഴിഞ്ഞു് യഥാൎത്ഥമായി ഫലിച്ചുകണ്ടു. എന്നാൽ കേരളത്തിന്നു് കാശിയേക്കാൾ പ്രാധാന്യമുണ്ടെന്നല്ല ശ്രീ സ്വാമിജി പറഞ്ഞതിന്റെ താല്പൎയ്യം. കാശിയിൽ ചെന്നു് താമസിപ്പാനാണു് അദ്ദേഹം ചിലരോടു് ഉപദേശിച്ചതു്. അദ്ദേഹം ഉപദേശിച്ചതനുസരിച്ചു് ഒരു വിധവ കാശിയിൽ ചെന്നു് താമസിച്ചിരുന്നു. അവരുടെ പുത്രനായിരുന്ന ശ്രീ പരമേശ്വരാ

നന്ദജി സ്വാമികളോട്‌കാശിയിൽ പോയിരുന്ന്‌മാതാവിനെശുശ്രൂഷിപ്പാൻ അദ്ദേഹം ആജ്ഞാപിച്ചു. അതനുസരിച്ച്‌ അദ്ദേഹം ഒരു ധനികന്റെ ഉദ്യാനഭവനത്തിൽ താമസിച്ചിരുന്നു. അപ്പോൾ അദ്ദേഹത്തോടു ശ്രീ സ്വാമിജി „സ്വന്തം ആവശ്യത്തിന്നു്‌ ഒരു പൈ പോലും ഒരു ലുബ്ധനോടു്‌ വാങ്ങരുതു്‌, അതു തന്നത്താൻ അധഃപതിപ്പിക്കുന്നതായിരിക്കും. എന്നാൽ ഒരു ധർമ്മകാര്യത്തിന്നുവേണ്ടി ഒരു ലുബ്ധന്റെ പക്കൽനിന്നും ധനം സ്വീകരിക്കാം. അങ്ങിനെ ചെയ്യുന്നതു്‌ അയാൾക്കു്‌ നന്മയായിരിക്കും" എന്നും പറഞ്ഞു.

ശ്രീ സ്വാമിജി കാശിയിൽനിന്നു്‌ ബോംബെ വഴിക്കു്‌ 1928 മെയ്‌ 19-ാംനു- ബാങ്കളൂരിലെത്തി. അവിടെനിന്നു്‌ പൊന്നമ്പേട്ടയിൽ ആശ്രമം വാർഷികോത്സവത്തിന്നു്‌ സന്നിഹിതനായി തിരുവവന്തപുരത്തേക്കു ചെന്നു. അവിടെവെച്ച്‌ ആഗസ്റ്റ്‌മാസത്തിൽ അഞ്ചു ബ്രഹ്മചാരികൾക്കു്‌ സന്യാസം കൊടുത്തു. അവരുടെ നാമം 1. ശ്രീകണ്ഠാനന്ദ 2. ശൈലജാനന്ദ 3. അദ്രിജാനന്ദ 4. മുരഹരാനന്ദ 5. വിശ്വംഭരാനന്ദ ഇങ്ങിനെയായിരുന്നു. പിന്നെ ബാങ്കളൂരിലെത്തി. അവിടെവെച്ച്‌ സപ്തമ്പർ മാസത്തിൽ നാലു ബ്രഹ്മചാരികൾക്കു്‌ സന്യാസവും അവക്കു്‌ യഥാക്രമം 1. വിശദാനന്ദ 2. വിശാലാനന്ദ 3. ആഗമാനന്ദ 4. നിർവ്വൃതാനന്ദ എന്ന നാമവും കൊടുത്തു. നവമ്പർമാസത്തിൽ സേലത്തു്‌ ആശ്രമപ്രതിഷ്ഠ കഴിച്ച്‌ ഒററപ്പാലത്തുവന്നു.

———o———

## പ്രതിഷ്ഠാനവീകരണം.

ഒററപ്പാലത്തുനിന്നു്‌ പന്ത്രണ്ടുനാഴിക തെക്കുകിഴക്കു്‌ പാലക്കാടു്‌താലൂക്കിൽ തോലനൂർ എന്ന ദേശത്തു്‌ ഒരു ഇഴവകുഡുംബത്തിന്റെ വകയായി ഒരു പഴയ ക്ഷേത്രമുണ്ടു്‌. അതിൽ സുബ്രഹ്മണ്യനേയും ശാസ്താവിനേയുമാണു്‌ പ്രതിഷ്ഠിച്ചിരിക്കുന്നതു്‌. യോഗി

യായ ഒരു ബ്രാഹ്മണനാണു് പ്രതിഷ്ഠ നടത്തിയതു് എന്നാകുന്നു ഐതിഹ്യം. ആ പുരാതന പ്രതിഷ്ഠ പുതുക്കേണമെന്നും അതു് ശ്രീ സ്വാമിജിയെകൊണ്ടു് ചെയ്യിച്ചാൽ കൊള്ളാമെന്നും കുഡുംബതലവൻ ആഗ്രഹിച്ചു് അതിന്നു് ശ്രീ സ്വാമിജിയോടപേക്ഷിച്ചു. യാത്രാസൌകര്യമില്ലാതിരുന്നതുകൊണ്ടും മററു കാരണങ്ങളാലും അവിടെച്ചെന്നു് നവീകരണം കഴിപ്പാൻ പ്രയാസമാണെന്നറിഞ്ഞിട്ടും അതുചെയ്യാൻ ശ്രീ സ്വാമിജി സദയം സമ്മതിച്ചു. യാത്രാക്ലേശങ്ങൾസഹിച്ചു് അവിടെച്ചെന്നു് ഒരു രാത്രി അവിടെ താമസിച്ചു് പിറേറന്നു് പ്രഭാതത്തിന്നു് നവീകരണകർമ്മം നിർവ്വഹിച്ചു. അവിടെ വെച്ചു് സമർപ്പിച്ച സ്വാഗതപത്രത്തിന്നു് മറുപടി പറയുന്നതിന്നിടയിൽ സുബ്രഹ്മണ്യനും ശാസ്താവും കേരളത്തിൻെറ രക്ഷകന്മാരാണെന്നു പറഞ്ഞു.

തോലനൂർക്കു് പുറപ്പെടുന്നതിന്നല്പം മുൻപു് ശ്രീ സ്വാമിജിയെ കാണ്മാൻ കോഴിക്കോട്ടു നിന്നു് അവിടെ സ്ഥാപിച്ചിരുന്ന വേദാന്ത സംഘത്തിൻെറ പ്രസിഡണ്ടു് സാമൂതിരി കോളേജു് പ്രിൻസിപ്പാൾ ശ്രീഏ. വി. കുട്ടികൃഷ്ണമേനോൻ, സെക്രട്ടറി കുഞ്ഞിരാമ മേനോൻ മുതലായവർ ആശ്രമത്തിൽ വന്നു് സ്വാമിജി കോഴിക്കോട്ടു് ചെന്നു് സംഘത്തെ അനുഗ്രഹിക്കണമെന്നു് അപേക്ഷിച്ചിരുന്നു. അതിന്നനുസരിച്ചു ശ്രീ സ്വാമിജി അവിടെചെന്നു. അദ്ദേഹത്തെ സ്വീകരിപ്പാൻ സാമൂതിരികോളേജു് കെട്ടിടത്തിൽ ഒരു യോഗം കൂടി. പൌരപ്രമാണികൾ 300ൽ അധികം പേർ അതിൽ ചേർന്നിരുന്നു. അതിൽ വെച്ചു് ശ്രീ സ്വാമിജി ആവേശകരമായ ഒരു പ്രസംഗം ചെയ്തു. സദസ്യരുടെ നാനാവിഷയങ്ങളായ ചോദ്യങ്ങൾക്കു് സരസ സമാധാനങ്ങളും കൊടുത്തു.

അല്പവും ക്ലേശമുണ്ടാക്കാതിരിക്കേണ്ടതു് തന്റെ ധമ്മമാണു്, പോയേ കഴിയൂ എന്നു നിർബ്ബന്ധിച്ചു. ഒരു സന്യാസി ഒരിക്കലും തന്റെ കായ്യമല്ല, പരന്റെ കായ്യമാണു് നോക്കേണ്ടതു് എന്ന നിഷ്ഠയിൽ ആ ശരീര സ്ഥിതിയിൽതന്നെ കല്ക്കത്തക്കു് വന്നു. അവിടെവെച്ചു് രോഗം ക്രമത്തിൽ സുഖപ്പെട്ടു. ഉടനെ കൽക്കത്തയിൽനിന്നു് പുറപ്പെട്ടു് പല കേന്ദ്രങ്ങളിലും ചെന്നു് ബോംബെ വഴിക്കു് ബാങ്കളൂരിൽ മടങ്ങി എത്തി വീണ്ടും കേരളത്തിൽ വന്നു് 1930ൽ തിരുവിതാംകൂറിൽ കായംകുളം, കുളത്തൂർ, പാലായു്, എന്ന മൂന്നു് ആശ്രമങ്ങളുംകൂടി സ്ഥാപിച്ചു.

## ബമ്മ ഹിന്തുമഹാസഭ.

ബമ്മയിൽ ഒരു ഹിന്തുമഹാസഭ സമ്മേളിപ്പാൻ നിശ്ചയിച്ചിരുന്നു. അതിലദ്ധ്യക്ഷനായിരിപ്പാൻ ശ്രീ സ്വാമിജിയോടു് അപേക്ഷിച്ചു. അതു സ്വീകരിച്ചു് മൂന്നാമതും ശ്രീ സ്വാമിജി ബമ്മ സന്ദശിച്ചു. സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്നു. അതിൽവെച്ചു് ചെയ്ത പ്രസംഗം അത്യന്തം ശ്രദ്ധേയവും ആലോചനാഹ്വമായിരുന്നു. ഹിന്തുക്കളേയും ഇന്ത്യയേയും സമുദ്ധരിക്കേണ്ടതിന്നു് സനാതനധമ്മത്തെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ശരിയായമാൎഗ്ഗം അതിൽ പ്രദശിപ്പിച്ചിരുന്നു. പ്രാചൃവും പാശ്ചാതൃവുമായ ലോകങ്ങളിലെ സ്ഥിതിഗതികൾ തന്റെ ദീർഘകാല പരിചയംകൊണ്ടു് നേരിട്ടു കണ്ടറിഞ്ഞും ഒരു വിദേശഭരണത്തിൻകീഴിൽ ഇരുന്നുകൊണ്ടുതന്നെ ഇന്ത്യയിലെ സാമുദായിക സാമ്പത്തിക പ്രശ്നങ്ങൾക്കു് തൃപ്തികരമായ സമാധാനം എങ്ങിനെ നേടാം എന്നു് ഗാഢാലോചനചെയ്തും ഭാരതീയക്കു്, വിശിഷ്യ ഹിന്തുക്കൾക്കു്, ശ്രീ സ്വാമിജിനൽകിയ ഒരു തത്വോപദേശമായിരുന്നു അതു്. തൊഴിലാളികളുടേയും അധഃകൃതരുടേയും സ്ത്രീകളുടേയും ഉന്നമനം ശ്രീ സ്വാമിജിക്കു് പ്രത്യേകം ചിന്താവിഷയമായിരുന്നതും അതിൽ സവിസ്തരം പ്രതിപാദിച്ചിരുന്നു. ഈ യാത്രയിലും ശ്രീ സ്വാമിജിക്കു് അനേകം പുതിയ സ്നേഹിതന്മാരും ഭക്തന്മാരും ഉണ്ടായി. പലക്കും അദ്ദേഹം മന്ത്രോപദേശവും നൽകി.

ബൎമ്മയിൽനിന്നു് മടങ്ങി വീണ്ടും ഉത്തരേന്ത്യയിൽ നാനാ കേന്ദ്രങ്ങളിലും ചെന്നു് ശിഷ്യരേയും ഭക്തന്മാരേയും സ്നേഹിതന്മാരേയും സന്ദൎശിച്ചു് കൃതാൎത്ഥരാക്കി പലക്കും നവചൈതന്യം ഉദിപ്പിച്ചു് ശ്രീ രാമകൃഷ്ണന്റേയും ശ്രീ വിവേകാനന്ദസ്വാമികളുടേയും ആശയങ്ങളെ പ്രചരിപ്പിച്ചും ആജ്ഞകളെ നിറവേററിയും ഇരുന്നു. 1930 മുതൽ 35 കൂടിയ കാലത്തു് തിരുവിതാംകൂറിൽ നാലാശ്രമങ്ങൾകൂടി സ്ഥാപിച്ചു; അടൂർ, അരൂർ, നെയ്യൂർ, മുവ്വാററുപുഴ. കൊച്ചി ശ്ലീമയിൽ പുതുക്കാട്ടു് ഒരാശ്രമവും സ്ഥാപിച്ചു. അതിനു് നദീതീരത്തു് ഒരു സ്ഥലവും അതിനോടുതൊട്ടു് ഒരു ശാസ്താ ക്ഷേത്രവും ശ്രീ വീമ്പൂർ ശങ്കരൻ നമ്പൂതിരിപ്പാടു് ദാനംചെയ്തു. കൊച്ചി ശ്രീ രാമവൎമ്മത്തമ്പുരാനും കേരളവൎമ്മത്തമ്പുരാനും മററും ആശ്രമ നിൎമ്മാണത്തിന്നു് ധനസഹായവും ചെയ്തു. ശ്രീ സ്വാമിജിതന്നെ അതിന്റെ പ്രതിഷ്ഠനടത്തി.

## സംഘദ്വയാദ്ധ്യക്ഷൻ.

ശ്രീ മാതൃദേവി ശ്രീ മഹരാജു് ശ്രീ ശാരദാനന്ദജി ഇവരുടെ തിരോധാനത്താൽ ഉത്തരപ്രദേശഭക്തന്മാൎക്കു് പലക്കും അദ്ധ്യാത്മാവലംബം നഷ്ടമായതുപോലെയും അദ്ധ്യാത്മ പ്രകാശത്തിന്നു് മാന്ദ്യം നേരിട്ടതുപോലെയും തോന്നിയിരുന്ന ആ സ്ഥിതി ഭേദപ്പെടുത്തുവാൻ സ്വശക്തി പൂൎണ്ണമായും സ്വാമിജി വിനിയോഗിച്ചു. കല്ക്കത്തയിൽ ശ്രീരാമകൃഷ്ണശാരദാ മഠത്തിന്റെ അദ്ധ്യക്ഷനായിരിപ്പാൻ അദ്ദേഹത്തെ ക്ഷണിച്ചു. അതിനുപുറമെ ധൎമ്മപ്രചാരണത്തിന്നു സഹായമായി വിവേകാനന്ദ മിഷൻ എന്ന പേരിൽ ഒരു സംഘം കല്ക്കത്തയിൽ അനേകം പൌരപ്രധാനികൾകൂടി സ്ഥാപിച്ചതിന്റേയും അദ്ധ്യക്ഷപദം സ്വീകരിപ്പാൻ തൽപ്രവൎത്തകന്മാർ സ്വാമിജിയോടു് അപേക്ഷിച്ചു. അദ്ദേഹത്തിന്നു് അതു രണ്ടും സ്വീകരിക്കേണ്ടതായുംവന്നു. ഇങ്ങിനെ ദക്ഷിണോത്തര പ്രദേശങ്ങൾ രണ്ടും തന്റെ കൎമ്മരംഗമായും രണ്ടിലും മഹത്തായ ഭാരംവഹിച്ചും കൎമ്മത്തിൽ അകൎമ്മത്തെ കണ്ടു് 'യുക്തനും' 'കൃൽസ്നകൎമ്മകൃത്തും' ആയി വൎത്തിച്ചു.

## ബാംഗളൂർ: സംഘർഷം

ശ്രീ മഹാപുരുഷജി സംഘാദ്ധ്യക്ഷനായതിൻെറ ശേഷം കുറെക്കാലം ബാംഗളൂർ ആശ്രമത്തിൽ സുഖവാസം ചെയ്തതായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. അക്കാലത്തു് ശ്രീ സ്വാമിജി അധികവും ഉത്തരേന്ത്യയിലായിരുന്നു. അങ്ങിനെയിരിക്കെ ബാംഗളൂർ ആശ്രമത്തെ പററി ഒരു പ്രശ്നം ഉത്ഭവിച്ചു. ആ ആശ്രമത്തിൻെറ നിലയെന്തു്? അതാരുടേതു്? അതിൻെറ കൈകാര്യകർത്തൃത്വമാക്കു്? ശ്രീ മഹരാജിൻെറ പേരിൽ ആയിരുന്നു അതിൻെറ ദാനാധാരം. മഹരാജ് ശ്രീ സ്വാമിജിയെ മുക്ത്യാർ ആക്കിയതു് ശ്രീരാമകൃഷ്ണസംഘത്തിൻെറ അദ്ധ്യക്ഷൻ എന്ന നിലയിലല്ലാ, സ്വന്തനിലക്കായിരുന്നു. അതിൽ ബേലൂർ മഠത്തെപററി ഒരു പ്രസ്താപവുമുണ്ടായിരുന്നില്ല. അതിലെ സ്വത്തുക്കൾ ആ ആശ്രമത്തിൻേറയോ ദക്ഷിണേന്ത്യയിൽ സ്ഥാപിതങ്ങളാകാവുന്ന മററാശ്രമങ്ങളുടേയോ നന്മക്കായ് ഉപയോഗിക്കേണ്ടതാണെന്നു് പറഞ്ഞിട്ടുമുണ്ടായിരുന്നു. എന്നാലതു് ബേലൂർ മഠത്തിന്നു് ചേൎന്നതും അതിൻെറ അധീനത്തിലിരിക്കേണ്ടതും ആണെന്നായിരുന്നു ബേലൂർമഠം ഭരണാധികാരികളുടെ പക്ഷം. അതല്ല, അതു് ഒരു പൊതുസ്ഥാപനമാണെന്നും അതിൻെറ ഭരണം പൊതുജനങ്ങളുടെ മേൽനോട്ടത്തിൽ നടത്തേണ്ടതാണെന്നും ബാംഗളൂർക്കാരായ ചില പൊതുജനങ്ങളും വാദിച്ചു. ഇങ്ങിനെ രണ്ടുപക്ഷത്തിൽനിന്നുകൂടി മുക്ത്യാർ നാമത്തിൽ വ്യക്തമാക്കിയിരുന്ന നിലയെ എതിർത്തു. വാദങ്ങൾ കോടതിയുടെ തീർപ്പിന്നു് വന്നു. കോടതി വിധിയുണ്ടായതു് ആശ്രമം ബേലൂർമഠത്തിന്നു് ചേൎന്നതാണെന്നും എന്നാൽ അതിൻെറ ഭരണം പൊതുജനങ്ങളുടെ മേൽനോട്ടത്തിൽ വേണ്ടതാണെന്നും ആയിരുന്നു. എങ്കിലും ആശ്രമകാര്യം വളരെക്കാലം ഭംഗിയായി നടത്തി അതിനെ ഒരുത്തമസ്ഥാപനമാക്കിയതു് നിൎമ്മലാനന്ദസ്വാമികളായതുകൊണ്ടു് അദ്ദേഹം അതിലിരുന്നു കാര്യം നടത്തിപ്പു തുടൎന്നുപോകേണ്ടതാണെന്നു് കോടതി അഭിപ്രായപ്പെട്ടു.

## ബംഗളൂർ: പരിത്യാഗം.

ശ്രീ സ്വാമിജി പൂർണ്ണ യൌവ്വനകാലത്തു് അവിടെ ചെന്നു്, അന്നു ഒരു ചെറിയ പുരയിടം മാത്രമായിരുന്ന ആശ്രമം ഏറെറടുത്തു് പിന്നീടു് 25 കൊല്ലത്തെ പ്രയത്നത്താൽ അതിനെ ഒരു രാജർഷിയുടെയും ബ്രഹ്മർഷിയുടെയും നിവാസത്തിന്നു് യോഗ്യമാക്കി. ശ്രീ മഹരാജിൻെറയും ശ്രീ മാതൃദേവിയുടേയും പാദരേണുക്കളാൽ അതിനെ പവിത്രതരവുമാക്കി. അവിടെത്തന്നെ ഇരുന്നു് ആശ്രമകാര്യങ്ങൾ നടത്തിപ്പാൻ കോടതി തനിക്കു് അനുമതി നൽകിയിരുന്നു. അതിനെ അവലംബിച്ചു് അവിടെ കൂടുകയോ വേണ്ടു, അതിനെ ത്യജിക്കയോ വേണ്ടൂ? സംശയമല്പംപോലും ശ്രീ സ്വാമിജിക്കു് ഉണ്ടായില്ല. അന്യന്നധീനമായു് വാസ്തവത്തിൽ അസ്വതന്ത്രനായു് കഴിഞ്ഞുകൂടുക എന്നതു് ആ ധീരസന്യാസിക്കു് ഒരിക്കലും വിചാരിക്കപോലും വയ്യാത്തതായിരുന്നു. അവിടെ സുഖസൌകര്യങ്ങളുണ്ടു്. അതെല്ലാം നിർബ്ബാധമായു് അനുഭവിക്കയും ചെയ്യാം. എന്നാൽ അതുകളെ തട്ടിക്കളഞ്ഞു് ഭിക്ഷാചര്യ വരിച്ച പരിവ്രാജകൻ അന്യാധീനത്തിലും അന്യൻെറ മേൽനോട്ടത്തിലും ജീവിക്കുന്നവനല്ലല്ലോ. കോടതിയുടെ വിധിയിന്മേൽ അപ്പീൽ ബോധിപ്പിപ്പാൻ വേണ്ടുവോളം അവകാശമുണ്ടെന്നും വിധി ദുർബ്ബലപ്പെടുമെന്നും അതുകൊണ്ടപ്പീൽ ബോധിപ്പിക്കണമെന്നും നിയമജ്ഞന്മാർ അഭിപ്രായപ്പെടുകയും ഭക്തന്മാരും സുഹൃത്തുക്കളും അതിന്നപേക്ഷിക്കയും ചെയ്തു. എന്നാലതിന്നു് അദ്ദേഹം വഴിപ്പെട്ടില്ല. "ദൈവഗത്യാ നേരിട്ട ചോദ്യത്തിന്നു് ഉത്തരം പറഞ്ഞുകഴിഞ്ഞു, ഇനി ഒരു ഫലപ്രാപ്തിക്കുവേണ്ടിയാണു് യത്നിപ്പാൻ— അപ്പീൽ ബോധിപ്പിപ്പാൻ—ആവശ്യപ്പെടുന്നതു്. ഇപ്പോൾ ആശ്രമത്തിന്നാവട്ടെ ഭഗവൽകാര്യത്തിന്നാവട്ടെ വലിയ ദോഷമൊന്നും നേരിട്ടിട്ടില്ലല്ലോ. കൃത്യാന്തരങ്ങൾ മററു പലേടത്തും പലതുമുണ്ടു്. ഇതു ഗുരുമഹരാജിൻെറ നിശ്ചയമാണു്". എന്നും പറഞ്ഞു് ശ്രീ സ്വാമിജി ബാങ്കളൂർ ആശ്രമം വിട്ടു. കോടതി വിധിക്കുശേഷം ആശ്രമം വിടുന്നതുവരെ അതു ഭഗവൻ മന്ദിരമെന്ന ബോധത്തിൽ അതിനെ യഥാപൂർവ്വം രക്ഷിക്കുകയും പുഷ്ടിപ്പെടുത്തുകയും ചെയ്തുവന്നു.

ബാങ്കളൂർ വിട്ടു് ശ്രീ സ്വാമിജി തിരുവനന്തപുരത്തേക്കു് പുറപ്പെട്ടു. 1935 ജൂൺ മാസത്തിൽ ബ്രഹ്മാനന്ദാശ്രമത്തിൽ എത്തി. ഏതാനും ദിവസം അവിടെ ഇരുന്നു. ആശ്രമവാസികളായിരുന്ന അഞ്ചു ബ്രഹ്മചാരികൾക്കും അവിടെവെച്ചു് സന്യാസം കൊടുത്തു. അവർ യഥാക്രമം 1. രാമാനന്ദ. 2. പരാനന്ദ. 3. സച്ചിദാനന്ദ. 4. അമലാനന്ദ. 5. കൃഷ്ണാനന്ദ എന്ന നാമങ്ങൾ വഹിച്ചു.

ശ്രീ സ്വാമിജി പിന്നെയും ബോംബെ വഴിക്കു് കൽക്കത്തയിലേക്കു് പോയി ധമ്മപ്രചരണം നടത്തി.

## ഇപ്പോഠം മരിക്കാൻ ഭാവിച്ചിട്ടില്ല.

കൽക്കത്തയിൽവെച്ചു് ശ്രീ സ്വാമിജി രോഗഗ്രസ്ഥനായി. സ്വാമിജിയെ ശുശ്രൂഷിപ്പാൻ ജീവന്മുക്തകിരൺചന്ദ്രദത്തനും കുഡുംബാംഗങ്ങളും മററനേകം ഭക്തന്മാരും ഡ്യോക്ടർ ഡി. പി. ഘോഷും ബദ്ധശ്രദ്ധരായിരുന്നു. രോഗം ശമിക്കുന്നില്ലെന്നു കണ്ടു് വൈദ്യവയ്യന്മാരായ വിധാൻ ചന്ദ്രറോയ്, സേർ നീലരത്നസക്കാർ എന്നിവരെ കൂടി വിളിച്ചുകൂട്ടി. രോഗവും ക്ഷീണവും വദ്ധിച്ചുകൊണ്ടുതന്നെ വന്നു. സംസാരിപ്പാനും അനങ്ങുവാനും ശക്തിയില്ലാതായി. രോഗം അസാദ്ധ്യം, അപായം നിശ്ചയം, എന്നു ഡോക്ടർമാർ തീർച്ചയാക്കി. അവരുടെ ചിന്താഗതി മനസ്സിലാക്കി ശ്രീ സ്വാമിജി തന്റെ ഭക്തനായ ഡോക്ടരെ വിളിച്ചു് എത്രയും താണസ്വരത്തിൽ മന്ദമന്ദമായി പ്പറഞ്ഞു. "ഡോക്ടർ, ഭയപ്പെടേണ്ട, ഞാനിപ്പോൾ മരിപ്പാൻ ഭാവിച്ചിട്ടില്ല. ഇനിയും ചില കൃത്യങ്ങളുണ്ടു്, അതുകൾ ചെയ്തുതീത്തതിന്നുശേഷമേ ഞാൻ പോകയുള്ളൂ, വലിയ ഡോക്ടർമാർ എന്തോ വിചാരിച്ചുകൊള്ളട്ടെ. എനിക്കു് നിങ്ങളുടെ ചികിത്സമാത്രം മതി. ഇഞ്ചക്ഷൻ നിത്യവും എത്ര വേണമെങ്കിലും ചെയ്യാം. അതെല്ലാം ഞാൻ താങ്ങിക്കൊള്ളാം. ഒട്ടും ഭയപ്പെടേണ്ട." ഈ വാക്കുകൾ കൊണ്ടും ഡോക്ടർമാക്കു് സമാധാനമായില്ല. "അന്ത്യം ആസന്നമായിരിക്കുന്നു, ദൂരെയിരിക്കുന്ന ശിഷ്യന്മാരേയോ മററോ അറിയിക്കേണമെങ്കിൽ അതിന്നു് കാലം കളയേണ്ട" എന്നവർ പരിചാരകന്മാരോടു് പറഞ്ഞു. അതനുസരിച്ചവർ കേരളത്തിലേക്കും മററു പലേട

ത്തേക്കും കമ്പിമൂലം വൎത്തമാനമറിയിച്ചു. ശിഷ്യന്മാർ കേരളത്തിൽ നിന്നും ഇന്ത്യയുടെ നാനാ ഭാഗങ്ങളിൽനിന്നും ചെന്നുചേൎന്നു.

കേരളത്തിൽനിന്നു് ഭക്തന്മാർ അവിടെ എത്തിയപ്പോൾ ആ വിവരം പരിചാരകന്മാർ ശ്രീ സ്വാമിജിയെ അറിയിച്ചു. അതിന്നദ്ദേഹം ‟അവർ വിശ്രമിച്ചു് ലഘുഭക്ഷണവും കഴിക്കട്ടെ, അതിന്നു ശേഷം ഇങ്ങോട്ടു വരട്ടെ" എന്നു പറഞ്ഞു. അങ്ങിനെ ശിഷ്യന്മാർ അടുത്തുചെന്നു. അവരെക്കണ്ടതു് സന്തോഷമായിരിക്കണം എങ്കിലും ശ്രീ സ്വാമിജിയുടെ പ്രകൃതംമാറി ശബ്ദമുയൎന്നു. ‟നിങ്ങളുടെ സ്ഥാനങ്ങളും ജോലികളും വിട്ടു് എന്നെ അറിയിക്കാതേയും സമ്മതം വാങ്ങാതെയും നിങ്ങൾ ഇവിടെക്കു് എങ്ങിനെ വന്നു?" എന്നാണവരോടു് ചോദിച്ചതു്.

ഗുരുദേവന്റെ ചോദ്യംകേട്ടു് അദ്ദേഹത്തിന്റെ ശിഷ്യന്മാർ പരിഭ്രമിച്ചില്ല. ഇത്ര ശക്തിയോടുകൂടി ചോദിപ്പാൻ കഴിയുമല്ലോ എന്നു് സന്തോഷിച്ചു. ചോദ്യത്തിന്നു് മറുപടി പറഞ്ഞു. ‟ശ്രീ സ്വാമിജിയുടെ രോഗം വിഷമാവസ്ഥയിൽ ഇരിക്കുന്നു എന്നു് കമ്പിമൂലമാണു് ഞങ്ങൾക്കു് അറിവു കിട്ടിയതു്. അപ്പോൾ സ്വാമിജിയുടെ അനുജ്ഞക്കപേക്ഷിച്ചു് അതു കാത്തിരിക്കുകയല്ല, പെട്ടെന്നു് പുറപ്പെടുകയാണു് വേണ്ടതു് എന്നു തോന്നി ഞങ്ങൾ വന്നു. ഇപ്പോൾത്തന്നെ മടങ്ങിപ്പോകാനും ഞങ്ങൾ തയ്യാറാണു്". തന്റെ ശിഷ്യന്മാരുടെ ധീരമായ മറുപടികേട്ടു് ശ്രീസ്വാമിജി ശാന്തനായി—ശരി, നിങ്ങൾ ഇപ്പോൾ മടങ്ങിപ്പോകേണ്ട എന്നുമാത്രം അവരോടു് പറഞ്ഞു.

ഉടനെ പരിചാരകന്മാരുടെ നേരെ തിരിഞ്ഞു. ‟ഇവരെ ബഹുദൂരത്തുനിന്നു് ധനവ്യയം ചെയ്യിച്ചു് യാത്രാക്ലേശം അനുഭവിപ്പിച്ചു് ഇങ്ങോട്ടു വരുത്തിയല്ലോ. കമ്പി അടിക്കുന്നതിന്നുമുമ്പു് എന്നോടൊരുവാക്കു് പറയാമായിരുന്നില്ലേ?" എന്നു ചോദിച്ചു. ‟വേണ്ടത്തക്കവരെ അറിയിക്കണം, സമയം കളയണ്ട എന്നു ഡോക്ടർമാർ പറഞ്ഞു. സ്വാമിജി നന്നേ ക്ഷീണിച്ചുമിരുന്നു" എന്നായിരുന്നു അവരുടെ മറുപടി. ‟ഓഹോ! ഞാനിപ്പോൾ മരിക്കണം എന്നവർ നിശ്ചയിച്ചുവോ? അതവരല്ല നിശ്ചയിക്കേണ്ടതു്: ഞാനിപ്പോൾ

മരിക്കാൻ നിശ്ചയിച്ചിട്ടില്ല. ഈ വിധം അബദ്ധങ്ങൾ ഇനി പിണ യണ്ട" എന്നവരോടും ധീരസ്വരത്തിൽ പറഞ്ഞു.

"ഞാനിപ്പോൾ മരിക്കാൻ ഭാവിച്ചിട്ടില്ല". ഇങ്ങിനെ പറ വാൻ ആക്ക കഴിവുണ്ടാകും? ആക്ക ധൈര്യം വരും? ഒരു സ്വച്ഛ ന്ദമൃത്യുവിന്നുമാത്രം! ശ്രീ വിവേകാനന്ദസ്വാമിജി അമരനാഥത്തു ചെന്നു് ദേവനെ വന്ദിച്ചു് നമസ്കരിച്ചതിന്നുശേഷം അദ്ദേഹത്തിന്നു് സ്വച്ഛന്ദമരണത്തിന്നുള്ള വരം ലഭിച്ചുഎന്നു് സിസ്റ്റർ നിവേദിത രേഖപ്പെടുത്തിയിട്ടുണ്ടു്. (The Master As I Saw Him 7 th Edn 125ാം ഭാഗം) ശ്രീ സ്വാമിജിക്കു് ആ ശക്തി ഉണ്ടായിരുന്നുവോ എന്നു് അദ്ദേഹം ആരോടും പ്രസ്താപിച്ചിരുന്നില്ല. എന്നാൽ അങ്ങി നെപലശക്തികളും അദ്ദേഹത്തിൽ നിഗൂഢമായുണ്ടായിരുന്ന എന്നു് അനുമാനിപ്പാൻ മതിയായ കാരണങ്ങളുണ്ടു്.

പിന്നെ ശ്രീ സ്വാമിജി ശിഷ്യന്മാരെനോക്കി നിങ്ങളുടെ തെററല്ല, കുറച്ചുദിവസം ഇവിടെ താമസിച്ചതിന്നുശേഷം മടങ്ങി പ്പോയാൽ മതിഎന്നുപറഞ്ഞു. എന്നാൽ അതിൽ ഒരാളോടു് അയാ ളുടെ കൃത്യങ്ങൾക്കു് വിഘ്നം വരാതിരിപ്പാൻ വേണ്ടിതാമസിയാതെ മടങ്ങിപ്പോകണമെന്നു് ആജ്ഞാപിക്കയുംചെയ്തു. ശിഷ്യന്മാർ അവി ടെതാമസിച്ചിരുന്ന ദിവസങ്ങളിൽ അവക്കെന്തെന്തുവേണ്ടി വരുമെന്നു് സ്വമിജിതന്നെ ആലോചിച്ചു് പരിചാരകന്മാക്കു് നിർദ്ദേശങ്ങൾ കൊടുത്തിരുന്നു. അദ്ദേഹത്തിന്നു് അവർ തൻെറ അതിഥികൾ എന്നുമാത്രമല്ല, പ്രിയപുത്രന്മാരുമായിരുന്നു. അവക്കു് ഏതേതു സമയത്തു് എന്തെന്താഹാരം കൊടുക്കണം ഏതെല്ലാം സ്ഥലങ്ങളിൽ അവരെ കൂട്ടിക്കൊണ്ടുപോയി കാണിച്ചു കൊടു ക്കണം എന്നെല്ലാം അദ്ദേഹം ഉപദേശിച്ചിരുന്നു. ഒരു ദിവസം അവർ കാഴ്ചകൾ കാണ്മാൻ പോയി. മടക്കത്തിൽ ഗംഗയിൽ തോ ണിയാത്രയിൽ കുറെ താമസം നേരിട്ടു. മദ്ധ്യാഹ്നം കഴിഞ്ഞിട്ടാണു് അവർ മടങ്ങിയെത്തിയതു്. അവർ വരുന്നതുവരെ ശ്രീ സ്വാമിജി ഭക്ഷണം കഴിക്കാതിരുന്നു. അതിഥികളും ശിഷ്യന്മാരുമായ അവർ

ഭക്ഷണം കഴിക്കാതെ താനെങ്ങിനെ ഭക്ഷിക്കും? രോഗിയും അവശനമായിക്കിടക്കുമ്പോഴും ആതിഥ്യമർയ്യാദയും സ്വധർമ്മവും അണുപോലും പിഴക്കാതെ പാലിക്കുന്ന ധർമ്മസ്ഥാപകൻ! ഒരു സാധു തന്റെ കാര്യത്തെപ്പററിയല്ല, അന്യരുടെ കാര്യത്തെപ്പററിയാണു് എപ്പോഴും ആലോചിക്കേണ്ടതു് എന്നായിരുന്നു അദ്ദേഹത്തിന്റെ ധർമ്മാചരണരീതി എന്നു ഇതിനുമുമ്പും കണ്ടിട്ടുണ്ടല്ലൊ.

ഏതാനും ദിവസങ്ങൾ കഴിഞ്ഞു് രോഗം സുഖപ്പെട്ടുവെങ്കിലും ശരീരത്തിന്നു് ബലം വന്നിരുന്നില്ല. കൽക്കത്തയിലെ കാലസ്ഥിതി ആരോഗ്യത്തിന്നു് അനുകൂലമായിരുന്നതുമില്ല. അതു കൊണ്ടു് അവിടം വിട്ടു് തിരുവനന്തപുരത്തേക്കു് പോകാമെന്നു് ശ്രീ സ്വാമിജി നിശ്ചയിച്ചു. കപ്പൽമാർഗ്ഗമായി പ്പോകുന്നതാണു് ശരീരസ്ഥിതിക്കു് യോജിച്ചതു് എന്നു് ഡോക്ടർമാർ അഭിപ്രായപ്പെട്ടു. എങ്കിലും അതു വകവെക്കാതെ ശ്രീ സ്വാമിജി തീവണ്ടി വഴിക്കു് തിരുവനന്തപുരത്തെത്തി. അവിടെവെച്ചു് ആരോഗ്യം വീണ്ടെടുത്തും ആശ്രമത്തിന്നു് പരിഷ്കാരങ്ങൾ കൂട്ടിയും അന്തേവാസികൾക്കു് അഭ്യസനങ്ങൾ നല്കിയും 5 മാസക്കാലം ബ്രഹ്മാനന്ദാശ്രമത്തിലിരുന്നു. അതിന്നുശേഷം അവിടെനിന്നു പുറപ്പെട്ടു. 1936 മെയ് 31–ാംനു ഒററപ്പാലത്തു് നിരഞ്ജനാശ്രമത്തിലെത്തി.

———

## പഞ്ചമ ഭാഗം പ്രഥമോല്ലാസം

# നിരഞ്ജനാശ്രമ വാസം

—:o:—

### കുമാരീ പൂജ

ബാങ്കളൂർ വിട്ടു് നിരഞ്ജനാശ്രമത്തിൽ എത്തിയശേഷം ഒരു കുമാരീ പൂജയാണു് ശ്രീ സ്വാമിജി ആദ്യം നടത്തിയതു്. ഒരു ശുഭ ദിവസത്തിൽ 20 കുമാരികളെ വിധിപ്രകാരം ഉപചാരപൂർവ്വം പൂജിച്ചു് അവക്കു ദക്ഷിണകൊടുത്തു അദ്ദേഹം അവരെ നമസ്കരിച്ചു. ആശ്രമം സ്ഥാപിച്ചു പത്തുകൊല്ലത്തോളമായി ശ്രീ സ്വാമിജി കൊല്ലംതോറും അവിടെ വരികയും ഏതാനും ദിവസങ്ങൾ താമസിക്കയും ചെയ്തിട്ടുണ്ടായിരുന്നെങ്കിലും അന്നേവരെ ഒരു കുമാരീപൂജ നടത്തിയിട്ടുണ്ടായിരുന്നില്ല. ജഗദംബയുടെ ലീലാവിഗ്രഹങ്ങളായി ശ്രീ സ്വാമിജി ദർശിച്ചിരുന്ന ആ കുമാരികളെ പിന്നീടു് തൻെറ മഹാസമാധി പര്യന്തം അദ്ദേഹം ദിവ്യപ്രേമത്തോടെ വളത്തിവന്നു. അദ്ദേഹമവക്കു് മാതാവും പിതാവും ഗുരുവും കളിത്തോഴനും ആയി. അവരെ നദിയിൽകൊണ്ടുപോയി കുളിപ്പിക്കും, വസ്ത്രം ധരിപ്പിക്കും, അവരുടെ ശിരസ്സിൽ ചന്ദനതൈലം പുരട്ടിക്കൊടുക്കും, അവക്കു പല വിധ ഭക്ഷണസാധനങ്ങൾ കൊടുക്കും, കളിക്കോപ്പുകൾ സ്വയം നിർമ്മിച്ചുകൊടുക്കും, പല കളികളും അഭ്യസിപ്പിച്ചുകൊടുക്കും ഇങ്ങിനെ ആയിരുന്നു പതിവു്. അവരിൽ എട്ടുപത്തുപേർ എപ്പോഴും, അദ്ദേഹത്തിൻെറ ഒന്നിച്ചു് ആശ്രമത്തിൽത്തന്നെയായിരുന്നു താമസിച്ചിരുന്നതു്. നാലഞ്ചു വയസ്സു മുതൽ പത്തുപതിനൊന്നു വയസ്സു വരെ മാത്രം പ്രായം ചെന്നവരായിരുന്നു അവരെല്ലാവരും. അവരെ നിത്യവും രണ്ടു സന്ധ്യകളിലും അദ്ദേഹത്തിൻെറ മുമ്പിലിരുന്നു് ജപധ്യാനങ്ങൾ നടത്തുവാൻ അദ്ദേഹം അഭ്യസിപ്പിച്ചു. അവരിൽ ചിലക്കെങ്കിലും മന്ത്രോപദേശം നൽകി ഭജനകീത്തനങ്ങളും പഠി

പ്പിച്ചു. സന്ധ്യക്കു് ദീപാരാധന കഴിഞ്ഞാൽ നാമകീർത്തനഗാനങ്ങളോടുകൂടി മൂന്നു പ്രാവശ്യം ആശ്രമം പ്രദക്ഷിണം വെക്കുന്നതു് പതിവുമാക്കി.

ഇതുകൊണ്ടുമായില്ല. അവക്കു് അക്ഷരാഭ്യാസം വേണം, അതു് അവക്കു് മാത്രം പോരാ; ആശ്രമത്തിന്നു സമീപം അനേകം സാധുക്കളായ കുട്ടികൾ വിദ്യാഭ്യാസത്തിന്നോ തൊഴിൽ പരിശീലനത്തിന്നോ സാദ്ധ്യമാകാതെ ചുററിത്തിരിയുന്നുണ്ടായിരുന്നു. അവരേയും സഹായിക്കണം. ഇവക്കെല്ലാംകൂടി രണ്ടു വിദ്യാലയങ്ങൾ ആശ്രമവളപ്പിൽ സ്ഥാപിച്ചു. ഒന്നു ആൺകുട്ടികൾക്കു്, അതു് നിരഞ്ജന വിദ്യാലയം. മറേറതു് പെൺകുട്ടികൾക്കു്, അതു് ശാരദാ വിദ്യാലയം. അവക്കു് വ്യായാമപരിശീലനത്തിന്നു് ബാർ മുതലായ ഉപകരണങ്ങളും സജ്ജമാക്കി. അദ്ധ്യാപകന്മാരെ നിയമിച്ചു. വ്യായാമപരിശീലനത്തിന്നു അദ്ധ്യാപകൻ ശ്രീ സ്വാമിജിതന്നെയായിരുന്നു. വിദ്യാലയങ്ങളിൽ നമ്പൂതിരി മുതൻ പറയൻവരെയുള്ള ജാതിയിൽപെട്ടവർ ഉണ്ടായിരുന്നു. ഒരു അദ്ധ്യാപികയെ നിശ്ചയിക്കണം എന്നായിരുന്നു സ്വാമിജിയുടെ ആഗ്രഹം. ബംഗാളിൽനിന്നു ഒരാളെ കിട്ടുവാൻ എളുപ്പമായിരുന്നു. എന്നാൽ ബംഗാളിക്കു മലയാള ഭാഷയറിഞ്ഞുകൂടല്ലൊ. ഒരു മലയാളിയെ തന്നെ കിട്ടണം. പരീക്ഷകൾ പാസ്സായിട്ടില്ലെങ്കിലും ചെറിയ ക്ലാസ്സുകൾ നടത്തുവാൻ പ്രാപ്തിയും സമുദായസേവാതാല്പര്യവും ഉണ്ടായിരുന്നാൽമതി. അങ്ങിനെ ഒരാളെ കിട്ടുമോ എന്നു ശ്രീ സ്വാമികൾ അന്വേഷിച്ചുകൊണ്ടിരുന്നു. തക്കതായ് ഒരാളേയും കിട്ടിയില്ല.

വിദ്യാലയ പ്രവർത്തനത്തിന്നു് ഗവമ്മെണ്ടിനോടു് ധനസഹായം ആവശ്യപ്പെട്ടാൽ അതു ലഭിക്കുമായിരുന്നു. എന്നാൽ അതു ചെയ്യയില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ നിശ്ചയം. സഹായധനം വാങ്ങുന്നപക്ഷം വിദ്യാഭ്യാസരീതി ഗവമ്മെണ്ടിൻെറ ഹിതത്തിന്നനുസരിച്ചായിരിക്കണം. എന്നാൽ നമ്മുടെ കുട്ടികളെ അഭ്യസിപ്പിക്കുന്നതു് ഉത്തമമെന്നു് നാം നിശ്ചയിക്കുന്ന വിധവും നമ്മുടെ ഹിതംപോലെയും ആയിരിക്കണം എന്നായിരുന്നു ശ്രീ സ്വാമിജിയുടെ വിദ്യാഭ്യാസനയം. രണ്ടു വിദ്യാലയങ്ങളിലും

കുട്ടികൾ നിറഞ്ഞു. അവരിൽ അധികംപേക്കും പുസ്തകമോ സ്ലേറേറാ വാങ്ങുവാൻ കഴിവുണ്ടായിരുന്നില്ല, അതിന്നുവേണ്ടി സ്വാമിജി ബോംബെക്കുപോയി. കുട്ടികൾക്കു് ക്ലാസ്സ് പുസ്തകങ്ങൾ, സ്ലേററുകൾ, ചിത്രപുസ്തകങ്ങൾ, ഉടുപ്പുകൾ, പെൻസിലുകൾ, റബ്ബർഎന്നിങ്ങിനെ അത്യാവശ്യമായ സാധനങ്ങളും ഒരു വലിയ ഹാർമോണിയവും മററുംകൂടി ആയിരത്തോളം ഉറുപ്പിക വിലവരുന്ന സാധനങ്ങൾകൊണ്ടാണ് അദ്ദേഹം മടങ്ങി വന്നതു്. ഓരോ വിദ്യാത്ഥിയുടേയും ആവശ്യമനുസരിച്ചു് അവക്കു് വേണ്ടതുകൊടുത്തു. പല കുട്ടികൾക്കു മദ്ധ്യാഹ്നഭക്ഷണവും ആശ്രമത്തിൽനിന്നു് കൊടുത്തു. ആശ്രമത്തിൽ അടുത്തടുത്തുണ്ടായ്ക്കൊണ്ടിരുന്ന വിശേഷദിവസങ്ങളിലെ സദ്യകളിലും എല്ലാ ബാലികാബാലന്മാക്കും ആശ്രമത്തിൽ നിന്നുതന്നെ പ്രസാദം കൊടുത്തിരുന്നു.

## പതിതോദ്ധാരണം.

ഹിന്തുക്കളുടെ ഇടയിൽ അധഃകൃതരെന്നും അവണ്ണരെന്നും പറഞ്ഞുവരുന്ന സമുദായങ്ങളുണ്ടല്ലോ. എന്നാൽ ഉൽകൃഷ്ടരെന്നും സവണ്ണരെന്നും വെച്ചിരിക്കുന്നവരുടെ ഇടയിൽത്തന്നെ വാസ്തവത്തിൽ അധഃകൃതരും അവണ്ണരും എന്ന നിലയിൽ നിൎത്തിയിരിക്കുന്ന ഒരുകൂട്ടം ജനങ്ങളുണ്ടു്. അതായതു് അവരുടെ സ്ത്രീജനങ്ങൾ ജാതിയിൽ ഉയച്ച്കൂടുന്നതോടൊപ്പം ജീവിതത്തിൽ അവക്കു് താഴ്ചയുംകൂടും. അങ്ങിനെ നാട്ടാചാരം വഴിക്കുള്ള താഴ്ചക്കുപുറമെ സ്മൃതികളിലെ കക്കശവാദങ്ങളെക്കൊണ്ടു് ഒരു ചവുട്ടിത്താഴ്ത്തൽ കൂടിയുണ്ടു്. അതു ഏററവും ഉയന്ന ജാതിക്കുള്ള പ്രത്യേകാവകാശമാണു്. അങ്ങിനെ താഴ്ത്തപ്പെട്ട ചിലരും ആശ്രമപ്രാന്തത്തിലുണ്ടായിരുന്നു. അവരെ അല്പമെങ്കിലും ഉയത്തണമെന്നോ, ഉയത്തുവാൻ ആക്കെങ്കിലും കഴിവുണ്ടാകുമെന്നോ അന്നേവരെ യാതൊരാളും മനോരാജ്യം കണ്ടിരുന്നതുപോലുമില്ല. അവരെപ്പററി ഒരു ശബ്ദവും പുറത്തു കേട്ടിരുന്നില്ല. എന്നാൽ അവരുടെ താപം ഭഗവാൻെറ നികടത്തിൽ എത്തിയിരിക്കുന്നു എന്നു് ശ്രീ സ്വാമിജിക്കു് അറിവായിരുന്നു. ആ താപംതീത്തു് അവരുടെ മനംകുളൂപ്പിക്കണം, അവരെ ഉദ്ധരിക്കണം എന്നു ശ്രീ സ്വാ

മിജി തൻെറ കൃത്യങ്ങളിലൊന്നായ് സങ്കല്പിച്ചു. എങ്കിലും അതിന്നു വേണ്ടി പ്രത്യേകമായോ പ്രത്യക്ഷമായോ വിശേഷിച്ചൊന്നും ചെയ്തുമില്ല. ആശ്രമപ്രതിഷ്ഠയും ശ്രീ സ്വാമിജിയുടെ സാന്നിദ്ധ്യവും ആ മഹൽകൃത്യം മന്ദമന്ദം നിശ്ശബ്ദമായും നിർബ്ബാധമായും നിറവേററിവന്നു. ആ വിധം ദീനോദ്ധാരണവും പതിതപവിത്രീകരണവും അന്യനൊരുവനാൽ സാദ്ധ്യമായിരുന്നില്ല. അന്ധവിശ്വാസമെന്നും അനത്ഥാചാരമെന്നുമുള്ള ശൃംഖലകളാൽ ദൃഢബദ്ധമായ്സ്വഗൃഹകാരാഗൃഹത്തിൽ ദേവകീവസുദേവന്മാരെപ്പോലെ മാഴ്കിക്കൊണ്ടിരുന്ന ജനസമുദായത്തെ വിമുക്തമാക്കി സമുദ്ധരിച്ചതായിരുന്നു ശ്രീ സ്വാമിജിയുടെ മഹൽകൃത്യങ്ങളിൽ ഒന്നു്. അതു വിദൂരഭാവിയിൽ വിളയാനിരുന്ന വിശിഷ്ടഫലങ്ങളെ ലക്ഷീകരിച്ചു കൂടിയായിരുന്നു എന്നു് അനന്തരമുണ്ടായിക്കൊണ്ടിരിക്കുന്ന സംഭവപരമ്പര സുസ്പഷ്ടമാക്കുന്നുണ്ടു്.

ശ്രീ സ്വാമിജിയുടെ നിത്യജീവിതവും കമ്മങ്ങളും വചനങ്ങളും എല്ലാം ആദശ്ഭൂതങ്ങളും ഉപദേശപരങ്ങളുമായിരുന്നു. ബാലികമാരെ വളത്തിയതു ഗൃഹസ്ഥാശ്രമികൾക്കു് വിശേഷിച്ചും ഒരു പാഠം പഠിപ്പിക്കലായിരുന്നു. മമതാലേശമില്ലാതെയും പ്രതിഫലപ്രതീക്ഷകൂടാതെയും എന്നാൽപൂണ്ണപ്രേമത്തോടുകൂടിയും കുട്ടികളെ വളത്താം.അവർ ഈശ്വരസ്വരൂപങ്ങളൊ അഥവാ പരിചരണത്തിനു ഭഗവാൻ ഭാരം ഏല്പിച്ചതന്നവരൊ ആണെന്നുള്ള ബോധം ഉണ്ടായിരിക്കയേ വേണ്ടു. അതുണ്ടാകണം അതു സാദ്ധ്യമാണ് എന്നു് കണ്ണിനുമുമ്പിൽ കാണിച്ചുകൊടുക്കയാണു് ശ്രീ സ്വാമിജി ചെയ്തതു്. അവശരും ദീനരുമായവരെ സേവിക്കേണ്ടതാണെന്നും പ്രത്യക്ഷമാക്കി.

ബാലികാ ബാലന്മാക്കു് വിദ്യാഭ്യാസത്തിന്നു് അവസരമുണ്ടാക്കിയതുപോലെ പ്രായം ചെന്നവക്കു്—മറക്കുടയുടെ മറവിൽ പതുങ്ങിയിരുന്നു് ശീലിച്ചവക്കു്—നേരെ നിവന്നുനിന്നു് ഭഗവല്ലോകം തുറന്നുകണ്ടു് ദൃഷ്ടിക്കു് തെളിവും ബുദ്ധിക്കു് വികാസവും ഉണ്ടാക്കുവാനും ശ്രീ സ്വാമിജി യത്നിച്ചു. അവരിൽ ചിലരെ

തന്റെ ചിലവിന്മേൽ കന്യാകുമാരി മുതലായ പുണ്യസ്ഥലങ്ങളിലേക്കു് തീൎത്ഥയാത്രയായി അയച്ചു; ചിലരെ ചികിത്സാൎത്ഥം തിരുവനന്തപുരത്തേക്കയച്ചു; ആശ്രമത്തിൽ ഭഗവൽ കൈങ്കൎയ്യത്തിന്നു് അവരെ അനുവദിച്ചു; അവൎക്കു് മന്ത്രം ഉപദേശിച്ചു; ജാതിഭേദമോ സ്ഥിതിഭേദമോ ഗണിക്കാതെ ഭക്തജനകോടിയിൽ അവരെ പ്രവേശിപ്പിച്ചു. അവരെ യഥാൎത്ഥ മനുഷ്യരും ഭഗവൽ പ്രിയകളുമാക്കി. അവൎക്കാവട്ടെ ശ്രീ സ്വാമിജിയുടെ കുമാരികൾക്കാവട്ടെ അദ്ദേഹത്തിന്റെ ഭാഷയൊന്നും അറിഞ്ഞുകൂടായിരുന്നു. അദ്ദേഹത്തിനു് അവരുടെ ഭാഷയും പരിചിതമായിരുന്നില്ല. എന്നാലും അവർ തമ്മിൽ ആശയഗ്രഹണത്തിന്നു് ഭാഷാവൈഷമ്യം പ്രതിബന്ധമായിരുന്നില്ല. അതിന്നു് ഭക്തിശ്രദ്ധകളും സ്നേഹവും ഒററവാക്കുകളും ആയിരുന്നു ആദ്യം സഹായിച്ചിരുന്നതു്. കാലക്രമത്തിൽ സ്വാമിജിയും ബാലികമാരും അവരവരുടെ ഭാഷയിൽ പൂൎണ്ണവാചകങ്ങൾ ഉപയോഗിച്ചു് അന്യോന്യം കാൎയ്യങ്ങൾ ഗ്രഹിപ്പിപ്പാൻ ശക്തരായി ശ്രീ സ്വാമിജിയുടെ സെക്രട്ടറിയായിരുന്ന ശ്രീ നാരായണൻനമ്പൂതിരി വളരെ വിസ്തരിച്ചല്ലാതെ ഇംഗ്ലീഷിൽ സ്വാമിജി പറഞ്ഞിരുന്ന കാൎയ്യങ്ങൾ പരിഭാഷകൂടാതെ ഗ്രഹിപ്പാൻ സമൎത്ഥനായിത്തീൎന്നു. ശ്രീ സ്വാമിജിയുടെ മറെറാരു പ്രിയ ശിഷ്യനും ഭക്തനും പ്രൌഢപണ്ഡിതനുമായ ശ്രീ വൈശ്രവണത്തു് രാമൻനമ്പൂതിരിയും സ്വാമിജിയും സംസ്കൃതഭാഷയിലായിരുന്നു തമ്മിൽ സംഭാഷണം നടത്തിയിരുന്നതു്. ഇംഗ്ലീഷു് ഭാഷ അറിയാത്ത സന്ദൎശകന്മാർ പലരും ശ്രീ സ്വാമിജിയുടെ സമീപത്തു വന്നിരുന്നു. അവരുമായുള്ള സംഭാഷണാവസരങ്ങളിൽ മിക്കപ്പോഴും സ്വാമിജിയുടെ സമീപത്തുണ്ടായിരുന്ന ഭക്തന്മാരോ ആശ്രമത്തിലെ സന്യാസികളൊ ഭാഷാന്തരം ചെയ്യുവന്നു.

## ദ്വിതീയോല്ലാസം.

# കർമ്മസ്വഭാവം: ശിക്ഷണരീതി.

ഒരിക്കൽ ശ്രീ സ്വാമിജി ശിവക്ഷേത്രത്തിന്നു മുമ്പിലുള്ള ശാലയിലും മററും മരാമത്തു് ചെയ്യിച്ചുകൊണ്ടിരുന്നു. അതു് ശിഷ്യന്മാരെക്കൊണ്ടാണു് ചെയ്യിച്ചിരുന്നതു്. മുഹരാനന്ദ സ്വാമിയെ ആശാരിപ്പണിയിലും രാമാനന്ദസ്വാമിയെ ചുമരു കെട്ടുന്നതിലും ഏർപ്പെടുത്തിയും ശ്രീ സ്വാമിജി അവരെ സഹായിച്ചും ഇരിക്കുമ്പോൾ അദ്ദേഹം പുതുതായി നിർമ്മിച്ച അതിഥിമന്ദിരത്തിൽ താമസിച്ചിരുന്ന ശിഷ്യൻ മുൻപ്രസ്താവിച്ച ശ്രീ ചെങ്കപ്പ അവിടെ ചെന്നു. ഈ സന്യാസിമാരെക്കൊണ്ടു് എന്തിനാണു് ഈവിധം ജോലിചെയ്യിക്കുന്നതു് എന്നദ്ദേഹം മനസ്സിൽ വിചാരിച്ചു. ഉടനെ ശ്രീ സ്വാമിജി അതറിഞ്ഞു് അദ്ദേഹത്തോടു് ആ മനസ്സിൽ വെച്ച ചോദ്യത്തിന്നു് സമാധാനം പറഞ്ഞു:— "ആശ്രമങ്ങളിലാണു് എല്ലാതരം പ്രവൃത്തികളും കലാവിദ്യകളും പരിപുഷ്ടങ്ങളായ് പാരമ്യത്തിലെത്തേണ്ടതു്. റോമാനഗരത്തിൽ—പോപ്പ്തിരുമേനിയുടെ വാസസ്ഥാനത്തു് വീഞ്ഞുണ്ടാക്കുന്നതുകൂടി മികച്ചനിലയിലായിരുന്നു. അവിടെയാണു് ഏററവും വിശേഷപ്പെട്ട വീഞ്ഞു് നിർമ്മിച്ചിരുന്നതു്. അതിന്നു് വിലയും വലുതായിരുന്നു. അതിപ്പോഴും അവിടെ വാങ്ങാൻ കിട്ടുന്നതാണു്. എല്ലാ വിദ്യകളും ആശ്രമങ്ങളിൽ ഉത്തമരീതികളിൽ അഭ്യസിക്കണം. അതുകൊണ്ടാണു് ഞാൻ ഇവരെക്കൊണ്ടു് ആശാരിപ്പണിയും മററും ചെയ്യിച്ചു് ശീലിപ്പിക്കുന്നതു."

സകല കർമ്മങ്ങളിലും ശ്രീ സ്വാമിജി കുശലനായിരുന്നു. ഗൃഹനിർമ്മാണത്തിന്നു് സ്ഥലം നിശ്ചയിക്കുന്നതിന്നോ കൈകണക്കുണ്ടാക്കുന്നതിന്നോ നാട്ടാശാരിമാരുടെ സഹായം അദ്ദേഹത്തി

ന്നാവശ്യമായിരുന്നില്ല. ഏതു സാധനവും അതുകൊണ്ടുള്ള ഉപയോഗത്തിന്നനുസരിച്ച് ഭംഗിയായ രൂപത്തിലും ഉറപ്പിലും എളുപ്പത്തിൽ പ്രയോഗിക്കത്തക്കവിധത്തിലും നിൎമ്മിക്കുന്ന രീതി ശ്രീ സ്വാമിജിക്കു് സഹജമെന്നപോലെയിരുന്നു. ഏതാനും ഉദാഹരണങ്ങൾ:— ദീപാരാധനക്കുള്ള തട്ടുവിളക്കിന്റെ ചൂടോ മെഴുക്കോ കയ്യിൽ തട്ടാതിരിപ്പാൻ ചിത്രാകൃതിയിൽ നീണ്ട മരപ്പിടിയുണ്ടാക്കി വിളക്കിൽ ഘടിപ്പിക്കുക; ചെടികളുടെ കൊമ്പുകൾ മുറിക്കുന്നതിന്നു് വില്ലുവെച്ച കത്തിരിയുണ്ടാക്കുക; നാളികേരം ചിരകുന്നതിന്നു് ഒരു ചതുർമ്മുഖനെ നിൎമ്മിച്ചു് ഉടച്ച നാളികേരം അതിന്മേൽവെച്ചു് അമൎത്തി വട്ടംതിരിക്കുന്നതരമാക്കുക; ഇങ്ങിനെ ഓരോന്നിലും, എത്ര ചെറിയ സാധനത്തിലും കാൎയ്യത്തിലും ശ്രീ സ്വാമിജിയുടെ ദൃഷ്ടിയും ആലോചനയും പതിഞ്ഞിരുന്നു. ജഗത്തു് മിഥ്യയാണെന്നു് അനുഭവപ്പെട്ടമ്പോൾ അതങ്ങിനെ ആയിക്കൊള്ളട്ടെ, എന്നാൽ അതു് സത്യമാണെന്നു് കാണുകയും അതിൽ ജീവിച്ചിരിക്കയും ചെയ്യുമ്പോൾ അതിൽ ഒന്നും നിസ്സാരമല്ല. എല്ലാം ശ്രദ്ധാപൂൎവ്വം ആലോചനക്കും ഉചിതകൎമ്മത്തിന്നും വിഷയമാകേണ്ടതാണു്. മനസ്സുവെച്ചു് കഠിനമായി അദ്ധ്വാനിക്കുന്നതു് ഏതുവിഷയത്തിലായാലും അതു ഒരുവിധം തപസ്സുതന്നെയാണു്. അതുവഴിക്കല്ലാതെ രജസ്തമസ്സുകളിൽനിന്നു് ഉയൎന്നുപോകാവുന്നതല്ല. സത്വാഭിവൃദ്ധിയില്ലാതെ ഭക്തിജ്ഞാനയോഗങ്ങളിൽ ഒന്നുപോലും സിദ്ധിക്കുന്നതുമല്ല. ഗ്രന്ഥപരിചയമോ അക്ഷരജ്ഞാനംപോലുമോ അപ്രധാനമാണെന്നു് ഗുരുഭ്രാതാവായ ശ്രീ അത്ഭുതാനന്ദസ്വാമികളുടെ ചരിത്രം അനിഷേദ്ധ്യമായി തെളിയിക്കുന്നുണ്ടു്. ശിഷ്യന്മാരെക്കൊണ്ടു് അവരുടെ ഗുണസ്വഭാവങ്ങൾക്കു് യോജിച്ചവിധം അതികഠിനമായും ശ്രീ സ്വാമിജി കൎമ്മം ചെയ്യിച്ചിട്ടുണ്ടു്. ഇദ്ദേഹത്തിന്നു് ദയയില്ലയോ എന്നു തോന്നിക്കുന്നവിധത്തിൽപ്പോലും ചെയ്യിച്ചിട്ടുണ്ടു്. അതവരുടെ നന്മക്കത്യാവശ്യമായിരുന്നു.

ശ്രീ സ്വാമിജി ശിഷ്യന്മാരോട് "നിങ്ങളുടെ മുക്തിയെ പ്പററി നിങ്ങൾ ഒട്ടും വിചാരപ്പെടേണ്ട. അതിൻെറ ഭാരം ഭഗവാൻ ഏററിരിക്കുന്നു. നിങ്ങൾ അഹന്തവിട്ടു ഭഗവൽകർമ്മത്തിൽ നിരതന്മാരായിരുന്നാൽ മതി, ഭഗവാൻെറ ഗൃഹപാലന്മാരായി ഇരുന്നാൽ മതി" എന്നു പലപ്പോഴും പറക പതിവായിരുന്നു. ഏകാഗ്രതയാകുന്നു സർവ്വസിദ്ധികളുടേയും നിദാനം. പരമലക്ഷ്യപ്രാപ്തിവരെയുള്ള സർവ്വവിധ മനോവ്യാപാരങ്ങളിലും അതാകുന്നു ശരിയായ സാധന. സ്വതവേ ചിന്നിച്ചിതറി ബഹിർമുഖമായിരിക്കുന്ന മനോവൃത്തികളെ ഒരേ ലക്ഷ്യത്തിലേക്കു പൂർണ്ണശക്തിയോടുകൂടി തിരിക്കുന്നതാണല്ലോ ഏകാഗ്രത. സൂചിയുടെ ദ്വാരത്തിൽ നൂൽ കോർക്കുന്നതു് അതിനുദാഹരണമായും പറഞ്ഞിട്ടുണ്ടു്. നൂലിന്നഗ്രം നാരുകൾ ഒതുങ്ങി സൂചിയുടെ മുഖംപോലെ കൂർത്തു് ഏകാഗ്രമായിരുന്നാൽ മാത്രം നൂൽ ദ്വാരത്തിൽ കടക്കുന്നു. മനസ്സും ആവിധമാകണം. അതിനു് ചെറിയ കാര്യങ്ങൾ തൊട്ടു് നിരന്തരാഭ്യാസംകൊണ്ടു് തുടങ്ങണം; അതു് മനസ്സിൻെറ സ്വഭാവമായിത്തീരണം. ശ്രീരാമകൃഷ്ണദേവൻ രാധാകാന്തക്ഷേത്രത്തിൽ പോകാനുദ്ദേശിച്ചു് പുറപ്പെട്ടാൽ വഴിക്കു് കടന്നുപോകേണ്ടതായ ശിവക്ഷേത്രത്തിലേക്കോ കാളീക്ഷേത്രത്തിലേക്കോ അദ്ദേഹത്തിൻെറ ദൃഷ്ടി തിരിയുകപോലുമില്ല. ഞാണിൽനിന്നു വലിച്ചുവിട്ട ശരംപോലെയായിരിക്കും മനോഗതി. ഏകാഗ്രതാപരിശീലനമാകുന്നു ശരിയായ വിദ്യാഭ്യാസമെന്നു് ശ്രീ വിവേകാനന്ദസ്വാമിജി പറഞ്ഞിരുന്നു. മനസ്സു് നിർമ്മലവും സാത്വികവുമായിരുന്നാൽ അതു് എളുപ്പത്തിൽ ഏകാഗ്രമാകും. അതിനു് ഈശ്വരാത്ഥമായി കർമ്മംചെയ്യുന്നതാകുന്നു സഫലമായ സഹായവും സുകരമായ സാധനയും ഇതിന്നുവേണ്ടിയായിരുന്നു ശ്രീ സ്വാമിജി ശിഷ്യന്മാരെ കഠിനാദ്ധ്വാനത്തിന്നു് പാത്രങ്ങളാക്കിയിരുന്നതു്.

നിങ്ങളെ ശാസ്ത്രങ്ങൾ അഭ്യസിപ്പിക്കുന്നില്ല, ഭാഷ്യങ്ങളും മററും വായിപ്പിക്കുന്നില്ല എന്നു ചിലർക്കാക്ഷേപം! അത്ഭുതമാ ന

ദ സ്വാമികളെപ്പററിപ്പറഞ്ഞുവല്ലോ. അദ്ദേഹം ആരായിരുന്നു? ബീഹാറിലെ ഒരിടയക്കുട്ടി. ജോലിതേടി കൽക്കത്തയിലെത്തി. രാമബാബുവിൻെറ വേലക്കാരനായി. ശ്രീ ഗുരുമഹാരാജിനു വല്ല സാധനങ്ങളും എത്തിച്ചുകൊടുപ്പാൻ ഒരാളാക്കി. ശ്രീ ഗുരുമഹരജിന്നു ആ കുട്ടിയെ ഇഷ്ടമായി. തൻെറ പരിചാരകനാക്കി. ഒന്നും പഠിച്ചിട്ടില്ലെന്നറിഞ്ഞു ഒരു ശിശുപാഠപുസ്തകം വരുത്തി ശ്രീ ഗുരുമഹാരാജ് ആ കുട്ടിയെ പഠിപ്പിക്കാൻ തുടങ്ങി. എന്നാൽ ആ ലഘുവായ കൃത്യത്തിൽ ആ അദ്ധ്യാപനത്തിൽ ശ്രീ ഗുരുമഹാരാജ് തോററുപോയി പുസ്തകമടച്ചുവെച്ചു. 'നിനക്കു അതുവേണ്ട, പഠിപ്പാവശ്യമില്ല' എന്നു പറഞ്ഞു. ആ ബാലൻെറ മേൽ അദ്ദേഹം കൃപവർഷിച്ചു. നിരക്ഷരകുക്ഷിയായ ആ ബാലനാണു പിന്നീടു അത്ഭുതാനന്ദൻ എന്ന യഥാത്ഥനാമമായതു. ശങ്കരാചാര്യചരിത്രത്തിൽനിന്നുകൂടി ഒരുദാഹരണം പറയാം. അദ്ദേഹം ഒരിക്കൽ ശിഷ്യന്മാരെ ബ്രഹ്മസൂത്രം പഠിപ്പിക്കാൻ ഇരുന്നു. അപ്പോൾ ശിഷ്യനായ തോടകാചാര്യൻ ഗുരുവിൻെറ വസ്ത്രങ്ങൾ നനച്ചുറിമ്പുവാൻ പോയിരിക്കയായിരുന്നു. അദ്ദേഹംകൂടി വരട്ടെ, അതിനുശേഷം അദ്ധ്യയനം തുടങ്ങാം എന്നു സ്വാമികൾ പറഞ്ഞു. അപ്പോൾ അതിൽ ഒരു ശിഷ്യൻ ഇവിടെ ചുമരുണ്ടല്ലോ, തുടങ്ങാം എന്നു ഹാസ്യമായി പറഞ്ഞു. തോടകാചാര്യക്കു മററു ശിഷ്യന്മാരേക്കാൾ ബുദ്ധശക്തി പക്ഷേ കുറവായിരുന്നു. അദ്ദേഹം ഒരു മന്ദൻ, ഭിത്തിക്കു തുല്യം എന്നായിരുന്നു മററു ശിഷ്യന്മാരുടെ ധാരണ. എന്നാൽ തോടകാചാര്യക്കു അസാമാന്യമായ ഗുരുഭക്തിയും ഗുരുസേവയിൽ താല്പര്യവു ഉണ്ടായിരുന്നു. അദ്ദേഹത്തെ ഭിത്തിക്കു തുല്യമാക്കി പറഞ്ഞതു കേട്ടപ്പോൾ ആചാര്യസ്വാമികൾക്കു ആ ശിഷ്യൻെറ പേരിൽ അതിയായ വാത്സല്യവും കാരുണ്യവുമുദിച്ചു. ഇരുന്നേടത്തു ഇരുന്നുതന്നെ അദ്ദേഹത്തെ പൂണ്ണമായി അനുഗ്രഹിച്ചു. തോടകാചാര്യർ ഉടനെ മടങ്ങിവന്നു. എന്നാൽ ഗുരുവിനെ സ്തുതിച്ചു 'സർവ്വശ്രുതിസമുദ്ധരണം' എന്ന

കൃതി നിൎമ്മാണം ചെയ്തുകൊണ്ടുമാണു് വന്നതു്. അദ്ദേഹത്തിന്റെ മുഖത്തുനിന്നു് പൊഴിഞ്ഞിരുന്ന വാക്കുകളെ വ്യാഖ്യാനിപ്പാൻ ആചാൎയ്യസ്വാമികൾ ബുദ്ധിമാനായ ശിഷ്യനോടുപറഞ്ഞു അദ്ദേഹം കഴിഞ്ഞു. തന്റെ ദുരഭിമാനവും പാണ്ഡിത്യഗൎവ്വും അപ്പാടെ അസ്തമിച്ചു!

## വിശ്വാസം

വിശ്വസിക്കണം വിശ്വസിക്കണം എന്നു് ശ്രീ സ്വാമിജി ശിഷ്യന്മാരോടു് പലതവണ ബലമായി പറഞ്ഞിട്ടുണ്ടു്. വിശ്വാസമൊന്നുകൊണ്ടു് ഭഗവൽദർശനം സാധിക്കും. നിങ്ങളുടെ മഹാഭാഗ്യമാണു് നിങ്ങളിവിടെ—ഭഗവാന്റെ ശക്തിവലയത്തിനുള്ളിൽ വന്നുചേരുവാൻ സംഗതിയാക്കിയതു്. ഭഗവാനു് നിങ്ങളുടെ പേരിൽ അപാര കൃപയുണ്ടു്. അതിൽ വിശ്വസിപ്പിൻ. ഇപ്പോഴും ഭഗവാനെ ദർശിക്കാം എന്നു ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുണ്ടു്. ഭഗവാൻ സൂക്ഷ്മശരീരം ത്യജിച്ചിട്ടില്ല. ഇപ്പോഴും അദ്ദേഹത്തെ ദർശിപ്പാൻ സാധിക്കുന്നതാണു്. സ്വാമിജിയുടെ വാക്കു വിശ്വസിപ്പിൻ. ആ സ്വാമിജി മഹരാജല്ലേ "ആചണ്ഡാലാപ്രതിഹതരയോ യസ്യ പ്രേമ പ്രവാഹഃ" ഇത്യാദി സ്തോത്രം രചിച്ചിരിക്കുന്നതു്! അതിൽ നിങ്ങൾക്കു് ദൃഢവിശ്വാസം ഉണ്ടായിരിക്കട്ടെ. മനുഷ്യനു് കഴിവെന്തുണ്ടു്? അതു് ജനിച്ച ശിശുവിനെ നോക്കിയാലറിഞ്ഞുകൂടെ? അഴുക്കിൽ വീണുകിടക്കുന്ന അതിനെ സ്നേഹിച്ചെടുത്തു് വൃത്തിയാക്കി രക്ഷിപ്പാൻ ഒരാളില്ലെങ്കിൽ അതിന്റെ കഥ എന്താകും? വാസ്തവത്തിൽ ആജീവനാന്തം അതാണു് മനുഷ്യന്റെ നില. ഭഗവൽകൃപ കൂടാതെ യാതൊന്നും നടക്കുകയില്ല. ശ്രീ ഗുരുമഹരാജ് ജഗന്മാതാവാണു്. നാം മാതൃസന്താനങ്ങളും. വിശ്വാസത്തെ ബലപ്പെടുത്തിപ്പറവാൻ ഒരു സന്ദർഭം കൂടിയുണ്ടായി. ഒരിക്കൽ ആശ്രമത്തിന്റെ ശരിയായ നടത്തിപ്പിന്നു് എന്തെല്ലാം വേണമെന്നു് ഒരു സംസാരമുണ്ടായി. അതിന്നിടയിൽ ഒരു ശിഷ്യൻ "ശരി

യായി അഭിവൃദ്ധിപ്പെട്ടു നടപ്പാൻ ശ്രീ സ്വാമിജിയെപ്പോലെ ഒരു ഉന്നത വ്യക്തിയുണ്ടായേ കഴിയൂ എന്നു പറഞ്ഞു. ഉടനെ ശ്രീ സ്വാമിജി ആ ആളുടെനേക്കു തിരിഞ്ഞു, അദ്ദേഹത്തിന്റെ മുഖം ചുവന്നു, നേത്രങ്ങൾ ദീപ്തി ചിതറി, ഗംഭീരസ്വരത്തിൽ “ഉന്നതവ്യക്തി! ഉന്നതവ്യക്തി! അങ്ങിനെ ഒന്നു കൂടിയേ കഴിയൂ അല്ലേ? ഏതൊരു വ്യക്തിയെ ആശ്രയിച്ചാണിരിക്കുന്നതു്? അതോർമ്മയുണ്ടോ? ഗുരുമഹാരാജിൽ അണുപോലും വിശ്വാസമുണ്ടോ? ഇല്ല. നിങ്ങളിൽ പലക്കും കാണുന്ന ഒരു വലിയ ദോഷമാണിതു്. ആത്മാവിനെ വിസ്മരിച്ചു് ശരീരാംഗങ്ങളെയാണു് നിങ്ങൾ ആശ്രയിക്കുന്നതു്. അകത്തു വിശ്വാസമില്ലാതെ പുറമെ കാഷായം ചുററി നീണ്ട പ്രസംഗങ്ങളും ചെയ്തു് നടക്കുന്നതാണു് നിങ്ങളുടെ ദൃഷ്ടിയിൽ വ്യക്തിത്വം. അനേകം കൃസ്ത്യൻ ശാഖകൾ പല വമ്പിച്ച ജോലികളും സ്ഥാപനങ്ങളും എത്ര കാലമായി നടത്തിക്കൊണ്ടിരിക്കുന്നു? നിങ്ങൾ അതു കാണുന്നില്ലേ? അതെങ്ങിനെ സാദ്ധ്യമാകുന്നു? ഏതുന്നതവ്യക്തിയാണു് അവർക്കുള്ളതു്? കൃസ്തു! അവക്കു് കൃസ്തുവിൽ വിശ്വാസമുണ്ടു്. കൃസ്തുവിന്റെ പേരിൽ, അദ്ദേഹത്തിനു് ഇഷ്ടമായിരിക്കുമെന്ന നിലയിൽ, അവർ കാര്യങ്ങൾ നടത്തുന്നു. ഹാ! നിങ്ങൾക്കു് ശ്രീ ഗുരുമഹാരാജിൽ വിശ്വാസമുണ്ടെങ്കിൽ, നിങ്ങൾ യന്ത്രങ്ങളും നിമിത്തമാത്രങ്ങളും ആണെന്നു് നിങ്ങൾ കരുതുന്നുണ്ടെങ്കിൽ, നിങ്ങൾ കർത്തവ്യമായി കാണുന്നതു് ഏതായാലും അതു് ആരാധനയായി ചെയ്യുമെന്നുണ്ടെങ്കിൽ, സ്വന്തം പേരിനും പെരുമക്കും നിങ്ങൾ ആഗ്രഹിക്കുന്നില്ലെങ്കിൽ എല്ലാം ശരിയായി നടക്കും. ഉന്നത വ്യക്തി വേറെ വേണമെന്നു വരുമ്പോൾ അതു ഭഗവാൻ കൊണ്ടുവന്നുചേക്കും. വ്യക്തിത്വം! ഞാനൊരു പ്രത്യേക വ്യക്തി! ഞാൻ! ഞാൻ! ഈ ബോധം, ഈ അഭിമാനം തീരെ തിരോഭവിക്കണം. തൽസ്ഥാനത്തു് ഇതു ഭഗവാന്റെ യന്ത്രം എന്ന ഭാവം ആവിർഭവിക്കണം. അതാണു് ആവശ്യം. അഹംകാരത്തിന്റെ നിർമ്മൂലോന്മൂലനം. ഇതായിരുന്നു ശ്രീ സ്വാമിയുടെ ശിഷ്യശിക്ഷണ ലക്ഷ്യം.

## ജാത്യഭിമാനം

ഒരു ശിഷ്യൻെറ ജാത്യഭിമാനം കളഞ്ഞ കഥകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ശ്രീ സ്വാമിജി ചേർത്തലയിൽനിന്നു് ഹരിപ്പാട്ടേക്ക് തോണിയിൽ പോകയായിരുന്നു. ഒരുമിച്ചു് ഒരു ബ്രാഹ്മണബ്രഹ്മചാരിയും മററു ചിലരുമുണ്ടായിരുന്നു. നേരം രാത്രിയായി. ഭക്ഷണത്തിന്നൊന്നും ആരും കരുതിയിരുന്നില്ല. അതറിഞ്ഞതു് ആലോചനക്കുറവിനെക്കുറിച്ചു് അവരോടു് കുറെ പറഞ്ഞു. വഴിക്ക് ഒരു പാലത്തിന്നടുത്ത് വിളക്കുകൊളുത്തി വെച്ചിരുന്ന ഒരു പീടികകണ്ടു. തോണി നിർത്തിച്ചു് ശ്രീ സ്വാമിജി ഇറങ്ങി അങ്ങോട്ടുചെന്നു. അതു് ഒരു മുസൽമാൻസ്ത്രീ അരികൊണ്ടു് അപ്പം (പത്തിരി) ഉണ്ടാക്കി വില്ക്കുന്ന സ്ഥലമായിരുന്നു. അവിടെനിന്നു് ശ്രീ സ്വാമിജി കുറെ പത്തിരി വാങ്ങി. ബ്രഹ്മചാരിയുടെ ഉത്തരീയത്തിൽ കെട്ടിഎടുപ്പിച്ചു. അതിന്നടുത്തു് ഒരു തിയ്യസ്ത്രീ ചക്കരവെള്ളം വില്ക്കുന്നുണ്ടായിരുന്നു. അതും കുറച്ചുവാങ്ങി തോണിയിൽ വന്നിരുന്നു. ബ്രഹ്മചാരിയെക്കൊണ്ടും മററുള്ളവരെക്കൊണ്ടും അതു രണ്ടും കഴിപ്പിച്ചു. ശ്രീ സ്വാമിജി നിരാഹാരനായും ഇരുന്നു. അങ്ങിനെ ബ്രഹ്മചാരിയുടെ ജാത്യഭിമാനം ആ തോട്ടിൽ ഒഴുക്കിക്കളഞ്ഞു. എന്നാൽ അതു് ജാത്യഭിമാനത്തെ കളവാൻവേണ്ടിമാത്രം ചെയ്തതായിരുന്നില്ല. ശ്രീ സ്വാമിജിയുടെ ശിഷ്യവാത്സല്യമായിരുന്നു അതിന്നു മുഖ്യഹേതു. ശിഷ്യനും കൂട്ടുകാരും പട്ടിണികിടക്കുന്നതിലുള്ള വേദനയായിരുന്നു അതു ചെയ്യിച്ചതു്. മറെറാരിക്കൽ ഒരു തീവണ്ടിയാത്രയിൽ പ്രഭാതത്തിന്നു് ഷൊറണ്ണൂർസ്റ്റേഷനിൽ വെച്ചു് ശ്രീ സ്വാമിജിക്കു് ലഘുഭക്ഷണം കൊടുപ്പാൻ ഒരുങ്ങിയ ഒരാളോടു് എൻെറ കാൎയ്യമല്ല, ബ്രഹ്മചാരി വണ്ടിയിലുണ്ടു്, അയാൾക്കു വല്ലതും കൊടുക്കു എന്നാജ്ഞാപിച്ചു.

സാധാരണ നിസ്സാരങ്ങളെന്നുതോന്നുന്ന കാൎയ്യങ്ങളെസംബന്ധിച്ചും പല തത്വങ്ങളും ആചരണരീതികളും ശിഷ്യഹൃദയങ്ങ

ളിൽ പതിഞ്ഞുകിടപ്പാൻ ശ്രീ സ്വാമിജി സന്ദർഭാനുസാരം യത്നിച്ചിരുന്നു. ശ്രീ ഗുരുമഹാരാജിന്റെ ശിക്ഷണക്രമത്തെ അനുസരിപ്പിക്കുന്നതുമായിരുന്നു അതു്. ശ്രീ മാതൃദേവിക്കു് ഗൃഹഭരണകാര്യത്തിൽ ഭഗവാൻ കൊടുത്ത ഉപദേശങ്ങളിൽ വിളക്കിൽ തിരിയിടേണ്ടതെങ്ങിനെയെന്നും ഓരോരുത്തരോടും പെരുമാറേണ്ടതെങ്ങിനെ എന്നും മറ്റുമുള്ള സംഗതികളും ഉൾപ്പെട്ടിരുന്നുവല്ലോ. മുമ്പു പ്രസ്താവിച്ചിരുന്നതുപോലെ ലൌകികകൃത്യങ്ങൾ എത്ര ചെറുതായിരുന്നാലും അതു് ശ്രീ സ്വാമിജിയുടെ ദൃഷ്ടിയിൽ ശ്രദ്ധേയങ്ങളും ഉപദേശാർഹങ്ങളുമായിരുന്നു. വളരെ ചെറുതായ ഒരുദാഹരണം കാണിക്കാം. സന്ധ്യാസമയം വിളക്കുകൾ കൊളുത്തുവാൻ ശിഷ്യന്മാർ പല വിളക്കുകളും കൊണ്ടുവന്നുവെച്ചു. ഒരു തീപ്പെട്ടിക്കോലുരച്ചു, ഒരു വിളക്കുകൊളുത്തി. മറ്റൊന്നുരച്ചു. അതു കെട്ടുപോയി. വേറെയൊന്നെടുത്തു് ഉരച്ചു് രണ്ടാമത്തൊരു വിളക്കുകത്തിച്ചു. ഇങ്ങിനെ വിളക്കൊന്നിന്നു് ഒന്നും രണ്ടും വീതം കോൽ ചിലവാക്കിയിരുന്നു. ഇതു് നോക്കിക്കൊണ്ടിരുന്ന സ്വാമിജി എഴുന്നേററു. വിളക്കുകളെല്ലാം കത്തിക്കേണ്ടതരത്തിൽ ക്രമത്തിലാക്കിവെച്ചു. ഒരു കോലുരച്ചു് അതുകൊണ്ടു് അനേകം വിളക്കുകൾ കത്തിച്ചു് കാണിച്ചുകൊടുത്തു. കൃത്യങ്ങൾ ആലോചനാപൂർവ്വം ഉത്തമരീതിയിൽ നടത്തണം. എന്നാൽ വ്യയം—ധനവും പ്രയത്നവും—കഴിയുന്നത്ര ചുരുക്കുകയും വേണം.

ഒരിക്കൽ ശിഷ്യന്മാർ കായ്കറി സാധനങ്ങൾ വാങ്ങുവാൻ അങ്ങാടിക്കു് പുറപ്പെടുകയായിരുന്നു. നിങ്ങളുടെ തോട്ടത്തിലൊന്നുമില്ലേ എന്നു സ്വാമിജി ചോദിച്ചു. എല്ലാം തീർന്നുപോയിരിക്കുന്നു എന്നു പറയുന്നതുകേട്ടു്, ഞാൻ ഒന്നു നോക്കട്ടെ എന്നു പറഞ്ഞു് അദ്ദേഹം തോട്ടത്തിലേക്കിറങ്ങി നോക്കി. അതിൽ നിന്നു് പലതരം ഇലകളും ഫലങ്ങളും സംഭരിച്ചുകൊണ്ടുവന്നു. അതുകളെ തരം തിരിച്ചു് പലതരം കറികൾക്കു് താൻതന്നെ നുറുക്കിക്കൊടുത്തു.

ഒരാളുടെ യോഗ്യത നിൎണ്ണയിക്കേണ്ടതു് അയാൾ ചെറിയ ചെറിയ കാൎയ്യങ്ങൾ ചെയ്യുന്ന ഭാവവും രീതിയും നോക്കിയിട്ടാണെന്നു് വിവേകാനന്ദസ്വാമികൾ പറയാറുണ്ടായിരുന്നു. ബഹുജനദൃഷ്ടി പതിഞ്ഞിരിക്കയും പ്രശംസക്കവകാശം ഉണ്ടായിരിക്കുകയും ചെയ്യുമ്പോൾ ഒരു കാൎയ്യം ഭംഗിയായി ചെയ്യാൻ എപ്പേരവനും മുതിൎന്നുവെന്നുവരാം. അതു് അയാളുടെ സഹജസ്വഭാവമായിരിക്കയില്ല. കൎമ്മകൌശലം സ്വാഭാവികമാകണം. കൎമ്മം ഏതായിരുന്നാലും, അതു് എത്രയും എളിയതായിരുന്നാലും അതിന്റെ സ്ഥാനത്തു് അതിന്നു് ശ്രേഷ്ഠതയുണ്ടു്. ഒരു കൎമ്മവും നിസ്സാരമല്ല. ഭഗവൽപരമായ കൎമ്മത്തിന്നു് വലിപ്പം ചെറുപ്പം എന്ന ഭേദമില്ല. നിങ്ങൾ എനിക്കു് നല്ല പാൽപായസം നിവേദിച്ചാൽ അതു ഞാൻ ഭുജിക്കും, എന്നല്ല ഭഗവാൻ പറഞ്ഞിരിക്കുന്നതു്.

"പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതം അശ്നാമി പ്രയതാത്മനഃ"
യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൌന്തേയ തത് കുരുഷ്വ മദൎപ്പണം

എന്നാണു് പറഞ്ഞിരിക്കുന്നതു്. അതിലെ ഓരോ പദങ്ങളെ പററിയും മനസ്സിരുത്തി വിചാരിക്കണം.

എന്നാൽ ഭഗവാനു് പച്ചവെള്ളം കൊടുത്താലും മതി എന്നൊരു ഭക്തൻ വിചാരിക്കുന്നില്ല നിവേദിപ്പാനോ കാഴ്ചവെപ്പാനോ തനിക്കു് കഴിവുള്ളതിൽവെച്ചു് അത്യുത്തമമായി കാണുന്നതേതോ അതായിരിക്കും അയാൾ ശ്രദ്ധാഭക്തി പുരസ്സരം അൎപ്പിക്കുന്നതു്. അങ്ങിനെയാണു് ചെയ്യേണ്ടതു്. ഇതിന്നുദാഹരണമായി ഒരു ചെറിയ സംഭവമുണ്ടായി.

## പ്രേമഭക്തിവ്യാകുലത.

ബങ്കളൂരാശ്രമത്തിൽ ഭഗവാന്റെ ജന്മതിഥി ആഘോഷമായിരുന്നു. രാവിലെ ഭഗവാനൎപ്പിച്ച നിവേദ്യം വേണ്ടതുപോലെ

യായിരുന്നില്ല എന്നു് ശ്രീ സ്വാമിജിക്കു് തോന്നി ശിഷ്യനെ വിളിച്ചു് നിവേദ്യവിവരം അന്വേഷിച്ചു. ഇന്നിന്ന ഫലങ്ങളും മധുരപലഹാരങ്ങളും മററും ആയിരുന്നു എന്നറിഞ്ഞു.

ശ്രീ സ്വാമിജി:— ഇന്നു് തിഥി ആഘോഷത്തിന്നു് ഭക്തന്മാർ വേണ്ടുവോളം സംഭാവന ചെയ്തിട്ടുണ്ടു്. എന്നിട്ടും ഇത്ര നിസ്സാരസാധനങ്ങൾ മാത്രം സമർപ്പിച്ചതല്ലോ!

ശിഷ്യൻ:— ഇന്നു രാവിലെ വരുന്ന ഭക്തന്മാർ എത്രയോ ശതക്കണക്കായിരിക്കും. അവർക്കെല്ലാം പ്രസാദം കൊടുപ്പാനുണ്ടാകണം, വൈകുന്നേരത്തും വേണം എല്ലാവർക്കും എത്തിക്കണമല്ലൊ എന്നു വിചാരിച്ചു് ആ വിധമേ വാങ്ങിയുള്ളു.

സ്വാമിജി:— ഭക്തന്മാരുടേയും പ്രസാദം കൊടുക്കുന്നതിൻെറയും കാര്യം അല്ലല്ലോ ഞാൻ ചോദിച്ചതു്. ശ്രീ ഗുരുമഹാരാജിൻെറ നിവേദ്യകാര്യമല്ലേ അന്വേഷിച്ചതു്. അതിനേക്കാൾ നല്ലതു് നിവേദിക്കുവാൻ സാധിക്കുമായിരുന്നില്ലേ? നല്ല ജാതി ഫലങ്ങളും മററും അങ്ങാടിയിൽ കണ്ടില്ലേ?

ശിഷ്യൻ:— കണ്ടു.

സ്വാമിജി:— എന്നാൽ അതു് കുറച്ചു വല്ലതും ഇന്നദിവസം ശ്രീ ഗുരുമഹാരാജിന്നു് സമർപ്പിപ്പാൻ വാങ്ങാമായിരുന്നില്ലേ? ഭക്തി പോരാതിരുന്നതുകൊണ്ടല്ലേ അതു തോന്നാഞ്ഞതു് ?

ശിഷ്യൻ:— ശരിയാണു്, സ്വാമിജി.

ഇത്രയും ആയപ്പോഴേക്കു് ശ്രീ സ്വാമിജിയുടെ മുഖം ചുവന്നു. കണ്ണുനീർ ഒഴുകിത്തുടങ്ങി. വികാരം ഒതുക്കുവാൻ വയ്യാതായി. വേദനയോടുകൂടി "ശ്രീ ഗുരുമഹാരാജ് നിരാഹാരനായിട്ടാണിരിക്കുന്നതു്. എനിക്കും ഇന്നൊരാഹാരവും വേണ്ട" എന്നു പറഞ്ഞു. ശിഷ്യൻ അമ്പരന്നു. ആവിധം ഒരുഭാവം അതിന്നു മുമ്പു് ഒരിക്കലും കണ്ടിട്ടില്ല. ആവിധമുണ്ടാവാം എന്നൂഹിപ്പാൻപോലും സംഗതിയുണ്ടായിരുന്നിട്ടില്ല. ശ്രീ സ്വാമിജിയു

ടെ മനോവ്യഥകണ്ടു് ശിഷ്യന് കഠിനമായ സങ്കടവും പശ്ചാത്താപവും ഉണ്ടായി. വേണ്ടതെല്ലാം ഉടനെ ചെയ്തുകൊള്ളാം എന്നു പറഞ്ഞു മടങ്ങി. ഉടനെ അങ്ങാടിയിൽനിന്നു് വിശിഷ്ട സാധനങ്ങൾ വരുത്തി നിവേദിച്ചു. അങ്ങിനെ ഉച്ചപ്പൂജകഴിയുമ്പോഴക്കു് ശ്രീ സ്വാമികളിക്കു് സമാധാനമായി.

പരമപ്രേമഭക്തിയെ പുറമെ പ്രകാശിപ്പാൻ ഇടവരുത്താതെ നിയന്ത്രിച്ചു് ഉള്ളിൽ എത്രമാത്രം വെച്ചുകൊണ്ടിരുന്നു സ്വാമിജി എന്നു് അല്പമാതെങ്കിലും ഊഹിച്ചറിയുവാൻ ഇങ്ങിനെ ദുർല്ലഭം ചില സന്ദർഭങ്ങളേ ഉണ്ടായിട്ടുള്ളു. ശ്രീ മഹാരാജ് ഒന്നിച്ചുണ്ടായ തീർത്ഥയാത്രയിൽ വണ്ടിയിൽവെച്ചു് ഒരു രാധാകൃഷ്ണഗാനം പാടി ശ്രീ സ്വാമിജി നിർവ്വികാരാവിഷ്ടനായി, പ്രേമാശ്രുക്കൾ പൊഴിച്ചതു് ഇതിനു് മുമ്പു് പ്രസ്താവിച്ചിട്ടുണ്ടല്ലോ.

ശ്രീ ഗുരുമഹാരാജിൻെറയും ശ്രീ വിവേകാനന്ദസ്വാമിജിയുടേയും അന്തശ്ശക്തികൾ അല്പമായെങ്കിലും കൂടക്കൂടെ പ്രകടമായിരുന്നു. ശക്തിസ്വരൂപിണിയായിരുന്ന ശ്രീ മാതൃദേവിയാകട്ടെ സ്വശക്തി കേവലം മറച്ചുവെച്ചു് ഒരു സാധാരണ സ്ത്രീയെപ്പോലെ, ഒരു ഗൃഹവാസിയെപ്പോലെ, വർത്തിച്ചുവന്നു. അതുപോലെയായിരുന്നു ശ്രീ സ്വാമിജിയും. വസ്ത്രം അല്പം ഭേദിച്ച വസ്ത്രം ധരിച്ചിരുന്നതിലല്ലാതെ മറെറാന്നിലും—വേഷത്തിലോ പെരുമാററത്തിലോ മറെറാന്നിലുമോ- ഒരസാധാരണതയോ വ്യത്യസ്തതയോ പ്രകാശിപ്പിക്കാതിരിക്കുന്നതു് അദ്ദേഹത്തിനു് ഒരു വ്രതംപോലെയായിരുന്നു. പരിചിതന്മാക്കും അപരിചിതന്മാക്കും ബാലികാബാലന്മാക്കും നിശ്ശങ്കം അടുത്തുചെല്ലാമായിരുന്നെങ്കിലും അധികം അടുപ്പാനോ സ്പർശിപ്പാനോ സാദ്ധ്യമാക്കാതെ അകററിനിർത്തുന്ന ഏതോ ഒരാവരണം ശ്രീ സ്വാമിജി ധരിച്ചിരുന്നു, അഥവാ അദ്ദേഹത്തെ വലയംചെയ്തിരുന്നു. ആദ്ധ്യാത്മികധ്യാനാദികർമ്മങ്ങൾ പരസ്യമായി ഒരിക്കലും സ്വാമി

ജി ചെയ്തിരുന്നില്ല. എന്നാൽ നിത്യവും അദ്ധരാത്രിയിൽ ലോകം നിദ്രാമൂഢമായിരിക്കുമ്പോൾ സ്വാമികൾ എഴുന്നേററു് ധ്യാനനിമഗ്നനായിരിക്ക പതിവായിരുന്നു.

“യാ നിശാ സർവ്വഭൂതാനാം തസ്യാം ജാഗർത്തി സംയമീ”

സർവ്വഭൂതങ്ങൾക്കു നിശ (രാത്രി)യായിരിക്കുമ്പോൾ സംയമി (യോഗി) ഉണർന്നിരിക്കുന്നു എന്ന ഗീതാവാക്യവും സത്യമെന്നു സ്വാമിജിയുടെ ജീവിതം തെളിയിച്ചു കാണിച്ചു. അതിപരിചയം നിമിത്തം ഉണ്ടാകാവുന്ന ഗൌരവക്ഷയം എന്നൊരവസ്ഥ യാതൊരവസരത്തിലും അല്പമെങ്കിലും അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. “അധൃഷ്യശ്ചാഭിഗമ്യശ്ച യാദോരത്നൈരിവാർണ്ണവ:” അടുത്തുകൂടാ, ജലജന്തുക്കളുണ്ടു്: മുങ്ങിത്തപ്പാം, രത്നങ്ങളുണ്ടു്, സമുദ്രംപോലെതന്നെ. ഇതായിരുന്നു ശ്രീ സ്വാമിജിയുടെ സ്വഭാവം.

## സമദർശിത്വം

സമദർശിത്വം ശ്രീ സ്വാമിജിക്കു് സഹജമെന്നപോലെ ഇരുന്നു. “പണ്ഡിതാ: സമദർശിന:” എന്ന ഭാഗം കൂടെക്കൂടെ പറയാറുള്ളതായിരുന്നു. എന്നാൽ അതിനേക്കാൾ ഉറപ്പും ആഴവും ഏറിയതായിരുന്നു അദ്ദേഹത്തിന്റെ ദീനാനുകമ്പ എന്നു തോന്നും. ദരിദ്രനാരായണസേവ എന്ന പേരിൽ അന്നദാനം നടത്തുന്നതു്. ഇപ്പോൾ സർവ്വത്ര പതിവായിട്ടുണ്ടല്ലോ. ശ്രീ സ്വാമിജിയുടെ ദൃഷ്ടിയിൽ അതു് പ്രത്യക്ഷനാരായണ പൂജയായിരുന്നു. അതു് അദ്ദേഹത്തിന്നു് വളരെ പ്രിയവുമായിരുന്നു. വിശേഷദിവസങ്ങളിൽ അന്നദാനത്തിന്നുശേഷമല്ലാതെ അദ്ദേഹം ആഹാരം കഴിച്ചിരുന്നില്ല. ഒരിക്കൽ ഭഗവാന്റെ ജന്മതിഥി ആഘോഷദിവസം പതിവിലധികം ആളുകൾ വന്നിരുന്നു. അന്നം തയ്യാറാക്കിയിരുന്നതു് കൊടുത്തുതീർന്നു. കലവറയിൽ അരിയും തീർന്നു. അന്നം കിട്ടാതെ ചിലർ പിന്നെയും നില്പായി. അവരോടു് എല്ലാം കഴിഞ്ഞുപോയി, നിങ്ങൾക്കു് മടങ്ങിപ്പോകാം, എന്നു് പറ

ചാരകന്മാർ പറഞ്ഞതു് അദ്ദേഹം കേട്ടു. ഉടൻ അദ്ദേഹത്തിന്റെ പ്രകൃതം മാറി ദയാർദ്രനായി, ശോകാകുലനായി, കോപപരീതനായി, ദുഷ്പ്രേക്ഷ്യനമായി. അടുപ്പാൻ ഒരാൾക്കും ധൈര്യം വരാത്തവിധം ഭയങ്കരഗംഭീരമൂർത്തിയായിത്തീൎന്നു. നേരെചെന്നു് പെട്ടിതുറന്നു് ഒരുകെട്ടു് നോട്ടുകൾ എടുത്തുകൊണ്ടുവന്നു് എറിഞ്ഞുകൊടുത്തു. അരിവാങ്ങിക്കൊണ്ടുവന്നു് ഇപ്പോൾ അവൎക്കു് വെച്ചുകൊടുക്കണം എന്നാജ്ഞാപിച്ചു.

മറ്റൊരിക്കൽ അങ്ങിനെ ഒരവസരത്തിൽ രാവിലെ പൂജയും പ്രദക്ഷിണവും കഴിഞ്ഞു് എല്ലാവരും പ്രസാദം കഴിപ്പാനിരിക്കുന്നു. ഭക്ഷണം കഴിച്ചുകൊണ്ടിരിക്കെ ശ്രീ സ്വാമിജി ഭോജനശാലയിൽചെന്നു് നോക്കിക്കണ്ടു് പുറത്തു കടന്നു. അവിടെ അനാഥയായ ഒരു പെൺകുട്ടി നില്ക്കുന്നതു് കണ്ടു് അദ്ദേഹം അവളെ അകത്തു കൂട്ടിക്കൊണ്ടുവന്നു പ്രസാദം കഴിപ്പാൻ ഇരുത്തി അവൾക്കു് വേണ്ടതെല്ലാം വിളമ്പിച്ചുകൊടുത്തു. അനന്തരം ശിഷ്യന്മാരെ വിളിച്ചു. "പുറത്തു വല്ലവരും നില്ക്കുന്നുണ്ടോ എന്നു നിങ്ങൾ നോക്കിയോ എന്നു ചോദിച്ചു. ആരും ഒന്നും മറുപടി പറഞ്ഞില്ല. ഈ ഇരിക്കുന്ന കുട്ടികളെ നിങ്ങൾ ക്ഷണിച്ചുവരുത്തിയതായിരിക്കും. അവർ ഭേദപ്പെട്ടവരുമായിരിക്കും എന്നാൽ ഇവൾ അനാഥയായ ഒരു സാധുക്കുട്ടി. അതുകൊണ്ടു് നിങ്ങൾ അവളെ ഗണിച്ചില്ല. അവളെയും അകത്തേക്കു് വിളിക്കാമായിരുന്നില്ലേ, നിങ്ങളുടെ മനസ്സിന്നലിവില്ല. ഞാൻ എത്രയെല്ലാം പറഞ്ഞിട്ടും ഫലമാകുന്നില്ലല്ലോ. നിങ്ങൾ കഠിന ഹൃദയന്മാരായിത്തന്നെ ഇരിക്കുന്നു" എന്നു് വേദനപ്പെട്ടുകൊണ്ടു് പറഞ്ഞു.

"നിങ്ങളെ പരിപൂൎണ്ണന്മാരാക്കുവാനാണു് ഞാൻ പ്രയത്നിക്കുന്നതു്. ഞാൻ നിങ്ങളെ കഠിനമായി ശകാരിക്കാറുണ്ടു്. അപ്പോൾ ഇതെന്തൊരു മാരണമാണെന്നു് നിങ്ങൾ വിചാരിക്കും. അതു് മാരകമല്ല, താരകമാണു്, നിങ്ങളുടെ കന്മഷനിവാരണമാണു്; നിങ്ങൾക്കനുഗ്രഹമാണു്. എന്നു നിങ്ങൾ മനസ്സിലാക്കുന്നില്ല. എനിക്കു് നിങ്ങളെക്കൊണ്ടു് ഒന്നും സാധിപ്പാനില്ല.

എനിക്കു യാതൊരു ക്ലേശവുമുണ്ടാകാതെ എന്നെ സുഖമായും രാജപദവിയിലും ഇരുത്തി രക്ഷിപ്പാൻ ആഗ്രഹിക്കുന്ന ധനികരായ ഭക്തന്മാരും എനിക്കുണ്ടു്. എന്നാൽ എനിക്കൊരാളുടെ സഹായവും ആവശ്യമില്ല. ഒരു കമണ്ഡലുവും ദണ്ഡവും കയ്യിലെടുത്തു ഹിമാലയത്തിലേക്കു് നടപ്പാൻ ഇന്നും എനിക്കൊരു വിഷമവും തോന്നുന്നില്ല. ഞാൻ ഒന്നിനും ആഗ്രഹിക്കുന്നില്ല, ഒന്നിനെയും ആശ്രയിക്കുന്നില്ല. ഒന്നിനെയും ഭയപ്പെടുന്നതുമില്ല. എന്നാൽ ഞാൻ മറെറല്ലാം വിട്ടു് നിങ്ങളുടെ ഇടയിലിരുന്നു് ഒരു കൂലിവേലക്കാരനെപ്പോലെ അദ്ധ്വാനിക്കുന്നതും കഷ്ടപ്പെടുന്നതും നിങ്ങൾ കാണുന്നില്ലേ? അതെന്തിനുവേണ്ടി? നിങ്ങളുടെ ശ്രേയസ്സിനുവേണ്ടി. നിങ്ങൾ പൂർണ്ണമനുഷ്യരാകാൻ വേണ്ടി. ഇതു നിങ്ങൾ ധരിക്കുമോ? നിങ്ങൾ ഉയർന്നവരാകുമോ?" എന്നിങ്ങിനെ വേദനയോടെ ചോദിച്ചു.

മററൊരിക്കൽ ഒരാശ്രമപ്രതിഷ്ഠയുടെ ആഘോഷം നടന്നു. അതിന്റെ റിപ്പോർട്ടു് സെക്രട്ടറി എഴുതി വായിച്ചതിൽ ആശ്രമത്തിന്നു് ധനസഹായം ചെയ്ത ഒരാളെപ്പററി സ്തുതിച്ചിരുന്നു. കൃത്യങ്ങൾ അവസാനിച്ചശേഷം ശ്രീ സ്വാമിജി സെക്രട്ടറിയെ വിളിച്ചു് "നിങ്ങളുടെ റിപ്പോർട്ടിൽ ഒരാളെ പ്രശംസിച്ചു് എഴുതിയിരുന്നില്ലേ. ഇന്നു് പാചകശാലയിൽ ഒരാൾ ആളിക്കത്തുന്ന തീയിന്നടുത്തുനിന്നു് വിയർത്തൊലിച്ചു് ചട്ടുകം അമരത്തിൽ പിടിച്ചു് പായസം ഇളക്കുന്നതു് കണ്ടില്ലേ? അല്ലെങ്കിലും അയാളെയും സ്തുതിക്കാമായിരുന്നില്ലേ? അയാൾ ദരിദ്രനായ വേലക്കാരനും ആണു്, മററയാൾ ഇവിടെ പ്രമാണിയാണു്. ഈ വ്യത്യാസം കരുതുന്നതുകൊണ്ടല്ലേ അതു ചെയ്യാഞ്ഞതു? എന്നാൽ അതു് ശ്രീ ഗുരുമഹാരാജന്റെ വേലക്കാർക്കു് ചേർന്നതാവില്ല."

ഇങ്ങിനെ പലപ്പോഴും ഉപദേശങ്ങളാലും ആചരണത്താലും ജീവിതഫലപ്രാപ്തിക്കു ശിക്ഷണങ്ങൾ കൊടുത്തുകൊണ്ടു് ശ്രീ സ്വാമിജി ശിഷ്യന്മാരെയും ഭക്തന്മാരെയും വളർത്തിവന്നു. ആ

ആരോഗ്യം മിക്കവാറും വീണ്ടുകിട്ടിയതിന്നുശേഷം 1937 ആരംഭത്തിൽ ബോംബായിൽചെന്നു് അല്പദിവസം താമസിച്ചു് മടക്കത്തിൽ ബേലൂർ ആശ്രമം സന്ദർശിച്ചുവന്നു. പിന്നീടു് ശ്രീരാമകൃഷ്ണ ശതാബ്ദപൂർത്തി അവസരത്തിലും ബേലൂരു ചെല്ലുകയുണ്ടായി.

## കോഴിക്കോട്ടു് സേവാശ്രമം.

കോഴിക്കോട്ടു് വേദാന്തസംഘപ്രവർത്തകന്മാർ ക്ഷണിച്ചതനുസരിച്ചു് ശ്രീ സ്വാമിജി അവിടെ ചെന്നിരുന്നപ്പോൾ കൊയിലാണ്ടി ആശ്രമത്തിൽനിന്നു് ശ്രീ ശേഖരാനന്ദസ്വാമിയും ശ്രീ സ്വാമിജിയെ ചെന്നുകണ്ടു. കോഴിക്കോട്ടു് ബാലചികിത്സാർത്ഥം ഒരു ധർമ്മവൈദ്യാലയം സ്ഥാപിക്കേണ്ടതിനെക്കുറിച്ചാലോചിച്ചു. അതു് നഗരത്തിൽ അത്യന്തം പ്രയോജനകരമായിരിക്കുമെന്നും വേദാന്തസംഘാംഗങ്ങൾ അതിന്നുവേണ്ട സഹായം ചെയ്യുമെന്നും കണ്ടു് ശ്രീ സ്വാമിജി അതിന്നു് അനുവാദം കൊടുത്തു. വർത്തകശ്രേഷ്ഠൻ ശ്രീ നാഗജി പുരുഷോത്തമസേട്ടു് വൈദ്യാലയം ഉൽഘാടനം ചെയ്തു വർത്തകന്മാർ പലരും അതിൽ സംബന്ധിക്കുകയും വൈദ്യാലയത്തിന്നു സഹായം ചെയ്തുകൊണ്ടിരിക്കയും ചെയ്തു. അല്പകാലത്തിനുള്ളിൽ വൈദ്യാലയം അഭിവൃദ്ധിപ്പെട്ടു. ഔഷധങ്ങൾ വൈദ്യാലയത്തിൽവെച്ചു് തയ്യാറാക്കയും മററും ശേഖരാനന്ദസ്വാമികൾ അഹോരാത്രം അദ്ധ്വാനിച്ചു് ജാതിമതഭേദംകൂടാതെ ബാലനാരായണന്മാരെ സേവചെയ്തുവന്നു. അതുകൊണ്ടും തൃപ്തിപ്പെടാതെ അദ്ദേഹം വൈദ്യാലയമന്ദിരത്തിൽ ഭഗവൽപ്രതിഷ്ഠയും പൂജയും ഗ്രന്ഥപാരായണങ്ങളും ഏർപ്പെടുത്തി. അതു പല ഭക്തന്മാരേയും ആകർഷിച്ചു. ഒരു വിധം എളിയനിലയിൽ ആരംഭിച്ച സ്ഥാപനമാണു് ക്രമത്തിൽ വളർന്നു് ഇപ്പോൾ കല്ലായിലുള്ള മിഷ്യൻ സ്ഥാപനങ്ങളായിരിക്കുന്നതു്.

കോഴിക്കോട്ടുകണ്ടായ ഈ യാത്രയിൽ ശ്രീ സ്വാമിജി തന്റെ വല്ലത്തുകുട്ടികളിൽ ഏതാനും പേരെക്കൂടി ഒന്നിച്ചുകൊണ്ടു പോയി. അവരെല്ലാവരും അവിടെ സബ്ബ്‌ജഡ്ജിയായിരുന്ന ശ്രീ ടി. വി. കൃഷ്ണരായരുടെ ഭക്തിസ്നേഹാദര ശുശ്രൂഷ സ്വീകരിച്ച് ഒരു മാസത്തിലധികം സുഖമായി താമസിച്ചു. ആ ബാലികമാർക്ക് ജീവിതത്തിലാദ്യമായി ഒരു നഗരവും സാഗരവും വിശാലമായ ലോകവും കാണാറായി. നഗരപ്രമാണികൾ പലരും അവിടെവെച്ച് ശ്രീ സ്വാമിജിയുമായി പരിചയപ്പെട്ട് സംഭാഷണം നടത്തി. ആദ്ധ്യാത്മികപുരോഗതിപോലെ ആവശ്യമായിരിക്കുന്ന ഭൗതികാഭിവൃദ്ധിക്കും സംഘടിതമായി പ്രവർത്തിക്കേണ്ടതാണെന്നും അതിന്ന് ജില്ലയിൽ ഒരു സംഘടനപോലും ഇല്ലാതിരിക്കുന്നത് ശോച്യമായിരിക്കുന്നു എന്നും ശ്രീ സ്വാമിജി അവർക്ക് ബോദ്ധ്യമാക്കി. ആ സ്ഥിതി പരിഹരിപ്പാൻ അവരുത്സാഹിക്കുമെന്നു കരുതി അദ്ദേഹം മടങ്ങി വന്നു. എന്നാൽ നഗരപ്രധാനികളാവട്ടെ യഥാപൂർവ്വം ഇതര കാര്യപ്രസക്തന്മാരായിത്തന്നെ വർത്തിച്ചു. ശ്രീ സ്വാമിജി സമയം കാത്തിരുന്നു.

———o———

## തൃതീയോല്ലാസം.

# കന്യാകുമാരിയാത്ര

എന്നാൽ അന്യാപേക്ഷ കൂടാതെ തനിക്കചെയ്യാവുന്നതും താൻ തന്നെ ചെയ്യേണ്ടതുമായ ഒരു കൃത്യം ഉണ്ടായിരുന്നു. ബങ്കളൂർവിട്ടു് നിരഞ്ജനാശ്രമത്തിൽ വന്നവഴിയേ കുമാരീപൂജചെയ്തതും അവരെ വളൎത്തിവന്നതും ഇതിന്നുമുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അവരിൽ ചിലരെങ്കിലും തൻെറ ആത്മീകപുത്രികളായി നൈഷ്ഠികബ്രഹ്മചാരിണികളായിരിക്കുമെന്നു സ്വാമിജി തൻെറ സൂക്ഷ്മദൃഷ്ടിയിൽ കണ്ടിരിക്കും. അവരെ എല്ലാവരേയും ജഗന്മാതാവിൻെറ തൃപ്പദത്തിലെത്തിക്കുവാൻ യത്നിക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചു. സ്ഥൂലത്തിൽക്കൂടെയാണല്ലൊ സൂക്ഷ്മത്തിലെത്തുന്നതു്. സ്ഥൂലദൃഷ്ടിക്കു് ഗോചരമാകുന്ന ദിവ്യമൂൎത്തികളിൽ പ്രധാനമായ ഒന്നാകുന്നു കന്യാകുമാരി. അപ്രത്യക്ഷ ഭഗവൽ ചൈതന്യത്തിൻെറ മഹത്വം ഒരു വിധം ഉത്തരദിക്കിൽ ഹിമവാനിലെന്നപോലെ ദക്ഷിണദിക്കിൽ മറെറാരുവിധം അല്പമായെങ്കിലും പ്രത്യക്ഷമായനുഭവപ്പെടുന്നതു് കന്യാകുമാരിയിലാകുന്നു. അവിടെ പുറമെക്കാണുന്ന പ്രകൃതിവിലാസം പോലും ആരുടെയും നയനങ്ങളെയും മാനസത്തേയും അനായാസേന വികസിപ്പിക്കുന്നു. അലൌകികങ്ങളായ പല ഭാവതല്ലജങ്ങളേയും ഹൃദയാന്തർഭാഗത്തുദിപ്പിക്കുന്നു. അതിന്നു പശ്ചാത്തങ്ങളായ ഗംഭീര പാരാവാരങ്ങളും ചേതോഹരങ്ങളായ സൂൎയ്യോദയാസ്തമനങ്ങളും അവിടെ മാതൃപാദാന്തികത്തിൽ നോക്കിക്കാണാവുന്നതുപോലെ ഭാരതഭൂമിയിൽ മറെറങ്ങും ദൃശ്യങ്ങളാകാവുന്നതല്ല. അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന മാതൃവിഗ്രഹത്തിൽ മാതാവിനെ സാക്ഷാത്തായി ദൎശിക്കാവുന്നതാണെന്നു് ശ്രീമഹരാജിൻെറദൎശനം തെളിയിച്ചിട്ടുണ്ടു്. ആ മാതൃസന്നിധിയിലേക്കു് തൻെറ വളൎത്തുബാലികമാരേയും ഭക്തമാതാക്കളേയും നയിപ്പാൻ ശ്രീ സ്വാമിജി തീൎച്ചപ്പെടുത്തി. യാത്രാപ

ഷോപ്പുകളിൽ ചെന്നു് വാങ്ങിക്കൊണ്ടുവന്നു കൊടുത്തിരുന്നു. അവരെക്കൊണ്ടു് പല പാട്ടുകൾ പാടിക്കയും കളികൾ കളിപ്പിക്കയും പതിവായിരുന്നു. അയൽപക്കത്തുനിന്നും ഒരു സംഘം ബാലികമാർ വന്നു് അവരുടെ പാട്ടും കളിയും പ്രദർശിപ്പിക്കയുമുണ്ടായി. ഒരു മാസത്തോളം അങ്ങിനെ ശ്രീ സ്വാമിജിയുടെ വാത്സല്യപൂർവ്വമായ രക്ഷയിലും സാന്നിദ്ധ്യത്തിലും ഇരുന്നശേഷം സംഘാംഗങ്ങളിൽ ചിലക്കു് സ്വഗൃഹങ്ങളിലേക്കു് മടങ്ങേണ്ടതായി വന്നു. ശ്രീ സ്വാമിജിയെ വിട്ടുപോവാൻ ആക്കും മനസ്സുണ്ടായിരുന്നില്ല. ബാലികമാക്കു് അതു് തീരെ വിരോധമായിരുന്നു. അവക്കു് വേറെ അച്ഛനോ അമ്മയോ വേണ്ട, ശ്രീ സ്വാമിജി മാത്രം മതി എന്നായിരുന്നു അവരുടെ ദൃഢനിശ്ചയം. എന്നാൽ അവരെ വിട്ടുപോകുവാൻ അമ്മമാക്കു് മനസ്സുണ്ടായില്ല. പോകണമെന്നു് നിർബ്ബന്ധമായപ്പോൾ അവർ കൂട്ടത്തോടെ കരഞ്ഞു മുറവിളികൂട്ടി. അമ്മമാക്കും കണ്ണിൽ വെള്ളം നിന്നില്ല. ശ്രീമതി കെ. പി. പാറുക്കുട്ടിഅമ്മ, സഹോദരി, അമ്മുക്കുട്ടിഅമ്മ, ശ്രീ ടി. വി. കൃഷ്ണൻനായരുടെ ഭായ്യ കുഞ്ഞിലക്ഷ്മി അമ്മ മുതലായവർ ഈ സംഘത്തിലുണ്ടായിരുന്നു. ഗത്യന്തരമില്ലെന്നു്വെച്ചു് എല്ലാവരും പുറപ്പെട്ടു. ബാലികമാരെ സമാധാനിപ്പിപ്പാൻ ഡോക്ടർ രാമൻതമ്പിയുടെ പത്നി വളരെ പ്രയത്നിച്ചു. മടക്കത്തിൽ അവരുടെ വസതിയിൽ കൊണ്ടുപോയി പരിചരിച്ചു് ഒരു വിധം സമാധാനിപ്പിച്ചയച്ചു. ശ്രീ സ്വാമിജി കാര്യവശാൽ പിന്നേയും ആശ്രമത്തിൽതന്നെ ഇരുന്നു.

## അന്തിമ നവരാത്രി.

നവരാത്രിക്കാലമായി. ശ്രീ സ്വാമിജി ദേവീമയനായി. പ്രേമവും കാരുണ്യവും ഉന്മേഷവും ഉത്സാഹവും അദ്ദേഹത്തിൽനിന്നു് വഴിഞ്ഞിരുന്നു. നഗരത്തിൽനിന്നു് പല ഭക്തജനങ്ങളും അവിടെ വന്നുകൂടി. ആ ദിവസങ്ങൾ മഹോത്സവങ്ങളായിരുന്നു. നിവേദ്യത്തിന്നു് പലഹാരങ്ങൾ ഉണ്ടാക്കുവാൻ ശ്രീ സ്വാമിജിതന്നെ പാചകശാലയിൽ പ്രവേശിച്ചു പലതരങ്ങൾ പാകംചെയ്തുകൊണ്ടിരുന്നു

കേരളത്തിൽ ഓണത്തിന്നെന്നപോലെ ബങ്കാളത്തിൽ നവരാത്രിക്കു് വസ്ത്രദാനം പതിവുണ്ടു്. അതനുസരിച്ചു് അടുത്തു് വേണ്ടപ്പെട്ടവക്കെല്ലാം ശ്രീ സ്വാമിജി പുതിയ വസ്ത്രങ്ങൾ വാങ്ങിക്കൊടുത്തു. കുപ്പായങ്ങൾ തുന്നിക്കുവാൻ തുന്നക്കാരനെ ആശ്രമത്തിലേക്കു് വരുത്തി. ഓരോരുത്തരുടേയും അളവെടുത്തു തുന്നിക്കൊണ്ടുവരുവാൻ ഏല്പിച്ചു. കുപ്പായത്തിന്നു് പട്ടുവസ്ത്രങ്ങളും തുന്നാൻ കൊടുത്തിരുന്നു. ആശ്രമം വേലക്കാരുടേയും അവരുടെ കുട്ടികളുടെയും കാൎയ്യം സ്വാമിജി വിസ്മരിച്ചിരുന്നില്ല. അവക്കും യഥായോഗ്യം ഉടുപ്പുകൾ കൊടുത്തു. വിജയദശമിനാൾ ബങ്കാളിൽ പലക്കും വിജയാശംസകളും വസ്ത്രങ്ങളും അയച്ചുകൊടുത്തു. ആശ്രമത്തിൽ വിജയം ആഘോഷിക്കതന്നെചെയ്തു. ശ്രീ സ്വാമിജി ഒരുമിച്ചിരുന്നുള്ള നവരാത്രിയാഘോഷം കേരളഭക്തന്മാക്കു് ആതാദൃത്തേതായിരുന്നു. നിർഭാഗ്യവശാൽ അതൊടുവിലത്തേതുമായി. ശ്രീ സ്വാമിജിയുടെ ഇക്കാലത്തെ പ്രകൃതവും പെരുമാററവുംകൂടി അദ്ദേഹത്തെ പശ്ചിമസമുദ്രത്തെ സമീപിച്ചു് കമനീയകാന്തിയായ ദിവാനാഥനോടു് സദൃശനാക്കി. ഈ കാലത്തു് ശ്രീ സ്വാമിജിയിൽ കാണാമായിരുന്ന ഭാവവിശേഷങ്ങളും അദ്ദേഹത്തിൻെറ പ്രകൃതവും പെരുമാററവും എല്ലാംകൂടി അദ്ദേഹം തിരോധാനത്തിനൊരുങ്ങി പശ്ചിമപാരാവാരോപരി കമനീയകാന്തിയായു് നിലകൊള്ളുന്ന സായന്തന സൂൎയ്യനെന്നപോലെ ശോഭിച്ചിരുന്നു.

അന്ത്യമായു് ബ്രഹ്മാനന്ദാശ്രമം വിട്ടു് ഒററപ്പാലം ആശ്രമത്തിലേക്കു് വരുന്നതിനുമുമ്പുതന്നെ ശ്രീ സ്വാമിജി തൻെറ ചരമയാത്രയെപ്പററി നിശ്ചയിച്ചിരുന്നു എന്നു പറയാം. ആശ്രമത്തിൽചെന്നു അതിഥികളായു് താമസിക്കുന്നവർ അവിടെനിന്നു് നഗരത്തിലേക്കു പോകുന്ന അവസരങ്ങളിൽ ആ വിവരം അദ്ദേഹത്തെ അറിയിച്ചു് സമ്മതംവാങ്ങി പോകണം എന്നായിരുന്നു നിശ്ചയം. ഒരിക്കൽ അവിടെ ചെന്നിരുന്ന ശ്രീ ശങ്കരവേലി മേൽപ്രകാരം ശ്രീ സ്വാമിജിയുടെ അനുവാദത്തോടുകൂടി നഗരത്തിൽചെന്നു് രാത്രി മടങ്ങിവന്നു. അദ്ദേഹം പിറേറന്നു് ഉഷസ്സിനുമുമ്പു് സ്വസ്ഥാനത്തേക്കു്മടങ്ങി

പ്പോരുവാൻ നിശ്ചയിച്ച് രാത്രിതന്നെ ശ്രീ സ്വാമിജിയോട് യാത്രപറഞ്ഞിരുന്നു. എന്നാൽ അദ്ദേഹം പുലച്ചക്ക് യാത്രക്ക് ഒരുങ്ങിയ സമയം ശ്രീ. സ്വാമിജി അദ്ദേഹത്തിൻെറ മുമ്പിൽ വന്നു. അദ്ദേഹത്തോട് ഇനിമേലിൽ ഇവിടെവന്ന് നഗരത്തിലേക്ക് യഥേഷ്ടം പോകാം. എന്നോട് ചോദിക്കേണ്ടതില്ല എന്നുപറഞ്ഞു. അത് ഒടുവിലത്തെ യാത്രപറയലായിരുന്നു എന്ന് ശ്രീ ശങ്കരവേലി മനസ്സിലാക്കിയില്ല, സംഭവിച്ചതു് അങ്ങിനെയാണ്. അവിടെക്ക് ശ്രീ സ്വാമിജി പിന്നീട് മടങ്ങിച്ചെല്ലുകയില്ല എന്ന് അന്നു നിശ്ചയിച്ചു കഴിഞ്ഞിരുന്നു.

——:o:——

## ചതുൎത്ഥോല്ലാസം.

# പൌരസംഘടന.

ലോക സംഗ്രഹത്തിന്നു് സംഘടിത സംഘങ്ങളായി പ്രയത്നിക്കണമെന്നു് ശ്രീ സ്വാമിജി കേരളീയരോടു് പലരോടും പലേടത്തു വെച്ചും പറഞ്ഞിരുന്നുവെങ്കിലും പൊതുക്കാൎയ്യത്തിന്നു് ഒത്തുചേൎന്നു് ഒരുമയോടും സ്ഥിരോത്സാഹത്തോടും പ്രയത്നിക്കുന്നതിന്നുള്ള മനസ്സു് അഥവാ കഴിവു് കേരളീയരിൽ കണ്ടില്ല. അദ്ദേഹത്തിന്റെ ആശയം അനുസരിച്ചു് ആരും എവിടേയും ഒന്നും ചെയ്തിരുന്നില്ല. അപ്പോൾ താൻ തന്നെ മുൻകയ്യെടുത്തു് പ്രവൃത്തിക്കണം എന്നു സ്വാമിജി നിശ്ചയിച്ചു. അതിന്നുവേണ്ടി തിരുവനന്തപുരത്തു നിന്നു് കോഴിക്കോട്ടുപോയി. അവിടെ നഗരപ്രമാണികളിൽ പലരേയും സാമൂതിരി രാജാവവർകളേയും കണ്ടു. എല്ലാവരുമായാലോചിച്ചു് ഒരു സംഘം ഏൎപ്പെടുത്തി. സാമൂതിരിപ്പാടു് സംഘം രക്ഷാധികാരിയായിരിക്കാം എന്നു സമ്മതിച്ചു. മാന്യന്മാരെ പലരേയും ചേൎത്തു് നരേന്ദ്രമിഷ്യൻ എന്ന പേരിൽ ഒരു സംഘം റജിസ്റ്റർ ചെയ്തു. തിരുവനന്തപുരത്തേക്കു് മടങ്ങി. അവിടേയും ഒരു സംഘം റജിസ്റ്റർ ചെയ്യിച്ചു. വൈദ്യൻ രോഗിക്കു് ഔഷധം വായിൽ പകൎന്നു കൊടുത്താലും അതു സേവിപ്പാൻ രോഗി കൂട്ടാക്കുന്നില്ലെങ്കിൽ വൈദ്യനെന്തുചെയ്യും? ഔഷധം കൊണ്ടു് ഫലമെന്തു്? യന്ത്രം നിൎമ്മിച്ചു കൊടുത്തതു് നടത്തുവാനാളില്ലെങ്കിൽ യന്ത്രം കൊണ്ടു് പ്രയോജനമെന്തു്? സംഘങ്ങൾ സ്വാമിജി രൂപീകരിച്ചനിലയിൽ അനങ്ങാതെ നിന്നു. സംഘങ്ങളുടെ പ്രവൎത്തനത്തിന്നും ഒരു ശ്രമം ചെയ്യാമെന്നു് പക്ഷെ സങ്കല്പിച്ചു് ശ്രീ സ്വാമിജി ഒററപ്പാലത്തേക്കു് വന്നു.

കൽക്കത്തയിൽ വെച്ചു് കഠിന രോഗം പിടിപെട്ടതുമുതൽ ശ്രീ സ്വാമിജിക്കു് പൂൎണ്ണാരോഗ്യം വീണ്ടു കിട്ടിയിരുന്നില്ല. തിരുവനന്തപുരത്തു വെച്ചും കൂടക്കൂടെ ചെറിയ സുഖക്കേടുകൾ ബാധിച്ചും ഡോക്ടർ തമ്പിയുടെ ചികിത്സയിൽ ഭേദപ്പെട്ടുമിരുന്നു. നവരാത്രി

കഴിഞ്ഞശേഷം ശ്രീ സ്വാമിജി പതിവിലധികം അന്തർമ്മുഖനായിരുന്നു. പഴയ സംഭവങ്ങളെപ്പററി സ്മരിക്കുകയും കൂടക്കൂടെ ചിലതു പറയുകയും ചെയ്തിരുന്നു. ഒരിക്കൽ തൻെറ പിതാവിനെപ്പററിയും പറകയുണ്ടായി. ഗുരു ഭ്രാതാക്കൾ മിക്കവരും ദേഹത്യാഗം ചെയ്തുകഴിഞ്ഞു, താൻ കാകഭുസുണ്ഡിയെപ്പോലെയിരിക്കുന്നു വെന്നും അവിടെവെച്ചൊരിക്കൽ പറകയുണ്ടായി. നിരഞ്ജനാശ്രമത്തിലെത്തിയ ശേഷവും ശരീരസ്ഥിതി ഭേദപ്പെട്ടില്ല. എങ്കിലും പലകൃത്യങ്ങളും നടത്തിക്കൊണ്ടിരുന്നു. നരേന്ദ്രമിഷ്യൻ പ്രവർത്തനത്തിന്നു് സംഘാംഗങ്ങളെ പ്രേരിപ്പിക്കുവാൻ വീണ്ടും കോഴിക്കോട്ടു പോയി. എന്നാൽ കാലസ്ഥിതിയും അനാരോഗ്യവും നിമിത്തം ഒന്നും പ്രവർത്തിപ്പാൻ തരമില്ലാതെ നിരഞ്ജനാശ്രമത്തിലേക്കു് മടങ്ങി വന്നു. അതു് 1937 ഡിസമ്പർ മാസത്തിലായിരുന്നു.

ബഹുജനക്ഷേമത്തിന്നുവേണ്ടി ശ്രീ ഗുരുമഹരാജിൻെറയും വിവേകാനന്ദസ്വാമിജീയുടേയും ആശയങ്ങളും ജീവിത തത്ത്വവും പ്രചരിപ്പിക്കുകയായിരുന്നു തൻെറ കർമ്മോദ്ദേശം. അതു് മൂന്നു പന്തീരാണ്ടു കാലത്തോളം സ്വശക്തിക്കും ദേശകാലാവസ്ഥകൾക്കും യോജിച്ചവിധം താൻ നിറവേററി. അന്നത്തേയും അടുത്തതുമായ തലമുറകൾക്കു് ആരോഹണത്തിന്നുള്ള സോപാനങ്ങളും വിളയിച്ചെടുപ്പാനുള്ള ബീജങ്ങളും താൻ തയ്യാറാക്കിക്കൊടുത്തുകഴിഞ്ഞു. ഇനി രംഗത്തിൽനിന്നു് പിൻമാറാം, അനന്തരഗാമികൾക്കു് സ്വതന്ത്രമായി വളരുവാനും വികസിപ്പാനും ലോകസംഗ്രഹത്തിന്നു് യഥേഷ്ടം പ്രവർത്തിപ്പാനും അവസരം കൊടുക്കാം, ഇവിടെനിന്നു് തിരോധാനം ചെയ്യാം എന്നു സങ്കല്പിച്ചതുപോലെയായിരുന്നു ശ്രീ സ്വാമിജിക്കു് പിന്നീടുണ്ടായിരുന്ന ഭാവം. ഒരിക്കൽ തൻെറ സന്യാസി ശിഷ്യന്മാരോടു് "ഞാൻ പോവുകയായി, നിങ്ങൾക്കു് പൂർണ്ണസ്വാതന്ത്ര്യമായല്ലോ." എന്നു പറഞ്ഞു. മറെറാരിക്കൽ അവരോടു് 'ഞാൻ യാത്രക്കു് തയ്യാറായിക്കഴിഞ്ഞു, മേലിൽ ഈ ആശ്രമങ്ങളുടെ നടത്തിപ്പിനെപ്പററി ഞാൻ എന്തുചെയ്യണം; എന്നു് നിങ്ങൾ ഓരോരുത്തരും അഭിപ്രായം പറയണം; അതു് നിങ്ങൾകൂടി ആലോചിച്ചിട്ടല്ല, ഓരോരുത്തരും സ്വന്തമഭിപ്രായം സ്വതന്ത്രമായിപ്പറയണം".

എന്നാവശ്യപ്പെട്ടു. അവരുടെ മറുപടി കേട്ടു് ശ്രീ സ്വാമിജി അവരോടു് ''അപ്പോൾ നിങ്ങളാരും എന്നെ പോകാൻ അനുവദിക്കയില്ല അല്ലേ?'' എന്നു ചോദിച്ചു. ''നിങ്ങൾക്കു് കാര്യം മനസ്സിലാകുന്നില്ല'' എന്നുമാത്രം പറഞ്ഞുനിർത്തി.

ആശ്രമങ്ങളുടെ കാര്യത്തിൽ ശ്രീ സ്വാമിജിക്കുണ്ടായിരുന്ന ഒരാശയത്തെപ്പററി അല്പം പ്രസ്താവിക്കാം. പൊതുനന്മക്കുവേണ്ടി അവതരിക്കപ്പെടുന്ന സ്ഥാപനങ്ങൾക്കു് എല്ലാററിന്നും ലക്ഷ്യം ഒന്നായിരുന്നാലും ലക്ഷ്യപ്രാപ്തിക്കുള്ള പ്രവർത്തനമാർഗ്ഗങ്ങളിലും പരിപാടിയിലും അവകൾ തമ്മിൽ വ്യത്യാസമുണ്ടാകാം. അതുനിമിത്തം അവകൾക്കു് പരസ്പരവിരോധം ഉണ്ടാകേണമെന്നില്ല. ഓരോന്നും സ്വതന്ത്രമായി നിന്നു് അന്യോന്യം സൌഹാർദ്ദത്തോടുകൂടി സഹകരിക്കുകയും സഹായിക്കുകയും ചെയ്തു് ഓരോന്നും അതാതിന്റെ കഴിവിന്നും പരിതസ്ഥിതികൾക്കും അനുസരിച്ചഭിവൃദ്ധിപ്പെടാം. ഒന്നു് മറെറാന്നിന്റെ മേൽ അധികാരം ചെലുത്തുവാൻ കഴിവുള്ളതായി വരുമ്പോൾ കാലക്രമത്തിൽ പ്രവർത്തകന്മാരിൽ അധികാരഭ്രമവും വ്യക്തിവിദ്വേഷവും അങ്കുരിച്ചുതുടങ്ങും. അതു് അവരുടേയും സ്ഥാപനങ്ങളുടേയും ശ്രേയസ്സിന്നു് ഹാനികരമായി വരികയും ചെയ്യും. കാര്യസാദ്ധ്യത്തിന്നു് സംഘടന സഹായകവും ചിലപ്പോൾ അത്യാവശ്യകവുമാണ്. എന്നാൽ അംഗാംഗിഭാവം അനായാസേന സാദ്ധ്യമല്ലാതെ വരുമ്പോൾ മൈത്രീഭാവത്തിൽ ഓരോന്നിന്റേറയും സ്വാതന്ത്ര്യം നിലനിർത്തേണ്ടതാണു്. ആശ്രമ പ്രണേതാവായ ശ്രീ ശങ്കരാചാര്യർ സ്ഥാപിച്ച ആശ്രമങ്ങൾ ഈ നിലയിലായിരുന്നു. അവ ഓരോന്നും സ്വതന്ത്രമായി പ്രവൃത്തിച്ചുവരുന്നുണ്ടു്. ഈ തത്വം അടിസ്ഥാനമാക്കി കേരളാശ്രമങ്ങളുടെ സംഘടന രൂപീകരിക്കാൻ സ്വാമികൾ ഉദ്യമിച്ചിരുന്നു. അതിന്നു പുറമെ ആശ്രമങ്ങളെ അതുകളുടെ പ്രധാനകർത്തവ്യം ആസ്പദിച്ചു് രണ്ടായു് തരം തിരിപ്പാനും അദ്ദേഹം ആലോചിച്ചിരുന്നു. ജപം, ധ്യാനം, അദ്ധ്യയനം എന്നിങ്ങിനെ അന്തക്കരണവൃത്തി പ്രധാനമായി ഒരു തരം, ധർമ്മപ്രചരണം, ആതുരശുശ്രൂഷ, വിദ്യാഭ്യാസം തൊഴിൽ പരിശീലനം മുതലായി ബാഹ്യകരണവൃത്തി പ്ര

ധാനമായി മറെറാരുതരം. ആദ്യത്തേതിൽ ആദ്ധ്യാത്മികശക്തി സംഭരണം പ്രധാനം; രണ്ടാമത്തേതിൽ ഭൌതികയോഗക്ഷേമനിവ്വഹണം പ്രധാനം. കേരളാശ്രമങ്ങളിൽ ഏതേതിനു് ഏതുവിധം പ്രാധാന്യം കൊടുക്കണം എന്നും മററുമുള്ള വിഷയങ്ങൾ ശ്രീ സ്വാമിജി ചിന്തിച്ചുകൊണ്ടിരുന്നു. എന്നാൽ ഉദ്ദേശിച്ചിരുന്ന വിധം ആശ്രമങ്ങളെ തരം തിരിപ്പാനോ വല്ലതിൻേറയും കർമ്മപരിപാടി നിശ്ചയിപ്പാനോ അവസരം പോരാതെയും സാദ്ധ്യമാകാതേയും വന്നു. ആശയങ്ങൾ പ്രചരിപ്പിച്ചിട്ടുള്ളതു് മനസ്സിലാക്കി നടപ്പാക്കുവാൻ തക്കവരുണ്ടെന്നും എല്ലാം ഈശ്വരേച്ഛാനുസാരമാണ് നടക്കുന്നതു് എന്നും ശ്രീ സ്വാമിജി സമാധാനിച്ചു.

---

ളെ യോഗ്യനാണെന്നു ധരിച്ചു ഗുരുവായി സ്വീകരിച്ചതിനുശേഷം ആ ഗുരു യോഗ്യനല്ലെന്നു കാണുന്നപക്ഷം അയാളെ ത്യജിപ്പാൻ ആ ശിഷ്യന്നു അവകാശമുണ്ടു്. അങ്ങിനെ ചെയ്യുന്ന ഒരു ഗുരുത്യാഗിയുടെ നില മനസ്സിലാക്കാം; എന്നാൽ ഒരു ഗുരുദ്രോഹിയുടെ കാര്യം മനസ്സിലാക്കാൻ പ്രയാസമാണു്.'' എന്നു് അദ്ദേഹം പറഞ്ഞിരുന്നു. പണിയായുധങ്ങളും പാത്രങ്ങളും മററും പണികഴിഞ്ഞശേഷം തേച്ചും ഉരച്ചും കഴുകിയും വൃത്തിയാക്കുന്നതുപോലെ ശിഷ്യന്മാരെ നിഷ്കന്മഷന്മാരും നിരഹങ്കാരികളും ഭഗവൽപരന്മാരുമാക്കുവാൻ അദ്ദേഹം തന്റെ അന്ത്യദശയിലും പണിപ്പെട്ടിരുന്നു. അവക്കു് കായികമായും മാനസികമായും കഠിനാദ്ധ്വാനത്തിന്നു് അവസരങ്ങളുണ്ടാക്കി ''നിങ്ങളുടെ മോക്ഷത്തെപ്പററി നിങ്ങൾ അല്പമെങ്കിലും വിചാരപ്പെടേണ്ട. നിങ്ങൾ ആത്മസമപ്പണം ചെയ്തു് ഭഗവൽ കൈങ്കയ്യം വഹിക്കുകയേവേണ്ടു.'' എന്നദ്ദേഹം ശിഷ്യന്മാരോടു് പിന്നെയും പിന്നെയും പറഞ്ഞിരുന്നു. ഒരു ദിവസത്തിൽ എത്ര ജപിക്കണം എത്രനേരം ധ്യാനിക്കണം എന്നൊന്നും എദ്ദേഹം സാധാരണമായി ഉപദേശിച്ചിരുന്നില്ല. ''ഹൃദയം നിമ്മലമാക്കുക, അഹങ്കാരം പിഴുതുകളയുക, ഇതിന്നു സാധിച്ചാൽ മറെറല്ലാം തനിയേ വരു,'' ഇതായിരുന്നു ക്രിയകൊണ്ടും വാക്കുകൊണ്ടും അദ്ദേഹം പിന്നെയും പിന്നെയും ഉപദേശിച്ചിരുന്നതു്.

മഹാസമാധിക്കു് അടുത്തു് മുമ്പൊരുദിവസം ബാലികമാരെപ്പററി ''ഞാൻ പോയാൽ ഈ കുട്ടികൾ എന്തുചെയ്യും?'' എന്നു് അടുത്തു നിന്നിരുന്ന ചില ശിഷ്യന്മാരോടും ''നിങ്ങൾക്കു ശംഭുച്ചട്ടിണി ഉണ്ടാക്കിത്തരുവാൻ ഇനി ആരുണ്ടു്'' എന്നു് ബാലികമാരോടും അദ്ദേഹം ചോദിച്ചു. 38 മാച്ച് 5–ാംനു- പല ഭക്തന്മാരും സന്ദശ്കന്മാരും ആശ്രമത്തിൽ കൂടിയിരുന്നു. ശ്രീ സ്വാമിജി പലവിഷയങ്ങളെക്കുറിച്ചും വളരെനേരം സംഭാഷണംചെയ്തു. ഒടുവിൽ ''ഞാൻ അടുത്തുതന്നെ ദേഹത്യാഗം ചെയ്തു എന്നുവരാം. ഏതുദിവസമോ, ആക്കറിയാം!'' എന്നു പറഞ്ഞു. ഈ വാക്കുകൾ അന്നവിടെ സന്നിഹിതനായി കേട്ടിരുന്ന വിവേകവാണീ പത്രാധിപർ ശ്രീ ഗോവി

ന്ദമേനോൻ ആ കാലത്തു് പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. (വിവേകവാണി 2-ാംവാള്യം) ഇങ്ങിനെ പല വിധത്തിലും തന്റെ നിർവ്വാണം ആസന്നമായിരിക്കുന്നെന്നു് ശ്രീ സ്വാമിജി സൂചിപ്പിച്ചിരുന്നു.

പിന്നെ അല്പദിവസം കഴിഞ്ഞു് ആശ്രമത്തിൽ അതിഥിമന്ദിര നിർമ്മാണം മുതലായ ജോലികൾക്കിടയിൽ ആശ്രമം കിണററിലും ഒന്നു ചെയ്യാനുണ്ടെന്നുകണ്ടു. പാചകശാലക്കുതൊട്ടു് കരിങ്കൽ വെട്ടി ത്താഴ്ത്തി വളരെ വിസ്താരം കൂടിയതായിരുന്നു കിണർ. അതു് സുഖവാസത്തിന്നു്തക്കതായ്ക്കണ്ടു്പ്രാവുകൾഅവയുടെസങ്കേതമാക്കിയിരുന്നു. അതുനിമിത്തം കിണററിലെ വെള്ളം മലിനപ്പെട്ടുമിരുന്നു. കിണറു് വട്ടംചുരുക്കി പ്രാവുകൾക്കു് വന്നിരിപ്പാൻ തരമല്ലാത്തവിധത്തിലാക്കുവാൻ ജോലി ആരംഭിച്ചു. അതുവളരെ വേഗത്തിലും ഭംഗിയായും നടന്നുകൊണ്ടിരുന്നു. അതു് മുക്കാൽ ഭാഗവും തീന്നപ്പോൾ ഒരത്യാഹിതം സംഭവിച്ചു. ഒരു വേലക്കാരനു് അതിൽ അകാലമരണം സംഭവിച്ചു. അതു് ശ്രീ സ്വാമിജിക്കു് കഠിനമായ മനോവ്യഥയുണ്ടാക്കി. അയാളുടെ സൽഗതിക്കുവേണ്ടി അദ്ദേഹം മുമ്പൊരിക്കലും കേട്ടിട്ടില്ലാത്തവിധം ഉച്ചത്തിൽ നാമജപം നടത്തി പ്രാത്ഥിച്ചു. മൃതന്റെ മാതാവിനെ വരുത്തി സമാധാനിപ്പിച്ചു. ഒരു നല്ലസംഖ്യ കയ്യിൽകൊടുത്തു. അതെങ്ങിനെ സൂക്ഷിച്ചുപയോഗിക്കണം എന്നു് ഉപദേശിക്കയും ചെയ്തു. പിന്നെ ആ കിണർ മുഴവൻ തൂത്തു് മറെറാന്നു കുഴിപ്പാനുള്ള സ്ഥലം ശ്രീ സ്വാമിജി കാണിച്ചുകൊടുത്തു. അവിടെ കുഴിച്ചു് ജലം സുലഭമായ് കിട്ടുകയുംചെയ്തു. അല്പദിവസങ്ങൾക്കുള്ളിൽ അദ്ദേഹത്തിനു് ശരീരസുഖം ഇല്ലാതായി. ജ്വരബാധതോന്നി. ഡോക്ടരെ വരുത്തി പരിശോധിച്ചു. പനി 103 ഡിഗ്രിയുണ്ടായിരുന്നു.

ജ്വരശമനത്തിന്നു് കൊയനാവു് കുത്തിക്കയററിയാൽ നന്നായിരിക്കും, എന്നാൽ സ്വാമിജിയുടെ അപ്പോഴത്തെ ദേഹസ്ഥിതിക്കു് വേദന ഏല്പിക്കാമോ? അതദ്ദേഹം സഹിക്കുമോ? എന്നിങ്ങിനെ

ഡോക്ടർ സംശയിച്ചുകൊണ്ടിരുന്നപ്പോൾ ശ്രീ സ്വാമിജി അദ്ദേഹത്തോട് ''ഈ ശരീരത്തിൽ എന്തുവേണമെങ്കിലും ചെയ്യാം. അതെന്റേതല്ല'' എന്നു പറഞ്ഞു. ഇഞ്ചക്ട്ചെയ്ത് പിറേറന്ന് രാവിലേക്ക് പനി $99\frac{1}{2}$–ംആയി. എന്നാൽ ഇഞ്ചക്ട് ചെയ്തേടത്തു് കയ്യിൽ ഒരു വീക്കംകണ്ടു. അവിടെ വേദനയും ഉണ്ടായിരുന്നു. അപ്പോൾ സ്വാമിജിക്ക് പരിചിതനായിരുന്ന മറെറാരു ഡോക്ടർ (ശ്രീ നാണക്കുട്ടിമേനോൻ; എം. ബി. ബി. എസ്) വന്നു പരിശോധിച്ചു. ചില മരുന്നുകൾ വിധിച്ചു. അദ്ദേഹത്തോട് ശ്രീ സ്വാമിജി ''ഡോക്ടർ! എന്റെ വശം ചില വിലപിടിച്ച മരുന്നുകളും വൈദ്യസാമഗ്രികളുമുണ്ട്. അതു് താങ്കൾ കൊണ്ടുപോയി സാധുക്കളായ രോഗികൾക്ക് ഉപയോഗിയ്ക്കുക. ധനികന്മാർക്കല്ല'' എന്നു പറഞ്ഞു് അതെല്ലാം അപ്പോൾത്തന്നെ എടുത്തു് കെട്ടിവെച്ചു. ചികിത്സ തുടന്നുവന്നു. എങ്കിലും വീക്കവും വേദനയും വിട്ടില്ല. അതൊന്നും വകവെക്കാതെ ശ്രീ സ്വാമിജി പതിവുനുസരിച്ച് ആശ്രമജോലികളിൽ ഏർപ്പെട്ടിരുന്നു.

പിറേറന്ന് ഏപ്രിൽ 22–ാംനു പാലായ് ആശ്രമത്തിൽനിന്ന് ഒരെഴുത്ത് വന്നിരുന്നു. അതുകൊണ്ട് ചെന്നപ്പോൾ ''അതെനിക്കുള്ളതോ''? എന്നു് ശ്രീ സ്വാമിജി അന്വേഷിച്ചു. അല്ല എന്നു മറുപടി കേട്ടപ്പോൾ ''എന്നാൽ എന്തിന്ന് എനിക്കു കാണിക്കുന്നു''? എന്നു ചോദിച്ചു. ''ആശ്രമകാര്യങ്ങൾ ചിലതു് ശ്രീ സ്വാമിജിയെ ഗ്രഹിപ്പിപ്പാൻ ആവശ്യപ്പെട്ടിട്ടുണ്ട്'' എന്നു പറഞ്ഞു.

ശ്രീ സ്വാമിജി:— ഓ, ഇനി എനിക്ക് ഒരാശ്രമകാര്യവുമില്ല. ഓരോ ആശ്രമത്തിന്റെയും കാര്യം അതാതാശ്രമവാസികൾ നോക്കട്ടെ. എനിക്കൊരു കാര്യവുമില്ല. എന്നു പറഞ്ഞു. പിന്നെ എഴുത്ത് വായിച്ചുകേൾക്കുകയോ വല്ല കാര്യവുമുണ്ടോ എന്നന്വേഷിക്കുകയോ ചെയ്തില്ല.

23–ാംനു ശ്രീ സ്വാമിജിയുടെ പാദങ്ങളിലും വീക്കം കണ്ടു. അപ്പോൾ ഗൃഹസ്ഥഭക്തൻ ശ്രീ കൃഷ്ണൻനായരും ബാലികമാരും സ്വാമിജിയുടെ അരികത്തുണ്ടായിരുന്നു. അവർ കാലിലെ വീക്കം നോക്കു

ന്നുണ്ടായിരുന്നു. ശ്രീ സ്വാമിജി "ഈ വീക്കം കയ്യിലുള്ളതുപോലെയല്ല. അതു് മററൊന്നാണു്." എന്നു പറഞ്ഞു. ആ നിലയിൽതന്നെ ശ്രീ സ്വാമിജി ബാലികമാക്കു് ചില പുതിയ ഗാനങ്ങൾ പാടി പഠിപ്പിച്ചു. അവരോടു് പല നേരമ്പോക്കുകൾ പറഞ്ഞു് അവരെ രസിപ്പിച്ചുകൊണ്ടിരുന്നു. സന്യാസി ശിഷ്യന്മാരോടു് "എനിക്കിനി യാതൊരു മരുന്നും ആവശ്യമില്ല." എന്നു പറഞ്ഞു. കുറെക്കഴിഞ്ഞു് അവരോടു് "നാളെ മുതൽ എനിക്കു് യാതൊന്നും ആവശ്യമില്ല" എന്നും പറഞ്ഞു. ബാലികമാരോടു് "നിങ്ങൾക്കിനി മാങ്ങ നുറുക്കിത്തരാൻ ആരുണ്ടു്?" എന്നു് നേരമ്പോക്കുപോലെ ചോദിച്ചു. "ഒരാൾ മരിച്ചാൽ മററുള്ളവർ കരയുന്നതേതു വിധമാണു്" എന്നവരോടു് ചോദിക്കുകയും അതു് താൻതന്നെ അഭിനയിച്ചു് കാണിച്ചുകൊടുക്കുകയുംചെയ്തു. 24-ാംനു സുഖക്കേടു് ഭേദപ്പെടുന്നില്ലെന്നു കണ്ടും ശ്രീ സ്വാമിജിയുടെ വാക്കുകൾ കേട്ടും ശിഷ്യന്മാക്കു പരിഭ്രമമായി. അവർ തിരുവനന്തപുരത്തേക്കു് ഡോക്ടർ രാമൻ തമ്പിക്കു് കമ്പിയടിച്ചു.

അന്നു് വല്ല ബുക്കു്പോസ്റ്റും വന്നിട്ടുണ്ടോ എന്നു് ശ്രീ സ്വാമിജി അന്വേഷിച്ചു. ബെങ്കാളി പുതിയ പഞ്ചാംഗം അദ്ദേഹത്തിന്നു വരേണ്ട കാലമായിരുന്നു അതു്. വന്നിട്ടില്ലെന്നു് കേട്ടു് പഴയ ബങ്കാളി പഞ്ചാംഗവും കേരളപഞ്ചാംഗവും കൂടി നോക്കി അന്നു രാത്രി അദ്ദേഹം "നാളെ ഒരാളെങ്കിലും മടങ്ങിപ്പോകേണ്ടിവരും". എന്നു പറയുന്നതുകേട്ടു. അതിൻെറ താല്പര്യം ആക്കും മനസ്സിലായില്ല. എന്നാൽ ആ പിറേറന്നു് ശ്രീ സ്വാമി വിജ്ഞാനാനന്ദജി മഹരാജു് മഹാസമാധിയടഞ്ഞു എന്നറിഞ്ഞു. അന്നു രാത്രിയും കഴിഞ്ഞു. പിറേറന്നു് 25-ാംനു രാവിലെ ശ്രീ സ്വാമിജിയുടെ പ്രകൃതം മാറിക്കണ്ടു. ആസമയംവരെ ഗുരുവുംശാസിതാവുംവീരപുരുഷനുമായിരുന്ന ശ്രീ സ്വാമിജി കേവലം പ്രശാന്തമൂത്തിയായി കാണപ്പെട്ടു. സംസാരം ചുരുങ്ങി. ചിലപ്പോൾ 'മാ' 'മാ' എന്നു മാത്രം ഉച്ചരിച്ചിരുന്നു. നാളെ മുതൽ ഒന്നുംവേണ്ട എന്നു മുമ്പു പറഞ്ഞിരുന്നുവല്ലോ. അതനുസരിച്ചു് മരുന്നോ ആഹാരമോ ഒന്നും കഴിച്ചില്ല. ശിഷ്യ

ന്മാരുടെ നിർബ്ബന്ധപ്രകാരം അല്പം സോഡയോ മധുരനാരങ്ങ നീരോ കഴിച്ചില്ലെന്നില്ല. ഒരിക്കൽ ക്ഷീണപരിഹാരത്തിനു് നന്നെന്നു കരുതി പരിചാരകശിഷ്യൻ സോഡയോടുകൂടി സ്വല്പം പാനോപെപ്‌റ്ററൻ പകന്നുകൊടുത്തു. ഇതെന്തിന്നുതന്നു എന്നു സ്വാമിജി കയർത്തുചോദിച്ചു. രാത്രി പത്തു മണിക്കു് ഡോക്ടർ തമ്പിയും പത്നിയും വന്നെത്തി. ഡോക്ടർ ശ്രീ സ്വാമിജിയെ പരിശോധിച്ചു. ഇപ്പോൾ അടിയന്തരമായി ഒന്നും ചെയ്യേണ്ടതില്ല എന്നു നിശ്ചയിച്ചു. അന്നു രാത്രി ശാന്തമായിക്കഴിഞ്ഞു.

പിറേറന്നു് 26-ാംനു രാവിലെ നാലു മണിക്കു് പരിചാരക ശിഷ്യൻ സോഡകൊണ്ടടുത്തുചെന്നു്, ‹‹സ്വാമിജി, സോഡാ›› എന്നു പറഞ്ഞു. അപ്പോൾ സമയമെന്തായി എന്നാണു് സ്വാമിജി ചോദിച്ചതു്. നാലുമണിയായി എന്നു പറഞ്ഞു. അപ്പോഴേക്കു് ഹരിവാസരമാരംഭിച്ചിരുന്നു. അതിന്നുശേഷം സ്വാമിജി മൌനമായിത്തന്നെ ഇരുന്നു. നേരം പുലന്നു ഡോക്ടർ തമ്പി വന്നു വീണ്ടും പരിശോധിച്ചു. സംശയമെല്ലാം തീർന്നു.

ബാലികമാർ പതിവുപോലെ സ്നാനം കഴിഞ്ഞു ശ്രീ സ്വാമിജിയുടെ അടുത്തുവന്നിരുന്നു് ഭജനകീർത്തനം ആരംഭിച്ചു. സമയം ഏഴ മണിയായി. ശ്രീ സ്വാമിജി എഴുനേല്പാൻ ഭാവിക്കുന്നതായി തോന്നി. ശിഷ്യൻ (സ്വാമി മുരഹരാനന്ദജി) സ്വാമിജിയെ താങ്ങി എഴുനേല്പിച്ചു് തന്റെ വിസ്തൃതമായ മാറിടത്തിൽ ചാരിഇരുത്തി. അപ്പോൾ ‹‹ശരി, ശരി, എല്ലാം ശരി›› (Yes, Yes, that is all right എന്നു് മന്ദസ്വരത്തിലെങ്കിലും വ്യക്തമായു് വാക്കുകൾ പുറപ്പെട്ടു. മന്ദസ്മിത ഗംഭീരങ്ങളായ ശാസനകളും വാക്യങ്ങളും പുറപ്പെടുവിച്ചുകൊണ്ടിരുന്ന ആ കണ്ഠീരവകണ്ഠത്തിൽനിന്നു് അന്ത്യമായി പുറപ്പെട്ട സാധുമധുര ശബ്ദങ്ങൾ !

ശ്രീ സ്വാമിജി വീണ്ടും കിടന്നു. മുഖത്തു് അസാധാരണമായ ഒരു കാന്തിയും പ്രശാന്തഭാവവും വെളിപ്പെട്ടു. ഭജനനടന്നുകൊണ്ടിരിക്കെ പ്രകൃതം വ്യത്യാസപ്പെടുന്നതായു് കണ്ടു് തീർത്ഥം സേവിപ്പിച്ചു. ഭജനയുടെ അവസാനത്തിൽ ബാലികമാർ ചൊല്ലാറുള്ള നമസ്കാരപദ്യം

നിൎമ്മലം ഹൃദയം യസ്യ ഗുരോരാജ്ഞാനുവൎത്തിനഃ
നിൎമ്മലാനന്ദപാദായ തസ്മൈ ശ്രീ ഗുരവെ നമഃ

എന്നു ഭക്തിയോടുകൂടി ദുഃഖവും കലൎന്നു ചൊല്ലി അവസാനിപ്പിച്ചു. സമയം രാവിലെ 8 മണിയായി.

നമസ്കരിക്കുന്ന ഭക്തജനങ്ങളെ സപ്രേമം അനുഗ്രഹിച്ചു് ആശീൎവ്വദിപ്പാനെന്നപോലെ ശ്രീ സ്വാമിജിയുടെ മുഖത്തു്നിന്നു് ചരമശ്വാസം ബഹിൎഗ്ഗമിച്ചു. ആത്മാവു് ദേഹം ത്യജിച്ചു. ശ്രീ സ്വാമിജി മഹാസമാധിയടഞ്ഞു.

ജയ ശ്രീ ഗുരുമഹരാജ്, ജയ ശ്രീ സ്വാമിജി മഹരാജ് എന്ന ശബ്ദങ്ങളും പ്രണവധ്വനിയും ആൎത്തനാദവും ഇടകലൎന്നു അവിടെ മുഴങ്ങി.

വൃത്താന്തം പരന്നു. പലരും വന്നുചേൎന്നു. ദൂരപ്പെട്ടവൎക്കു് കമ്പിമൂലവും മററും വിവരം അറിവുകൊടുത്തു.

ഉച്ചതിരിഞ്ഞു് ഹരിവാസരം അവസാനിച്ചു. ശ്രീ സ്വാമിജിയുടെ ശരീരം സ്നാനാനന്തരം പട്ടുവസ്ത്രങ്ങൾ ധരിപ്പിച്ചു് ചന്ദനപുഷ്പമാല്യാദിചാൎത്തിയലങ്കരിപ്പിച്ചു. ദീപാരാധന നടത്തി. ആബാലവൃദ്ധം ഭക്തജനം പദകമലങ്ങളിൽ ഗന്ധപുഷ്പങ്ങൾ അൎപ്പിച്ചു. ശ്രീ പാദങ്ങൾ ശിരസാ സ്പൎശിച്ചു് നമസ്കരിച്ചു. പാദചിഹ്നങ്ങളും എടുത്തു.

സംസ്കാരത്തിനു് ശ്രീ സ്വാമിജിക്കു് പ്രിയപ്പെട്ടിരുന്ന ഭാരതനദീതീരത്തു് ചന്ദനം മുതലായതു്കൊണ്ടു് ചിത തീൎത്തിരുന്നു. ശിഷ്യന്മാരും ഡോക്ടർ തമ്പി മുതലായ ഭക്തന്മാരും ശരീരം വഹിച്ചു. ബാലികമാരുടെ ഭജനസംഘം മുമ്പിലും കീൎത്തനഘോഷത്തോടുകൂടി മററു ഭക്തജനസംഘം പിന്നിലും ചുഴന്നും നടന്നു് ശരീരം ചിതയിൽ കയററിവെച്ചു് യഥാവിധി ദാഹകൎമ്മം നടത്തി. ദേഹത്തിൽ വൎത്തിച്ചിരുന്ന ദിവ്യചൈതന്യം വിഷ്ണുപദത്തിലേക്കു് ഉയൎന്നു പൊങ്ങുന്ന വിധം അഗ്നിജ്വാലകൾ കത്തിയുയൎന്നു. അസ്തമനമായപ്പോഴേക്കും അഗ്നി സംശാന്തമായി.

പിന്നീട് യഥാകാലം സഞ്ചയനകർമ്മം നടത്തി, അവശിഷ്ടം എടുത്ത് താമ്രപാത്രത്തിൽ നിക്ഷേപിച്ച് ആശ്രമങ്ങളിലേക്ക് കൊണ്ടുവന്നു. അതിൽനിന്നു് ഓരോഭാഗം ഓരോ ആശ്രമത്തിലേക്കും അയച്ചുകൊടുത്തു. 13-ാംദിവസം പ്രത്യേകപൂജയും രണ്ടായിരത്തിൽ പുറം ദരിദ്രനാരായണന്മാർക്ക് അന്നദാനവും നടത്തി.

ശ്രീ സ്വാമിജിയുടെ സ്ഥൂലശരീരം ഭസ്മാവശേഷമായി. എന്നാൽ അദ്ദേഹത്തിന്റെ സൂക്ഷ്മശരീരവും ദിവ്യശക്തിയും സർവ്വോൽകർഷേണ വർത്തിക്കുന്നു; പരസ്സഹസ്രം ഭക്തജനഹൃദയങ്ങളിൽ വിരാജിച്ച് വിജയിക്കയും ചെയ്യുന്നു.

സ ഏവസൂര്യഃ കിരണശ്ച തസ്യ
യൊ വൈഹിസൂര്യഃ കിരണഃ സ ഏവ.

( വിവേകാനന്ദകൃത സൃഷ്ടിസൂക്ത പരിഭാഷയിൽനിന്നു് )

